ആദാൻ പ്രദാൻ

# യശ്പാലിന്റെ തെരഞ്ഞെടുത്ത കഥകൾ

സമാഹരണം

**രാജേന്ദ്ര യാദവ്**

വിവർത്തനം

**പി. മാധവൻപിള്ള**



നാഷണൽ ബുക്ക് ട്രസ്റ്റ്, ഇന്ത്യ

# മാനസികമായ കൊളോണിയലിസ ത്തിനെതിരേയുള്ള പോരാട്ടം

ആയിരത്തിത്തൊള്ളായിരത്തി അറുപത്തിയാറിലെ ആദ്യത്തെദിവസം ഞാൻ കൊച്ചിയിലായിരുന്നു – അഖില ഭാരതീയ സാഹിത്യ സമ്മേളന ത്തിൽ. ചില സ്നേഹിതന്മാർ അവിടെ നിന്ന് കന്യാകുമാരിക്ക് പോകാൻ പരിപാടി ഇട്ടു. നൂറ്റിയമ്പതു കിലോമീറ്റർ ദൂരം ബസ്സിലും അവിടെനിന്ന് ബോട്ടിലും പോകാൻ ഏർപ്പാടുണ്ടാക്കി. ഞാൻ പോകുന്നില്ലെന്ന് സ്വയം തീരുമാനിച്ചു. മോഹൻ രാകേഷും മറ്റു സുഹൃത്തുക്കളും പറഞ്ഞു - കന്യാകുമാരിയിൽ ഇപ്പോൾ കാണാൻ പറ്റിയ അനേകം സംഗതികൾ ഉണ്ട്. വിവേകാനന്ദപ്പാറയിൽ പുണ്യക്ഷേത്രം പണിഞ്ഞിരിക്കുന്നു. ചുറ്റും ബസാറും പാർക്കുമുണ്ട്. ഇതൊന്നും എനിക്ക് സഹിക്കാൻ പറ്റുകയി ല്ലെന്ന് തോന്നി. 1951–52ൽ കണ്ട അകൃത്രിമമായ മുനമ്പായിരുന്നു എന്റെ മനസ്സിൽ. ഡോക്ടർ രാം വിലാസ് ശർമ്മയും അമൃത്‌ലാൽ നാഗറും ഞാനും – ഞങ്ങൾ മൂന്നുപേരും കൂടി പടിഞ്ഞാറൻ തീരത്തുകൂടി തെക്കോട്ട് യാത്ര തിരിച്ചു. ഒരു രാവും പകലും കേപ്പ് ഹോട്ടലിൽ താമ സിച്ചു. ചുറ്റും വിശാലമായ മണൽപ്പരപ്പ്; ചുവപ്പും വെളുപ്പും വരകളിട്ട ചുറ്റുമതിലോടുകൂടിയ അമ്പലം; മുമ്പിൽ ക്ഷോഭിച്ചലറുന്ന കടലിന്റെ നടുക്ക് വിവേകാനന്ദപ്പാറ; ശക്തിയായ കടൽക്കാറ്റിൽ പറന്നു പൊങ്ങുന്ന മണൽത്തരി; മൂന്നു വശത്തും പരന്നുകിടക്കുന്ന കടലിന്റെ ഇരമ്പം.... പതിനഞ്ചു വർഷമായി മനസ്സിൽ കുടികൊള്ളുന്ന ഈ കന്യാകുമാരിയെ ഇന്നത്തെ മോഡേൺ മേക്കപ്പുള്ള പിക്നിക് സ്പോട്ടായി മാറിയ രൂപ ത്തിൽ കാണുന്നത് വൈകാരികാഘാതത്തിന് ഇടയാക്കും.

ഞാനറിയാതെ തന്നെ യശ്പാലിന്റെ ഒരു കഥയിലൂടെ കടന്നു പോകു കയാണെന്ന് അന്നും എനിക്ക് തോന്നിയിരുന്നു. സുമുഖനും സുന്ദരനു മായ യുവാവിന്റെ രൂപം കാമുകി മനസ്സിൽ പ്രതിഷ്ഠിച്ചിരിക്കുന്നു. എന്നാൽ പത്തിരുപത് കൊല്ലങ്ങൾക്കു ശേഷം പരദേശത്തെ ഏതോ ജയിലിൽ നിന്ന് മുക്തനായശേഷം മടങ്ങിവരുമ്പോൾ ആ മധ്യവയ സ്കനെ കണ്ടിട്ട് അവൾക്ക് സഹിക്കാൻ കഴിയുന്നില്ല. ഈ വയസ്സനു വേണ്ടി ആയിരുന്നോ ഞാൻ എന്റെ ജീവിതം പാഴാക്കിക്കളഞ്ഞത്?

(സ്നേഹത്തിന്റെ വില)

നാല്പതു നാല്പത്തിയഞ്ചു വർഷങ്ങൾക്കു ശേഷം യശ്പാലിന്റെ ചെറുകഥാ സമാഹാരങ്ങളെല്ലാം ഒരുമിച്ചു വായിക്കുമ്പോൾ അതേ ഭയം വീണ്ടും ഉണ്ടായി.... ഇനി എങ്ങനെ തോന്നും? പത്തിരുപതു വയസ്സുള്ളപ്പോൾ യശ്പാലിന്റെ കൃതികൾ ഞങ്ങൾക്ക് ഗീതയായിരുന്നു. കടും ചുവപ്പു നിറമുള്ള കവറിട്ട പുസ്തകങ്ങൾ കൊണ്ടുനടക്കുന്നത് വിപ്ലവത്തിന് ബോംബ് കൊണ്ടു നടക്കുന്നതുപോലെ രോമാഞ്ചദായകമായിരുന്നു. കഥകളെയും നോവലുകളെയുംകാൾ അധികം ഞങ്ങളിൽ വ്യാപിച്ചിരുന്നത് യശ്പാലിന്റെ വ്യക്തിത്വമായിരുന്നു.... ചന്ദ്രശേഖർ ആസാദിന്റെയും ഭഗത്സിങ്ങിന്റെയും കൂട്ടാളിയായിരുന്നതിന്റെ പ്രഭാവലയം, ഏറ്റുമുട്ടലിൽ അവസാനത്തെ വെടിയുണ്ട തീരുന്നതുവരെ പിടികൊടുക്കാതെ നിന്ന അസാധാരണ ധൈര്യം; തൂക്കിക്കൊല്ലാൻ വിധിക്കപ്പെട്ടശേഷവും ജയിലിൽ വച്ച് പ്രകാശ്വതിയെ വിവാഹം ചെയ്യാൻ തയ്യാറായ റൊമാൻസ്..... പിന്നീട് സാഹിത്യമെഴുത്തിന്റെ ബലത്തിൽ അന്തസ്സോടെ ലഖ്നൗവിൽ കെട്ടിടമെടുത്ത് സ്വന്തം കൃതികളും 'വിപ്ലവ്'വും പ്രകാശിപ്പിച്ചത്..... സായ്പ്പന്മാരെപ്പോലെ കോട്ടും പാന്റും ടൈയും ധരിച്ച് ചുരുട്ട് വലിച്ച് നടന്ന പ്രതാപിയായ ഓഫീസർ..... കൃഷ്ണസോബ്തിയുടെ വാക്കുകൾ കടമെടുത്ത് പറയട്ടെ. പാൻ ചവച്ച് 'തറ്റുടുത്ത് രഘുപതിരാഘവ' മട്ടിൽ നടക്കുന്ന ഹിന്ദി എഴുത്തുകാരനെവിടെ? ക്രിസ്ത്യൻ ഓഫീസറെപ്പോലെ അണിഞ്ഞൊരുങ്ങി നടക്കുന്ന അദ്ദേഹമെവിടെ?.....' ജീവിതത്തിലെ ഓരോ രംഗത്തും വിപ്ലവകാരി. അദ്ദേഹത്തിന്റെ കൃതികളാണ് വിപ്ലവകാരികളുടെ ചരിത്രവും മാർക്സിസത്തിന്റെ പ്രത്യയശാസ്ത്രവും സ്വപ്നങ്ങളിലെ ചൂഷണരഹിതമായ സമൂഹവും സംബന്ധിച്ച വിവരങ്ങൾ ഞങ്ങൾക്ക് പറഞ്ഞു തന്നത്.... രാഹുലിന്റെ 'വോൾഗമുതൽ ഗംഗവരെ', 'ഓടരുത്', 'ലോകത്തെ മാറ്റി മറിക്കൂ' എന്നിവയോടൊപ്പം.... പിന്നീട് ഈ ലിസ്റ്റിൽ മറ്റുപലരും ചേർന്നു. ജൈനേന്ദ്ര, അജ്ഞേയ്, ഭഗവത് ശരൺ ഉപാദ്ധ്യായ, ഇലാചന്ദ്രജോഷി..... എന്നാൽ അക്കാലത്ത് രണ്ട് എഴുത്തുകാരായിരുന്നു യുവ ഹൃദയങ്ങളിലെ ഹീറോമാർ – യശ്പാലും രാഹുൽ സാംകൃത്യായനും.... ഭരണകൂടത്തേയും വ്യവസ്ഥിതിയേയും വെല്ലുവിളിക്കുന്ന സാഹസികരായ ചിന്തകന്മാർ.... 'അഡ്വാൻചർ'എന്ന പദം അവരെ ഞങ്ങളുമായി ബന്ധിപ്പിച്ചിരുന്നു. ഒന്നരമാസത്തെ ദക്ഷിണയാത്രയ്ക്കു പിന്നിലും രാഹുലിന്റെ 'പര്യടനശാസ്ത്ര'മായിരുന്നില്ലേ പ്രേരകമായിരുന്നത്.....?

എന്നാൽ യശ്പാലിന്റെ ചെറുകഥകൾ മുഴുവൻ വായിക്കുന്നത് മറ്റൊരനുഭവമാണ്. പഴയ ധാരണകളും പുതിയ പ്രതികരണങ്ങളും തമ്മിൽ പൊരുത്തപ്പെടുത്താൻ തീർച്ചയായും അസൗകര്യമുണ്ടായി. യശ്പാൽ വളരെ ബൗദ്ധികനാണെന്ന് തോന്നി. സംവേദനത്തെക്കാളധികം യുക്തിക്കു പ്രാധാന്യം നൽകുന്ന ജാഗരൂകനായ എഴുത്തുകാരൻ. അദ്ദേ

ഹത്തിന്റെ സമകാലീനരായ ജൈനേന്ദ്രകുമാറും അജ്ഞേയും ബൗദ്ധി കന്മാർതന്നെ. എന്നാൽ യശ്പാൽ ഇവരെ രണ്ടുപേരേയുംകാൾ അധികം 'ശുഷ്‌ക'നാണ്. ജൈനേന്ദ്രയിൽ വിചിത്രവും രക്ഷാകവചമില്ലാത്തതു മായ നിഷ്‌ക്കളങ്കതയുണ്ട്. അദ്ദേഹം അലഞ്ഞുതിരിയുന്നതുപോലെ തോന്നും. വഴി അന്വേഷിക്കാൻ ശ്രമിക്കുന്നെന്ന തോന്നലുളവാക്കും. എന്നാൽ നിൽക്കുന്നിടത്തു തന്നെ അർത്ഥം കണ്ടെത്താൻ ശ്രമിക്കു കയും ചെയ്യും. സ്വാഭാവികതയും സൂക്ഷ്മസംവേദനത്വവുമാണ് അദ്ദേ ഹത്തിന്റെ കൈമുതൽ. ഇവയെ പുറമേനിന്നെടുത്ത ആയുധങ്ങളെന്ന നിലയ്ക്കല്ല ആന്തരിക ശക്തിയാക്കികൊണ്ടുനടക്കുകയാണദ്ദേഹം. സാഹചര്യങ്ങളുടെ മുമ്പിൽ സമർപ്പിക്കപ്പെട്ട ആളുകളാൽ അദ്ദേഹ ത്തിന്റെ ലോകം സൃഷ്ടിക്കപ്പെടുന്നു. നിയതിയെ അംഗീകരിക്കുന്ന കഥാ കൃത്താണ് അദ്ദേഹമെന്നു പറയാം. അദ്ദേഹത്തിന്റെ നായികമാർ ഒരു പരാതിയും കൂടാതെ, ഒരെതിർപ്പും കൂടാതെ എല്ലാം സഹിക്കുന്നതെ ന്തിനെന്ന് ചിലപ്പോൾ ദേഷ്യം തോന്നാറുണ്ട്. പിൽക്കാലത്തെ ചിന്തക ളിലും നോവലുകളിലും അദ്ദേഹം ഈ പ്രതിരോധമില്ലായ്മ തന്റെ ദർശ നമാക്കി മാറ്റിയിട്ടുണ്ട്. അദ്ദേഹത്തിന്റെ കഥാപാത്രങ്ങളുടെ സഫറിങ് (ദുഃഖം) ഇന്നും മനസ്സലിയിക്കുന്നു. ഈ സഫറിങ് ദസ്തയ്‌വ്‌സ്‌ക്കിയെ മതത്തിന്റെ സീമയോളം കൊണ്ടെത്തിക്കുന്നു. ജൈനേന്ദ്ര രഹസ്യവാദ ത്തിന്റെ അതിരുകളിൽ ചെന്ന് മടങ്ങിപ്പോരുന്നു. അദ്ദേഹം സങ്കീർണ്ണതയും സംശ്ലേഷവും ചേർന്ന കഥാകൃത്താണ്. ഒരുമിച്ച് പല വശങ്ങൾ തിളക്കാൻ പാകത്തിൽ ചെത്തിമിനുക്കിയ രത്നത്തിന്റെ അട രുകൾ ഉള്ള കഥാകൃത്ത്. സഫറിംഗിനായി അദ്ദേഹം മിക്കവാറും സ്ത്രീയെയാണ് തെരഞ്ഞെടുത്തത്. – ദസ്തയ്‌വ്‌സ്‌ക്കിക്ക് എതിരായ നിലപാട്. 'രാജിക്കത്ത്' അദ്ദേഹത്തിന്റെ നീണ്ട കഥയ്ക്കുമാത്രമല്ല ഒരു പക്ഷേ അദ്ദേഹത്തിന്റെ പ്രാരംഭകാല കഥാസാഹിത്യത്തിന് മൊത്തം അനുയോജ്യമായ ശീർഷകമാണ്. പ്രതിരോധമില്ലാതെയുള്ള ഈ സമർപ്പണം അദ്ദേഹത്തിന് ഗാന്ധിസത്തിൽ നിന്ന് ലഭിച്ചതാവാം.

ഏതാണ്ട് ഒരേ കാലത്തും ഒരേ സമൂഹത്തിലും ജീവിച്ചിരിക്കുന്നവ രുടെ ചിന്താഗതി സമാനമാകാറുണ്ട്. യശ്പാൽ, ജൈനേന്ദ്ര, അജ്ഞേയ് ഈ മൂന്നു പേർക്കും ചില കാര്യങ്ങളിൽ സാമ്യമുണ്ട് – മദ്ധ്യവർഗ്ഗത്തിന്റെ പ്രബുദ്ധചേതന, ഭരണകൂടം അഥവാ സർക്കാരിനെ പ്രതിരോധിച്ചുകൊ ണ്ടുള്ള വിപ്ലവ ബോധം, ആര്യസമാജത്തിന്റെ സ്വാധീനത്തിനു വിധേ യമായ മാനസികാവസ്ഥ, സ്ത്രീ എന്നിവയിൽ. ജൈനേന്ദ്രയുടെ എഴു ത്തിന്റെ അച്ചുതണ്ട് സെക്‌സ്, ഭരണകൂടം, സമ്പത്ത് എന്നിവയ്ക്ക് ചുറ്റും കറങ്ങുന്നു. ആര്യസമാജത്തിന്റെയും ഗാന്ധിസത്തിന്റെയും മാന്യതകൾ അംഗീകരിക്കുന്നുണ്ടെങ്കിലും ഈ പറഞ്ഞവയുടെ അപ്രതിരോദ്ധ്യശക്തി അദ്ദേഹം അവഗണിക്കുന്നില്ല. അതുകൊണ്ട് പിടയുന്ന മനുഷ്യരെ മാദ്ധ്യ മമാക്കി വിധിനിഷേധങ്ങളെ ന്യായീകരിക്കുന്ന കഥകളുടെ എഴുത്തു

കാരൻ എന്ന തോന്നലുളവാക്കുകയും ചെയ്യുന്നു. ഗാന്ധിയൻ മൂല്യങ്ങളെയും ആര്യസമാജ സംസ്ക്കാരങ്ങളെയും നിഷേധിക്കുന്നത് ന്യായീകരിക്കുന്നതായിരുന്നു അദ്ദേഹത്തിന്റെ ചിന്തകളെന്ന് എനിക്ക് തോന്നുന്നു. സ്വാഭാവികമെന്നു തോന്നിപ്പിക്കുന്ന അവ അങ്ങേയറ്റം ജടിലവും സംശ്ലിഷ്ടവുമാണ്. എന്തുകൊണ്ടെന്നാൽ അദ്ദേഹത്തിന്റെ ചിന്തയിലും നിലപാടിലും ധാരാളം വിടവുകളുണ്ട്. അതുകൊണ്ട് ഇവ രണ്ടിന്റെയും സ്വീകാര്യത ഒരു പിരിമുറക്കത്തിന്റേയോ അയുക്തികതയുടേയോ ഭ്രമം ജനിപ്പിക്കുന്നു. ഈ ദ്വന്ദ്വം ചിലയിടത്തൊക്കെ ആദ്ധ്യാത്മികതയുടെ ഉത്തരീയം പുതച്ചും വെളിപ്പെടുന്നുണ്ട്.

സാമൂഹ്യാവസ്ഥകളെ വിധിയെന്നു കരുതി സഫറിംഗിനെ ഏതാണ്ട് ഗ്ലോറിഫൈ ചെയ്യുകയും പിന്നീട് കർക്കശമായ യുക്തിബോധത്തോടെ അപ്പടി സ്വീകരിക്കുകയും ചെയ്യുന്ന ഈ ജൈനേന്ദ്ര പ്രവണതയെ യശ്പാൽ തുറന്ന് എതിർക്കുന്നു, അജ്ഞേയ് അതിൽ നിന്ന് കുതറി ഓടാൻ ആഗ്രഹിക്കുന്നു. അദ്ദേഹം പ്രഗല്ഭനായ കവിയുമാണ്. അതുകൊണ്ട് സൗന്ദര്യത്തിന്റെ അറിയപ്പെടാത്ത രൂപങ്ങളിലേക്കും രഹസ്യങ്ങളിലേക്കും ആകർഷിക്കപ്പെടുന്നു. അപരിചിതവും വിശിഷ്ടവുമായതിനെത്തേടിയുള്ള പോക്ക് അദ്ദേഹത്തെ വഴി തെറ്റിക്കുന്നു; അദ്ദേഹത്തിന് വൈവിദ്ധ്യം പ്രദാനം ചെയ്യുന്നു. അദ്ദേഹം സംവേദനകളിലും ബന്ധങ്ങളിലും അവസ്ഥകളിലും പിന്നീട് ചിന്തകളിലും അന്വേഷണതല്പരനായ സഞ്ചാരിയെപ്പോലെ ചുറ്റിത്തിരിയുന്നു. അദ്ദേഹത്തിന്റെ ചെറുകഥകൾ ഈ യാത്രകൾക്കിടയിൽ ശേഖരിച്ച മാതൃകകളാണ്. ചിലപ്പോൾ ഈ മാതൃകകൾ നമ്മെ ആകർഷിക്കുകയും അമ്പരപ്പിക്കുകയും ചെയ്യുന്നു. ചിലപ്പോൾ അങ്ങനെ ചെയ്യുന്നില്ല. എന്നാൽ അവ എപ്പോഴും ജിജ്ഞാസയും ഔത്സുക്യവും ആസ്വാദനവും ആവശ്യപ്പെടുന്നു. കുറഞ്ഞപക്ഷം അവയെ വ്യർത്ഥമെന്ന് പറഞ്ഞ് തള്ളിക്കളയാനാവുകയില്ല. ജൈനേന്ദ്രൻ വിഷാദത്തിന്റെ കഥാകാരനാണ് –(ചെക്കോവിനെപ്പോലെ); അജ്ഞേയ് ത്രില്ലിന്റെയും; 'പോകാനും നേടിയെടുക്കാനും കുറേക്കൂടി ഉണ്ട്' എന്ന ബോധത്തിന്റെയും. ഒരു പക്ഷേ പ്രചോദനത്തിന്റെ ആളല്ല. നോവലുകൾക്ക് വിരുദ്ധമായി അജ്ഞേയിന്റെ ചെറുകഥകളിൽ ചലനാത്മകതയുടെ ഭ്രമം ഉണ്ടാകുന്നു. 'റോസ്', 'ഗാംഗ്രീൻ' എന്നിവയിൽ അദ്ദേഹം ജൈനേന്ദ്രയുടെ നിശ്ചലതയോട് അടുത്ത് നിൽക്കുന്നു. എന്നിരുന്നാലും അജ്ഞേയിന്റെ ഭൂഗോളം വളരെ വലുതാണ്. സമയവും സമൂഹവും അദ്ദേഹത്തിന്റെ രചനകളിൽ വ്യക്തിഗതമായ അനുഭവത്തിന്റെയും സ്വന്തം സംവേദനകളുടെയും മാദ്ധ്യമത്തിലൂടെ ആവിഷ്ക്കരിക്കപ്പെടുന്നു. അതിനാൽ ഈ ആവിഷ്ക്കാരം മറ്റുള്ളവരുടേതിൽനിന്ന് വ്യത്യസ്തമാണ്.

ഇവർ രണ്ടുപേരുമായി താരതമ്യപ്പെടുത്തുമ്പോൾ കുറേക്കൂടി ഉറച്ച തറയിലാണ് യശ്പാൽ നിലകൊള്ളുന്നത്. (ഒരു പക്ഷേ ഇതിന് ഏക

അപവാദം 'മക്രീൽ' എന്ന കഥയാണ്. ഇത് അജ്ഞേയിന്റെ സംവേദനത്തോട് അടുത്ത് നിൽക്കുന്നു.) ജഡവും നിശ്ചലവുമായ സമൂഹത്തെ മാറ്റാതെ അല്ലെങ്കിൽ പിടിച്ച് കുലുക്കുകയെങ്കിലും ചെയ്യാതെ വ്യക്തിക്ക് മോചനം സാദ്ധ്യമല്ലെന്ന് അദ്ദേഹം കരുതുന്നു. അവസ്ഥകളിലും ബന്ധങ്ങളിലും സൂചനകളിലും സാഹചര്യത്തിലും മറ്റുള്ളവരെക്കാൾ ഏറ്റവും കൂടുതൽ കാലത്തോടൊപ്പം നടന്ന കഥാകൃത്ത് യശ്പാലാണ്. ജൈനേന്ദ്രയും അജ്ഞേയും തങ്ങളുടെ സാഹചര്യത്തേയും കാലത്തേയും കടന്നുപോകുന്നു. യശ്പാലിന്റെ രചനകൾ വായിക്കുമ്പോൾ ഇന്നും ആ കാലവും സമൂഹവും മനസ്സിൽ കാണേണ്ടിയിരിക്കുന്നു. ഇക്കാര്യത്തിൽ അദ്ദേഹം പ്രേംചന്ദിനോട് അടുത്ത് നിൽക്കുന്നു. വാസ്തവം പറഞ്ഞാൽ പ്രേംചന്ദിന്റെ ആദ്യകാലത്തെ അപക്വാവസ്ഥ (വിശേഷിച്ചും ഈയിടെ തിരക്കിപ്പിടിച്ച് പ്രസിദ്ധപ്പെടുത്തിയ അദ്ദേഹത്തിന്റെ കഥകളിലെപ്പോലെ) ഈ മൂന്നു കഥാകാരന്മാരിലും കാണാനില്ല. ഒന്നുകിൽ ഇവർ തുടക്കം മുതൽ തന്നെ പക്വത നേടിയവരായിരുന്നു. അല്ലെങ്കിൽ വളർച്ചനേടിയ ശേഷമാണ് കഥയിലേക്ക് വന്നത്. അജ്ഞേയിന്റെ 'വിപഥഗാ'യുഗത്തിലെ ചെറുകഥകൾ അപക്വമാണെങ്കിൽപ്പോലും ബാലിശങ്ങളല്ല.

പ്രേംചന്ദിന്റെയും യശ്പാലിന്റെയും ചെറുകഥകൾ ആ കാലഘട്ടത്തിലെ സമൂഹത്തിന്റെയും മാനസികാവസ്ഥയുടെയും ആധികാരിക രേഖകളാണ്. അവർ രണ്ടുപേരും സാഹിത്യത്തിലൂടെ സമൂഹ മനസ്സിൽ മാറ്റം വരുത്താനാഗ്രഹിച്ചു. ഒരാൾക്ക് ഗാന്ധിയൻ വീക്ഷണവും മറ്റേ ആൾക്ക് മാർക്സിസ്റ്റ് വീക്ഷണവും ആയിരുന്നു. ചെറുകഥകൾ അവരെ സംബന്ധിച്ചിടത്തോളം സാമൂഹ്യ പ്രവർത്തനത്തിനുള്ള ആയുധങ്ങളാണ്, അലങ്കാര വസ്തുക്കളല്ല. ബൂർഷ്വാ സമൂഹവും കൊളോണിയൽ ഭരണകൂടവുമായിട്ടായിരുന്നു അവരുടെ ബന്ധം.

യശ്പാൽ കീഴ്വഴക്കങ്ങളെയും യാഥാസ്ഥിതികത്വത്തെയും ആക്രമണോത്സുകതയോടെ തട്ടിത്തകർക്കുന്നു. പ്രേംചന്ദ് അവയുടെ വ്യർത്ഥത തുറന്നു കാട്ടിക്കൊണ്ട് അങ്ങിങ്ങ് ചുറ്റിക്കറങ്ങിയ ശേഷം അവിടെത്തന്നെ മടങ്ങിയെത്തുന്നു. (ശവക്കോടി, സൽഗതി, ഒന്നേകാൽ സേർ ഗോതമ്പ്, ഠാക്കൂറിന്റെ കിണർ, മകരമാസത്തിലെ രാത്രി എന്നിവ അപവാദങ്ങൾ). അടിസ്ഥാനപരമായി അദ്ദേഹത്തിന്റെ ചെറുകഥയുടെ വ്യാകരണം വളരെ ഋജുവാണ്. പരിതഃസ്ഥിതിയുടെയും മാനസികതയുടെയും പിരിമുറുക്കത്താൽ വ്യക്തിയും കുടുംബവും തമ്മിൽ സംഘർഷം ഉണ്ടാകും. സ്ഥിതി തകർച്ചയുടെ വക്കോളമെത്തുന്നു. എന്നാൽ പൊടുന്നനവേ 'സൽബുദ്ധി' പ്രത്യക്ഷപ്പെട്ട് എല്ലാം നേരെയാക്കുന്നു. നിരൂപകർ ഇതിനെ ഹൃദയ പരിവർത്തനം എന്നു പറഞ്ഞിട്ടുണ്ട്. വേണമെങ്കിൽ ഇവിടെ ജൈനകഥകളിലെ യക്ഷനോ ചെകുത്താനോ വ്യക്തിയെ വഴിതെറ്റിക്കുന്നതിന്റെയും പിന്നീട് സത്യത്തിന്റെ

വിജയം എന്ന വിശ്വാസത്തിന്റെയും നിഴലുകൾ കാണാൻ കഴിയും. കൃഷിക്കാരെയും അയിത്ത ജാതിക്കാരെയും ചൂഷണം ചെയ്യുന്നതിൽ പ്രേംചന്ദ് തീർച്ചയായും ദുഃഖിതനാണ്. എന്നാൽ ജന്മിത്തവ്യവസ്ഥയുടെ മൂല്യബോധത്തെയാണ് അദ്ദേഹം 'ഭാരതീയത' എന്നു കരുതുന്നത് – കുറഞ്ഞ പക്ഷം കുടുംബ ബന്ധങ്ങളിൽ സ്വാർത്ഥതയും ദുരാഗ്രഹവും പരസ്പര ബന്ധങ്ങളിൽ തെറ്റിദ്ധാരണയും സൃഷ്ടിക്കുന്നു. എന്നാൽ വൈകാരികവും സംസ്ക്കാരഗതവും ആയ കൊടുങ്കാറ്റുകളിലൂടെ കടന്ന് അദ്ദേഹത്തിന്റെ കഥാപാത്രങ്ങൾ നാടകീയ പരിതാപത്തോടെ മടങ്ങി വരുന്നു. എല്ലാത്തരം വൈകാരിക ചട്ടക്കൂടുകളും ബന്ധങ്ങളുടെ സ്വരൂപവും വീണ്ടും അവിടെത്തന്നെ എത്തിച്ചേരുന്നു. ഇവിടെ പരിതഃസ്ഥിതികളുടെ സ്വരൂപത്തെയോ, ഘടനയെയോ, വികാസത്തെയോ, നാടകീയതയേയോ, മാറ്റാനോ തകർക്കാനോ ഉള്ള അനിവാര്യത കാണപ്പെടുന്നില്ല. ഇവയെയെല്ലാം രക്ഷിക്കാനോ കാത്തു സൂക്ഷിക്കാനോ ഉള്ള സദ്വിചാരത്തിൽ പാരമ്പര്യങ്ങളും സംസ്ക്കാരങ്ങളും ശാശ്വതമായ മാനവ മൂല്യങ്ങളുടെയോ 'ശിവ'ത്തിന്റെയോ പര്യായമായി സ്വീകരിക്കപ്പെടുന്നു. തത്ത്വത്തിൽ, ശരച്ചന്ദ്രനെപ്പോലെ പ്രേംചന്ദിന്റെയും ആദർശവാദം ജന്മിത്തവ്യവസ്ഥയിലെ മൂല്യങ്ങളുടെ സംരക്ഷണത്തിന്റെ അപരനാമമാകുന്നു..... യഥാർത്ഥത്തിൽ അദ്ദേഹം ജന്മിത്തവ്യവസ്ഥയെ എതിർക്കുന്ന ആളാണ്. സാമൂഹ്യവ്യവസ്ഥയുടെയും അതു നിർണ്ണയിക്കുന്ന മൂല്യങ്ങളുടെയും ദ്വന്ദ്വാത്മകമായ ആന്തരിക ആശ്രയത്വം ഒരു പക്ഷേ അദ്ദേഹത്തിന്റെ മുമ്പിൽ സ്പഷ്ടമായി തെളിയുന്നില്ലെന്ന് എനിക്ക് തോന്നുന്നു. സമൂഹം ദുഷിച്ചുപോയി. എന്നാൽ മൂല്യങ്ങൾ ശരിയായി നിൽക്കുന്നു. ശരിയായ മൂല്യങ്ങളുടെ അടിസ്ഥാനത്തിൽ പ്രവർത്തിക്കാത്തതുകൊണ്ടാണ് സമൂഹം ദുഷിച്ചത്. ഇന്നും യഥാർത്ഥ സദാചാരമൂല്യങ്ങളെ ജീവിതത്തിൽ പ്രാവർത്തികമാക്കാമെങ്കിൽ എല്ലാ തകരാറുകളും ഇല്ലാതാകും. അപ്പോൾ ആദർശ സമ്പന്നനായ വ്യക്തിയും കുടുംബവും സമൂഹവും സ്ഥാപിതമാകുന്നു. ഇതുതന്നെയാണ് ഗാന്ധിസം. മുകളിൽ ചൂണ്ടിക്കാണിച്ച അപവാദ രൂപത്തിലുള്ള ചെറുകഥകളിലെ ദളിത കഥാപാത്രങ്ങൾ വ്യവസ്ഥിതിക്കെതിരേ പോരാടുന്നില്ല. വ്യവസ്ഥിതി അവരെ ചവുട്ടി മെതിക്കുകയാണ്. ദളിതരും നിസ്വരും ആയ ഈ പാത്രങ്ങളെ വർണ്ണ, വർഗ്ഗ, വ്യവസ്ഥയുടെ ഏറ്റവും താഴത്തെ തട്ടിൽ കൊണ്ടെത്തിച്ചിരിക്കുകയാണ്. ആത്മഹത്യയല്ലാതെ അവർക്ക് മറ്റൊരുപായവുമില്ല. ഡീഹ്യൂമനൈസേഷന്റെയും (അമാനവീകരണത്തിന്റെയും) ബ്രൂട്ടലൈസേഷന്റെയും (മൃഗമാക്കിത്തീർക്കലിന്റെയും) ദാരുണമായ ഉദാഹരണങ്ങളാണവ. ഈ നൃശംസതയും പാരമ്പര്യബദ്ധരായ കഥാപാത്രങ്ങളുടെ കരുണ പരിണാമങ്ങളും വ്യവസ്ഥയ്ക്കെതിരെ ആക്രോശം ജനിപ്പിക്കുന്നു.

ഈ മൂല്യങ്ങളെയും വിശ്വാസങ്ങളെയും യാഥാസ്ഥിതികത്വത്തെയും നിഷേധിക്കുന്നതിലൂടെ യശ്പാലിന്റെ കഥായാത്ര ആരംഭിക്കുന്നു. സ്ഥിതികളിൽ മാറ്റം വരുന്നതു വഴി മൂല്യങ്ങളിലും മാനസികതയിലും മാറ്റം വരുമെന്ന് അദ്ദേഹം കരുതുന്നു. പാരമ്പര്യം പുരോഗതിക്കു തടസ്സമാണ്. പുതിയ സമൂഹത്തെ സൃഷ്ടിക്കുന്നതിന് ഈ പാരമ്പര്യങ്ങളോട് പോരാടേണ്ടിവരും. ഈ അർത്ഥത്തിൽ യശ്പാലും ആദർശവാദിയാണ്. പ്രേംചന്ദിന്റെ ആദർശം ഒരു പ്രത്യേക വർഗ്ഗത്തിലും വ്യവസ്ഥയിലും മാത്രം സ്വീകാര്യമാണെങ്കിലും സാർവ്വലൗകികം എന്ന് വിശേഷിപ്പിച്ച് 'സത്യ-ശിവ-സുന്ദര'ങ്ങളുടെ പുനഃപ്രതിഷ്ഠയാണ്. എന്നാൽ യശ്പാലിന്റെ ആദർശം മാർക്സിയൻ ചിന്താഗതിയിൽ അധിഷ്ഠിതമായ വർഗ്ഗരഹിതവും ചൂഷണ രഹിതവുമായ സമൂഹത്തിനുവേണ്ടിയുള്ള വക്കാലത്താണ്. മനുഷ്യനിലെ മൗലികമായ 'ശിവ'ത്തിൽ വിശ്വസിച്ചുകൊണ്ട് പ്രേംചന്ദ് യാഥാസ്ഥിതികത്വത്തെ അഥവാ പ്രാചീന മൂല്യവ്യവസ്ഥയെ അല്പസ്വല്പ പരിഷ്ക്കാരങ്ങളോടുകൂടി മടക്കിക്കൊണ്ടു വരാനാഗ്രഹിക്കുന്നു. യശ്പാൽ അവയെ ചൂഷണ പ്രധാനവും അശാസ്ത്രീയവും യുക്തിരഹിതവും എന്ന് പറഞ്ഞ് നിർദ്ദയം പ്രഹരിക്കുന്നു. എങ്കിൽ മാത്രമേ പുതിയ സമൂഹത്തിന് വഴി തുറക്കൂ എന്നദ്ദേഹം വിശ്വസിച്ചു.

യശ്പാൽ സാമൂഹ്യമായ ക്രോസ്വിസ്താരത്തിന്റെയോ വിവാദത്തിന്റെയോ കഥകളെഴുതിയ ആളാണെന്ന് എനിക്ക് തോന്നുന്നു. അദ്ദേഹം മിക്കപ്പോഴും യാഥാസ്ഥിതികരോട് വാഗ്വാദത്തിനുള്ള പരശുരാമ സ്വഭാവത്തോടെ കാണപ്പെടുന്നു. ഖണ്ഡിക്കപ്പെടാൻ പറ്റാത്ത തന്റെ യുക്തിബോധത്തെക്കുറിച്ചും യാഥാസ്ഥിതികരുടെ അന്തർ വൈരുദ്ധ്യങ്ങളെക്കുറിച്ചും നല്ല ഉറപ്പുള്ളതിനാൽ അദ്ദേഹം അവരുടെ കോട്ടകൾക്കുള്ളിൽച്ചെന്ന് അവരെ വെല്ലുവിളിക്കുന്നു. പുരാണകഥകളെ ആധാരമാക്കി രചിച്ചിട്ടുള്ള ഏകദേശം ഒരു ഡസൻ കഥകൾ ഇതിന് തെളിവാണ്. അദ്ദേഹത്തിന്റെ കാലത്ത് അതിനെച്ചൊല്ലി ഭയങ്കരമായ വിവാദങ്ങളുയർന്നു. അദ്ദേഹത്തിന്റെ ചെറുകഥകളെ മൂന്നു വിഭാഗങ്ങളായി തരം തിരിക്കാം. - പൗരാണിക യുഗത്തിലെ ചെറുകഥകൾ, നഗരത്തിലെ മദ്ധ്യവർഗ്ഗത്തിന്റെ കഥകൾ, ഗ്രാമങ്ങളിലെയും പർവ്വതപ്രദേശങ്ങളിലെയും ജീവിതവുമായി ബന്ധപ്പെട്ട കഥകൾ. പ്രേംചന്ദിനു ശേഷം മുസ്ലീങ്ങളുടെയും ക്രിസ്ത്യാനികളുടെയും ജീവിതം സത്യസന്ധമായി ചിത്രീകരിക്കാൻ ശ്രമിച്ച അവസാനത്തെ ഹിന്ദി കഥാകാരൻ ഒരു പക്ഷേ അദ്ദേഹമായിരിക്കും.

തന്റെ ഈ തർക്കചർച്ചയിൽ യശ്പാൽ മൗലികങ്ങളായ ചില ചോദ്യങ്ങൾ ചോദിക്കുന്നു. അവയെക്കുറിച്ച് യാഥാസ്ഥിതികർ ഒന്നുകിൽ മൗനം പാലിക്കുന്നു. അല്ലെങ്കിൽ അവ ശാശ്വതവും പരിവർത്തന വിധേയമല്ലാത്തതുമാണെന്നു കരുതി തൃപ്തി അടയുന്നു. ആ ചോദ്യങ്ങളുടെ തുടക്കം മനുഷ്യാസ്തിത്വവുമായി ബന്ധപ്പെട്ടിരിക്കുന്നു. ഇവയെ ഏതെ

ങ്കിലും പ്രകാരത്തിൽ സംശയിക്കുന്നത് വ്യവസ്ഥിതിയെ പോഷിപ്പിക്കുന്ന ഒരാളും സഹിക്കുകയില്ല. ഇവയെക്കുറിച്ച് തർക്കിക്കുകയോ പുനർ വിചാരം വേണമെന്നാവശ്യപ്പെടുകയോ ചെയ്യുന്ന കൃതികൾ വിപ്ലവപര ങ്ങളും 'ആപൽക്കര'ങ്ങളും ആണെന്ന് കരുതപ്പെട്ടു. സ്വയം ഉണ്ടായിരി ക്കുന്നതോടൊപ്പം മനുഷ്യൻ പുറത്തുനിന്ന് മൂന്നിടത്ത് കൂടിച്ചേരുന്നു. – സ്ത്രീയോട്, പ്രകൃതിയോട്, ശേഷം സമൂഹത്തോട്. ഇവയിൽ ആദ്യ മേത് പിന്നീട് ഏത് എന്നു ചോദിക്കുന്നത് മുട്ടയോ കോഴിയോ ആദ്യമു ണ്ടായത് എന്ന പോലെയുള്ള തർക്കം മാത്രം. ഇവയോട് ബന്ധമോ സമീകരണമോ സ്ഥാപിക്കുന്നതിൽ അദ്ധ്യാത്മവും സദാചാരവും രാഷ്ട്ര തന്ത്രവും വികാസം പ്രാപിക്കുന്നു. തന്റെ അസ്തിത്വത്തിന്റെയും അന സ്തിത്വത്തിന്റെയും പ്രശ്നങ്ങളും പ്രകൃതിയുടെ രഹസ്യലീലകളുടെ ദർശനവും ജിജ്ഞാസകളും അദ്ധ്യാത്മികതയുടെയും പൂജയുടെയും ദിവ്യശക്തികളുടെയും മാനവീകരണത്തെ വികസിപ്പിച്ചു. അതിന്റെ പരി ണാമം ദർശനത്തിലും ധർമ്മ ചിന്തയിലും ഉണ്ടായി. പ്രജനനവും സുര ക്ഷയും സംരക്ഷണവും സ്ത്രീ പുരുഷ ബന്ധങ്ങളെ കുടുംബം എന്ന സ്ഥാപനത്തിലേക്ക് നയിച്ചു. പരസ്പര സഹകരണവും സുരക്ഷയും സന്തുലനവും സമാധാന ചിന്തയും മറ്റുള്ളവരുമായി സാമൂഹികവും പ്രായോഗികവുമായ ബന്ധങ്ങൾ സൃഷ്ടിച്ചു. പൊതുവേ പറഞ്ഞാൽ മതം, സദാചാരം, രാഷ്ട്രതന്ത്രം ഈ മൂന്ന് അടിസ്ഥാന പ്രശ്നങ്ങളോട് മല്ലിട്ടുകൊണ്ടാണ് മനുഷ്യൻ തന്റെ പരിഷ്ക്കാരങ്ങളും സംസ്ക്കാര ങ്ങളും വികസിപ്പിച്ചെടുത്തത്. നാം വ്യവസ്ഥിതി എന്നു പറയുന്നത് ഈ മൂന്ന് തത്ത്വങ്ങളിൽ നിന്നും ഉടലെടുത്തതാണ്. ആയിരം കൊല്ലങ്ങൾക്കു മുമ്പ് പ്രകൃതിയുമായും സ്ത്രീയുമായും കുടുംബവുമായും നമുക്കുണ്ടാ യിരുന്ന ബന്ധം തീർച്ചയായും ഇന്നത്തെപ്പോലെയായിരുന്നില്ല. പരി വർത്തനത്തിലും വികസനത്തിലും വിവൃതിയിലും ഇവയുടെ രൂപവും വ്യാപ്തിയും മാറി, അരങ്ങും അതിരും മാറി. അസംഖ്യം ശാഖോപശാഖ കളായി പടർന്നു പന്തലിച്ചു. സുരക്ഷയും സംരക്ഷണവും സമാധാനവും കാംക്ഷിച്ച് വ്യവസ്ഥിതി കാത്തുസൂക്ഷിക്കാൻ വേണ്ടി ഉണ്ടാക്കിയ ആചാര സംഹിതകളുടെ നിർദ്ധാരണത്തിനും നിർവ്വഹണത്തിനും പഞ്ചാ യത്തുകളും ധർമ്മപീഠങ്ങളും രാജ്യങ്ങളും സാമ്രാജ്യങ്ങളും രൂപീകരി ച്ചു. മനുഷ്യൻ സ്വന്തം അസ്തിത്വം സംബന്ധിച്ച സമസ്യകളെ തങ്ങളെ ക്കാൾ അധികം കഴിവുള്ള കൈകളിൽ അർപ്പിക്കാൻ തുടങ്ങിയതോടെ സ്വാർത്ഥത്തിന്റെയും അധികാരത്തിന്റെയും കേന്ദ്രങ്ങൾ ഉയർന്നുവന്നു. ആദ്യം രഹസ്യമയമായ ആദ്ധ്യാത്മിക ശക്തികളുടെ ഉടമകളായ മതാ ചാര്യന്മാർ നേരിട്ടും പിന്നീട് മറ്റ് ബാഹുബലിമാരോട് ചേർന്നും സുരക്ഷ ഉറപ്പ് നൽകിയപ്പോൾ മനുഷ്യന്റെ സമസ്ത ജീവിതത്തേയും പെരുമാറ്റ ത്തെയും ചിന്തയേയും നിയന്ത്രിക്കുന്നതിനുവേണ്ടി സ്മൃതികളും ശാസ്ത്രങ്ങളും ആയുധങ്ങളും നിർമ്മിച്ചു. വ്യവസ്ഥിതിയെ നിർവിഘ്നം

അരക്കിട്ടുറപ്പിക്കുകയായിരുന്നു ലക്ഷ്യം. നിർദ്ദേശങ്ങളും ആവശ്യങ്ങളും ആദ്യം പ്രയോഗത്തിൽ കൊണ്ടുവരികയും പിന്നീട് ക്രമേണ സംസ്കാരമായിത്തീരുകയും ചെയ്തു. യാഥാസ്ഥിതികർ എപ്പോഴും ഭരണത്തിലും അധികാരത്തിലും തുടർന്നില്ല. ശക്തികേന്ദ്രങ്ങളിൽ സന്നിഹിതരല്ലായിരുന്നിട്ടും അവർ വിധിനിഷേധങ്ങളുടെ സംസ്കാരത്താൽ നിയന്ത്രിക്കപ്പെട്ടിരുന്നു. അത് അവരുടെ മനോജഗത്തിന്റെ അനിവാര്യമായ അംശമായിക്കഴിഞ്ഞിരുന്നു – ഏതാണ്ട് അന്ധവിശ്വാസങ്ങൾ പോലെയും സ്വായത്തമായ നിലയിലും. അടിമകളുടെ കൈകളെ ബന്ധിക്കുന്ന വിലങ്ങുകൾ ആയിരക്കണക്ക് ആണ്ടുകൾക്കുശേഷം വളയും ചമയങ്ങളുമായി മാറി. എന്നാൽ പാരമ്പര്യം വളയെ ഭർത്തൃമതി ആകുന്നതിന്റെയോ ഉടമസ്ഥൻ ഉള്ളവൾ ആകുന്നതിന്റെയോ അംഗീകാരമായി കരുതി. അത് ഒരു അനിവാര്യതയായും മംഗളകർമ്മമായും കരുതപ്പെട്ടു.

ആയിരക്കണക്കിന് ആണ്ടുകളായി രൂഢമൂലമായിത്തീർന്ന ഈ മൂന്ന് ധാരണകളെയും തകർക്കുകയും പിടിച്ചുലയ്ക്കുകയും ചെയ്ത അനേകം ചിന്തകന്മാരുണ്ടായിട്ടുണ്ട്. എന്നാൽ ഡാർവിനും ഫ്രോയിഡും മാർക്സുമാണ് അവരിൽ ഏറ്റവും പ്രമുഖർ. നാം മുമ്പ് ദേവന്മാരായിരുന്നെന്നും ക്രമേണ പൊക്കം കുറഞ്ഞ് ചെറിയ മനുഷ്യരായിത്തീർന്നെന്നുമുള്ള വിശ്വാസത്തെ ഡാർവിന്റെ പരിണാമവാദം ഖണ്ഡിച്ചു. നമ്മുടെ ഉള്ളിൽ ആത്മാവും ഈശ്വരനും ഇല്ലെന്നും സഫലമാകാത്ത സ്വപ്നങ്ങളുടെയും രതിനൈരാശ്യങ്ങളുടെയും ഭഗ്നാവശിഷ്ടമായ 'ഭൂതത്താൻ കോട്ട'യാണെന്നും അവയ്ക്കെതിരേ ഉയർത്തപ്പെട്ട നിഷേധങ്ങൾ മാനസിക വൈകൃതങ്ങൾക്കും അധഃപതനത്തിനും ഉത്തരവാദിയായെന്നും ഫ്രോയിഡ് പറഞ്ഞു. മാനവ പരിഷ്ക്കാരങ്ങളുടെ പുരോഗതി തോന്നിയപടി അയുക്തികമായി സംഭവിച്ചതല്ലെന്നും അവയ്ക്കു പിന്നിൽ ഏതാനും ശക്തികളും ദ്വന്ദ്വവും പാറ്റേണും പ്രവർത്തിച്ചിട്ടുണ്ടെന്നും ദ്വന്ദ്വാത്മക ഭൗതികവാദത്തിലൂടെ മാർക്സ് സ്ഥാപിച്ചു. യാഥാസ്ഥിതികത്വത്തിന്റെ ആധാരസ്തംഭങ്ങളെ അടിച്ചു തകർത്ത ഈ മൂന്ന് ചിന്തകന്മാരും മഹാവിപ്ലവകാരികളായി അംഗീകരിക്കപ്പെട്ടു. അവർ കഴിഞ്ഞ കാല സ്വർഗ്ഗങ്ങളെ നിഷേധിച്ചു. ഇത്തരം രചനകളെ ഭയാനകമാംവണ്ണം ആപൽക്കരമാണെന്ന് മുദ്രകുത്തി. യശ്പാലിന്റെ സമഗ്രചിന്തയും കഥാദൃഷ്ടിയും മനസ്സിലാക്കണമെങ്കിൽ ആധുനികതയുടെ ഈ പശ്ചാത്തലം മനസ്സിലാക്കേണ്ടത് ആവശ്യമാണ്. ഹിന്ദി കഥാസാഹിത്യത്തിന് ചിന്താപരമായ ആധുനികത പ്രദാനം ചെയ്ത ആദ്യത്തെ നിർഭയനായ എഴുത്തുകാരൻ അദ്ദേഹമാണ്.

യശ്പാൽ മാർക്സിസത്തിന്റെ പ്രഖ്യാപിത വക്താവാണ്. ഈ ദിശയിൽ അദ്ദേഹം തന്റെ സഹപ്രവർത്തകനായിരുന്ന സർദാർ ഭഗത് സിങിന്റെ ചിന്തയ്ക്ക് മൂർച്ച കൂട്ടുകയും അവയെ അപഗ്രഥിക്കുകയും ചെയ്തു. സാമൂഹിക പരിവർത്തനത്തിനുള്ള മാനസികത സൃഷ്ടി

ക്കുന്നതിനുവേണ്ടി അദ്ദേഹം കഥാ മാദ്ധ്യമം തെരഞ്ഞെടുത്തു. പ്രചാരകനാണെന്ന ആരോപണം അദ്ദേഹം സസന്തോഷം അംഗീകരിക്കുന്നു. സ്വന്തമായ ആശയങ്ങൾ ഉള്ളവൻ അത് മറ്റുള്ളവരിൽ എത്തിക്കുമെന്നാണ് അദ്ദേഹത്തിന്റെ വിശ്വാസം. പ്രചരണമില്ലായ്മ ചിന്താദാരിദ്ര്യമാണ്. ചിന്താപരമായ ശാഠ്യത്തിൽ അദ്ദേഹത്തെ പഴയ ആര്യസമാജ ശൈലിയിലുള്ള വാദ വിവാദം സ്വാധീനിച്ചിരിക്കാം. അദ്ദേഹത്തിന്റെ 'ഖണ്ഡനമണ്ഡന' സമ്പ്രദായം അത് സൂചിപ്പിക്കുന്നു.

കൊളോണിയലിസം അഥവാ ബ്രീട്ടീഷ് സാമ്രാജ്യവാദത്തോടുള്ള എതിർപ്പ് അദ്ദേഹം 'ഇലക്കറി', 'ബ്രിട്ടീഷുകാരുടെ കിങ്ങിണി' മുതലായ ചുരുക്കം കഥകളിലും തന്റെ നോവലുകളിലും പ്രകടമാക്കി. 'ദാദാ കോമ്റേഡ്', 'രാജ്യ ദ്രോഹി', 'എന്റെയും നിന്റെയും അവന്റെയും കാര്യം' എന്നീ നോവലുകളിലെ നായകന്മാർ ബ്രിട്ടീഷ് ഭരണത്തോട് ഏറ്റുമുട്ടുന്നവരാണ്. അവിടെ അദ്ദേഹത്തിന് വിശാലമായ ക്യാൻവാസ് ആവശ്യമുണ്ട്. ചെറുകഥകളിൽ ഫ്യൂഡലിസ്റ്റ് വിശ്വാസങ്ങളെ വിവേചിച്ച് അറിയുകയും അവയെ എതിർക്കുകയും ചെയ്യുകയാണ് അദ്ദേഹത്തിന്റെ ലക്ഷ്യം. പൗരാണിക യുഗത്തിന്റെയും, നഗര വാസികളായ മദ്ധ്യവർഗ്ഗത്തിന്റെയും, മലമ്പ്രദേശങ്ങളിലെയും ഗ്രാമപ്രദേശങ്ങളിലെയും ദരിദ്രരുടെയും ജീവിതമാണ് അദ്ദേഹത്തിന്റെ കഥാലോകം. ഫ്യൂഡലിസ്റ്റ് ചിന്തകൾ സ്ത്രീ പുരുഷ ബന്ധങ്ങളിലെ ജഡമായ സദാചാര ബോധത്തിന്റെ രൂപത്തിൽ നമ്മുടെ ഞരമ്പുകളിൽ ആഴ്ന്നിറങ്ങി സംസ്ക്കാരമായി രൂപാന്തരം പ്രാപിച്ചെന്ന് അദ്ദേഹം കരുതുന്നു. മനുഷ്യന്റെ അന്തശ്ചേതനയിൽ മതവും സദാചാരവും ഏതാണ്ട് ഒന്നായിത്തീർന്നിരിക്കുന്നു. അതുകൊണ്ട് ലൈംഗിക സദാചാരവും അതിന്റെ വിഭിന്ന രൂപങ്ങളും അവയെ അടിച്ചമർത്തുന്നതിലൂടെ ഉണ്ടാകുന്ന വൈകൃതങ്ങളും മദ്ധ്യവർഗ്ഗത്തിന്റെ ആഡംബരം നിറഞ്ഞ പെരുമാറ്റവും അദ്ദേഹത്തിന്റെ ആക്രമണത്തിന്റെ ലക്ഷ്യമായിത്തീർന്നു. ഇത്തരം സന്ദർഭങ്ങളിൽ അദ്ദേഹം അങ്ങേയറ്റം നിർഭയനും വിമോചനപ്പോരാളിയും ആയി മാറുന്നു. രാംവിലാസ് ശർമ്മയെപ്പോലുള്ളവർ അദ്ദേഹത്തെ അശ്ലീലത്തിന്റെയും രതി വൈകൃതത്തിന്റെയും കഥാകാരനെന്നു പറഞ്ഞ് തീവ്രമായി അധിക്ഷേപിച്ചിട്ടുണ്ട്. അതിനെതിരായി യശ്പാൽ അദ്ദേഹത്തെ ആര്യസമാജമനോഭാവക്കാരനായ നിരൂപകൻ എന്ന് കുറ്റപ്പെടുത്തി. യഥാർത്ഥത്തിൽ ഈ മനോഭാവത്തിനെതിരായാണ് അദ്ദേഹത്തിന്റെ ശരിയായ പോരാട്ടം. പ്രേംചന്ദ് സെക്സ് പരിപൂർണ്ണമായി വർജ്ജിച്ചു. പഹാഡിയുടേയും ഇലാചന്ദ്ര ജോഷിയുടേയും മനോലോകത്തിലെ ഏക സമസ്യ സെക്സാണ്. അവരെ ഫ്രോയിഡ് സ്വാധീനിച്ചതായി ആരോപണമുണ്ട്.

'തീപ്പൊരി' യുഗത്തിലെ ഉറുദു എഴുത്തുകാരെപ്പോലെയോ പിൽക്കാലത്തെ ഇസ്മത്ത് ചുഗ്ത്തായി, സാദത്ത് ഹസ്സൻ മൺടോ എന്നിവരെപ്പോലെയോ യശ്പാൽ അശ്ലീലക്കാരനായിരുന്നില്ല. അവിടെ സെക്സ്

സ്ഫോടനാത്മകമായോ വ്യക്തിഗത റൊമാന്റിക് വിപ്ലവത്തിന്റെ രൂപത്തിലോ കാണപ്പെടുന്നു – ചിലയിടത്ത് പ്രദർശനപരമായും. യശ്പാലിനെ സംബന്ധിച്ചിടത്തോളം അത് സംസ്ക്കാരമായി മനുഷ്യന്റെ ചിന്തയ്ക്കും സാമൂഹിക പുരോഗതിക്കും വിലങ്ങടിച്ചു നില്ക്കുന്ന ഒരു സാമൂഹിക പ്രശ്നമാണ്. ഈ നിഷേധങ്ങൾ ചിലയിടത്ത് കാപട്യമോ നാട്യമോ ആണ്. മറ്റുചിലയിടത്ത് മതപരമായ അന്ധവിശ്വാസവും. എന്തായാലും ഇവ സ്ത്രീപുരുഷബന്ധങ്ങളെ മാറുന്ന സാഹചര്യങ്ങളുടെ പശ്ചാത്തലത്തിൽ വീക്ഷിക്കാൻ വിസമ്മതിക്കുന്നു. ഇത് സാമൂഹികമോ അടിസ്ഥാനപരമോ ആയ സത്യസന്ധതയിൽ നിന്ന് മുഖം തിരിക്കലാണ്. സെക്സ് ഒരിക്കലും മതത്തിന്റെ ബന്ധനം അംഗീകരിച്ചിട്ടില്ല. സ്മൃതികളുടെയോ മദ്ധ്യവർഗ്ഗത്തിലെ ആഡംബരങ്ങളുടെയോ ബന്ധനങ്ങളും സെക്സിന് സ്വീകാര്യമായിട്ടില്ല. 'മനുവിന്റെ കടിഞ്ഞാൺ', 'ജ്ഞാനദാനം', 'ധർമ്മ രക്ഷ', 'ഭഗവാന്റെ പിതാവിന്റെ ദർശനം', 'ശിവപാർവ്വതി', 'ശംബൂകൻ', 'ഓ ഭൈരവി', 'നാരദ–പരശുരാമ സംവാദം', എന്നിവയാകട്ടെ അഥവാ 'അന്തസ്സിന്റെ ഭാരം', 'ആതിഥ്യം', 'എല്ലാവരുടെയും മാനം', 'വ്യാജച്ചരക്ക്', 'അങ്ങനെ സംഭവിച്ചെങ്കിൽ' എന്നിവയാകട്ടെ – എല്ലാറ്റിലും മദ്ധ്യവർഗ്ഗ കാപട്യത്തിന് കീഴിൽ യാതനയുടെയും നൈരാശ്യത്തിന്റെയും നാട്യത്തിന്റെയും ഇരട്ടജീവിതം നയിക്കുന്ന പൊള്ളയായ, ആത്മഹത്യാപരമായ അഭിമാനം കാത്തു സൂക്ഷിക്കുന്ന കുടുംബചിത്രങ്ങൾ കാണാം.

ഭൂമിശാസ്ത്രപരമായി പ്രേംചന്ദ് യുഗത്തിലെ ഹിന്ദി ചെറുകഥ ('അവൾ പറഞ്ഞിരുന്നു' – ഒഴികെ) മിക്കവാറും ഉത്തരഭാരതത്തിലെ ഏതാനും മദ്ധ്യവർഗ്ഗ കുടുംബങ്ങളെയും നിമ്ന മദ്ധ്യവർഗ്ഗ കുടുംബങ്ങളെയും മാത്രം ഉൾക്കൊള്ളുന്നതായിരുന്നു. അതിനാൽ അവരുടെ സദാചാരവും ഭൗതികവുമായ പ്രശ്നങ്ങളെ നേരിടുകയായിരുന്നു അന്നത്തെ മുഖ്യ വിഷയം. ചരിത്രകഥകളിലും പൗരാണികാഖ്യാനങ്ങളിലും മാത്രമേ കഥയുടെ മേഖല മറ്റു പ്രദേശങ്ങളിലേക്ക് അതിക്രമിച്ച് കടന്നിട്ടുള്ളു. കഥാകാരന്റെ ഭാവന ഇവിടെ മാത്രം സാമർത്ഥ്യം പ്രദർശിപ്പിച്ചു. പിന്നീടുവന്ന ജൈനേന്ദ്രകുമാർ ദില്ലിയിലും ചുറ്റുപാടുമുള്ള ഏതാനും കുടുംബങ്ങളിൽ ബന്ധിതനായി കഴിഞ്ഞു. എന്നാൽ യശ്പാലും അജ്ഞേയും ഈ അതിരുകളെ വിസ്തൃതമാക്കാൻ ശ്രമിച്ചു. അവർ അഫ്ഗാനിസ്ഥാനിലെ ഗ്രാമാഞ്ചലങ്ങളിലെ ജീവിതം മുതൽ ഹിമാലയശിഖരങ്ങളിലെയും ആസ്സാം–ബംഗാൾ വനങ്ങൾ വരെയും തങ്ങളുടെ കഥാഭൂമികളായി തെരഞ്ഞെടുത്തു. വേദകാലം മുതൽ ബൗദ്ധകാലം വരെയും പിന്നീട് മുഗൾ കാലഘട്ടം വരെയും അവരുടെ കഥകൾ വ്യാപിച്ചിരിക്കുന്നു. രാഹുൽ സാംകൃത്യായൻ "വോൾഗ മുതൽ ഗംഗവരെ" എന്ന കൃതിയിൽ സമ്പൂർണ്ണമായ മാനവപരിഷ്ക്കൃതിയുടെ വികാസം സ്വതന്ത്രമായ ചെറുകഥകളുടെ രൂപത്തിൽ അവതരിപ്പിച്ചു.

ഹിന്ദി ചെറുകഥ ചിന്താപ്രധാനവും അനുഭൂതിപരവുമായ തലങ്ങളിൽ നിന്ന് മുക്തമാവുക മാത്രമല്ല ഭൂമിശാസ്ത്രപരവും സാമൂഹികവുമായ നിലയിൽ പുതിയ ചക്രവാളങ്ങളിലേക്ക് ആകർഷിക്കപ്പെടുകയും ചെയ്തുവെന്ന് പറയാം. സ്ത്രീപുരുഷബന്ധങ്ങളിൽ കൂടുതൽ തുറന്ന പെരുമാറ്റവും സങ്കീർണ്ണതകളും നൈരാശ്യവും സാദ്ധ്യതകളും ചേർന്ന് ജീവൻ തുടിക്കുന്ന കഥകൾക്ക് ജന്മം നൽകിക്കൊണ്ടിരുന്നു. ഓരോ രംഗത്തും അവ യാഥാസ്ഥിതികത്വത്തിന്റെ മടുപ്പിൽ നിന്ന് പുറത്തുചാടാൻ ശ്രമിക്കുന്ന ആളുകളുടെ കഥകളാണ്.

സ്ഥിരവും ജഡവുമായ സമൂഹത്തിന്റെ മടുപ്പ് ഇല്ലാതാക്കാൻ ശ്രമിക്കുന്ന പുതിയ കഥാപാത്രങ്ങൾ പഴമയിൽ നിന്നു വിട്ടുപോരാനും ശീലമായ സംസ്ക്കാരങ്ങളെ നിരാകരിക്കാനുമുള്ള പ്രക്രിയയിൽ കൂടുതൽ സാഹസികരും സ്പന്ദനശീലരുമായി കാണപ്പെടുന്നു. പുതിയ സാഹചര്യങ്ങളുടെ സന്ദർഭത്തിൽ പഴയതിന്റെ ഉപയോഗശൂന്യതയേയും അപ്രസക്തിയേയും കുറിച്ചുള്ള തർക്കം യശ്പാലിന്റെ അനേകം കഥകളിലെ പ്രിയ വിഷയമാകുന്നു. അജ്ഞേയിന്റെ നായകന്മാർ തർക്കിക്കുന്നില്ല; നിശ്ശബ്ദം നിഷേധത്തിനുള്ള തീരുമാനം എടുക്കുന്നു. ഈ കഥാപാത്രങ്ങൾ പ്രസാദ്, പ്രേംചന്ദ്, കൗശിക് മുതലായവരുടെ കഥകളിലെ പാത്രങ്ങളിൽ നിന്ന് വ്യത്യസ്തരാണ്. ഇവർ ബുദ്ധിജീവികളും സാഹസികരും പരിവർത്തനവാദികളുമായ യുവാക്കളാണ്. യശ്പാലിന്റെ ചെറുകഥകളിലെ സ്ത്രീകൾ ജൈനേന്ദ്രയുടെ 'ജാഹ്നവി'യേയും 'പത്നി'യേയും പോലെ ശ്വാസം മുട്ടിക്കഴിയുന്നവരോ വാതിലിന്റെ പിന്നിൽ മറഞ്ഞുനിന്ന് പുറം കാഴ്ചകൾ കാണാൻ എത്തിനോക്കുന്നവരോ അല്ല. അവർ ഒപ്പമിരുന്ന് സെക്സിനെക്കുറിച്ചും ദാമ്പത്യബന്ധത്തിലെ സദാചാരത്തിന്റെ പൊള്ളത്തരങ്ങളെക്കുറിച്ചും വിവാദത്തിലേർപ്പെടുന്നവരാണ്. യശ്പാലിന്റെ കഥകൾ പുതിയതു മനസ്സിലാക്കാനും അവിടെ സ്വന്തം സ്ഥാനം ഉറപ്പിക്കാനും വെമ്പുന്ന സ്ത്രീകളുടെ കഥകളാണ്.

അന്നത്തെ ഹിന്ദി കഥാലോകത്ത് നിറഞ്ഞിരുന്ന ബംഗാളി കഥകളിലെ വികാരജീവികളായ നായകന്മാരെ അപേക്ഷിച്ച് പ്രേംചന്ദ്, യശ്പാൽ, ജൈനേന്ദ്ര്, അജ്ഞേയ്, ഭഗവതീചരൺ, ഇലാചന്ദ്ര ജോഷി എന്നിവരുടെ കഥാപാത്രങ്ങൾ കൂടുതൽ തണുപ്പന്മാരും ബുദ്ധിജീവികളും താർക്കികന്മാരും ഉറച്ചതറയിൽ നിലയുറപ്പിച്ചവരുമാണെന്ന് തോന്നുന്നു. ഇവിടെ കഥാപാത്രങ്ങളുടെ ഭാഗധേയം നിർണ്ണയിക്കുന്നത് വിധിയല്ല. 'എന്റെ വിധി ഇതായിരുന്നു' എന്ന് ഈ കഥാകൃത്തുക്കളുടെ ഒരു കഥാപാത്രവും പറയുന്നില്ല. തങ്ങളുടെ വ്യക്തിപരമായ സാമൂഹിക നിയതി അവർ സ്വയം തെരഞ്ഞെടുക്കുകയും ചെയ്യുന്നു. പ്രസാദിന്റെ മധൂലിക പറയുന്നു – 'എങ്കിൽ എനിക്കും മരണം സംഭവിക്കട്ടെ.' ചുരുക്കത്തിൽ അവർ സ്വയമേവ സ്വന്തം തീരുമാനങ്ങൾ എടുക്കുകയും ജയപരാജയങ്ങൾ നിഷ്പ്രയാസം അംഗീകരിക്കുകയും ചെയ്യുന്നു. പ്രേംച

ന്ദിനെപ്പോലെ യഥാസ്ഥിതിയിലേക്ക് അവർ മടങ്ങിപ്പോകുന്നുമില്ല. ഇലാചന്ദ്രജോഷിയുടെ നായകന്മാർ മാത്രം ഈ തീരുമാനങ്ങളിലെ കുറ്റബോധത്താൽ പീഡിതരായി ആത്മഹത്യ ചെയ്യുകയോ ഉന്മാദഗ്രസ്തരാവുകയോ ചെയ്യുന്നു. ഇവരുടെയെല്ലാം മുമ്പിൽ പുതിയ പരിതഃസ്ഥിതികൾ, പുതിയ മൂല്യങ്ങൾ, തീരുമാനമെടുക്കാനുള്ള പുതിയ സമ്മർദ്ദങ്ങൾ, തെരഞ്ഞെടുക്കാനുള്ള പുതിയ വികല്പങ്ങൾ മുതലായവ പല തവണ പ്രകടമാകുന്നു. മറ്റൊരു വിധത്തിൽ പറഞ്ഞാൽ ജീവിതം മുഴുവൻ ഒരു ധർമ്മസങ്കടമായിത്തീരുന്നു. ഇത് ഹിന്ദി ചെറുകഥയുടെ പ്രശ്നയുഗമാണ്. പുതുതായി ഉയരുന്ന പ്രശ്നങ്ങളോട് ഏറ്റുമുട്ടുന്ന യുഗം.

പഴയതിനോടൊത്ത് ജീവിക്കുന്നത് അസൗകര്യപ്രദവും അസാദ്ധ്യവും ആയിത്തീരുകയും വികല്പം സ്വീകരിക്കുന്നത് ബുദ്ധിമുട്ടാവുകയും ചെയ്യുമ്പോഴാണ് പ്രശ്നങ്ങളുണ്ടാകുക. ഈ ദ്വന്ദ്വത്തിലും പിരിമുറുക്കത്തിലും മനംമടുപ്പിലും ചിന്താക്കുഴപ്പത്തിലും ചെറുകഥകൾ രൂപം കൊള്ളുന്നു. യശ്പാൽ അങ്ങേയറ്റത്തെ സാത്വികനെപ്പോലെയും സംഘർഷരഹിതനെപ്പോലെയും ശാസ്ത്രജ്ഞനെപ്പോലെയും വസ്തുത അംഗീകരിക്കുകയോ നിരാകരിക്കുകയോ ചെയ്യുന്നു. അതിനാൽ അദ്ദേഹത്തിന്റെ കഥാപാത്രങ്ങൾ ഒരേ തരക്കാരും പിരിമുറുക്കമില്ലാത്തവരും തണുപ്പന്മാരുമാണെന്ന് തോന്നാം. അവിടെ വികാരവിജൃംഭണമോ ഭാവോന്മാദമോ കാണപ്പെടുന്നില്ല. 'ടു ബി ഓർ നോട്ട് ടു ബി' യുടെ നിമിഷങ്ങൾ അദ്ദേഹത്തിന്റെ ഒരു കഥയിലും കാണപ്പെടുന്നില്ല. അദ്ദേഹത്തിന്റെ കഥകളിൽ ഭഗവതീചരൺ വർമ്മയുടെ 'ചിത്രലേഖ'യിലുള്ളതുപോലെ പഴമയോടുള്ള സഹാനുഭൂതിയും കാണുന്നില്ല.

യശ്പാലിന്റെ ചെറുകഥകൾ ഈശ്വരനെയും സമൂഹത്തെയും സെക്സിനെയും കുറിച്ച് നവീനവും യുക്തിപൂർണ്ണവുമായ കാഴ്ചപ്പാടോടെ ഒരു വീണ്ടുവിചാരം ആവശ്യപ്പെടുന്നു. ചെറുകഥകളിൽ അദ്ദേഹം ഏറ്റവും കൂടുതൽ പ്രാമുഖ്യം നൽകിയിരിക്കുന്നത് ലൈംഗിക ബന്ധങ്ങൾക്കാണെന്ന കാര്യത്തിൽ സംശയമില്ല. അദ്ദേഹത്തിന്റെ നോട്ടത്തിൽ, സെക്സ് അനവധി വ്യക്തിഗത നൈരാശ്യങ്ങൾക്കും വൈകൃതങ്ങൾക്കും വഴിതെറ്റലിനും വഴിവയ്ക്കുന്ന സാമൂഹികപ്രശ്നമാണ്. ഈ സന്ദർഭത്തിൽ ജീർണ്ണിച്ച ഫ്യൂഡലിസ്റ്റ് ധാരണകളും ഇരുതലയുള്ള മൂല്യങ്ങളും സ്ത്രീയെ ഭോഗവസ്തുവായും ദാസിയായും കാണുന്ന മനോഭാവവും വിവാഹസമ്പ്രദായത്തിന്റെ നിരർത്ഥകതയും ഇടത്തരം കുടുംബങ്ങളെ കാപട്യത്തിലും ആഡംബരത്തിലും കളവിലും കഴിഞ്ഞുകൂടാൻ നിർബ്ബന്ധിതമാക്കുന്നു. സ്ത്രീപുരുഷബന്ധങ്ങളെ ചൂഷണം ചെയ്യുന്ന സദാചാര ചിന്തയുടെ ഏറ്റവും ജാഗ്രത്തായ ചിത്രങ്ങൾ യശ്പാലാണ് വരച്ചിട്ടുള്ളത്. 'അങ്ങനെ സംഭവിച്ചെങ്കിൽ' എന്ന കഥയിലെ ദിവാസ്വപ്നം കാണുന്ന സവിതയും വിവാഹം നട[illegible]ത്തിനാൽ പരാജയപ്പെട്ട് സാധ്വി ആകാൻ വേണ്ടി മരണം [illegible] ഉമാമിയും [illegible]

കളും പിശാചിനികളും ആണെന്ന് മുദ്രകുത്തപ്പെട്ട നിരപരാധികളായ സ്ത്രീകളാണ്. അതേ സമയം 'അന്തസ്സിന്റെ ഭാരം', 'ആതിഥ്യം', 'എല്ലാ വരുടേയും മാനം' എന്നീ കഥകളിലെ നാടകീയ ജീവിതങ്ങൾ അഥവാ സെക്സിന്റെ ആദിരൂപവുമായി പൊരുത്തപ്പെടുന്ന 'ജ്ഞാനദാനം' പുരു ഷമേധാവിത്തത്തോട് പകരം വീട്ടുന്ന 'കൊള്ളക്കാരി കോകല' എന്നി വയും 'ധർമ്മരക്ഷ'യിലേയും 'ഭഗവാന്റെ പിതാവിന്റെ ദർശന'ത്തിലേയും പൗരാണികയുഗത്തിലെ കഥാപാത്രങ്ങളും യശ്പാലിന് മതവിരോധി, അശ്ലീലസാഹിത്യകാരൻ മുതലായ ബിരുദങ്ങൾ പ്രദാനം ചെയ്യുന്നു. എന്നാൽ 'ഹോളി ആഘോഷിക്കുന്നില്ല' എന്ന കഥയിലെ കരുണയും 'വ്യാജച്ചരക്കി'ലെ ഹാസ്യവും ശ്രദ്ധേയമാണ്. ഇതോടൊപ്പം സെക്സിന്റെ ഉദാത്തരൂപങ്ങളെ വിഷയമാക്കി എഴുതപ്പെട്ട കഥകളെയും പരാമർശിക്കാൻ ഞാൻ ആഗ്രഹിക്കുന്നു. 'ഞാൻ സുന്ദരിയാണെന്ന് നിങ്ങൾ പറഞ്ഞതെന്തിന്?' എന്ന കഥയിൽ സെക്സ് അഥവാ അതിൽനി ന്നുണ്ടായ ആകർഷണം മരിച്ചുകൊണ്ടിരുന്ന ഒരു സ്ത്രീക്ക് സഞ്ജീ വനി ആയിത്തീർന്നു. 'അസൂയയില്ലാത്ത ലോക'ത്തിൽ സന്തോഷ ത്തോടെ ജീവൻ വെടിയുന്ന അസൂയാകലുഷമില്ലാത്ത ആത്മബലി. 'മക്രീൽ' എന്ന കഥയിൽ സൗന്ദര്യബോധവും പ്രകൃതിയോടുള്ള അനി യന്ത്രിതമായ ആകർഷണത്തിൽ മുങ്ങാനുള്ള അടക്കാനാവാത്ത ക്ഷണവും 'യയാതി'യുടെ 'മിത്തിനെ' ഓർമിപ്പിക്കുന്നു. വികാരങ്ങളു ടെയും സൗന്ദര്യത്തിന്റെയും ലോകത്ത് ജീവിക്കുന്ന കവിക്ക് യുവതിയും സുന്ദരിയുമായ ആരാധികയോടൊപ്പം പ്രകൃതിയുമായി താദാത്മ്യം പ്രാപിക്കാനുള്ള വിളി കേട്ടില്ലെന്നു വയ്ക്കാൻ ആകുന്നില്ല. സെക്സിന്റെ അറപ്പുളവാക്കുന്നതും, വ്യാവസായികവും സദാചാരവിരുദ്ധവും അസ്വാ ഭാവികവുമായ രൂപങ്ങൾ മുതൽ സുന്ദരവും ഉദാത്തവും രാഗാത്മകവു മായ രൂപങ്ങൾ വരെ യശ്പാലിന്റെ കഥകളിൽ സുലഭമാണ്. അവ അശ്ലീ ലമോ ആപത്ക്കരമോ അല്ല; സാമൂഹികം മാത്രമാണ്. ആ കാലഘട്ട ത്തിന്റെ പശ്ചാത്തലത്തിൽ സാഹസികവും വ്യക്തിപരവുമായ സെക്സിന്റെ വ്യത്യസ്ത സാമൂഹികാവിഷ്ക്കാരങ്ങളാണ്. അഥവാ സാമൂഹികമായ സെക്സിന്റെ ഇരട്ടത്താപ്പുള്ള നിരർത്ഥകമായ നാട്യ ത്തിന്റെ വ്യക്തിഗതങ്ങളായ വൈകൃതങ്ങളാണ്. ഈ വൈകൃതങ്ങളുടെ യും നൈരാശ്യങ്ങളുടെയും സാമൂഹിക പരിണാമത്തോടൊപ്പം 'മൺടോ'യിൽ സെക്സ് വ്യക്തിഗതമായ വിപ്ലവമായിത്തീരുന്നു – റൊമാന്റിക് റെബലിയൻ. യശ്പാലിനെ സംബന്ധിച്ചിടത്തോളം സെക്സ് സാമൂഹിക വൈകൃതങ്ങളിൽ നിന്ന് വേർപെട്ട ഒറ്റപ്പെട്ട പ്രശ്നമല്ല, അത് സമ്പൂർണ്ണ വിപ്ലവത്തിന്റെ ഭാഗം മാത്രമല്ല, മതവും രാഷ്ട്രീയവും പോലെ വ്യവസ്ഥിതിയുടെ അടിസ്ഥാനശിലകൾക്കെതിരേയുള്ള പോരാട്ടമാണ്. ആ പോരാട്ടം ബ്രിട്ടീഷ് കൊളോണിയലിസത്തിനെതിരേയാവാം, അല്ലെ ങ്കിൽ ഭാരതീയ സംസ്ക്കാരത്തിന്റെ പേരിൽ പ്രചരിച്ച ഫ്യൂഡൽ മൂല്യ

ങ്ങൾക്കും അന്ധവിശ്വാസങ്ങൾക്കുമെതിരേ ആകാം. യശ്പാൽ രാഷ്ട്രീയവും മാനസികവും സാംസ്ക്കാരികവുമായ അടിമത്തത്തിനെ പ്രതിരോധിക്കുന്ന വിപ്ലവകാരിയായ സാഹിത്യകാരനാണ്. കൂറേക്കൂടി സ്വതന്ത്രവും സമത്വസുന്ദരവുമായ ലോകത്തിന്റെ പക്ഷം പിടിക്കുന്നയാൾ. പുരാണയുഗത്തിലെ ആന്തരികവൈരുദ്ധ്യങ്ങളെയും വൈദികദുരാചാരങ്ങളെയും പ്രഹരിക്കുമ്പോൾ അദ്ദേഹത്തിന്റെ അടിസ്ഥാനം ബുദ്ധദർശനം ആണ്. ('ദിവ്യ'യും 'അമിത'യും ഈ യുഗത്തിലെ നോവലുകളാണ്) വർത്തമാനകാല രാഷ്ട്രീയത്തിന്റെ പൊള്ളത്തരം തുറന്നുകാണിക്കാൻ മാർക്സിസത്തെ ആയുധമാക്കുന്നു. യശ്പാൽ മദ്ധ്യവർഗ്ഗത്തിന്റെ ആഡംബരപൂർണ്ണമായ വൈവാഹിക ജീവിതത്തെ തൊലിയുരിച്ച് കാണിക്കുമ്പോൾ ഫ്രോയിഡിനേക്കാൾ കൂടുതൽ അടുത്ത് ബർട്രന്റ് റസൽ നില്ക്കുന്നതായി തോന്നും. എല്ലാത്തരം അടിമത്തത്തേയും എതിർക്കാൻ സന്നദ്ധനായി നില്ക്കുന്ന യോദ്ധാവണദ്ദേഹം.

എന്നാൽ ഒരു കഥാകൃത്തെന്നനിലയിൽ യശ്പാലിന്റെ പരിമിതിയും ഇതുതന്നെയാണ്. പ്രേംചന്ദിനെപ്പോലെ അദ്ദേഹവും കഥയെഴുതുന്നത് ആത്മാവിഷ്ക്കാരത്തിന്റെ സംതൃപ്തിയെന്നതിലുപരി സാമൂഹികവും രാഷ്ട്രീയവുമായ കർമ്മം എന്ന നിലയ്ക്കാണ്. ഇന്നത്തെ ഭാഷയിൽ പറഞ്ഞാൽ അവർ രണ്ടുപേരും സോഷ്യൽ ആക്ടിവിസ്റ്റുകളാണ്. സാഹിത്യം അവരുടെ ആക്ട് ഓഫ് പാത്ത് ആണ്; അനുഷ്ഠാനമാണ്. അവരുടെ ഉള്ളിൽ മോപ്പസാങിനെപ്പോലെ തീ ഉണ്ടെങ്കിലും കല തീർച്ചയായും ദുർബ്ബലമാണ്. പ്രേംചന്ദും യശ്പാലും ചെറുകഥയിൽ ഒരു പരീക്ഷണവും നടത്തിയില്ല. ഭാഷയുടെ സാദ്ധ്യതകളെക്കുറിച്ചും അന്വേഷണം നടത്തിയില്ല. കഥയെപാരായണക്ഷമമാക്കുന്ന അവരുടെ ഭാഷയുടെ നിലവാരവും രൂപവും മിക്കവാറും എല്ലായിടത്തും ഒരേ മട്ടിലുള്ളതാണ്. പൗരാണികവും മതപരവുമായ ആഖ്യാനങ്ങളിൽ സംസ്കൃതബഹുലവും സാമൂഹികകഥകളിൽ ഋജുവും ലളിതവുമായ ഭാഷ. സാഹിത്യത്തെ 'ഉപയോഗ'ത്തിനുവേണ്ടി പ്രയോജനപ്പെടുത്തുകയാണെന്ന തന്റെ വിചാരത്തിൽ അദ്ദേഹം സമാധാനം കണ്ടെത്തുന്നുണ്ടാകാം. യുദ്ധത്തിലും ആയുധങ്ങളും പ്രയോഗരീതികളും മാറേണ്ടിവരും– ഇക്കാര്യത്തിൽ പ്രേംചന്ദിനും യശ്പാലിനും വിശ്വാസമില്ലെന്നു തോന്നുന്നു. പലപ്പോഴും അവർ ചെറുകഥകളല്ല സാരോപദേശകഥകളാണ് എഴുതുന്നതെന്ന് തോന്നിപ്പോകും. ഈ വഴിക്ക് ഏറ്റവും കൂടുതൽ പരീക്ഷണം നടത്തിയിട്ടുള്ളത് അജ്ഞേയ് ആണ്. 'മക്രീൽ' പോലെ സൂക്ഷ്മാനുഭൂതിപ്രവണവും 'അസൂയയില്ലാത്ത ലോകം', 'കർട്ടൻ' എന്നീ പ്രതീകാത്മകവുമായ കഥകൾ യശ്പാൽ അധികം രചിച്ചിട്ടില്ല. പ്രേംചന്ദിന്റെയും യശ്പാലിന്റെയും കഥാപാത്രങ്ങൾ മിക്കവാറും ടൈപ്പുകൾ തന്നെ. അവർ വ്യക്തിപരമായ തീരുമാനങ്ങളാലല്ല സാമൂഹികപ്രവണതകൾ കൊണ്ടാണ് നിയന്ത്രിക്കപ്പെടുന്നത്. അതിനാൽ യശ്പാലിനെ

പ്രേംചന്ദിന്റെ കഥാപാരമ്പര്യത്തിലെ ഏറ്റവും കഴിവുറ്റ കഥാകാരനായി ഞാൻ കാണുന്നു.

ഞാൻ നേരത്തെ പറഞ്ഞതുപോലെ അദ്ദേഹം ഉത്തരേന്ത്യയിലെ മദ്ധ്യവർഗ്ഗത്തിന്റെ സാമൂഹികവും രാഷ്ട്രീയവും മനശ്ശാസ്ത്രപരവുമായ സങ്കീർണ്ണതകളുടെയും അസ്വസ്ഥതകളുടെയും ആന്തരികവൈരുദ്ധ്യങ്ങളുടെയും അതുല്യനായ കഥാകൃത്താണ്. രണ്ടുമഹായുദ്ധങ്ങളുടെ ഇടയിലെ ഭാരതീയ സമൂഹത്തിന്റ ചിത്രീകരണം നടത്തിയ ഏറ്റവും പ്രാമാണികനായ കഥാകാരനെന്നനിലയിൽ അദ്ദേഹം തീർച്ചയായും സ്മരിക്കപ്പെടുന്നു. ഭൂതകാലത്തിലേയും വർത്തമാനകാലത്തിലേയും കൊളോണിയലിസത്തിനെതിരേ സംഘർഷം നടത്തിക്കൊണ്ടിരുന്ന ബൗദ്ധിക യുവശക്തിയുടെ പ്രതീകമാണദ്ദേഹം. അധികാരം, അത് ഏഴുകടലിനക്കരെനിന്നു വന്ന ബ്രിട്ടീഷുകാരുടേതായാലും സാംസ്ക്കാരിക പൊന്മാനിന്റെ രൂപത്തിൽ ഭൂതകാലത്തിൽ നിന്നുവന്ന ഫ്യൂഡലിസ്റ്റ് ബ്രാഹ്മണ വ്യവസ്ഥിതിയുടേതായാലും യശ്പാലിനെ ഒട്ടും ഭയപ്പെടുത്തിയില്ല. അദ്ദേഹം രണ്ടിനുമെതിരേ ആയുധങ്ങൾ കൊണ്ടും ആശയങ്ങൾകൊണ്ടും അടരാടി.

മൗലികവാദത്തിന്റെയും പുനരുത്ഥാനവാദത്തിന്റെയും ആയ ഈ കൊടുങ്കാറ്റിൽ യശ്പാൽ നമുക്ക് ഇന്ന് കൂടുതൽ വിശ്വസ്തനും കാലികപ്രസക്തി ഉള്ളവനും ആകുന്നു.

ഓഗസ്റ്റ് 1993 **രാജേന്ദ്രയാദവ്**

# ആരാന്റെ സുഖം

ആകാശം കാർമേഘങ്ങളാൽ ആവൃതമായിരുന്നു. സൂര്യോദയമായോ ഇല്ലയോ എന്നറിയാൻ കഴിഞ്ഞില്ല. ജലസ്പർശമുള്ള തണുത്തകാറ്റ് ശക്തിയായി വീശുന്നുണ്ടായിരുന്നു. ലപ്രദേശത്തേക്കുള്ള യാത്രക്കാർ മൂടിപ്പുതച്ച് പത്താൻകോട്ട് സ്റ്റേഷനിലെ സത്രത്തിൽ ബസ്സ് പുറപ്പെടുന്നതു കാത്തിരുന്നു. ബസ്സ് ഡ്രൈവർമാർ യാത്രക്കാരെ അന്വേഷിച്ച് അങ്ങിങ്ങ് ചുറ്റി നടന്നു. യാത്രക്കാർക്ക് പോക്കുവരവിനെക്കുറിച്ചുള്ളതിനെക്കാൾ കൂടുതൽ വേവലാതി ഡ്രൈവർമാർക്ക് അവരെ വീടുകളിലെത്തിക്കുന്നതിലുണ്ടായിരുന്നു.

സ്റ്റേഷനിലെ ആളൊഴിഞ്ഞ, നീണ്ട പ്ലാറ്റ്ഫോമിൽ വല്ലപ്പോഴും ഒരു റെയിൽവേ പോർട്ടർ കാണപ്പെട്ടു. കട്ടിയുള്ള കമ്പിളി സൂട്ടും ഓവർകോട്ടും ധരിച്ച മിസ്റ്റർ സേഠി പ്ലാറ്റ് ഫോമിന്റെ അരികിലെ കൽക്കെട്ടിലൂടെ ഉലാത്തിക്കൊണ്ടിരുന്നു. അദ്ദേഹത്തിന്റെ കമ്പിളിവസ്ത്രം ഭേദിച്ച് ദേഹത്തെ തൊടാൻ തണുത്ത കാറ്റിനു കഴിഞ്ഞില്ല. കാറ്റ് അദ്ദേഹത്തിന്റെ മുഖത്തെയും തലമുടിയെയും തഴുകിക്കൊണ്ടിരുന്നു. അസംഖ്യം യാത്രക്കാരുടെ പ്രാണനപഹരിക്കുന്ന കാറ്റിന്റെ തണുപ്പ് സേഠിക്ക് ഉന്മേഷം പകർന്നു. ഈ ശാന്തിയിൽ അദ്ദേഹം തന്റെയുള്ളിലേക്കൊതുങ്ങാൻ ശ്രമിച്ചു.

ബസ് ഡ്രൈവർമാർ സത്രത്തിൽ യാത്രക്കാരെ അന്വേഷിച്ചു നടന്നു. കാർഡ്രൈവർമാർ പേടിച്ചുപേടിച്ച് വെയ്റ്റിങ് റൂമിലെ വലയ്ക്കിടയിലൂടെ തങ്ങളുടെ കസ്റ്റമേഴ്സിനെ ഊഹിച്ചെടുക്കാൻ ശ്രമിച്ചു. ഒരു ഡ്രൈവർ വളരെ ഭവ്യതയോടെ സേഠിയെ സലാം വച്ചിട്ടു പറഞ്ഞു "സാർ, നല്ല കണ്ടീഷൻ വണ്ടിയുണ്ട്."

സേഠി മറുപടി പറഞ്ഞില്ല. അദ്ദേഹം തണുത്ത കാറ്റിന്റെ സുഖമനുഭവിക്കുകയായിരുന്നു. അദ്ദേഹത്തിനു വണ്ടിയിലിടം കിട്ടുമോ എന്ന സംശയമേ ഇല്ലായിരുന്നു. വണ്ടിയിലിടമുണ്ടോ എന്നന്വേഷിക്കേണ്ടയാവശ്യവുമില്ലായിരുന്നു. വണ്ടികൾ അദ്ദേഹത്തിന്റെ പിന്നാലെ ചെല്ലും. ഡ്രൈവർ അദ്ദേഹത്തിന്റെ മറുപടി കാത്തുനിന്നു. പക്ഷേ, സേഠി അങ്ങോട്ടു ശ്രദ്ധിച്ചില്ല.

അപ്പോൾ, ലേഡീസ് വെയ്റ്റിങ് റൂമിന്റെ കതക് തുറന്നു. നീണ്ട കറുത്ത കോട്ടും വെളുത്ത സാരിയും ധരിച്ച ഒരു യുവതി പുറത്തിറങ്ങി.

വിരലിൽ പിടിച്ചുകൊണ്ട് രണ്ടു വയസ്സുള്ള ഒരു ആൺകുട്ടിയും കൂടെയുണ്ടായിരുന്നു. യുവതി പ്ലാറ്റ്ഫോമിൽ എതിർദിശയിലേക്കു നടന്നു.

യുവതിയേയും കുട്ടിയേയും കണ്ടപ്പോൾ സേഠിയുടെ മനസ്സിൽ പെട്ടെന്ന് ഒരു ചിന്തയുദിച്ചു. കുട്ടിയേയും കൂട്ടി കിഴക്കോട്ടു നടന്നുപോകുന്ന ആ യുവതി സഫലജീവിതത്തിന്റെ പ്രതിരൂപമാണെന്ന് അദ്ദേഹത്തിനു തോന്നി. തന്റെ ജീവിതം നിഷ്പ്രയോജനമാണെന്നും ലക്ഷ്യരഹിതമാണെന്നും തോന്നി – കാറ്റിൽ പറക്കുന്ന മേഘക്കീറ്പോലെ. ആ യുവതിയുടെ ജീവിതം പാടത്തിനുമേൽ വ്യാപിച്ച ജലമേഘംപോലെ തോന്നി.കുട്ടിയുടെ പിഞ്ചുകാലുകളും അമ്മയുടെ വിരലിൽ തൂങ്ങിയുള്ള നടപ്പും അമ്മയുടെ സന്തുഷ്ടവും ഗംഭീരവുമായ പോക്കും ചരക്കു കയറ്റിയ നൗക പോലെ തോന്നിച്ചു.

സേഠി വിളക്കുതൂണിൽ ചാരി അമ്മയേയും മകനേയും നോക്കിക്കൊണ്ടു നിന്നു. സ്റ്റേഷൻ കെട്ടിടത്തിന്റെ അറ്റം വരെ പോയിട്ട് യുവതി മടങ്ങി വന്നു. കുട്ടി വള്ളിയിൽ തൂങ്ങിക്കിടക്കുന്ന കായയെപ്പോലെ അമ്മയിൽ നിന്നു ജീവൻ ഉൾക്കൊള്ളുകയായിരുന്നു. അടുത്തു വരുന്ന യുവതിയുടെ മുഖവും കുട്ടിയുടെ രൂപവും സേഠിയുടെ കണ്ണിൽ തെളിഞ്ഞു വന്നു. യുവതിയുടെ മെലിഞ്ഞദേഹം, ഗോതമ്പുനിറം, ആരോഗ്യത്തിന്റെ തിളക്കം, വലിയ കണ്ണുകൾ, കുട്ടിയുടെ ചെറിയ മൂക്ക്, ഉണ്ടക്കണ്ണുകൾ, തുടുത്ത കവിൾ, മുഖത്തെ രക്തച്ഛവി – എല്ലാം സേഠി കട്ടിയുള്ള കണ്ണടയിലൂടെ കണ്ടു. ശുദ്ധവായുവിന്റെ തണുപ്പിൽ സ്വസ്ഥത നേടുന്ന കാര്യം സേഠി മറന്നുപോയി.

കാർ ഡ്രൈവർ മാഡത്തിനെ സലാം ചെയ്തിട്ട് എന്തോ ചോദിച്ചു. അതിനുശേഷം ഒരു ബസ്ഡ്രൈവർ അവളോടു സംസാരിച്ചു.

സേഠി ബിസിനസ്സുകാരനാണ്. ആ യുവതി വിലക്കുറവുള്ള നല്ല വാഹനമന്വേഷിക്കുകയാണെന്ന് അദ്ദേഹത്തിനു മനസ്സിലായി. ബസ്സ് ഏഴു മണിക്കു മുമ്പ് പുറപ്പെടുകയില്ല. എന്നാൽ കാറിന് അത്തരം നിബന്ധനയൊന്നുമില്ല. സേഠിയുടെ മനസ്സിൽ ഒരു ചിന്തയുദിച്ചു. അദ്ദേഹം നിവർന്നുനിന്ന് ഡ്രൈവറെ നോക്കി. ഡ്രൈവർ ഓടിവന്ന് വീണ്ടും സലാം ചെയ്തു.

സേഠി ചോദിച്ചു"വണ്ടി കണ്ടീഷനാണോ?"

"സർ, പുത്തൻ വണ്ടി. ഓസ്റ്റിൻ സലൂൺ."

"ശരി."

"സർ, കൂടെ വേറെയാരെങ്കിലും ഉണ്ടായാൽ.....?"

"വേണ്ട. ഉടനെ പോകണം.....ങാ, നിങ്ങൾക്കു പൈസ വല്ലതും കിട്ടുമെങ്കിൽ ഒരാളെക്കൂടി കയറ്റിക്കോ."

ഡ്രൈവർ വീണ്ടും നീട്ടി സലാം വച്ചു.

വെയ്റ്റിങ് റൂമിൽ നിന്ന് സേഠിയുടെ സാധനങ്ങളെടുത്തു. മൂന്ന് സൂട്ട്കേസ്, ഒരു വലിയ ഹോൾഡാൾ, രണ്ട് ചെറിയ അറ്റാച്ചികേസ്.

ഡ്രൈവർ വേഗം 'മാഡ'ത്തിന്റെയടുത്തുചെന്ന് കുറഞ്ഞ നിരക്കിൽ യാത്ര വാഗ്ദാനം ചെയ്തു. 'മാഡ'ത്തിന്റെ സാധനങ്ങളും കൊണ്ടുവന്നു. ഒരു സൂട്ട്കേസും ഹോൾഡാളും മാത്രം. കുട്ടിയെ എടുത്തുകൊണ്ട് അവളും സേഠിയുടെ പിറകെ കാറിനടുത്തേക്ക് നടന്നു. സേഠി പിൻസീറ്റിനു പകരം ഡ്രൈവറോടൊപ്പം മുമ്പിലിരുന്നു. 'മാഡ'വും മകനും പിൻസീറ്റിലിരുന്നു.

തണുത്ത കാറ്റിനെ ഭേദിച്ചുകൊണ്ട് കാർ പാഞ്ഞു. തന്റെ പിന്നിലെ സാന്നിധ്യം സേഠിയെ സന്തോഷിപ്പിച്ചു. കാറുകൂലി മുഴുവൻ കൊടുക്കാമെന്നു സമ്മതിച്ചിട്ട് മുൻസീറ്റിൽ ഒതുങ്ങി ഇരിക്കേണ്ടിവന്നതിൽ ബുദ്ധിമുട്ടു തോന്നിയില്ല. അതിവേഗം ഓടിമറയുന്ന വൃക്ഷങ്ങളും റോഡരികിലെ കെട്ടിടങ്ങളും കണ്ടിട്ട് കുട്ടി മുൻസീറ്റിൽ പിടിച്ചു തുള്ളാൻ തുടങ്ങി. അവന്റെ ഈ തുള്ളിച്ചാട്ടം കാരണം ചിലപ്പോൾ സേഠിയുടെ തൊപ്പി ഇളകി, ചിലപ്പോൾ അദ്ദേഹത്തിന്റെ കയ്യിൽ അവന്റെ തലയിടിച്ചു.

കുട്ടിയുടെ ഈ ഇളക്കം കാരണം അവന്റെ അമ്മയ്ക്ക് വിഷമം തോന്നി. അവർ പല തവണ അവനോട് അടങ്ങിയിരിക്കാൻ പറഞ്ഞു. ശകാരിച്ചു. ഫലമുണ്ടായില്ല. സേഠിക്കും യുവതിക്കും ചിരി വന്നു. കുട്ടി കുതിച്ചു മുൻസീറ്റിൽ പോകാൻ ശ്രമിച്ചു. സേഠി പുറകോട്ടു തിരിഞ്ഞ് കുട്ടിയെ എടുത്ത് മടിയിലിരുത്തി. കുട്ടിയുടെ മാംസളവും പുഷ്ടവും കോമളവുമായ ദേഹസ്പർശത്താൽ അദ്ദേഹത്തിന്റെ ശരീരത്തിൽ അത്ഭുതകരമായ ഊർജ്ജസ്വലത പ്രവഹിച്ചു. ഒരു നവ്യാനുഭൂതി മനസ്സിൽ നിറഞ്ഞു.

കഠിനപ്രയത്നത്തിലൂടെയും സംഘർഷത്തിലൂടെയും സഫലമാക്കിയ തന്റെ ജീവിതം പൊടുന്നനെ വിഫലവും നിഷ്പ്രയോജനവുമായതായി അദ്ദേഹത്തിനു തോന്നി. അദ്ദേഹം കുട്ടിയുടെ മുഖത്തുനോക്കിക്കൊണ്ടിരുന്നു. അദ്ദേഹത്തിനു തന്റെ ജീവിതത്തിൽ ഒരു വലിയ അഭാവമുണ്ടായതായി അനുഭവപ്പെട്ടു. തന്റെ ജീവിതകഥ ചലച്ചിത്രദൃശ്യങ്ങൾപോലെ തെളിഞ്ഞുവന്നു.

അച്ഛന്റെ മരണം മൂലം എഫ്.എ.ക്ലാസ്സിൽ പഠിത്തം നിർത്തേണ്ടിവന്നു. ജീവിതമാർഗ്ഗമന്വേഷിച്ച് അലഞ്ഞു. ഒരു കരാറുകാരന്റെ കൂടെ പ്രതിമാസം ഇരുപത് രൂപാ ശമ്പളത്തിൽ ഇരുപത്തിനാലു മണിക്കൂറും എല്ലുമുറിയെ പണിയെടുത്തു.....പിന്നീട് മറ്റുകരാറുകാരുടെ പണി കരാറിന്നേറ്റെടുത്തു. ക്രമേണ വൻകരാറുകാരനായി. ഒന്നിനു പിറകേ ഒന്നായി അനവധി കരാറുകൾ. ഒരു രൂപയ്ക്കുവേണ്ടി തെണ്ടിത്തിരിഞ്ഞു നടന്ന തന്റെ കയ്യിൽ ലക്ഷങ്ങൾ വന്നു മറിഞ്ഞു. റെയിൽവേ പാലം പണി കരാറെടുത്തതിൽ ഒറ്റയടിക്ക് രണ്ടരലക്ഷത്തിന്റെ ലാഭം.....

ജീവിതത്തിലേറ്റവും വലുത് പണമാണെന്നു സേഠി വിശ്വസിച്ചിരുന്നു. പണം സമ്പാദിക്കാൻവേണ്ടി അദ്ദേഹം രാപ്പകൽഭേദമെന്യേ പരിശ്രമിച്ചു.

ഇന്നദ്ദേഹം ലക്ഷപ്രഭുവാണ്. തന്റെ സമ്പാദ്യം വിനിയോഗിച്ച് പല വൻകമ്പനികളിലും ഷെയറെടുത്തിട്ടുണ്ട്. ഇമ്പീരിയൽ ബാങ്കിന്റെ നല്ല വീതിയുള്ള ചെക്ക്ബുക്കിൽ ഒരു തുക എഴുതി ഒപ്പിട്ടാൽ എന്തുകാര്യവും നടത്താം. എന്നാൽ ഇതുവരെ പണമല്ലാതെ മറ്റെന്തെങ്കിലും നേടിയിട്ടുണ്ടോ?.....പണം കൊണ്ടുനേടാൻ വയ്യാത്തതായി എന്തുണ്ട്? സേഠിയുടെ പരശ്ശതം ബന്ധുക്കൾ-അവരിൽ പലരെയും അദ്ദേഹത്തിനറിയണമെന്ന താല്പര്യം പോലുമില്ല-അദ്ദേഹത്തിന്റെ പേരുപറഞ്ഞാണ് ആളുകളെ പരിചയപ്പെടുന്നത്. അവർ സ്നേഹഭാവത്തോടെ അദ്ദേഹത്തിന്റെയടുത്തു ചെല്ലുന്നു. അദ്ദേഹത്തിന് ബഹുമാനം ലഭിക്കുന്നത് കുറച്ചൊന്നുമല്ല. രാഷ്ട്രീയ പാർട്ടികളും സാമൂഹികസംഘടനകളും അദ്ദേഹത്തെ രക്ഷാധികാരിയോ അധ്യക്ഷനോ ആക്കാൻ വെമ്പുന്നു. പക്ഷേ, ഇതുകൊണ്ടൊക്കെ സേഠിക്ക് എന്തു ലഭിക്കാൻ?

സേഠിക്കു ചുറ്റും എത്രയോ പ്രണയനാടകങ്ങൾ അരങ്ങേറി. ലജ്ജാവിനമ്രവും മുഗ്ധവുമായ കണ്ണുകളിൽ പണക്കൊതി മാത്രമേ അദ്ദേഹത്തിനു കാണാൻ കഴിഞ്ഞുള്ളൂ-തന്നെ കുടുക്കാനുള്ള തന്ത്രം മാത്രം. അദ്ദേഹം ആരുടെയും ആകർഷണത്തിനു വിധേയനായില്ല. ശർക്കരയുണ്ടയ്ക്കു ചുറ്റും പറന്നടുക്കുന്ന ഈച്ചക്കൂട്ടത്തെയെന്നപോലെ എല്ലാറ്റിനേയും ആട്ടിയോടിച്ചു. അദ്ദേഹത്തിനൊറ്റ ലക്ഷ്യമേയുണ്ടായിരുന്നുള്ളൂ – ധനം!

ഇന്നു ധനത്തിനൊരു കുറവുമില്ല. എങ്കിലും കൂടുതൽ സമ്പാദിക്കാനുള്ള ശ്രമത്തിലാണ്. ധനം വർദ്ധിപ്പിക്കുകയാണദ്ദേഹത്തിന്റെ ജീവിതോദ്ദേശ്യം. മഴക്കാലത്ത് ചെറിയ തോടുകളിലെയും അരുവികളിലെയും ജലം നദിയിൽ ചെന്നുചേരുന്നതുപോലെ ധനം സേഠിയുടെയടുത്തേക്കൊഴുകുന്നു. ധനമൊഴുകി വരാൻ വേണ്ടി പുതിയ ചാലുകൾ വെട്ടുകയാണദ്ദേഹത്തിന്റെ ജോലി.

സേഠിക്ക് വിശേഷാൽ ചെലവൊന്നുമില്ല. പ്രത്യേക താല്പര്യങ്ങളുമില്ല. ഒറ്റയ്ക്കൊരുത്തൻ എന്തുകാര്യത്തിനു ചെലവാക്കും? അദ്ദേഹത്തിന്റെ വ്യക്തിപരമായ ചെലവ് ആയിരം-ആയിരത്തി ഇരുനൂറ് രൂപയിൽ കവിയുകയില്ല. സുഖചിന്ത ഒരിക്കലും അദ്ദേഹത്തെ അലട്ടിയില്ല. എന്നാൽ ഇന്ന് പെട്ടെന്ന് തണുത്തകാറ്റിന്റെ തഴുകലിൽ ശാന്തമായ മസ്തിഷ്കത്തിൽ ഒരു പുതിയ അനുഭൂതി, ഇല്ലായ്മയുടെ അനുഭവമുണ്ടായി.

കുട്ടി സേഠിയുടെ വിലപിടിപ്പുള്ള കോട്ടിൽ ചെരിപ്പിട്ടു ചവിട്ടി നിൽക്കുകയായിരുന്നു. മഞ്ഞുപോലെ തണുത്ത കാറിന്റെ കണ്ണാടിച്ചില്ലിൽ കൈതൊട്ടും, മുഖം ചേർത്തുവച്ചും കുട്ടി പൊട്ടിച്ചിരിക്കുന്നുണ്ടായിരുന്നു. കുട്ടിയുടെ ചവിട്ടേൽക്കുമ്പോൾ സേഠിക്ക് സുഖാനുഭവം. അദ്ദേഹത്തിന്റെ കണ്ണുകൾ ആർദ്രമായി. അദ്ദേഹം കണ്ണിമയ്ക്കാതെ കുട്ടിയുടെ വികൃതികൾ നോക്കിക്കൊണ്ടിരുന്നു. തന്റെ പിന്നിൽ കാതിനടുത്ത് ഒരു

സാന്നിധ്യം, വാത്സല്യം നിറഞ്ഞ സാന്നിധ്യം അനുഭവപ്പെട്ടു-മരത്തണൽപോലെ വ്യാപിച്ചിരിക്കുന്നതും പൂവുപോലെ ആകർഷകവും. സന്താനത്തിന്റെ ശിരസ്സിൽ രക്ഷയുടെയും ധൈര്യത്തിന്റെയും കൈവയ്ക്കുന്നതും പുരുഷഹൃദയത്തിൽ ആഗ്രഹത്തിന്റെ അമ്പയയ്ക്കുന്നതുമായ സാന്നിധ്യം. ഏഴുനിറമുള്ള മഴവില്ല് സൃഷ്ടിക്കുന്ന പുഞ്ചിരിയുടെ സാന്നിധ്യം. പ്രണയത്തിന്റെ കടാക്ഷവും രക്ഷയുടെ ആശ്വാസവും ആശീർവാദത്തിന്റെ നിഴലും ആസക്തിയുടെ മിന്നലാട്ടവുമെല്ലാം അതിൽ ഒത്തുചേർന്നിരിക്കുന്നു. ഇത്തരമൊരാകർഷണം അദ്ദേഹത്തെ മുകളിലേക്കും മടിയിലിരിക്കുന്ന കുട്ടിയുടെ ആകർഷണം താഴേക്കും വലിച്ചുകൊണ്ടിരുന്നു. സേഠി ഈ പുതിയ അനുഭവത്തിൽ എന്തോ മറന്നപോലെ, എന്തോ നഷ്ടപ്പെട്ടപോലെ മുഴുകി ഇരുന്നു.

വണ്ടി മലഞ്ചരിവിലൂടെ കയറിപ്പോയി. തണുപ്പ് കൂടിക്കൊണ്ടിരുന്നു. മേഘപാളിക്ക് കട്ടികൂടി. കാറ്റിൽ ജലഭാരമേറി. കാറിന്റെ ചില്ലിൽ മഴത്തുള്ളികൾ തെറിച്ചുവീണു. വെള്ളം വടിച്ചുകളയാൻ വൈപ്പർ പ്രവർത്തിപ്പിച്ചു. കുട്ടി അതിൽ പിടിക്കാൻ ശ്രമിച്ചു. സേഠി അവന്റെ കൊച്ചുകൈകളിൽ പിടിച്ചുകൊണ്ടിരുന്നു. കുട്ടി സേഠിയെ നോക്കി. സേഠിയുടെ നെക്ടൈയിലെ രത്നം പതിച്ച പിൻ അവന്റെ ശ്രദ്ധയാകർഷിച്ചു. അവൻ അത് പിടിച്ചുവലിക്കാൻ ശ്രമിച്ചു. സേഠി പിൻ ഊരി അവന്റെ കോട്ടിൽ കുത്തിക്കൊടുത്തു. അദ്ദേഹത്തിന്റെ വലിയ കൂളിങ് ഗ്ലാസ് കുട്ടിയുടെ മുഖത്തെത്തി. കണ്ണടവച്ചപ്പോൾ അവന്റെ പകുതി മുഖം മറഞ്ഞുപോയി. പിൻ സീറ്റിലിരുന്ന് അമ്മ ചുണ്ടത്ത് വിരൽവച്ച്, മകനോട് അടങ്ങിയിരിക്കാൻ ആംഗ്യം കാട്ടി. സേഠി പിന്നിലേക്കു തിരിഞ്ഞ് ശുപാർശ ചെയ്യുന്ന മട്ടിൽ പറഞ്ഞു-"ഇറ്റീസ് ഓൾറൈറ്റ്."

ഡ്രൈവർ വണ്ടിയുടെ വേഗം കുറച്ചുകൊണ്ട് മാപ്പപേക്ഷിക്കുന്ന സ്വരത്തിൽ പറഞ്ഞു"സാർ, മുകളിൽ ശക്തിയായി മഴപെയ്യുന്നു. കനത്ത മൂടൽമഞ്ഞുമുണ്ട്."

സേഠി പറഞ്ഞു"വിഷമിക്കേണ്ടാ. പതുക്കെ വിട്."

മലമുകളിൽ പെയ്ത മഴ ഒഴുകി റോഡരികിൽ അരുവിയായിത്തീർന്നു. റോഡിലെ വെള്ളം ഫൗണ്ടൻപോലെ ചിതറിച്ചുകൊണ്ട് കാർ കയറ്റം കയറിക്കൊണ്ടിരുന്നു.

രണ്ടുമണിക്കൂർ തുടർച്ചയായി സഞ്ചരിച്ച് അവർ പാതിവഴിയിലെ ടൂറിസ്റ്റ് ബംഗ്ലാവിലെത്തി. കാർ പോർച്ചിൽ നിർത്തി. ബംഗ്ലാവിനു പുറത്ത് തകരം മേഞ്ഞതും വയ്ക്കോൽ മേഞ്ഞതുമായ ഷെഡ്ഡുകളിൽ ആളുകൾ പകുതി നനഞ്ഞ് കുത്തിയിരുന്നു. മലമ്പ്രദേശത്ത് ഭാരം ചുമക്കുന്ന കാളകളും കഴുതകളും അങ്ങിങ്ങ് നനഞ്ഞുകൊണ്ട് ഭയാതുരദൃഷ്ടിയോടെ മനുഷ്യരുടെ നിരുന്മേഷമായ പോക്കുവരവ് നോക്കിനിന്നു. യാത്രക്കാർ സർക്കാരുത്തരവ് കേൾക്കാനും മൃഗങ്ങൾ അവരുടെ തീരുമാനമറിയാനും കാത്തുനിന്നു. രാത്രിമുഴുവൻ നീണ്ടുനിന്ന ശക്തിയായ മഴ

കാരണം റോഡിൽ രണ്ടിടത്ത് മലയിടിഞ്ഞു വീണു. തന്മൂലം യാത്രക്കാർക്ക് മുന്നോട്ടു പോകാനനുവാദമില്ല.

ഡ്രൈവർ കാറിന്റെ ഡോർ തുറന്നു. സേഠി ഇറങ്ങി. കുട്ടി അദ്ദേഹത്തിന്റെ വിരലിൽ പിടിച്ചിട്ടുണ്ടായിരുന്നു. അവരുടെ പിറകേ 'മാഡം' ഇറങ്ങി. റ്റി.ബി.യിലെ ശിപായിയും കുശിനിക്കാരനും സലാം ചെയ്തു. കുശിനിക്കാരൻ ബ്രേക്ഫാസ്റ്റ് എന്തുവേണമെന്ന് ഭവ്യതയോടെ ചോദിച്ചു.

മാഡം കുട്ടിക്കു കൊടുക്കാൻ പാൽക്കുപ്പി കരുതിയിട്ടുണ്ടായിരുന്നു. അവർക്ക് ഒന്നും കഴിക്കാൻ വേണ്ട. പ്രതിമാസം അറുപത് രൂപ ശമ്പളം കിട്ടുന്ന സ്കൂളധ്യാപികയ്ക്ക് റ്റി.ബി.യിൽ ബ്രേക്ഫാസ്റ്റ് കഴിച്ചു ശീലമില്ല. വരാന്തയിലെ കസേരയിലിരുന്നുകൊണ്ട് അവർ കുഞ്ഞിനെ പാൽ കുടിക്കാൻ വിളിച്ചു.

സേഠി മാഡത്തിനെ നോക്കാതെ പറഞ്ഞു"ബാലു ചൂടുപാൽ കുടിക്കും."

കുശിനിക്കാരൻ അകത്തെ മേശപ്പുറത്ത് ബ്രേക്ഫാസ്റ്റ് കൊണ്ടുവച്ചിട്ട് മാഡത്തിനു സൂചന നൽകി. അവർ ഒരു കുടുംബമാണെന്നാണയാൾ ധരിച്ചത്.

മാഡത്തിനു കാര്യം മനസ്സിലായി. പക്ഷേ അയാളോടു കോപിക്കാനും പറ്റുകയില്ല. അവൾ സേഠിയെ നോക്കി വിനയവും ഉപചാരവും കലർന്ന സ്വരത്തിൽ ഇംഗ്ലീഷിൽ പറഞ്ഞു"താങ്കൾ ബ്രേക്ഫാസ്റ്റ് കഴിച്ചോളൂ. എനിക്കുവേണ്ട."

സേഠി മാന്യതയോടെ നിർബന്ധിച്ചു"ഈ തണുപ്പത്ത് ഒരു കപ്പ് ചൂടു ചായ കുടിക്കുന്നത് നല്ലതാണ്."

അവർ മൂന്നുപേരും ബ്രേക്ഫാസ്റ്റ് കഴിക്കാൻ അകത്തേക്കുപോയി. ആ മുറിയിൽ കുശിനിക്കാരനു മാത്രമേ പ്രവേശനമുള്ളൂ. ഭിത്തിക്കപ്പുറത്തെ ബാഹ്യലോകത്തിന്റെ കണ്ണിൽ അത് ഭർത്താവും ഭാര്യയും കുഞ്ഞുമടങ്ങുന്ന ചെറിയ കുടുംബമായിരുന്നു. ആ ലോകത്തിന്റെ പ്രതിനിധിയോ സാക്ഷിയോ ആയി നിന്നത് കുശിനിക്കാരൻ മാത്രം. അയാളുടെ മുമ്പിൽ വെറുതേ ലജ്ജകാണിച്ച് സ്വയം കുറ്റക്കാരിയാകുന്നതുചിതമല്ലെന്ന് യുവതിക്കു തോന്നി. അവൾ തികച്ചും സാധാരണരീതിയിൽ കപ്പുകളിൽ ചായ പകർന്നു. സേഠി ഓംലറ്റിന്റെ ഒരു ചെറുകഷണം കുട്ടിയുടെ വായിൽ വച്ചുകൊടുത്തു. അവൻ സ്വാദോടെ ചവച്ചുതിന്നു.

കുശിനിക്കാരൻ മാഡത്തിന്റെ പിന്നിൽ വന്നു ചോദിച്ചു"ബിസ്ക്കറ്റ്, ജാം, ഫ്രൂട്ട്–എന്തെങ്കിലും!"

സേഠി പറഞ്ഞു"കൊണ്ടു വരൂ."

പലപല ഭക്ഷണസാധനങ്ങൾ പ്ലെയ്റ്റുകളിലും പാതി തുറന്ന ടിന്നുകളിലുമായി മേശപ്പുറത്തു നിരന്നു. സേഠി ചിരിച്ചുകൊണ്ട് ഓരോന്നും കുറേശ്ശെ കുട്ടിയെ തീറ്റിച്ചുതുടങ്ങി. കുഞ്ഞിന്റെ സന്തോഷം കണ്ട് അമ്മയ്ക്ക് ഗദ്ഗദമുണ്ടായി. അവൾ സേഠിയെ തടയാൻ ശ്രമിച്ചു "മതിയാക്കൂ. കൂടുതൽ കൊടുക്കണ്ടാ. വയറ് ചീത്തയാകും."

സേഠി സങ്കോചം കൂടാതെ ചോദിച്ചു "നിങ്ങൾ ഡൽഹൗസിയിലാണോ താമസം?"

"അതേ. ഞാൻ മിസിസ് മദൻ. മിസ്റ്റർ മദൻ മിലിട്ടറി അക്കൗണ്ടാഫീസിൽ ജോലിചെയ്യുന്നു. ഞാൻ സ്കൂളിൽ പഠിപ്പിക്കുന്നു. സഹോദരിയെ കാണാൻ അമൃത്സറിൽ പോയി."

സേഠിക്ക് തന്നെക്കുറിച്ചെന്തു പറയാനുണ്ട്? അദ്ദേഹം പറഞ്ഞു "നല്ല കാര്യം."

"താങ്കൾ ഉഷ്ണകാലമായതുകൊണ്ട് ഡൽഹൗസിയിൽ പോകുകയാണോ?" മിസിസ് മദൻ ചോദിച്ചു.

"അല്ല. ബിസിനസ്സ് കാര്യത്തിനു രണ്ടു ദിവസത്തേക്ക് പോകുകയാണ്. ഡൽഹൗസി നല്ല സ്ഥലമാണ്, വളരെ നല്ല സ്ഥലം. നല്ല കാഴ്ചകൾ."

"കുട്ടികളെ കൂടെ കൊണ്ടുവന്നില്ലേ?" ആത്മാർത്ഥത നിറഞ്ഞ സ്വരത്തിൽ മിസിസ് മദൻ ചോദിച്ചു.

"ഇല്ല.....കുട്ടികളില്ല.....ഞാനൊറ്റയ്ക്കാണ്. വിവാഹം കഴിച്ചിട്ടില്ല. എന്റെ പേര് ആർ.എൽ.സേഠി. കോൺട്രാക്ടറാണ്. അമൃത്സറിലെ പുതിയപള്ളി പണിയിച്ചതു ഞാനാണ്."

സേഠി ഭിത്തിയിലേക്കു നോക്കി ചായക്കപ്പിൽ സ്പൂൺ ഇളക്കിക്കൊണ്ടു പറഞ്ഞു "ഞാനൊറ്റയ്ക്കാണു താമസം."

സേഠിയുടെ വാക്കുകളിൽനിന്ന് കരുണയുടെയും സഹാനുഭൂതിയുടെയും ഭാരം മിസിസ് മദന്റെ മനസ്സിൽ പതിച്ചു. അവളാലോചിച്ചു. 'എത്ര നല്ലവനും സമ്പന്നനുമായ മനുഷ്യൻ!'

കുട്ടി സേഠിയുടെ വാച്ച് മേശപ്പുറത്തിട്ടു വലിച്ചുകൊണ്ടിരുന്നു.

മിസിസ് മദൻ വിരലുയർത്തിക്കാണിച്ചുകൊണ്ട് പറഞ്ഞു "അരുത്." എന്നിട്ട് സേഠിയെ നോക്കി ചിരിച്ചു "ഇവൻ മഹാകുസൃതിയാണ്."

സേഠി കൂടെക്കൂടെ മുടിയിഴയിലൂടെ വിരലുകൾ ചലിപ്പിച്ചുകൊണ്ടിരുന്നു. മനസ്സിലെ അസ്വാസ്ഥ്യം മുടിക്കു താഴെ ചൊറിച്ചിലുണ്ടാക്കുന്നതുപോലെ. വളരെയേറെ നേടിയിട്ടും അദ്ദേഹത്തിനു തന്റെ ജീവിതം ഒരു മുടന്തന്റേതുപോലെ നിരാധാരമായി തോന്നി. മുമ്പിൽ കൈത്തണ്ട മേശപ്പുറത്തു വച്ചുകൊണ്ടു മിസിസ് മദൻ മകനെ നോക്കുന്നത്, അവളുടെ സ്വച്ഛവും പ്രസന്നവുമായ മൃദുലമുഖം, രസകരമായ നീണ്ട കണ്ണുകൾ, തലയിലൂടെ വലിച്ചിട്ട സാരിത്തുമ്പിന്റെ ത്രികോണത്തിൽ കഴുത്തിന്റെ കീഴ്ഭാഗം, ഇതെല്ലാം തന്റെ പിടിക്കപ്പുറമുള്ള ഒരു ജീവിതത്തിന്റെ പ്രതീകമാണെന്നു തോന്നി.

മിസിസ് മദന്റെ നോട്ടം സേഠിയുടെ കണ്ണുകളിൽ തട്ടി. സേഠിയുടെ കണ്ണുകൾ തന്റെ ശരീരമുഴിയുകയാണെന്നവൾക്കു മനസ്സിലായി. ശരീരത്തിൽ ഒരു വിറയലനുഭവപ്പെട്ടു. എന്നാൽ അത് ദുഃഖദായകമായിരുന്നില്ല. മിസിസ് മദന്റെ പെരുമാറ്റം ആത്മവിശ്വാസം നിറഞ്ഞതായി. ഇരുകൈകളും മേശപ്പുറത്തുവച്ച് നിവർന്നിരുന്ന് തിളങ്ങുന്ന കണ്ണുകളോടെ

സേഠിയെ നോക്കിക്കൊണ്ട് അവൾ സംസാരിച്ചു "എന്തൊരു കനത്ത മഴ! നമ്മൾ എങ്ങനെ അവിടം വരെ പോകും?"

സേഠി പോക്കറ്റിൽ നിന്ന് സ്വർണ്ണസിഗററ്റ് കേയ്സെടുത്തു. സിഗററ്റ് കൊളുത്തി പുക വിട്ടുകൊണ്ടു പറഞ്ഞു "മഴ തോർന്നില്ലെങ്കിൽ, നമ്മൾ ഇന്നവിടെ ചെന്നില്ലെങ്കിൽ വല്ല കുഴപ്പമുണ്ടോ? നാളെ എത്തും."

മിസിസ് മദൻ ഇരുകൈകളിലെയും വിരലുകൾ കോർത്തുകൊണ്ട് ഉൽക്കണ്ഠയുടെ സ്വരത്തിൽ പുഞ്ചിരിച്ചുകൊണ്ടു പറഞ്ഞു "എനിക്ക് നാളെ സ്കൂളിൽ പോകണം. താങ്കളും ബിസിനസ് കാര്യത്തിനു പോവുകയാണ്. കുഴപ്പമുണ്ടാകുമല്ലോ."

"ശരിയാണ്. ഉദ്ദേശിച്ചു വന്ന കാര്യം ചിലപ്പോൾ നടന്നില്ലെന്നു വരാം." സേഠി വരാന്തയിൽ നിന്ന കുശിനിക്കാരനെ വിളിച്ചു പറഞ്ഞു "എപ്പോൾ പോകാമെന്നു ഡ്രൈവറോടു ചോദിക്കൂ."

സേഠി യുവതിയോടു പറഞ്ഞു "ഞാൻ പഠിച്ചു കൊണ്ടിരുന്നപ്പോൾ സ്കൂളിന് അവധി കിട്ടണേ എന്ന് എപ്പോഴും പ്രാർത്ഥിക്കുമായിരുന്നു. സ്കൂളിൽ പോകാതിരിക്കാൻ എന്തെങ്കിലും ഒഴികഴിവു നോക്കുമായിരുന്നു. നിങ്ങൾക്ക് സ്കൂൾ വളരെ ഇഷ്ടമാണെന്നു തോന്നുന്നു."

മിസിസ് മദൻ പറഞ്ഞു "താങ്കൾ ഒരു കുസൃതിക്കുട്ടിയായിരുന്നിരിക്കും. ഇന്നും ജോലിയിൽ നിന്നു രക്ഷപ്പെടാൻ വേണ്ടി മഴ തുടർന്നു പെയ്യണമെന്നാഗ്രഹിക്കുന്നുണ്ടായിരിക്കും. എങ്കിൽ സുഖമായി സിഗററ്റും വലിച്ച് ഇവിടെ ഇരിക്കാമല്ലോ." അവൾ ചിരിച്ചു.

"ശരിയാണ്."

"താങ്കൾക്ക് ബിസിനസ്സിൽ താല്പര്യമില്ലേ?"

"ഞാനാലോചിച്ചു നോക്കിയിട്ടില്ല. ജീവിതം ചെളിയിലൂടെ വലിച്ചിഴയ്ക്കുകയാണെന്നു തോന്നിയിട്ടുണ്ട്."

റോഡ് ക്ലിയറായില്ലെന്ന് ഡ്രൈവർ വന്നു പറഞ്ഞു. സേഠി പോലീസ് സ്റ്റേഷനിൽ ഫോൺ ചെയ്തപ്പോൾ, ഗതാഗതം പുനഃസ്ഥാപിക്കുന്നതിന് കുറഞ്ഞത് ആറുമണിക്കൂറെങ്കിലും വേണ്ടിവരുമെന്നറിയിച്ചു.

മിസിസ് മദൻ പരിഭ്രമിക്കുന്നതുകണ്ട് സേഠി പറഞ്ഞു"റോഡ് നേരേയാക്കുന്ന പണി നിങ്ങളുടേതല്ലെന്നു സ്കൂളുകാർക്കറിഞ്ഞുകൂടെ?"

മിസിസ് മദന്റെ കിടക്ക ഒരു മുറിയിൽ വിരിച്ചു. അവൾ ആ മുറിയിലേക്കു പോയി. കുട്ടി ചിലപ്പോൾ ആ മുറിയിലും ചിലപ്പോൾ സേഠിയുടെയടുത്തും പൊയ്ക്കൊണ്ടിരുന്നു.

മിസിസ് മദൻ എഴുന്നേറ്റു പോയപ്പോൾ, അധികം വാരിവലിച്ചുതിന്നു രോഗം പിടിപെടുമെന്നു പേടിച്ച് മുമ്പിലിരുന്ന താലം ആരോ എടുത്തു മാറ്റിയെന്നും, എന്നിട്ടും വിശപ്പവശേഷിക്കുന്നെന്നും സേഠിക്കുതോന്നി. അദ്ദേഹം ഇടയ്ക്ക് അല്പസമയം ചാരുകസേരയിൽ കിടന്ന് ആകാശത്തിലലയുന്ന മേഘങ്ങളെ നോക്കും, ചിലപ്പോൾ വരാന്തയിലൂടെ ഉലാത്തും, ഇടയ്ക്ക് ഇരിക്കുകയും വീണ്ടും ഉലാത്തുകയും ചെയ്യും.

എപ്പോഴും കണക്കുകൂട്ടിക്കൊണ്ടിരിക്കുന്ന തലച്ചോറിൽ അന്ന് ഭാവന വിഹരിക്കാൻ തുടങ്ങി. കൺമുമ്പിൽ സ്വന്തം ജീവിതത്തിന്റെ പുതിയ ചിത്രം തെളിഞ്ഞുവരാൻ തുടങ്ങി. അദ്ദേഹം രൂപയ്ക്കല്ല, മറ്റേതോ വസ്തുവിനുവേണ്ടി ഓടുന്നു; മുമ്പിലുള്ള ദുർഗമപർവതം കയറുന്നു; മുമ്പേ പോകുന്ന ഒരു സ്ത്രീയുടെ ശരീരം സ്പർശിക്കാനാഗ്രഹിക്കുന്നു. കൈനീട്ടി അവളുടെ സാരിത്തുമ്പിൽ പിടിക്കാൻ ശ്രമിക്കുമ്പോൾ അവൾ മുമ്പോട്ടു നടന്നു നീങ്ങുന്നു. നേർത്ത മേഘംകൊണ്ടു മറച്ച ആ ശരീരം മിസിസ് മദന്റേതായിരുന്നു.

സേഠി ഉലാത്തുന്നതിനിടയ്ക്ക് വീണ്ടും ചാരുകസേരയിൽ ഇരുന്നു. ആ സമയത്ത് നനഞ്ഞ പുല്ലില്ലും മരങ്ങളിലും സൂര്യരശ്മികൾ പതിഞ്ഞു. സൂര്യൻ പെട്ടെന്നു പ്രകാശിച്ചപ്പോൾ സേഠിയുടെ കണ്ണഞ്ചിപ്പോയി. താനെത്ര കഴിവില്ലാത്തവനാണെന്ന് അദ്ദേഹത്തിനു തോന്നി. എഴുന്നേറ്റ് മിസിസ് മദനിന്റെ മുറിയിൽ പോകാൻ പോലും കഴിയുന്നില്ല. അവൾ ഒരുപക്ഷേ ഉറങ്ങിക്കാണും, അല്ലെങ്കിൽ ഉണർന്നിരിക്കുകയായിരിക്കും. രണ്ടുപേർക്കും കൂടി ഒരുമിച്ചിരിക്കാൻ കഴിഞ്ഞെങ്കിൽ.....?

ചെരിപ്പിട്ടു നടക്കുന്ന ശബ്ദംകേട്ട് സേഠി തിരിഞ്ഞുനോക്കി. കോട്ടിന്റെ രണ്ടുപോക്കറ്റിലും കയ്യിട്ടുകൊണ്ട് അടുത്തുവന്ന് മിസിസ് മദൻ പറഞ്ഞു"വെയിൽ തെളിഞ്ഞു. ആറുമണിക്കൂർ കഴിയുകയും ചെയ്തു. ഇനി നമുക്ക് പോയാലോ?.....മണി എത്രയായിക്കാണും?"

വാച്ച് കുട്ടിയുടെ കയ്യിൽത്തന്നെയായിരുന്നു. അതിന്റെ ചില്ല് പൊട്ടി, സൂചി ഒടിഞ്ഞു. സമയമറിയണമെങ്കിൽ വേറേ ആരോടെങ്കിലും ചോദിക്കണം.

തീർച്ചയായും ആറുമണിക്കൂർ കഴിഞ്ഞുകാണും. പക്ഷേ, റോഡ് ഇതുവരെ ശരിയായില്ല. വാഹനങ്ങൾക്കു കടന്നുപോകാനനുവാദം കൊടുത്തിട്ടില്ല.

കുശിനിക്കാരൻ വീണ്ടും വന്ന് സലാം ചെയ്തിട്ട് ചോദിച്ചു"ലഞ്ചിന് എന്താ വേണ്ടത്?"

"മാഡത്തിനോട് ചോദിക്കൂ." സേഠി ഇങ്ങനെ പറഞ്ഞിട്ട് കുട്ടിയുടെ വിരലിൽ പിടിച്ചുകൊണ്ട് വെയിലത്തിറങ്ങി.

കുശിനിക്കാരൻ എന്തുവിചാരിക്കുമെന്നോർത്ത് മിസിസ് മദന് മധുരമായ സങ്കോചമനുഭവപ്പെടുന്നുണ്ടായിരുന്നു. എന്നാൽ അത് പ്രകടിപ്പിക്കാൻ വയ്യാത്ത അവസ്ഥയായിരുന്നു. അവൾ പറഞ്ഞു"വേഗം തയ്യാറാക്കാവുന്നതു വല്ലതുമാകട്ടെ. താമസിക്കരുത്."

സേഠിക്ക് മിസിസ് മദന്റെയടുത്തിരിക്കണമെന്നാഗ്രഹമുണ്ടായിരുന്നു. എങ്കിലും അവൾക്ക് ബുദ്ധിമുട്ടായാലോ എന്നു ചിന്തിച്ചു. ലഞ്ച് കഴിക്കാൻ അവർ ഒരുമിച്ചിരുന്നു. എന്തെങ്കിലും സംസാരിക്കണമല്ലോ. സേഠി പറഞ്ഞു "മലമ്പ്രദേശങ്ങളിൽ മിക്കപ്പോഴും മലിയിടിഞ്ഞുവീണ് തടസ്സമുണ്ടാകാറുണ്ട്. എന്നാൽ കഴിഞ്ഞ തവണ അതിരാവിലെ ഡൽഹൗസി

യിലെത്തി, മൂന്നുമണിക്കൂറിനുള്ളിൽ ജോലി തീർത്തിട്ട് സന്ധ്യയ്ക്കു മുമ്പ് മടങ്ങുകയും ചെയ്തു.....നിങ്ങൾ ഡൽഹൗസിയിലെവിടെയാണു താമസം?"

മിസിസ് മദൻ മേൽവിലാസം പറഞ്ഞുകൊടുത്തു. അവൾ ചോദിച്ചു "താങ്കൾ അവിടെ എത്ര ദിവസം താമസിക്കും?"

സേഠി ഒരത്യാവശ്യകാര്യത്തിനു പോവുകയാണ്. വേണമെങ്കിൽ രണ്ടോ മൂന്നോ ദിവസം താമസിക്കുകയും ചെയ്യാം. അവിടെ പട്ടാള ക്കാർക്കുവേണ്ടി പണിയുന്ന പുതിയ കെട്ടിടത്തിന്റെ കരാറെടുത്തിട്ടുണ്ട്. മുമ്പുപോയപ്പോൾ ഡൽഹൗസിയിലെ 'ഹിൽക്രേസ്റ്റ്' ഹോട്ടലിലായി രുന്നു താമസിച്ചത്, ഇപ്പോഴും അവിടെ താമസിക്കാനുദ്ദേശിക്കുന്നു.

സംഭാഷണമധ്യേ മിസിസ് മദൻ സ്വന്തം കഥ വിവരിച്ചു. അവളുടെ ഭർത്താവിന് മാസം നൂറുരൂപ ശമ്പളം കിട്ടുന്നു, അവൾക്ക് സ്കൂളിൽനിന്ന് അറുപതു രൂപ കിട്ടും. ജോലി അവൾക്ക് അത്യാവശ്യമാണ്. അവർക്ക് ഒരു ബംഗ്ലാവുണ്ടായിരുന്നു. ഭർത്താവിന് അസുഖം പിടിപെട്ടപ്പോൾ നാലായിരത്തിയഞ്ഞൂറ് രൂപയ്ക്ക് അത് പണയം വച്ചു. സീസണിൽ ബംഗ്ലാവിന് ഇരുനൂറ്-ഇരുനൂറ്റമ്പത് രൂപ വാടകകിട്ടും. എന്നാൽ ഇപ്പോൾ അതുകൊണ്ട് ഒരു പ്രയോജനവുമില്ല. പോരാഞ്ഞിട്ട് മാസം അറുപത് രൂപ തവണ അടയ്ക്കുകയും വേണം.

സേഠി ആലോചിച്ചു-നാലായിരത്തിയഞ്ഞൂറ് രൂപ വലിയ തുക യാണോ? പക്ഷേ, തനിക്കെന്തു ചെയ്യാൻ കഴിയും?

ആഹാരം കഴിച്ചുകൊണ്ടിരുന്നപ്പോൾ രണ്ടുപേരും കുട്ടിയുടെ കളി കണ്ടുരസിക്കുകയായിരുന്നു. സേഠി അവനെ കൂടുതൽ ഭക്ഷണം കഴി പ്പിക്കാൻ ശ്രമിച്ചു; മിസിസ് മദൻ അത് തടയാനും ശ്രമിച്ചു. കുട്ടി സേഠി യുടെ വാച്ച് തകർത്തുകളഞ്ഞു. മിസിസ് മദൻ ഖേദം പ്രകടിപ്പിക്കുകയും മാപ്പപേക്ഷിക്കുകയും ചെയ്തു. അതിന്റെയൊന്നുമാവശ്യമില്ലെന്ന് സേഠി പറഞ്ഞു.

ആഹാരം കഴിഞ്ഞു. മിസിസ് മദൻ എഴുന്നേറ്റ് വീണ്ടും അകത്തു പോകാനാഗ്രഹിച്ചു.

സേഠി ധൈര്യം സംഭരിച്ചു ചോദിച്ചു "വീണ്ടും ഉറങ്ങാൻ പോവുക യാണോ?"

"അല്ല..... പക്ഷേ, അല്ലാതെന്തു ചെയ്യാൻ? നമുക്ക് പോകാനൊക്കു ന്നില്ലല്ലോ."

"നിങ്ങൾ പരിഭ്രമിക്കുന്നതെന്തിന്? നാളെ സ്കൂളിൽ പോകാൻ പറ്റി യില്ലെങ്കിൽ ഒരു ദിവസത്തെ ശമ്പളം, അതായത് രണ്ടുരൂപ കട്ട് ചെയ്യും. എന്നാൽ എന്റെ കാര്യം നടന്നില്ലെങ്കിൽ ഉണ്ടാകുന്ന നഷ്ടമെത്രയാ ണെന്നോ? അറുപത്-അറുപത്തയ്യായിരം രൂപ!" സേഠി മിസിസ് മദനെ വിസ്മയിപ്പിച്ചുകൊണ്ട് ചിരിയോടെ പറഞ്ഞു "നിങ്ങൾക്ക് കെട്ടിടം ഒഴി

പ്പിച്ചെടുത്തുകൂടെ? അങ്ങനെയാണങ്കിൽ നിങ്ങൾക്ക് ജോലിക്കു പോകേണ്ടയാവശ്യമില്ലല്ലോ."

"പക്ഷേ, എങ്ങനെ? ഇതുവരെ കഷ്ടപ്പെട്ടിട്ട് ആയിരം രൂപ മാത്രമേ ഉണ്ടാക്കാൻ കഴിഞ്ഞുള്ളൂ."

"സാരമില്ല. രൂപയുണ്ടാകും. നിങ്ങൾ വീടൊഴിപ്പിക്കൂ. എനിക്കു പലിശ തരണ്ടാ. മൂലധനവും സൗകര്യംപോലെ തന്നാൽ മതി."

മിസിസ് മദനിന്റെ കണ്ണുകൾ തിളങ്ങി, കവിൾ ചുവന്നു. സ്വയം നിയന്ത്രിക്കുന്നതിനുവേണ്ടി അവൾ മകനെ പിടിച്ചു മടയിലിരുത്തി. അവന്റെ കയ്യിൽനിന്നു വാച്ച് പിടിച്ചു വാങ്ങി "ഇവനിതു കളയും. താങ്കൾ വച്ചോളൂ."

കുട്ടി മുഖം വക്രിപ്പിച്ചപ്പോൾ മിസിസ് മദൻ വിരലുയർത്തിക്കാട്ടിക്കൊണ്ടു പറഞ്ഞു "മിണ്ടാതിരിക്കണം. മാമൻ അടിക്കും!" മിസിസ് മദൻ ഒരു വാക്കുപറഞ്ഞ് സേഠിയുടെ മേൽ തന്റെ അവകാശമുറപ്പിച്ചു. അവൾ അച്ഛന്റെ വീടിനെക്കുറിച്ചു പറഞ്ഞു; തന്റെ പേര് ഊർമ്മിളയാണെന്നും പറഞ്ഞു.

നേരം സന്ധ്യയായി, ഇരുട്ടി. ആകാശത്ത് ചന്ദ്രനുദിച്ചു. അടുത്തുള്ള മരക്കൂട്ടത്തിൽ അരിച്ചിറങ്ങുന്ന നിലാവ് അവർക്ക് ചുറ്റും പരന്നു. കുട്ടി മുറിയിൽ കിടന്നുറങ്ങുകയായിരുന്നു. ഏകാന്തമായ രാത്രിയിൽ അവർ രണ്ടുപേരും ഒരുമിച്ചിരിക്കുന്നതും ചന്ദ്രൻ ഇങ്ങനെ തിളങ്ങുന്നതും ശരിയല്ലെന്ന് ഊർമ്മിള ചിന്തിച്ചു. ഭയത്തിന്റെയും വ്യാകുലതയുടെയും സ്ഫുലിംഗങ്ങൾ അവളുടെ തലച്ചോറിൽ വീണുകൊണ്ടിരുന്നു.

പുറത്ത് തണുപ്പുണ്ടായിരുന്നു; തണുത്തകാറ്റ് വീശുന്നുണ്ടായിരുന്നു. അകത്ത് മുറികളുണ്ടായിരുന്നു. പക്ഷേ, കുശിനിക്കാരൻ നേരത്തേതന്നെ രണ്ടുപേരുടെയും സാമാനങ്ങൾ ഒരേ മുറിയിൽ കൊണ്ടുവച്ചു. ഒരേ മുറിയിൽ കിടക്കവിരിക്കുകയും ചെയ്തു. ഇങ്ങനെ ചെയ്യരുതെന്ന് അയാളോടു പറഞ്ഞിരുന്നില്ല. എന്നാൽ ഒരു മുറിക്കുള്ളിൽ കിടന്നുറങ്ങുന്ന കാര്യമാലോചിച്ചിട്ട് മിസിസ് മദനിനു ഭയം തോന്നി.

രാത്രി ഏറെയായി. സേഠി പറഞ്ഞു "തണുപ്പത്ത് ഇരുന്ന് വിഷമിക്കണ്ടാ. നിങ്ങൾ പോയി ഉറങ്ങിക്കോളൂ."

"താങ്കളോ?"

"എനിക്കുറക്കം വരുന്നില്ല."

സേഠി വരാന്തയിലിരുന്നു നേരം വെളുപ്പിക്കുമെന്ന് മിസിസ് മദന് അറിയാമായിരുന്നു. അവളുടെ മനസ്സ് കൃതജ്ഞതാ നിർഭരമായി. എത്ര നല്ല മനുഷ്യൻ!

തന്റെ ബന്ധുവായ ഒരു പെൺകുട്ടിയുടെ കാര്യം പറഞ്ഞിട്ട് മിസിസ് മദൻ നിർദ്ദേശിച്ചു "താങ്കൾ വിവാഹം കഴിക്കണം."

സേഠി പറഞ്ഞു "നാല്പത്തെട്ടുവർഷം ഇങ്ങനെ കഴിഞ്ഞു. ശിഷ്ടകാലം കൂടി ഇങ്ങനെ തന്നെ കഴിയും. വിവാഹമെന്നു പറയുന്നത് ഒരു

പകിടകളിയാണ്. ഒത്താൽ ഒത്തെന്നു പറയാം."

സേഠി വീണ്ടും ഊർമ്മിളയോട് അകത്തുപോയി കിടന്നുറങ്ങാൻ പറഞ്ഞു.

ഊർമ്മിള മറുപടി പറഞ്ഞു "നല്ല നിലാവ്. വലിയ തണുപ്പ് തോന്നുന്നുമില്ല."

രണ്ടുപേരും വരാന്തയിലിരുന്നു സംസാരിച്ചുകൊണ്ടിരുന്നു.

ചന്ദ്രൻ മലയുടെ മറവിലൊളിച്ചു. സമയമറിയാനൊരുപായവുമില്ല. എന്തായാലും പാതിരാത്രി കഴിഞ്ഞുകാണും ഇരുവരും തണുത്തു വിറയ്ക്കുന്നുണ്ടായിരുന്നു. താൻകാരണം ഒരാളിങ്ങനെ തണുത്തുമരിക്കുന്നത് ഊർമ്മിളയ്ക്ക് അസഹ്യമായി തോന്നി.....വല്ല രോഗവും പിടിപെട്ടാലോ? അവളെഴുന്നേറ്റു പറഞ്ഞു "വരൂ, അകത്തുപോകാം. ആങ്ങളയും പെങ്ങളും ഒരു മുറിയിൽ കിടന്നുറങ്ങുകയില്ലേ?"

അകത്തേക്കു കയറുമ്പോൾ സേഠി ഊർമ്മിളയുടെ പുറത്ത് കൈവച്ചു. രണ്ടുപേരും അവരവരുടെ കിടക്കയിൽ കമ്പിളി പുതച്ചു കിടന്നുറങ്ങി.

* * * *

ഡൽഹൗസിയിലേക്കുള്ള റോഡ് രാവിലേതന്നെ ഗതാഗതയോഗ്യമായി. സേഠിയും ഊർമ്മിളയും ചായ കുടിച്ചശേഷം യാത്രതിരിക്കാമെന്നു തീരുമാനിച്ചു.

സേഠി ചോദിച്ചു "രാത്രിയിൽ നന്നായി ഉറങ്ങിയോ?"

ഊർമ്മിള പുഞ്ചിരിച്ചുകൊണ്ടു പറഞ്ഞു "താങ്കളുറങ്ങിയോ?"

രണ്ടുപേരും ഉറങ്ങിയില്ലെന്ന് രണ്ടുപേർക്കും മനസ്സിലായി. ഉറങ്ങാതെ കിടന്നെങ്കിലും രണ്ടുപേരും ഉന്മേഷഭരിതരായിരുന്നു.

സേഠി പറഞ്ഞു-"ഈ ബംഗ്ലാവ് വിട്ടുപോകാൻ തോന്നുന്നില്ല."

ഊർമ്മിള കരുണദൃഷ്ടിയോടെ സേഠിയെ നോക്കി; മുഖം കുനിച്ചു. വാക്കുകൾ പുറത്തുവന്നില്ല. അവൾക്കൊരു ഭർത്താവുണ്ട്. പക്ഷേ, ഇത്രയും ഔദാര്യവും സംയമവും അനുരാഗവും അയാളിൽ കണ്ടിട്ടില്ല. അവൾക്കുറക്കെ വിളിച്ചുപറയണമെന്നുണ്ടായിരുന്നു 'താങ്കൾ ഉദാരമതിയാണ്, മഹാനാണ്.' പക്ഷേ, നാവടഞ്ഞുപോയി. സ്ത്രീ എപ്പോഴും തോറ്റുപോകുന്നു-അവളെ ആക്രമിക്കുമ്പോഴും അവൾക്കാശ്രയം കൊടുക്കുമ്പോഴും.

പോകുന്നതിനുമുമ്പ് സേഠി പറഞ്ഞു "നിങ്ങൾക്ക് എതിർപ്പില്ലെങ്കിൽ, ഈ ബംഗ്ലാവിൽ വച്ച് ഞാൻ നിങ്ങളുടെ ഒരു ഫോട്ടോ എടുക്കാം."

എതിർപ്പോ? ഊർമ്മിളയ്ക്ക് എന്തെതിർപ്പ്? അവൾ കൃതജ്ഞതയോടെ സേഠിയെ നോക്കി.

ഊർമ്മിള കഴുത്തല്പം ചരിച്ച് തൂണിൽ ചാരി നിന്നു. സേഠി പല ഫോട്ടോ എടുത്തു.

* * * *

രണ്ടുമാസമെന്നു പറയുന്നത് അറുപത്ദിവസം മാത്രം. എന്നാൽ ഇതിനിടയ്ക്ക് എന്തെല്ലാം മാറ്റങ്ങളുണ്ടാകാം! മദൻ മിലിട്ടറി അക്കൗണ്ടന്റാഫീസിലെ നൂറുരൂപ ശമ്പളത്തിന്റെ ജോലിയുപേക്ഷിച്ച് 'സേഠി ആൻഡ് കമ്പനി'യിൽ അസിസ്റ്റന്റ് മാനേജരായി, അയാൾക്ക് പ്രതിമാസം മൂന്നൂറുരൂപ ശമ്പളം കിട്ടുന്നു. ഊർമ്മിള അറുപത് രൂപ ശമ്പളം വാങ്ങുന്ന അധ്യാപികയല്ലാതായി. അവൾ തന്റെ ചെറിയ ബംഗ്ലാവിനു മുമ്പിലെ സാമാന്യം വലിയ കുടയുടെ കീഴിലിരുന്ന് ബാലുവിന് സ്വെറ്റർ തുന്നുന്നു. കറുത്ത നിറമുള്ള ആയ കുട്ടിയെ വഴിയിലൂടെ നടത്തിക്കുന്നു.

സേഠിക്ക് കൂടെക്കൂടെ ഡൽഹൗസിയിൽ പോകേണ്ടിവരുന്നു. പട്ടാളബാരക്കുകൾ പണിയുന്നതിന്റെ കരാറെടുത്തിട്ടുണ്ട്. ഊർമ്മിളയുടെ മനസ്സിനെ സദാ അലട്ടുന്ന ഒരു പ്രശ്നമുണ്ട്-തന്റെ ബന്ധത്തിൽപെട്ട സഹോദരിയെ വിവാഹം കഴിക്കാൻ സേഠി തയ്യാറാകാത്തതെന്തുകൊണ്ട്?

ഊർമ്മിളയ്ക്ക് എല്ലാമറിയാമെങ്കിലും അംഗീകരിക്കാൻ പ്രയാസം. കഴിഞ്ഞ പ്രാവശ്യം തെളിച്ചു പറഞ്ഞു "വയറുനിറയെ മത്തങ്ങ തിന്നുന്നതിനെക്കാൾ മധുരനാരങ്ങയുടെ മണമാസ്വദിക്കുന്നതാണു ഭേദം."

സ്വെറ്റർ തുന്നിക്കൊണ്ടിരിക്കുമ്പോൾ, താൻ തന്നെയാണ് മധുരനാരങ്ങയെന്ന ചിന്ത അവൾക്കുണ്ടായി. സേഠിയുടെ പെരുമാറ്റം ഒന്നൊന്നായി അവളുടെ കൺമുന്നിൽ തെളിഞ്ഞു. സേഠിക്ക് അവളുടെ മുടിയിൽ വിരലോടിക്കുന്നതിഷ്ടമാണ്. ഒന്നും മിണ്ടാതെ ദീർഘനേരം സേഠിയുടെ മുന്നിൽ ഇരുന്നു കൊടുക്കാനാവശ്യപ്പെടും. സേഠി കൊണ്ടുകൊടുക്കുന്ന വസ്ത്രങ്ങൾ ഉടനെ ധരിച്ച് അദ്ദേഹത്തിന്റെ മുമ്പിൽ ചെല്ലണം. സേഠി പറയുന്നതൊന്നും നിഷേധിക്കാൻ അവൾക്കു സാധ്യമല്ല. സേഠിക്കു തോന്നുമ്പോൾ അവൾക്ക് സ്ലീവ്ലെസ്ബ്ലൗസ് ധരിക്കേണ്ടിവരും. സേഠിക്കിഷ്ടമുള്ള വിധത്തിൽ പെരുമാറാനും വസ്ത്രം ധരിക്കാനും ഊർമ്മിളയ്ക്കും സന്തോഷമായിരുന്നു. എന്നാൽ അവളുടെ സ്വന്തം അസ്തിത്വവും വ്യക്തിത്വവും എവിടെപ്പോയ്മറഞ്ഞു?

കഴിഞ്ഞ ബുദ്ധപൂർണ്ണിമ രാത്രിയിൽ സേഠി പാതിരാത്രിവരെ അവളുടെ ബംഗ്ലാവിൽ കഴിഞ്ഞുകൂടി. അദ്ദേഹം പറഞ്ഞതെന്താണ്.....? ഊർമ്മിളയുടെ മേൽകൈവച്ചില്ല, അവളെ തൊട്ടില്ല, അകലെ മാറി ഇരുന്നു. എങ്കിലും അവളിൽ എന്തെങ്കിലും അവശേഷിക്കുന്നുണ്ടോ? അദ്ദേഹം പറഞ്ഞു "ഞാൻ നിന്നെ പ്രേമിക്കുന്നു. എനിക്കൊന്നും വേണ്ട. നീയെന്റെ ഹൃദയാഭിലാഷമാണ്. എപ്പോഴും കാണണം, സ്വന്തമാണെന്നു കരുതാനാഗ്രഹിക്കുന്നു."

ഊർമ്മിളയ്ക്ക് അത് സാധ്യമായില്ല. അവൾ കരഞ്ഞു.

"ക്ഷമിക്കൂ" എന്നു പറഞ്ഞിട്ട് സേഠി നടന്നുപോയി.

വസ്ത്രം തയ്ക്കുന്നതിൽ നോട്ടമുറപ്പിച്ച്, ആലോചിച്ചു കൊണ്ടിരുന്ന ഊർമ്മിളയ്ക്ക് ആ രാത്രിയിലെ എല്ലാ ദൃശ്യങ്ങളും ഓർമ്മ വന്നു. തന്റെ

കൃതഘ്നതയിൽ അവൾക്ക് ഖേദം തോന്നി. ഔദാര്യം പ്രദർശിപ്പിക്കാതെ തന്റെ ജീവിതകാലം മുഴുവൻ അധ്വാനിച്ചുണ്ടാക്കിയ സമ്പാദ്യമെല്ലാം തനിക്കു സമർപ്പിച്ച വ്യക്തി, അയാൾ പറഞ്ഞതെന്തുമായിക്കൊള്ളട്ടെ.....അയാളെ നിരാശനാക്കിയത്.....

തന്റെ സ്വത്ത് മുഴുവൻ ബാലുവിനു കൊടുക്കുമെന്ന് സേഠി പറഞ്ഞിരുന്നു. പക്ഷേ, ആ സ്വത്തിനു മറ്റവകാശികളൊന്നുമുണ്ടാകാൻ പാടില്ല. ആ പറഞ്ഞതിന്റെ അർത്ഥം സ്പഷ്ടമായിരുന്നു. സേഠി ഊർമ്മിളയെ തൊടുകയോ തൊടാതിരിക്കുകയോ ചെയ്യട്ടെ, അവളുടെ ഗർഭപാത്രം താഴിട്ടു പൂട്ടി അതിന്മേൽ തന്റെ അവകാശം സ്ഥാപിച്ചു. ബാലു അദ്ദേഹത്തിന്റേതാണ്, മദൻ അദ്ദേഹത്തിന്റേതാണ്, ഊർമ്മിള ആദ്യമേ അദ്ദേഹത്തിന്റേതാണ്.

സേഠി എത്ര സംയമനമുള്ളവൻ, എത്ര ഉദാരൻ, എത്ര വിശാലഹൃദയൻ!.....അയാൾ സർവതും കൊടുത്തു.....ഊർമ്മിള സേഠിക്ക് ഒന്നും കൊടുത്തില്ല.....കൊടുക്കാനവസരമോ ധൈര്യമോ ഇല്ല. സേഠി ലളിതമായി സർവതും തന്റെ അധീനതയിലാക്കി. എല്ലാറ്റിന്റെയും താക്കോൽ തന്റെ പോക്കറ്റിലിട്ടു. ഊർമ്മിളയ്ക്കോ മദനനോ ബാലുവിനോ അയാൾ വിരിച്ച വലയിൽനിന്നു പുറത്തുകടക്കുക സാധ്യമല്ല. അവരെല്ലാവരും വിൽക്കപ്പെട്ടു കഴിഞ്ഞു.

സേഠി നാളെ വീണ്ടും വന്ന് വിഷാദസ്വരത്തിൽ അക്കാര്യം ആവർത്തിച്ചാലോ? നിന്നെ ഇഷ്ടമാണെന്നു പറഞ്ഞാൽ താൻ വീണ്ടും അരുതെന്നു പറയുമോ? ഊർമ്മിള ആലോചിച്ചു. അതിലെന്തിരിക്കുന്നു. മനസ്സ് വിസമ്മതിച്ചാലും. വിസമ്മതിക്കാൻ തനിക്കവകാശമുണ്ടോ? എല്ലാവർക്കുമുള്ള അവകാശം അവൾക്കില്ല, സ്വന്തം ആത്മാവിന്റെ മുമ്പിലില്ല.....വേശ്യകളുടെ ജീവിതം മറ്റൊരുവിധത്തിലാണോ?

ഊർമ്മിളയുടെ കണ്ണ് നിറഞ്ഞൊഴുകി.

അവളാലോചിച്ചു–രണ്ടുമാസം മുമ്പ്, ചെറിയ രണ്ടു മുറി മാത്രമുണ്ടായിരുന്നപ്പോൾ - ഊർമ്മിള ക്ഷീണിച്ച് സ്കൂളിൽ നിന്നു വരുമായിരുന്നു. കുട്ടിയെ ഒക്കത്തെടുത്ത് വിഡ്ഢിയായ ജോലിക്കാരന്റെ സഹായത്തോടെ വീട്ടുജോലികൾ ചെയ്യുമായിരുന്നു. പല ആവശ്യങ്ങളും സാധിക്കാതെ പോകുമായിരുന്നു. എന്നാലും അക്കാലത്ത് 'ഉവ്വ്' എന്നോ 'ഇല്ല' എന്നോ അവൾക്കു പറയാൻ കഴിയുമായിരുന്നു. സ്വന്തം ഇഷ്ടപ്രകാരം പ്രവർത്തിക്കുമായിരുന്നു.....സിഗററ്റ് കമ്പനിയിലെ ചിരിക്കുന്ന സാർ എത്ര പ്രിയപ്പെട്ടവനായിരുന്നു, മാന്യനായിരുന്നു! എന്നാൽ അവൾ എപ്പോഴും വിസമ്മതം പ്രകടിപ്പിച്ചിരുന്നു. തന്റെ അഭിമാനം കൈവെടിഞ്ഞില്ല.

പിന്നീട്, ഇപ്പോൾ സേഠി വന്നാലോ എന്നാലോചിച്ചു. നിറഞ്ഞ കണ്ണുകളോടെ അവൾ ഗെയ്റ്റിലേക്കു നോക്കി. അവളുടെ കണ്ണുകളിൽ വ്യാകുലതയല്ല, ഭയമായിരുന്നു.....

# സിദ്ധൻ മര്യാദക്കാരൻ

ചന്ന കൈത്തലത്തിൽ ഊന്നി, പാദങ്ങളമർത്താതെ കുതിരച്ചാട്ടം ചാടി മുന്നോട്ടു നീങ്ങി. അവളുടെ ഉരുണ്ട, മാംസളമായ കൈകൾ നടത്തയുടെ താളത്തിനൊത്ത് ഇളകുന്നുണ്ടായിരുന്നു. അവളുടെ മെലിഞ്ഞ കഴുത്ത് കൊക്കിന്റേതുപോലെയായിരുന്നു. തലയിൽ വച്ചിട്ടുള്ള വെള്ളം നിറച്ച കുടം ശരീരത്തിന്റെ ഒരു ഭാഗം പോലെ ഉറച്ചിരുന്നു. വെള്ളം നിറച്ച കുടത്തിന്റെ കാര്യം പോകട്ടെ, നെയ്യ് നിറച്ച ഭരണി തലയിൽ വച്ചുകൊണ്ട് ഒരിക്കൽ പോലും കൈ തൊടാതെ അവൾ എട്ടുമൈൽ അകലെയുള്ള ചന്തവരെ പോകുമായിരുന്നു.

തിളക്കമുള്ള ചെമ്പിന്റെ നിറമുള്ള കഴുത്തിൽ അണിഞ്ഞ കട്ടികൂട്ടിയ വെള്ളിമാല നീലക്കുപ്പായത്തിനുമേൽ ആകർഷകമായി കാണപ്പെട്ടു. ദേഹത്തിലെ സക്രിയമായ ഊർജ്ജംപോലെതന്നെ അവളുടെ യൗവ്വനവും ആകൃതിയിൽ ചെറുതെങ്കിലും കുപ്പായത്തെ വകവയ്ക്കാതെ മുഴച്ചുനിന്നു. ഉടുത്തിരുന്ന വെള്ളവരകളുള്ള കറുത്ത ലുങ്കി നടപ്പിനൊത്ത് ചലിച്ചുകൊണ്ടിരുന്നു. കറുത്ത ഉത്തരീയം കഴുത്തിനുചുറ്റും വളച്ച് ഇട്ടിരുന്നു.

മംഭ തന്റെ നീലക്കുതിരപ്പുറത്ത് കയറി വരുന്നത് ചന്ന കണ്ടു. അവളുടെ മുഖം തെളിഞ്ഞു. വിടർന്ന നീണ്ട കണ്ണുകളുടെ പോളകൾ താണു. അയാൾ എന്തെങ്കിലും പറയുമെന്ന് അവൾ വിചാരിച്ചു.

മംഭ അവളെ കണ്ടയുടൻ കടിഞ്ഞാൺ വലിച്ച് കുതിരയെ നിർത്തി. നല്ല ചെറുപ്പക്കാരനായിരുന്നു. അയാൾ കുതിരയെ കുറ്റിക്കാട്ടിലേക്ക് നീക്കി നിർത്തിയിട്ട് ചന്നയ്ക്കുവേണ്ടി വഴി ഉണ്ടാക്കിക്കൊടുത്തു. ചന്ന അടുത്തുവന്നപ്പോൾ അയാൾ പതിഞ്ഞ സ്വരത്തിൽ ചോദിച്ചു. "പേരയ്ക്ക കൊണ്ടുവരാം, തിന്നുമോ?"

മംഭയുടെ സ്വരത്തിൽ നിഴലിച്ച വേദന ചന്നയുടെ ഹൃദയത്തിൽ തട്ടി. എങ്കിലും അവൾ നടപ്പിന്റെ വേഗത കുറച്ചില്ല. പതിഞ്ഞ സ്വരത്തിൽ മറുപടി പറഞ്ഞു "എനിക്കെന്തിനാ?"

പേരയ്ക്ക തിന്നുന്ന പ്രായം കഴിഞ്ഞെന്ന മട്ടിൽ വേഗം നടന്നു പോയ ചന്നയുടെ കൺമുന്നിൽ മംഭയുടെ മുഖത്തെ നിസ്സഹായത തെളിഞ്ഞു വന്നു. മുമ്പ് ഒരു ദിവസം മംഭ നല്ലതുപോലെ പഴുത്ത ആത്തക്ക കൊണ്ടുവന്നു കൊടുത്തു. അപ്പോഴും അവൾ താല്പര്യമില്ലാത്ത മട്ടിൽ അത്

നിരസിച്ചു. "എനിക്കെന്തിനാ?"

മൂന്നുകൊല്ലം മുമ്പ്.....മംഭ ചിലപ്പോൾ ചന്നയുടെ വീടിനടുത്തുകൂടി ചനാബ് നദീതീരത്ത് തന്റെ കന്നുകാലികളെ നോക്കാൻ പോകുമായിരുന്നു. അന്ന് അവൾ അയാളോട് ആത്തക്കായും പേരയ്ക്കായും കൊണ്ട് വരണമെന്ന് നിർബ്ബന്ധിക്കുമായിരുന്നു. അപ്പോൾ മംഭ മുഖം കോട്ടി പറയുമായിരുന്നു "നീ വലിയ രാജകുമാരിയല്ലേ? ഞാനെന്താ നിന്റെ വേലക്കാരനോ.....നിന്റെ ബാപ്പയ്ക്കും കുതിരയുണ്ടല്ലോ. നീ കുതിരപ്പുറത്തു കയറി പേരയ്ക്ക വാങ്ങിച്ചു തിന്ന്."

ചന്ന വിരൽ ചൂണ്ടി മറുപടി പറയുമായിരുന്നു. "ഓ-ഓ! വലിയ ചെറുപ്പക്കാരനാണെന്നാ ഭാവം. എനിക്ക് ഇയാളെക്കാൾ വേഗത്തിൽ കുതിരയെ ഓടിക്കാൻ പറ്റും. വേണമെങ്കിൽ മണലിൽ കുതിരയെ ഓടിച്ചു കാണിക്കാം."

ചന്നയുടെ ഈ ശകാരങ്ങൾക്ക് മറുപടി ആയി മംഭ പറയും "നീ വലിയ രാജകുമാരി തന്നെ. പക്ഷേ നിന്റെ ഭാവമൊന്നും എന്റെയടുത്തു വേണ്ട. ഞങ്ങടെ ഗ്രാമത്തിലെ പെൺകുട്ടികൾക്ക് ഈരണ്ടു മാലകളുണ്ട്. അവരുടെ കാലിൽ മിന്നുന്ന ചെരിപ്പും ഉണ്ട്."

ഇങ്ങനെയൊക്കെ വർത്തമാനം പറയുമെങ്കിലും, ചന്നയെ ഒരു നോക്കു കാണാൻവേണ്ടി മംഭ നാലുമൈൽ ചുറ്റിക്കറങ്ങി അവളുടെ വീടിനടുത്തു കൂടിയേ ചനാബ് നദീതീരത്ത് പോകുമായിരുന്നുള്ളു. മംഭയെ ഇന്നലെ ഈ വഴി കണ്ടില്ല. ഇന്നും വരികയില്ലേ? എന്നാലോചിച്ച് ചന്ന കാത്തിരിക്കുമായിരുന്നു. വളരെ നാളുകളായി അവൾ മംഭയോട് ഒരുകാര്യം പറയാൻ തക്കം പാർത്തിരിക്കുകയായിരുന്നു. എന്നാൽ അയാളെ കാണുമ്പോൾ വായിൽനിന്ന് ഒരുവാക്കുപോലും പുറപ്പെടുകയില്ല. മുഖം വിവർണ്ണമാകുകയും കൺപോളകൾ കുനിയുകയും ചെയ്യുമായിരുന്നു.

ചന്നയുടെ ഹൃദയത്തെ വിഷാദം കാർന്നുതിന്നുകൊണ്ടിരുന്നു. മുമ്പ് അവളുടെ ബാപ്പാ മിക്കപ്പോഴും മംഭയെ പ്രശംസിച്ചു കൊണ്ടിരുന്നു. 'പയ്യൻ സുന്ദരനാണ്, ചെറുപ്പമാണ്. അവന്റെ ബാപ്പാ കാദിറിന്റെ പക്കൽ ഉള്ളിടത്തോളം കന്നുകാലികൾ ആ പ്രദേശത്ത് വേറേ ആർക്കുണ്ട്? അയാളുടെ പക്കലുള്ള കാളക്കുട്ടികളെ സായ്പ്പന്മാരുടെ പാളയത്തിൽ വിലയ്ക്കുവാങ്ങിക്കൊണ്ട് പോകാറുണ്ട്. അയാളുടെ തൊഴിൽ സാമർത്ഥ്യം ലായൽപ്പൂർ മുതൽ മുൽത്താൻ വരെ അംഗീകരിക്കപ്പെട്ടു കഴിഞ്ഞു. നൂറുമൈൽ അകലെനിന്ന് അയാൾക്ക് മൃഗങ്ങളുടെ മണം പിടിക്കാൻ കഴിയും. അയാളുടെ കൈയിൽ പെട്ട മൃഗത്തിനെ തിരികെ കൊണ്ടുപോകാൻ സായിപ്പിന്റെ പട്ടാളത്തിനുപോലും സാദ്ധ്യമല്ല. ചെറുപ്പത്തിൽ അയാൾ പല ആക്രമണങ്ങളും നടത്തിയിട്ടുണ്ട്. പയ്യന്റെ ഉമ്മ ജീവിച്ചിരിപ്പില്ലെങ്കിലും ചെറിയ ഉമ്മമാരുണ്ട്.'

എന്നാൽ ചന്നയുടെ ബാപ്പാ ഗജ്ജോവാലിലെ ഫസലിന്റെ കൂടെ കമാലിയായിൽ പോയി വന്നപ്പോൾ മുതൽ ഫസലിന്റെ മകൻ നാരുവിനെപ്പറ്റി ഓരോന്നു പറഞ്ഞു തുടങ്ങി. ഇതുകണ്ട് ചന്നയുടെ ഹൃദയത്തിന്റെ അടിത്തട്ടിൽനിന്ന് നെടുവീർപ്പുയർന്ന്, സൂര്യതാപത്തിൽ വെട്ടിത്തിളങ്ങുന്ന മണൽപ്പരപ്പിലൂടെ ഒഴുകുന്ന ഉഷ്ണക്കാറ്റിനോടൊപ്പം ദൂരേക്കൊഴുകിപ്പോയി. അവളുടെ ഹൃദയത്തിൽ നീറ്റലനുഭവപ്പെട്ടു.

ഹൃദയത്തിലുയരുന്ന വേദന നിയന്ത്രിക്കാൻ വേണ്ടി ചന്ന ചുണ്ടമർത്തിപ്പിടിച്ച് വീട്ടിലെ പെൺ ദട്ടകത്തിന്റെയും എരുമയുടെയും മുമ്പിൽ ചരുവത്തിൽ വെള്ളം നിറച്ചു വച്ചു കൊടുത്തു. എന്നിട്ട് തന്റെ വിധിയെക്കുറിച്ച് ആലോചിക്കും. എന്റെ വിധി ഇങ്ങനെ ആയല്ലോ? മംഭ മിടുക്കനാണ്. എങ്കിലും അയാൾക്കെന്തുപറ്റി? ഇത്രയും വലുതായിട്ടും അയാൾ ഇതുവരെ തലയിൽ തലപ്പാവണിഞ്ഞില്ല. മംഭയുടെ വയസ്സായ ബാപ്പയ്ക്കും ബുദ്ധി തെളിഞ്ഞിട്ടില്ല. അങ്ങേരുടെ മോൻ എന്നും കൊച്ചുകുട്ടിയായി തുടരുമെന്നാ വിചാരം. ചുറ്റുമുള്ള ഗ്രാമങ്ങളിലെ മീശമുളയ്ക്കാത്ത കുട്ടികൾപോലും 'മോഷണം' നടത്തി അന്തസ്സോടെ തലപ്പാവുകെട്ടി തലയുയർത്തിപ്പിടിച്ച് നടക്കുന്നു. മംഭയെ നോക്ക്. ഇപ്പോഴും കഴുത്തിൽ തോർത്തും ഇട്ട് നടക്കുന്നു. മംഭയ്ക്ക് 'മോഷണം' നടത്താൻ കഴിവില്ലല്ലോ? വയസ്സായ ബാപ്പാ മകനോടുള്ള മോഹം കാരണം മടിയിൽ നിന്ന് ഇറക്കിവിടാൻ ആഗ്രഹിക്കുന്നില്ല. വയസ്സന്റെ വീട്ടിൽ ഒന്നിനും കുറവില്ല. എങ്കിലും മകനേയും ഒരു പുരുഷനാക്കിത്തീർക്കണ്ടേ? 'മോഷണം' നടത്താത്തവനെ ആര് പുരുഷനായി കണക്കാക്കും? കാട്ടുജാതിക്കാരന്റെ മകൻ 'മോഷണം' നടത്തിയില്ലെങ്കിൽ വിവാഹം ചെയ്യാൻ അർഹനല്ലാതാകും. ഒരു ചെറിയ പശുക്കുട്ടിയെ എങ്കിലും മോഷ്ടിച്ചാൽ മതി. ചുറ്റും ഇത്രയേറെ ബസ്സാറുകൾ ഉണ്ട്; റോഡുകളുണ്ട്. മംഭ ചെറുപ്പക്കാരനാണ്. സാമർത്ഥ്യമുള്ളവന് നൂറ് 'മോഷണം' നടത്താം. കാദിർ വലിയവനായതുകൊണ്ട് കാര്യമുണ്ടോ? കാട്ടുജാതിക്കാരന്റെ മകനാണെങ്കിൽ മോഷണം നടത്തുകതന്നെ വേണം. മോഷണം നടത്തി തലപ്പാവണിയാതെ വിവാഹം നടക്കുന്നതെങ്ങനെ?

ഫസലിന്റെ മകൻ നാരു ആദ്യത്തെ തവണ കമാലിയ ബസാറിൽ മോഷണം നടത്തി, പിടിക്കപ്പെട്ടു. തോളിൽ മുറിവുണ്ടായി. പക്ഷേ മൂന്നു മാസത്തിനകം വീണ്ടും പോയി. വലിയ സാധനമൊന്നും അല്ല മോഷ്ടിച്ചത്. എങ്കിലും തലപ്പാവുകെട്ടി പുരുഷന്മാരെപ്പോലെ ചുറ്റി നടക്കും. പുരുഷൻ 'മോഷണം' നടത്തുകതന്നെ വേണം. വയസ്സൻ കാദിർ മംഭയെ മോഷണത്തിന് അനുവദിക്കുകയില്ല. പിന്നെ എങ്ങനെ വിവാഹം നടക്കും? എന്റെ ബാപ്പാ എത്രകാലം കാത്തിരിക്കും? ചുറ്റും എന്റെ പ്രായത്തിലുള്ള എല്ലാ പെൺകുട്ടികളുടേയും വിവാഹം കഴിഞ്ഞു. ഒരു ദിവസം എന്റെ കൈ കാലുകളും കൂട്ടിക്കെട്ടും.

ചന്നയുടെ കണ്ണുകൾ നിറഞ്ഞു. ചരുവത്തിലെ വെള്ളം കുടിച്ചശേഷം ചിറിയിലൂടെ വെള്ളമിറ്റിച്ചുകൊണ്ട് പെണ്ണ് ഒട്ടകം തലയുയർത്തി അവളെ നോക്കി. ഈ ഒട്ടകം വീടിന്റെ ഐശ്വര്യമാണ്. ചന്ന ജനിക്കുന്നതിനുമുമ്പുതന്നെ അവളുടെ ബാപ്പാ ഒരു വ്യാപാരിയിൽനിന്ന് ഇതിനെ തട്ടിയെടുത്തതാണ്. മുപ്പതുമൈൽ ദൂരം താണ്ടി അന്ന് ആ ഒട്ടകക്കുട്ടി ഈ വീട്ടിലെത്തിയതാണ്. അവൾ വന്നതുമുതൽ വീടിന്റെ ഐശ്വര്യവും കൂടിക്കൂടി വന്നു. ഓരോ തവണ അത് പ്രസവിക്കുന്തോറും ബാപ്പാ ചനാബ് തീരത്തെ സിദ്ധന്റെ *മജാറിൽ വിരിപ്പ് കൊണ്ടിടും.

കഛാർ തീരത്തെ സിദ്ധന്റെ അത്ഭുത്കൃത്യങ്ങൾക്ക് അതിരില്ല. സിദ്ധന്റെ മജാറിൽ ചെന്ന് നേർച്ച നേർന്നാൽ കാര്യം നടക്കാതിരിക്കുകയില്ല. ചന്ന മജാറിന്റെ നേർക്ക് തിരിഞ്ഞുനിന്ന് ഭക്തിയോടെ മുട്ടുകുത്തി പ്രാർത്ഥിച്ചു. എങ്ങനെയെങ്കിലും സിദ്ധന്റെ മജാറിൽ ചെന്ന് വയസ്സൻ കാദിറിന് നല്ല ബുദ്ധി തോന്നിക്കാനും മംഭയെ കഴിവതും വേഗം തലപ്പാവ് അണിയിക്കാനും നേർച്ച നേർന്നാലോ എന്ന് അവൾ ആലോചിച്ചു. പക്ഷേ മജാർ വരെ എങ്ങനെ പോകും? ചനാബിലെ കഛാർതീരത്ത് പെൺകുട്ടികൾ ഒറ്റയ്ക്ക് പോകാറില്ല. ദൂരം സാരമില്ല. കൂടിയാൽ ആറുമൈൽ. പക്ഷേ എങ്ങനെപോകും? ആരെങ്കിലും കണ്ടാൽ, ഇവൾക്ക് കബറിൽ എന്തു കാര്യം എന്നു ചോദിക്കും. റഹീം ഇക്കായുടെ ദേഹത്ത് മസൂരി പൊങ്ങിയപ്പോൾ ഉമ്മ അവളെ കബറിലേക്ക് കൂട്ടിക്കൊണ്ടുപോയിരുന്നു. എന്നാൽ ഇപ്പോൾ എങ്ങനെ പോകും?

രാത്രിയായി. പകൽ സമയത്തെ വെയിലും ചൂടുകാറ്റും സൂര്യനോടൊപ്പം പശ്ചിമദിക്കിൽ പോയി മറഞ്ഞു. ജ്യേഷ്ഠമാസത്തിലെ കൃഷ്ണപക്ഷത്തിലെ പഞ്ചമിച്ചന്ദ്രൻ ചക്രവാളത്തിൽ ഉയർന്നപ്പോൾ തണുത്ത കാറ്റ് വീശാൻ തുടങ്ങി. ദിഗന്തത്തോളം പരന്നുകിടക്കുന്ന തരിശുഭൂമിയിലെ മണലിന്റെ സ്പർശം തണുത്തതായി. ചെറിയ കുറ്റിച്ചെടികളും എരുക്കും മറ്റുചില വൃക്ഷങ്ങളും ചൂടുകാറ്റിൽ പൊള്ളലനുഭവിച്ച ശേഷം സമാധാനത്തോടെ നിലകൊണ്ടു. തരിശുഭൂമിയുടെ അതിരോളം നിശ്ശബ്ദമായ ശാന്തി കളിയാടി. ചിലപ്പോൾ എരുമയുടെ പുറത്ത് വാലിട്ടടിക്കുന്ന ശബ്ദവും ചിലപ്പോൾ മൃഗങ്ങളുടെ കുളമ്പിന്റെ ശബ്ദവും കേട്ടു. വല്ലപ്പോഴും ഒരിക്കൽ നായ്ക്കൾ പ്രത്യേകിച്ച് യാതൊരുദ്ദേശവുമില്ലാതെ അന്തരീക്ഷത്തിൽ നോക്കി കുരയ്ക്കുന്ന ശബ്ദവും കേൾക്കാം.

ചന്നയുടെ ബാപ്പയുടെ കൂർക്കംവലി രാത്രിയുടെ നിശ്ശബ്ദതയെ കുറേക്കൂടി കനമുള്ളതാക്കി. അവളുടെ ഉമ്മ അടുത്തുകിടന്നുറങ്ങുന്ന മകന്റെ പുറത്ത് വാത്സല്യത്തോടെ കൈവച്ച് ബോധം കെട്ട് കിടന്നുറങ്ങുകയായിരുന്നു. അശാന്തി എല്ലാ ഭാഗത്തുനിന്നും ഒഴുകിവന്ന് ചന്നയുടെ ഹൃദയത്തിൽ നിറഞ്ഞു. അവളുടെ വിടർന്നകണ്ണുകളിൽ ഉറക്കത്തിന്റെ ലാഞ്ഛനപോലുമില്ല. ഒരാഗ്രഹം അവളുടെ മനസ്സിനെയും മസ്തിഷ്കത്തേയും മഥിച്ചു കൊണ്ടിരുന്നു. എങ്ങിനെയെങ്കിലും ഒരു തവണ

സിദ്ധന്റെ മജാറിൽ പോയി മംഭയുടെ തലയിൽ തലപ്പാല് കെട്ടാനി ടയാക്കണേ എന്ന് പ്രാർത്ഥിക്കണം. അവൾ എന്നേ മംഭയുടേ തായിക്കഴിഞ്ഞു. അവന്റേതുമാത്രമായി ജീവിക്കുകയും ചെയ്യും.

വിസ്തൃതമായ തരിശുഭൂമിക്കു മുകളിൽ മങ്ങിയ ആകാശത്ത് വിള റിയ ചന്ദ്രൻ പ്രകാശിക്കുന്നുണ്ട്. ചന്ന അതിന്റെ തണുപ്പിൽ അസ്വസ്ഥ യായി. അവളുടെ കറുത്ത പുതപ്പും കണ്ണുനീരിൽ കുതിർന്നു. കരയു ന്നതുകൊണ്ടെന്തുഫലം? സിദ്ധന്റെ മജാറിൽ ചെന്ന് നേർച്ച നേരാതെ ഒന്നും നടക്കുകയില്ല. പകൽസമയത്ത് മജാറിൽ പോകാൻ തനിക്ക് അനു വാദം കിട്ടുമോ?

കട്ടിലിന്റെ വരിപ്പിൽ ശരീരത്തിന്റെ ഭാരം താങ്ങി ചന്ന ഒച്ചയുണ്ടാ ക്കാതെ എഴുന്നേറ്റു. കൈപ്പത്തി ഊന്നി ഉമ്മയുടേയും ബാപ്പയുടേയും കട്ടിലിൽ തൊടാതെ പുറത്തിറങ്ങി. പരിചയമുള്ള ശരീരത്തിന്റെ ഗന്ധം കിട്ടിയപ്പോൾ ഒട്ടകം ചെവി പൊക്കിപ്പിടിച്ച് സംശയത്തോടെ അവളെ നോക്കി. ചന്ന മിണ്ടാതിരിക്കാൻ ആഗ്യം കാണിച്ചു. വേലിക്കടുത്തുകി ടന്ന പട്ടി അവളെക്കണ്ട് വാലാട്ടി. ചുണ്ടത്ത് വിരൽവച്ച് അതിനോടും മിണ്ടാതിരിക്കാൻ ആംഗ്യം കാണിച്ചു. വേലിയിലെ വാതിൽ നീക്കി പുറത്ത് വന്ന് വീണ്ടും പഴയപടി വച്ചശേഷം അവൾ നടന്നു. ഏതാനും ചുവടുകൾ വേഗം നടന്നു. കാലൊച്ചകൾ കേൾക്കുമെന്ന ഭയമില്ലാതെ യായപ്പോൾ ഓടിത്തുടങ്ങി. നീണ്ടവഴിയിൽ ഏതെങ്കിലും കുറ്റിച്ചെടിയോ മരമോ കണ്ട് ഭൂതമാണെന്ന സംശയത്താൽ അവളുടെ ഉള്ള് പിടഞ്ഞു. അവൾ അള്ളാഹുവിനെ വിളിച്ചും ദിവ്യനെ ധ്യാനിച്ചും മുന്നോട്ടുപോയി.

മജാറിലെ ഇലന്തമരങ്ങളുടെ വളഞ്ഞ ശാഖകളുടെ നിഴൽ കുമ്മായം പൂശിയ സമാധിയിൽ പതിക്കുന്നുണ്ടായിരുന്നു. മജാറിൽ കത്തിച്ചുവച്ച ചെരാതിന്റെ നാളം കാറ്റിൽ ചലിക്കുന്നുണ്ടായിരുന്നു. രാത്രിയിലെ നിശ്ശ ബ്ദതയിൽ വിളക്കു കത്തുന്നതുകണ്ട് ചന്ന അമ്പരന്നു. തനിക്കുമുമ്പേ ആരോ ഇവിടെ എത്തിയിട്ടുണ്ട്. മറ്റാരെങ്കിലും കാൺകെ സമാധിക്കടുത്ത് പോകുന്നതെങ്ങനെ? ഇത്രദൂരം വന്നിട്ട് നേർച്ച നേരാതെ മടങ്ങിപ്പോ കേണ്ടിവരുമോ?

ഈ സിദ്ധനെക്കുറിച്ച് ഉമ്മയും അയലത്തെ സ്ത്രീകളും ധാരാളം കഥകൾ പറഞ്ഞിട്ടുള്ളത് അവൾ ഓർമ്മിച്ചു. ഭൂതങ്ങളും ജിന്നുകളും പോലും ഈ മജാറിൽ പ്രാർത്ഥിക്കാനും നേർച്ചയായി ചെരാത് കത്തി ക്കാനും വരാറുണ്ടെന്ന് അവൾ കേട്ടിട്ടുണ്ട്. അപ്പോൾ ഇലന്തമരത്തിന്റെ ശാഖകളിൽ നിന്ന് മധുരപലഹാരങ്ങളും പൂക്കളും അടർന്നുവീഴും. ചന്ന കണ്ണ് മുറുക്കി അടച്ചു. മനസ്സിൽ സിദ്ധനെ ധ്യാനിച്ചു. അലിയുടെ പേര് വിളിച്ചു. അലിയുടെ പേര് കേട്ടാൽ ഓടാത്ത ജിന്നുണ്ടോ?

മജാറിൽ കാൽക്കൽ പ്രാർത്ഥിച്ചുകൊണ്ടിരുന്ന മനുഷ്യൻ അങ്ങനെ തന്നെ ഇരുന്നു. ആരാണെന്ന് അറിയാൻ വണ്ടി അവൾ കാലൊച്ച

* മജാർ: മഹാപുരുഷന്മാരുടെ കബർ

കേൾപ്പിക്കാതെ മുന്നോട്ടു നീങ്ങി. അടുത്തു ചെന്നപ്പോൾ അവൾക്ക് തന്റെ പേര് കേൾക്കാൻ കഴിഞ്ഞു. ചന്നയുടെ ശരീരത്തിൽ അടിമുടി മിന്നൽപിണരുകൾ പാഞ്ഞു. അവൾ കണ്ണുവിടർത്തി നോക്കി. ആളിനെ തിരിച്ചറിഞ്ഞു. അത് മംഭയായിരുന്നു. ചന്നയെ തനിക്ക് കിട്ടണേ എന്ന് മംഭ സിദ്ധനോട് പ്രാർത്ഥിക്കുകയായിരുന്നു.

ചന്ന നിർഭയയായി മുന്നോട്ട് നീങ്ങി. മജാറിൽ തലമുട്ടിച്ചുകൊണ്ട് അവൾ നേർച്ച നേർന്നു. 'മംഭയുടെ തലയിൽ വേഗം തലപ്പാവ് കെട്ടിക്കണേ, മംഭ എന്നെ നിക്കാഹ് കഴിക്കണേ.' നിക്കാഹ് കഴിഞ്ഞ് ആദ്യത്തെ വ്യാഴാഴ്ച അവൾ മജാറിൽ പുതപ്പും സാമ്പ്രാണിയും കൊണ്ടുവയ്ക്കും.

മംഭ തൃഷ്ണയോടെ തന്നെ നോക്കുന്നത് മങ്ങിയ വെളിച്ചത്തിൽ അവൾ കണ്ടു. അവർ രണ്ടുപേരും പരസ്പരം അടുത്തു. മംഭ ചന്നയെ മാറോടണച്ചു. ചന്ന അവന്റെ തോളത്ത് തല ചായ്ച്ചു. മംഭ പതിഞ്ഞ സ്വരത്തിൽ വിളിച്ചു "ചന്നാാാാ..."

ചന്ന കണ്ണടച്ചു തുറന്ന് വിളി കേട്ടു.

മംഭ പറഞ്ഞു "എനിക്ക് നിന്നെക്കൂടാതെ ജീവിക്കാൻ പറ്റില്ല."

ചന്ന കണ്ണുതുടച്ചുകൊണ്ട് പറഞ്ഞു "ഈയിടെയായി ബാപ്പാ ഫസലിന്റെ മകൻ നാരുവിന്റെ കാര്യം പറയുന്നുണ്ട്... നിങ്ങളില്ലെങ്കിൽ ഞാൻ ചാകും. പക്ഷേ എന്റെ ബാപ്പാ എന്തുചെയ്യും? നിങ്ങളിതുവരെ തലപ്പാവ് കെട്ടിയില്ലല്ലോ. നിങ്ങടെ ബാപ്പായ്ക്ക് എന്തുപറ്റി? നിങ്ങൾ കൊച്ചുകുഞ്ഞാണോ? എത്രകാലം ഇങ്ങനെ ഇരിക്കും? 'മോഷണം' നടത്താതെ എങ്ങനെ കാര്യം നടക്കും? നിങ്ങൾക്ക് അത് അത്രയ്ക്ക് പ്രയാസമാണോ? നിങ്ങൾ ആപത്തിൽ ചാടണമെന്നല്ല ഞാൻ പറയുന്നത്. പക്ഷേ കാട്ടുജാതിക്കാരായ ചെറുപ്പക്കാർക്ക് അങ്ങനെ ചെയ്തേ തീരൂ. സിദ്ധന്റെ ആജ്ഞയാണ്. നമ്മുടെ ജാതിയിലെ രീതിയാണ്. പേരിന് ഏതെങ്കിലും ചെറിയ 'മോഷണം' നടത്തിയാൽ മതി. ഏതെങ്കിലും വഴിപോക്കരിൽ നിന്ന് എന്തെങ്കിലും പിടിച്ചുപറിച്ചാലും മതി."

ചന്ന തേങ്ങിക്കരയാൻ തുടങ്ങി. "ഞാൻ സിദ്ധനോടും പ്രവാചകനോടും നിങ്ങൾക്ക് ഒരു പോറൽ പോലും ഏല്ക്കരുതെന്ന് പ്രാർത്ഥിക്കുന്നുണ്ട്. നേർച്ച നേരുന്നുണ്ട്."

മംഭ ചന്നയുടെ തല മാറോടുചേർത്ത് പിടിച്ചുകൊണ്ട്, ഉടൻ തന്നെ 'മോഷണം' നടത്താമെന്ന് പ്രതിജ്ഞ ചെയ്തു. "എനിക്ക് പേടിയുണ്ടായിട്ടല്ല, വയസ്സായ ബാപ്പായെ ഓർത്തിട്ടാണ്." അവൻ ചന്നയുടെ തലയിൽ കൈവച്ചുകൊണ്ടു പറഞ്ഞു "എന്റെ ചന്നാ, ഈ വ്യാഴാഴ്ചയ്ക്കകം ഞാൻ എന്തെങ്കിലും ചെയ്തിരിക്കും – തീർച്ച. അതിനുശേഷം നീ എന്റേതാകുമല്ലോ."

ഇരുവരും കുറേനേരം തങ്ങളുടെ തുടിക്കുന്ന ഹൃദയങ്ങൾ ചേർത്തുവച്ച് പരസ്പരം ആശ്വസിപ്പിച്ചുകൊണ്ടുനിന്നു. ചന്ന പരിഭ്രമത്തോടെ

പറഞ്ഞു "ഇനി പോകാം. ഒളിച്ചു വന്നതാണ്. ബാപ്പാ ഉണർന്നാൽ.... പോകട്ടെ, കോഴി കൂകാറായി."

ചന്ന പരമാവധി വേഗത്തിൽ തിരികെ ഓടി. അവൾക്ക് പേടി ഇല്ലായിരുന്നു; ക്ഷീണം ഇല്ലായിരുന്നു. സിദ്ധന്റെ ആശീർവാദവും മംഭയുടെ സ്നേഹവും അവളുടെ ഹൃദയത്തിൽ നിറഞ്ഞുനിന്നു. വീട്ടിലെത്തിയപ്പോൾ കാൽപെരുമാറ്റം കേട്ട് നായ് മുറുമുറുത്തു. പക്ഷേ ഗന്ധം തിരിച്ചറിഞ്ഞ് വാലാട്ടാൻ തുടങ്ങി. ചന്ന അതിന്റെ തലയിൽ തടവിയശേഷം ഒച്ചയുണ്ടാക്കാതെ കട്ടിലിൽ കയറിക്കിടന്നു. സമാധാനവും ആശ്വാസവും മൂലം അവൾക്ക് പെട്ടെന്ന് ഉറക്കം വന്നു.

മംഭ സർക്കാർ വക കുതിരലായത്തിൽനിന്ന് കാവൽക്കാരുടെ കണ്ണുവെട്ടിച്ച് ഒരു അറബിക്കുതിരയെ തട്ടിക്കൊണ്ടുപോന്ന വാർത്ത ഗ്രാമത്തിലെങ്ങും പരന്നു. വാർത്തയറിഞ്ഞ് മുതിർന്നവരുടെയും വൃദ്ധന്മാരുടെയും കണ്ണുകൾ സന്തോഷം കൊണ്ടു തിളങ്ങി. വളരെക്കാലത്തിനു ശേഷമാണ് ഇത്രയും വലിയ അപഹരണവും സാഹസകർമ്മവും നിർവ്വഹിക്കപ്പെട്ടത്. ആളുകൾ പറഞ്ഞു "മംഭ കാദിറിന്റെ മകനല്ലേ? സിംഹത്തിന്റെ കുട്ടി സിംഹം തന്നെ ആയിരിക്കും. കഴുത ആകുകയില്ല."

ചന്നയും വിവരമറിഞ്ഞ് ഉത്സാഹം കൊണ്ട് തുള്ളിച്ചാടി. ചനാബ് തീരത്തേക്ക് മുഖം തിരിച്ച് അവൾ മനസ്സുകൊണ്ട് സിദ്ധന്റെ മജാറിനെ വന്ദിച്ചു.

അന്നുരാത്രി ഹൃദയം തുളുമ്പുന്ന ഉത്സാഹം അമർത്തിക്കൊണ്ട് ചന്ന കട്ടിലിൽ കിടന്ന് ഉമ്മയും ബാപ്പയും സംസാരിക്കുന്നതു കേട്ടു. ഉമ്മ പറഞ്ഞു "മംഭ നക്ഷത്രങ്ങളുടെ നടുവിൽ ചന്ദ്രനെപ്പോലെയാണ്, ഞാൻ മുമ്പേ പറയാറില്ലേ? അവൻ വലിയ വീട്ടിലെ കുട്ടിയാണ്. എന്തിന്റെ കുറവുണ്ടായിട്ടാ....എന്നിട്ടും സ്വന്തം ജാതി ധർമ്മം പൂർത്തിയാക്കി. മോഷ്ടിച്ചതും സിദ്ധന്റെ പേര് നിലനിർത്തത്തക്കവണ്ണം! അവന്റെ തലയിൽ തലപ്പാവ് കെട്ടിക്കഴിഞ്ഞാലുടൻ ചന്നയുമായുള്ള നിക്കാഹ് നടത്തണം. പെണ്ണിന് വയസ്സെത്രയായി എന്നറിയാമോ? അവൾക്കും ഒരു പുരുഷൻ വേണ്ടേ?"

ബാപ്പ പറഞ്ഞു "വേണ്ടെന്നു ഞാൻ പറഞ്ഞോ? അവൻ തലപ്പാവു കെട്ടുന്നത് നോക്കിയിരിക്കുകയായിരുന്നു ഞാൻ."

കാദിറിന്റെ മകൻ മംഭ തലപ്പാവ് കെട്ടാൻ പോകുന്നെന്ന വിവരം ചുറ്റുമുള്ള ഗ്രാമങ്ങളിൽ പരന്നു. മംഭ മിന്റ് ഗോമറി ബസാറിൽ നിന്നു വാങ്ങിയ കട്ടിയുള്ള ലുങ്കിയുടുത്ത് പച്ച ബനിയനു മേൽ നേർത്ത മൽമൽ ഷർട്ടിട്ട് നടക്കുമായിരുന്നു. ഇതുവരെയും തലപ്പാവു കെട്ടിയിട്ടില്ലെങ്കിലും മൽമലിന്റെ തുണി മടക്കി കഴുത്തിൽ ഇട്ടിരുന്നു. കഴുത്തോളം നീണ്ട മുടി ചീകിയൊതുക്കിയിരുന്നു. കാലിൽ മിന്നുന്ന ചെരിപ്പ് ധരിച്ചിരുന്നു. തന്റെ നീലക്കുതിരയുടെ കഴുത്തിൽ പവൻമാല അണിയിച്ച് കുളമ്പിൽ മണി കെട്ടി ഗ്രാമത്തിലൂടെ ഓടിച്ചു പോകുമായിരുന്നു. ഗ്രാമങ്ങളിലെ ചെറുപ്പ

ക്കാരികളുടെ അമ്മമാർ തങ്ങളുടെ പെൺമക്കളുടെ തലയിൽ നെയ്യ് തേച്ച് മുടി ചീകി ചെവി മൂടിക്കെട്ടി വയ്ക്കുമായിരുന്നു. പെൺമക്കളുടെ കണ്ണുകളിൽ സുറുമ പുരട്ടിച്ച് കോടിത്തുണി കൊണ്ടുള്ള നീലക്കുപ്പായവും കറുത്ത ലുങ്കിയും ധരിപ്പിക്കുമായിരുന്നു. ഈദിന് ഇനിയും കുറേ ദിവസം കൂടി ഉണ്ടായിരുന്നു. ചന്ന നിശ്ശബ്ദയായിരുന്നു. അവളുടെ കണ്ണുകളിലും കവിളിലും പനിനീർപ്പൂവിന്റെ ശോഭ വ്യാപിച്ചിരുന്നു. ആരെങ്കിലും മംഭയെക്കുറിച്ചു പറഞ്ഞാൽ അവൾ തല കുനിച്ചിരിക്കും.

സർക്കാർ വക കുതിരലായത്തിൽ നടന്ന മോഷണത്തെക്കുറിച്ച് എല്ലാ ഗ്രാമങ്ങളിലും തകൃതിയായ അന്വേഷണം തുടങ്ങി. കാദിറിന്റെ ഗ്രാമം എൺപതു മൈൽ അകലെയായിരുന്നു. ഈയിടെയായി അവിടെയും അന്വേഷണസംഘം ചെന്നെത്തി.

നൂറുമൈൽ ചുറ്റളവിൽ എവിടെ മോഷണം നടന്നാലും കാദിറിന്റെ അടുത്തുചെന്നാൽ വിവരം കിട്ടുമെന്ന് പോലീസിന് ഉറപ്പുണ്ടായിരുന്നു. മൃഗത്തിന്റെ നിറം മാറ്റാനും അതിനെ ഒളിപ്പിക്കാനും ഉള്ള സൗകര്യം കാദിറിന്റെ താവളത്തിൽ ഉണ്ടായിരുന്നു.

ചന്നയുടെ ഉമ്മ അതിരാവിലെ തൈര് കടഞ്ഞ് വെണ്ണ ഉരുട്ടി എടുത്തശേഷം ഒരു പാത്രം മോര് ബാപ്പയുടെ മുമ്പിൽ കൊണ്ടു വച്ചിട്ട് ഉൽക്കണ്ഠാകുലയായി പറഞ്ഞു "മംഭയ്ക്ക് എന്തെങ്കിലും പറ്റിയാൽ എന്തു ചെയ്യും? നിങ്ങൾ സിദ്ധന്റെ മജാറിൽ പോയി നേർച്ച നേർന്നിട്ടു വരൂ."

ബാപ്പ ഒറ്റവലിക്ക് മോര് കുടിച്ചശേഷം തന്റെ മേൽ മീശ നാക്കു കൊണ്ട് തുടച്ചു. അയാൾ പറഞ്ഞു "കാലം വളരെ മോശം... നമ്മുടെ പല ചെറുപ്പക്കാരും സായിപ്പിന്റെ ജയിലുകളിൽ കിടക്കുകയാണ്. കാട്ടുജാതിക്കാർ സായിപ്പിന് കരം കൊടുക്കുന്നില്ല. അതുകൊണ്ട് സായിപ്പിന്റെ സർക്കാരിന് കാട്ടുജാതിക്കാരോട് ശത്രുതയാണ്. കാട്ടുജാതിക്കാർ കൃഷി ചെയ്ത് സായിപ്പിന് കരം കൊടുക്കണമെന്നാണ് സർക്കാർ പറയുന്നത്."

ചന്നയുടെ ഉമ്മ അത്ഭുതത്തോടെ ചോദിച്ചു "അത് നടക്കുന്ന കാര്യമാണോ? ഇങ്ങനെയൊരു കാര്യം ഇതുവരെ കേട്ടിട്ടില്ല. നമ്മുടെ ബാപ്പമാരും ഉപ്പാപ്പമാരും ഒരിക്കലും ചെയ്യാത്ത ഒരു കാര്യം നമ്മൾ എന്തിനു ചെയ്യണം?"

ആ സമയത്ത് വേലിക്കപ്പുറത്ത് കുതിരക്കുളമ്പടി കേട്ടു. അടുത്ത ഗ്രാമത്തിൽ നിന്ന് വന്ന ഒരു ചെറുപ്പക്കാരനായിരുന്നു. പോലീസും പട്ടാളവും കാദിറിന്റെ കുടുംബക്കാരെ മുഴുവൻ പിടിച്ചുകൊണ്ടുപോയെന്ന് അയാൾ പറഞ്ഞു.

ചന്നയുടെ ഉമ്മ സായിപ്പന്മാരെ പ്രാകി. ബാപ്പ ഗൗരവമായ ചിന്തയിൽ മുഴുകി "ഇനി ആരുടെയും മാനം കാക്കാൻ പറ്റുകയില്ല. സർക്കാർ കവർച്ചക്കാരായ കുറ്റവാളികളുടെ കൂടെ കാദിറിനെയും തടവിലിടും. അവിടെ ബലംപ്രയോഗിച്ച് കൃഷി ചെയ്യിക്കും. വിറക് കീറിക്കും. ഇങ്ങനെ ജീവിക്കുന്നതിനേക്കാൾ ഭേദം മരണമാണ്. എന്റെ ബാപ്പയുടെ കാലത്ത് ചനാബ് നദിക്ക് ഇക്കരെ എത്തിയ സാധനത്തെക്കുറിച്ച് ചെകുത്താൻ

പോലും അറിയുകയില്ല. കാലം മാറിയത് കണ്ടില്ലേ? വീട്ടിൽ കൊണ്ടു വന്ന മൃഗത്തെ തിരികെ കൊണ്ടുപോകുന്നു!"

ചന്നയുടെ ഉമ്മ തലയ്ക്കടിച്ചുകൊണ്ടു പറഞ്ഞു " ഇനി എങ്ങനെ മാനം കാക്കും? ....ചന്നയുടെ കാര്യം ആലോചിക്കുമ്പോൾ...."

"ആലോചിക്കാനെന്തിരിക്കുന്നു?" വൈവശ്യവും ക്രോധവും നിറഞ്ഞ സ്വരത്തിൽ ബാപ്പ പറഞ്ഞു "ഇനി ഇവിടെ ജീവിക്കുന്നത് ധർമ്മത്തിനു നിരക്കുന്നതല്ല. കാട്ടുജാതിക്കാരായിട്ട് നാം നിസ്സാരന്മാരായ കൃഷിക്കാരെപ്പോലെ കന്നുപൂട്ടുകയും പണിക്കാരെപ്പോലെ പണിയെടുക്കുകയും ചെയ്യുന്നതെങ്ങനെ?" അയാൾ പറഞ്ഞു " ഈ പുരയ്ക്ക് തീ കൊളുത്ത്. നീ ഒട്ടകപ്പുറത്തു കയറി ഇരിക്ക്. എനിക്ക് കുതിരയുണ്ട്. മുണ്ടും തുണിയും എല്ലാം കെട്ടി എരുമയുടെ പുറത്തു വയ്ക്കാം. എന്നിട്ട് ഈ നാട് വിടാം. സായിപ്പിന്റെ ഭരണമില്ലാത്ത ഏതെങ്കിലും സ്ഥലത്തുപോയി താമസിക്കാം. അള്ളാഹു സൃഷ്ടിച്ച ഭൂമിയെ സായിപ്പ് തുണ്ടം തുണ്ടമാക്കി. വെള്ളം കെട്ടി നിർത്തി. ഈ ദൈവദോഷത്തിന് എന്തു ഫലമാണോ കിട്ടാൻ പോകുന്നത്? ഇങ്ങനെയുള്ള സ്ഥലത്ത് ആരുടെയെങ്കിലും മതവിശ്വാസത്തിന് രക്ഷയുണ്ടോ? നേരുകാരനായ സിദ്ധനെ പ്രാർത്ഥിക്കാം."

"ചന്നയുടെ കാര്യം...?" കരഞ്ഞുകൊണ്ട് ഉമ്മ ചോദിച്ചു.

ബാപ്പ മറുപടി പറഞ്ഞു "ചെറുപ്പക്കാരിയായ പെണ്ണിന് ബാപ്പയുടെ വീട്ടിൽ എന്തു കാര്യം? അവൾ സ്വന്തം പുരുഷന്റെ കൂടെ പോകണം. ഫസലിന്റെ മകൻ നാരു തടിമിടുക്കുള്ള ചെറുപ്പക്കാരനാണെന്ന് ഞാൻ എന്നേ പറയുന്നു. അവനെക്കൊണ്ട് ചന്നയുടെ നിക്കാഹ് കഴിപ്പിക്കാമെന്ന് ഞാൻ പറഞ്ഞിട്ട് നീ സമ്മതിച്ചില്ല... പെണ്ണിന്റെ വാക്കു കേട്ടാൽ ഇങ്ങനെ തന്നെ സംഭവിക്കും.... ഞാൻ ഇന്നുതന്നെ ഫസലിന്റെ വീട്ടിൽ പോകുകയാണ്."

ഉമ്മ തലയ്ക്ക് കൈകൊടുത്ത് താഴെയിരുന്നു. ചന്ന ദിവസം മുഴുവൻ കരഞ്ഞുകരഞ്ഞ് നേരുകാരനായ സിദ്ധനെ വിളിച്ച് അപേക്ഷിച്ചുകൊണ്ടിരുന്നു.

മൂന്നാം ദിവസം ഉച്ചയ്ക്ക് സിദ്ധന്റെ മജാറിൽ കൊട്ടുംകുഴലുമായി നാരുവിന്റെയും ചന്നയുടെയും നിക്കാഹ് നടത്തപ്പെട്ടു. വധുവും വരനും മജാറിൽ മുട്ടുകുത്തി പ്രാർത്ഥിച്ചു. ചന്ന കണ്ണുനീർ കടിച്ചമർത്തിക്കൊണ്ട് സ്വകാര്യമായി പ്രാർത്ഥിച്ചു "എന്റെ മംഭയെ കാത്തുകൊള്ളണേ. മര്യാദക്കാരനായ സിദ്ധനെ മാത്രമേ എനിക്കു വിശ്വാസമുള്ളു."

ചന്ന നാരുവിന്റെ തുപ്പട്ടാവിൽ തന്റെ സാരിത്തുമ്പിന്റെ അറ്റം കൂട്ടിക്കെട്ടിക്കൊണ്ട് അവന്റെ ഗ്രാമത്തിലേക്കു പോയി.

# അങ്ങനെ സംഭവിച്ചിരുന്നെങ്കിൽ?

പർവതപ്രദേശത്തെ ഈ ജില്ലയിൽ അനേകം ചെറുനദികളും തോടുകളും വെള്ളക്കുഴികളുമുണ്ട്. പലയിടത്തും അണകെട്ടി മത്സ്യവ്യവസായം വികസിപ്പിക്കാനുള്ള സാധ്യതയെക്കുറിച്ചറിയാൻ സർക്കാരാഗ്രഹിച്ചു. ഈ വിഷയം നിരീക്ഷിക്കുന്നതിനുവേണ്ടി എൻജിനീയർ രാജനാഥിനെ സ്പെഷൽ ഡ്യൂട്ടിയിൽ നിയമിച്ചിരിക്കുകയാണ്. അദ്ദേഹം ഈ നഗരത്തിൽ തങ്ങുന്നു.

നദികളെ വശത്താക്കുക വെറും കളി തമാശയല്ല. അവയുടെ പോഷകശക്തിയും ധ്വംസകശക്തിയും അപാരമാണ്. അതുകൊണ്ട് നമ്മുടെ പൂർവികന്മാർ നദികളെ തല കുനിച്ചു വണങ്ങുകയും അവയെ പൂജിച്ച് പ്രസാദിപ്പിക്കുകയും ചെയ്യുന്നതിൽ വിശ്വസിച്ചിരുന്നു.

ശീതകാലത്ത് പർവതശിഖരങ്ങളിൽ മഞ്ഞുരുകൽ കുറയുകയും മഞ്ഞുറഞ്ഞ് നദികളും തോടുകളും ചുരുങ്ങുകയും ചെയ്യും; ചിലവ അന്തർദ്ധാനം ചെയ്യും. ഉഷ്ണകാലത്ത് ഈ നദികളും തോടുകളും വീണ്ടും പ്രത്യക്ഷപ്പെടും; അതേ സമയം ഉറവകളിൽ നിന്നൊഴുകുന്നവ വറ്റിപ്പോവുകയും ചെയ്യും. മഴക്കാലത്ത് ഈ നദികളുടെ അപ്രതിരോധ്യശക്തി ആയിരം മടങ്ങ് വർധിക്കുകയും ചെയ്യും. പാലങ്ങളുടെയും അണക്കെട്ടുകളുടെയും കാര്യം പോകട്ടെ, ഈ നദികൾ അവയുടെ ശക്തിയുടെ മദത്തിൽ പർവതഭാഗങ്ങളെപ്പോലും വീഴ്ത്തിക്കളയുന്നു. അതിനാൽ ഈ നദികളുടെ കാര്യത്തിൽ ഇടപെടുന്നതിനുമുമ്പ് ഇവയുടെ സ്വഭാവം ഓരോ ഋതുവിലും എങ്ങനെയെന്നറിയേണ്ടതാവശ്യമാണ്.

ഓവർസിയർമാർ ഇടയ്ക്കിടയ്ക്ക് ഓരോരോ സ്ഥലത്തുപോയി സർവേ നടത്തി നാഥിന്റെയടുത്ത് റിപ്പോർട്ടയയ്ക്കും. ഈ അറിവുകളുടെയടിസ്ഥാനത്തിൽ എൻജിനീയർ നാഥ് പദ്ധതിക്കുവേണ്ട രൂപരേഖ തയ്യാറാക്കും. മഴക്കാലത്തെ സർവേ കഴിഞ്ഞിട്ടേ പദ്ധതിക്ക് സമഗ്രരൂപം നൽകാൻ കഴിയൂ. മഴക്കാലം കാലാവധിക്കു മുമ്പ് അവസാനിപ്പിക്കാൻ നാഥിനു കഴിവില്ലല്ലോ. അദ്ദേഹത്തിനു ധൃതിയില്ല. അലഹബാദിലോ ലഖ്നൗവിലോ കിട്ടുന്ന ശമ്പളം ഇവിടെയും കിട്ടും; അലവൻസ് വേറേ. ഉഷ്ണകാലത്ത് പർവത പ്രദേശത്തു താമസിക്കാനവസരവും കിട്ടും.

ഉഷ്ണകാലത്ത് പർവതപ്രദേശത്ത് താമസിക്കുന്നതിന്റെ പ്രയോജനം? സിംല, മസൂറി, നൈനിത്താൾ–യാത്രയുടെ ഉല്ലാസം നിറഞ്ഞു

നിൽക്കുന്നു. ആളുകൾ മനസ്സ് നിറയെ ആനന്ദിച്ചശേഷം സ്വന്തം ജോലികളിലേക്കു മടങ്ങിപ്പോകുന്നു. നാഥും പർവതപ്രദേശത്താണ്. പക്ഷേ, അതുപോലെയുള്ളിടത്തല്ല. ഈ പർവതത്തെ ആളുകൾ പെൻഷൻകുന്നെന്നു പറയുന്നു. തെറ്റില്ല. റെയിൽവേ സ്റ്റേഷനിൽ നിന്ന് ഒരു പകൽ മുഴുവൻ ബസിൽ യാത്ര ചെയ്ത് ഞായറാഴ്ചത്തെ മാത്രം ഉല്ലാസത്തിനു വേണ്ടി ആരെങ്കിലും ഇവിടെ എന്തിനു വരും? വിനോദത്തിനുതകുന്നതെന്തെങ്കിലും ഇവിടെയുണ്ടോ? പർവതത്തിന്റെ മുതുകിലെ ജനപദത്തിൽ നിന്ന് കണ്ണോടിച്ചാൽ മറുവശത്ത് കുന്നുകളുടെ നെറുകയിൽ നിത്യവിശ്രമം കൊള്ളുന്ന വനരാജികാണാം. ആകാശത്ത് വളരെയടുത്തും, റോഡിനു താഴെ താഴ്വാരത്തിലും മേഘങ്ങളുടെ നിഴലും വെളിച്ചവും മാറിമാറി വരുന്നതു കാണാം. സന്ധ്യാസമയത്ത് വൃത്താകൃതിയിൽ, ഒന്നിനു പിറകേ ഒന്നായി എത്തിനോക്കുന്ന കുന്നുകളുടെ മുകളിൽ പല നിറമുള്ള, ഉരുകിയ തീയുടെ ഹോളി അഥവാ സ്ഥിരമായ വെടിക്കെട്ടിന്റെ വിദ്യകൾ കാണാൻ കഴിയും. മഴക്കാലമായാൽ നിരന്തരം പെയ്യുന്ന മഴ. ചിലപ്പോൾ താഴ്വരയുടെ മുകളിൽ കടഞ്ഞെടുത്ത പഞ്ഞിപോലെ മേഘങ്ങൾ പരക്കും; ചിലപ്പോൾ ത്രിശൂൽ, ചൗഖംഭാ മുതലായ കൊടുമുടികൾ മേഘങ്ങളുടെ മൂടുപടത്തിലൂടെ കാണികളുടെ ഔത്സുക്യത്തെ പരിഹസിച്ച് പുഞ്ചിരിക്കും. ഈ കൊടുമുടികൾമാത്രമേ ഈ പർവത നഗരത്തിൽ പുഞ്ചിരിക്കാറുള്ളൂ; മനുഷ്യർ പുഞ്ചിരിക്കാറില്ല.

മേഘങ്ങളെയും പർവതത്തെയും വനരാജിയേയും മനുഷ്യൻ എത്ര നേരം നോക്കിക്കൊണ്ടിരിക്കും? മനുഷ്യൻ മനുഷ്യനെ കാണാനാഗ്രഹിക്കുന്നു. ഇവിടെ ഒരു ചന്തയുണ്ട്, വളരെ വലിയൊരു ചന്ത. മലമ്പ്രദേശങ്ങളിൽ താമസിക്കുന്നവർ ദൂരെ നിന്നു വന്ന് ആവശ്യമുള്ള സാധനങ്ങൾ വാങ്ങി ഇരുട്ടുന്നതിനു മുമ്പ് തിരികെപ്പോകും. ചിലപ്പോൾ അവധിക്കു വന്ന പട്ടാളക്കാർ ഭാര്യയേയും കൂട്ടി അവർക്കിഷ്ടമുള്ള വസ്ത്രങ്ങൾ, ഉപ്പ്, മുളക്, പുകയില, ശർക്കര, ചെമ്പുകലം മുതലായവ വാങ്ങാൻ ഈ ചന്തയിൽ ചുറ്റിക്കറങ്ങും. അവരും കഴിവതും വേഗം ഗ്രാമത്തിലേക്കു മടങ്ങാൻ വെമ്പലുള്ളവരാണ്. ചന്തയുടെ ഇരുവശത്തെയും ചരിവുകൾ പാർപ്പിടങ്ങളുടെ ഭാരം തോളിലേറ്റി നിൽക്കുന്നു. താഴെ, നല്ല ശുചിത്വമുള്ള മാൽറോഡ്. ബ്രിട്ടീഷ് സ്വാധീനത്തിൽ നിർമ്മിതമായ നഗരത്തിന്റെ ആധുനികഭാഗം. റോഡരുകിൽ ഏതാനും ഓഫീസുകളുണ്ട്, ആധുനികാവശ്യങ്ങൾ നിറവേറ്റാനുതകുന്ന ചില കടകളും.

എൻജിനീയർ രാജ്നാഥ് മിക്കപ്പോഴും ഈ റോഡിലാണ് വന്നുപോകുന്നത്. മിക്കയാളുകളും അലക്കിത്തേച്ച ഷർട്ടും പാന്റ്സും ധരിച്ച്, നാടൻതൊപ്പി വച്ച്, കുട വടിപോലെ കുത്തി വേഗം നടന്നുപോകുന്നതു കാണാം. സ്കൂളിൽ പോകുന്ന കുട്ടികളെയും മുഖം കാണാൻ വയ്യാത്ത വണ്ണം തലയിൽ പുല്ലോ വിറകോ ചുമന്നു നീങ്ങുന്ന പാവപ്പെട്ട സ്ത്രീകളെയും കാണാം. നാഥ് അവരെ നോക്കാറില്ല. ഉടമസ്ഥൻ സൂക്ഷിച്ചുവ

യ്ക്കാത്ത ധനത്തിൽ കള്ളന്മാരും നോട്ടമിടുകയില്ല. ഭേദപ്പെട്ട വീടുകളിലെ സ്ത്രീകൾ ഇവിടെ പുറത്തിറങ്ങാറില്ല. പുറത്തിറങ്ങിയാൽത്തന്നെ, 1950–ലും കൈത്തണ്ടവരെ മൂടുന്ന ബ്ലൗസ് ധരിച്ച്, അരയിൽ ആവശ്യത്തിൽ കൂടുതൽ ചുറ്റി സാരിയുടുത്ത്, ശരീരം മുഴുവൻ മറച്ച്, തറയിൽ നോക്കി പതുക്കെ നടന്നുപോകും–മണ്ണിൽ വീണുപോയ ചെറിയ നാണയത്തുട്ട് തിരയുന്ന മട്ടിൽ.

ഈ നഗരത്തിലെ കാലാവസ്ഥ ആരോഗ്യത്തിനുത്തമമാണെന്നു കരുതപ്പെടുന്നു. എന്നാൽ ആരോഗ്യത്തിനു ചില പ്രയോജനങ്ങളുണ്ട്. നദികളിലെയും കുഴികളിലെയും വെള്ളത്തിന്റെ ആഴവും പരപ്പും വേഗവും അളന്ന് അതിന്റെ പ്രവാഹശക്തി കണക്കാക്കുകയല്ല ആരോഗ്യത്തിന്റെ പ്രയോജനം. ജീവിക്കുന്നതിനു വേണ്ടി അതെല്ലാം ചെയ്യണം. ജീവിക്കുമ്പോൾ മറ്റു ചിലതുകൂടി ചെയ്യാവുന്നതാണ്, മറ്റു ചിലതുകൂടി ചെയ്യാനാഗ്രഹവുമുണ്ടാകും. നാഥിന് ഭൗതികലോകവുമായിട്ടാണു ബന്ധം. അജ്ഞേയ ജഗത്തിനെക്കുറിച്ചുള്ള വിചിന്തനത്തിലും പാർത്ഥിജഗത്തിൽ നിന്നു നിവൃത്തി നേടി ശാന്തി കൈവരിക്കുന്നതിലും അദ്ദേഹത്തിന് ഒരു താല്പര്യവുമില്ല. യൗവനത്തിന്റെ അദമ്യമായ ഉത്സാഹത്തിൽ കുതിച്ചു ചാടാൻ വെമ്പുന്നില്ലെങ്കിലും ജീവിതത്തിൽ നിന്നു കൈകഴുകി മാറാനും ഒരുക്കമല്ല. തന്റെ വീടുവിട്ട് ഇവിടെ എത്തിയിട്ട് നാലുമാസത്തിലേറെയായി. പെണ്ണിന്റെ മുഖം കാണാനും അവളുടെ ചിരി കേൾക്കാനും ചിലപ്പോൾ കൊതിച്ചുപോകുന്നു.....

ഈ അവസ്ഥയിൽ, തന്റെ തലച്ചോറിലടിയുന്ന പായൽ വകഞ്ഞുമാറ്റാൻ വേണ്ടി നാഥ് നഗരത്തിലെ ഏക സിനിമാതിയേറ്ററിൽ പോയി ഇരിക്കും. മുമ്പൊരിക്കലും സിനിമയോടിത്ര ആകർഷണം തോന്നിയിട്ടില്ല. സിനിമയിലെ അസ്വാഭാവിക ചിത്രീകരണം അദ്ദേഹത്തിൽ വിരക്തി ജനിപ്പിക്കുമായിരുന്നു–സാക്ഷി പറയുന്ന അസഹ്യമായ കള്ളം കേട്ട് ജഡ്ജിക്ക് നീരസമുണ്ടാകുന്നതുപോലെ. എന്നാൽ ഇപ്പോൾ അദ്ദേഹം ജീവിതത്തിലെ ഇല്ലായ്മകൾ സിനിമയിൽ കണ്ടു തുടങ്ങി. ഇപ്പോൾ സിനിമയോട് വിരക്തി തോന്നാതായി. പുതിയ സിനിമ വരുന്നത് കാത്തിരിക്കുകയും, ഫസ്റ്റ് ഷോ തന്നെ കാണുകയും ചെയ്യുന്നതു പതിവാക്കി.

നഗരത്തിനനുരൂപമാണിവിടുത്തെ സിനിമാ തിയേറ്ററും– ഉന്മേഷരഹിതവും ഉറക്കം തൂങ്ങുന്നതും. അതിന്റെ ഭിത്തികളിൽ എന്നോ പൂശിയ പച്ചനിറം ശീതക്കാറ്റിന്റെയും കാലത്തിന്റെയും ആഘാതമേറ്റ് മങ്ങിപ്പോയി. ഡീസൽ എൻജിൻ ഉപയോഗിച്ച് ഡൈനാമോയും ഡൈനാമോ വഴി ഇലക്ട്രിക് മോട്ടോറും ചലിപ്പിച്ചാണ് ഫിലിം പ്രദർശിപ്പിക്കുന്നത്. ചിലപ്പോൾ മെഷീൻ തകരാറാകും. അപ്പോൾ എട്ടുപത്ത് മിനിറ്റുനേരം ഫിലിം തടസ്സപ്പെടും, ആ സമയത്ത് പ്രകാശം തെളിയും. ഏറ്റവും ഉയർന്ന ക്ലാസ്സിൽ–രണ്ടുരൂപ പത്തണ–കുഷനിട്ട കുറച്ച് ചാരുബഞ്ചും കയ്യുള്ള കസേരകളും ചുരുക്കം ചാരുകസേരകളും ഇട്ടിരുന്നു. അതിനു

മുമ്പിൽ കയ്യില്ലാത്ത കസേരകളിട്ട സെക്കൻഡ് ക്ലാസ്സ് ഭാഗത്ത് സ്ത്രീകൾക്ക് വേറെ ഇരിപ്പിടം. ഈ തിയേറ്ററിൽ സ്ത്രീകൾക്കും പുരുഷൻമാർക്കും വെവ്വേറെ സ്ഥലങ്ങൾ തിരിച്ചിരിക്കുന്നു. സ്ത്രീകളുടെ പിന്നിലിരിക്കുന്ന ഒന്നാം ക്ലാസ്സിലെ പുരുഷന്മാരുടെ നോട്ടം മറയ്ക്കുന്നതിനുവേണ്ടി കർട്ടൻ തൂക്കിയിടാൻ കമ്പികളുണ്ട്. കർട്ടൻ കീറിയ ശേഷം മാറ്റിയിടാൻ ശ്രദ്ധിച്ചില്ല. ഈയിടെയായി കർട്ടനിടുന്ന സമ്പ്രദായം അത്യാവശ്യമില്ലാത്തതായി.

എൻജിനീയർ നാഥ് ഈ തിയേറ്ററിൽ വന്നാൽ ഏറ്റവും മുമ്പിൽ, നടുക്ക് ചാരുകസേരയിൽ, കാൽനീട്ടിവച്ച് ഇരിക്കും. സിഗററ്റ് കത്തിച്ച്, സിനിമയുടെ കഥയവഗണിച്ച് പാട്ടുകേട്ടുകൊണ്ടിരിക്കും. ഇടയ്ക്ക് പ്രകാശം തെളിയുമ്പോൾ അടുത്തുള്ള ഗ്യാലറിയിലേക്കു നോട്ടമയയ്ക്കും; എങ്കിലും ഒരിക്കൽപോലും അയാളുടെ കണ്ണുകൾക്ക് ഒരു ത്സാഹവും ലഭ്യമായില്ല.

അന്നൊരുദിവസം അദ്ദേഹം 'കൊടുങ്കാറ്റ്' സിനിമ കാണാൻ പോയപ്പോൾ ഗ്യാലറിയിൽ ഇങ്ങേയറ്റത്തെ കസേരയിൽ ഒരു യുവതി ഇരിക്കുന്നതു കണ്ടു. നല്ല ഭംഗിയുള്ള ബ്ലൗസ്. കൈമുട്ടുവരെ മാത്രം ഇറക്കമുള്ള ബ്ലൗസിന്റെ കൈ ശരീരശോഭ വർദ്ധിപ്പിച്ചു. ശരീര വടിവ് പ്രകടമാകുന്ന വിധത്തിൽ ഭംഗിയായി ധരിച്ച ഡബിൾകളർ ബ്ലൗസ് ദേഹത്തിന്റെ നിറത്തിനു മാറ്റുകൂട്ടി. കുപ്പിയുടെ പുറത്ത് നേർത്ത കടലാസൊട്ടിച്ചതുപോലെ ആകർഷകമായി സാരിയുടുത്തിരിക്കുന്നു.

സിംഗിൾ മെഷീനാണുള്ളത്. കൂടെക്കൂടെ വെളിച്ചം തെളിയും. അപ്പോഴെല്ലാം നാഥിന്റെ കണ്ണുകൾ അങ്ങോട്ടുമിങ്ങോട്ടും നീളും. അവളുടെ ഒരു കയ്യും സാരിക്കും ബ്ലൗസിനുമുള്ളിൽ നട്ടെല്ലിന്റെ നേർരേഖയും ഇടത്തെ കവിളും മാത്രമേ കാണാൻ കഴിഞ്ഞുള്ളൂ. ഇത്രയും കൊണ്ട് ബാക്കി ഊഹിച്ചുകൂടെ? നാഥിന് ഫിലിമിൽ ശ്രദ്ധ കേന്ദ്രീകരിക്കാൻ കഴിഞ്ഞില്ല.

വെളിച്ചം തെളിയുമ്പോൾ യുവതി തിരിഞ്ഞ് തന്റെയടുത്തിരിക്കുന്ന കൂട്ടുകാരിയോടു സംസാരിക്കും. നാഥിന് അവളുടെ കണ്ണും പല്ലും കാണാൻ കഴിഞ്ഞു. എത്ര സജീവം! ഔചിത്യം വിടാതെ എത്രത്തോളം നോക്കാൻ കഴിയുമോ, അത്രത്തോളം നോക്കി. ബാക്കി ഊഹിച്ചു– പ്രായം?...... വിവാഹിതയാണോ?...... ആണെങ്കിൽ......!

സിനിമ സമാപിച്ചു. നാഥ് വെളിയിലിറങ്ങി. യുവതികൾ രണ്ടും പുറത്തുവന്ന് ഒരു മിനിറ്റ് സംസാരിച്ചശേഷം പിരിയുമ്പോൾ, 'അവൾ' മുത്തുപോലെ തിളങ്ങുന്ന പല്ല് കാണത്തക്കവിധം ചിരിച്ച് കൂട്ടുകാരിയോട് 'റ്റാ–റ്റാ' പറഞ്ഞിട്ട് മാൽറോഡിലൂടെ തെക്കോട്ടു നടന്നത് അദ്ദേഹം കണ്ടു. ഇനി എങ്ങനെ കാണും?– നാഥ് ചിന്തിച്ചു. താൻ ചെയ്യാൻ പാടില്ലാത്തതും തന്നിൽ നിന്നു പ്രതീക്ഷിക്കപ്പെടാത്തതുമായ ഒരു കൃത്യം

കൗതുകത്തിന്റെ കിറുക്കിൽപെട്ട് നാഥ് ചെയ്തു. അദ്ദേഹം അവളുടെ പിറകേ നടന്നു.

ലഘുവായ മഴച്ചാറ്റലുണ്ടായിരുന്നു. രാത്രി പത്തുമണിയോടടുത്തു. റോഡ് മിക്കവാറും ശൂന്യമായിരുന്നു. വളരെ ചുരുക്കം ആളുകൾ മാത്രമേ അതുവഴി വന്നുള്ളു. വഴി വിളക്കുകളിൽ നിന്ന് റോഡിൽ വെളിച്ചം വീഴുന്നുണ്ടായിരുന്നു. വൈദ്യുതി വിളക്കിനടിയിൽകൂടി നടന്നു പോകുമ്പോൾ അവളുടെ വടിവൊത്ത ശരീരവും മാംസപേശികളുടെ ചലനവും കാണാൻ കഴിഞ്ഞു. ആ തണുപ്പിൽ അവളുടെ ശരീരത്തിന്റെ ചൂടുള്ള സ്പർശനത്തിനുവേണ്ടി, അവളുടെ ശരീരം തന്റെ കൈകളിലൊതുക്കുന്നതിനു വേണ്ടി തപ്തമായ അസ്വസ്ഥതയോടെ നാഥ് പിറകേ നടന്നു.

റോഡിൽ ചെറിയൊരു കയറ്റം തുടങ്ങിയപ്പോൾ നാഥിന്റെ ശ്വാസവേഗം വർദ്ധിച്ചു. അവൾ കയറ്റം കയറി ഒരു വശത്തെ പടികൾ കയറി, ഒരു വലിയ മതിലിനോടു ചേർന്ന ഗെയ്റ്റിനകത്തേക്കു കടന്നു.

റോഡിനപ്പുറത്തെ ഇലക്ട്രിക് പോസ്റ്റിലെ വെളിച്ചത്തിൽ ബോർഡ് വായിച്ചു. "മുനിസിപ്പൽ ഗേൾസ് സ്കൂൾ". കയറ്റം കയറിയതിന്റെ ക്ഷീണം, റോഡ് ശൂന്യം. നാഥിന് ആ പടികളിലിരിക്കാൻ സങ്കോചം തോന്നിയില്ല. 'അവൾ' ചെരിപ്പിട്ടു കയറിയ പടിയിലിരിക്കുന്നത് നാഥിനു സന്തോഷപ്രദമായി തോന്നി.

നാഥ് വൈവശ്യത്തോടെ നെടുവീർപ്പിട്ടുകൊണ്ട് ചിന്തിച്ചു - തനിക്കെന്തു ചെയ്യാൻ കഴിയും ? അവളോട് എന്തു സംസാരിക്കും ? എന്തടിസ്ഥാനത്തിൽ സംസാരിക്കും? പെട്ടെന്ന് തന്റെ ചില രസികന്മാരായ ചങ്ങാതിമാരെ ഓർമ്മ വന്നു. അവരാണെങ്കിൽ മുമ്പോട്ട് ചെന്ന് പറയുമായിരുന്നു. 'മഴ ചാറുന്നു. ഇതാ, ഈ കുട പിടിച്ചോളു'. പിന്നീട് കുട തിരികെ വാങ്ങാൻ ചെല്ലുമ്പോൾ കൂടുതൽ പരിചയപ്പെടാം. അല്ലെങ്കിൽ ഏതെങ്കിലും സാങ്കല്പികമായ പേര് ചോദിക്കും "നിങ്ങൾ മിസ് ക്ലെമന്റിനെ അറിയുമോ?...........ഓ, അവരിപ്പോൾ ഇവിടെയില്ലെന്നു തോന്നുന്നു. മുമ്പ് ഈ സ്കൂളിൽ പഠിപ്പിച്ചിരുന്നു." അല്ലെങ്കിൽ താമസിക്കാൻ പറ്റിയ ഒരിടം പറഞ്ഞുതരണമെന്നാവശ്യപ്പെടാം. സംസാരിച്ചു തുടങ്ങിയാലല്ലേ സംഭാഷണം പുരോഗമിക്കൂ.

അവസരം നഷ്ടപ്പെടുത്തിയ തന്റെ ഭീരുത്വമോർത്ത് നാഥ് പശ്ചാത്തപിച്ചു. അദ്ദേഹം ആളൊഴിഞ്ഞ റോഡിന്റെ അരികിലെ പടിയിലിരുന്ന്, ആ സുന്ദര ദേഹം നനഞ്ഞ റോഡിലൂടെ അനായാസം നടന്നു നീങ്ങിയത് ഭാവനയിൽ പ്രത്യാനയിക്കുകയായിരുന്നു.

ദൃഢനിശ്ചയം ചെയ്യുംമട്ടിൽ അദ്ദേഹമാലോചിച്ചു - ഇപ്പോൾ സാധിച്ചില്ലെങ്കിൽ പോകട്ടെ; സ്ഥലം കണ്ടു പിടിച്ചല്ലോ. സ്കൂൾ റ്റീച്ചറാണ്. അധ്യാപികയാകാൻ വേണ്ടി ഒരു സ്ത്രീയും ജനിക്കുന്നില്ല. എനിക്കു വേണമെങ്കിൽ ഇതു നടക്കും. വേണ്ടതു ഞാൻ ചെയ്യും. ഇരുപത്തൊന്നു വർഷമായി കുറേശ്ശെ സമ്പാദിച്ച തന്റെ ബാങ്ക് ഡിപ്പോസിറ്റിന്റെ കാര്യം

ഓർമ്മ വന്നു. വഴിയിൽ വച്ചു കണ്ട പല്ലുകൾ, ഇരുനിറമുള്ള ബ്ലൗസ്, സാരിയിൽ പൊതിഞ്ഞ അടക്കാൻ വയ്യാത്ത ആകർഷണം – എല്ലാം കയ്യിലൊതുക്കാനുള്ള അവസരത്തിനുവേണ്ടി സർവതും പണയപ്പെടുത്താൻ ഒരുക്കമാണ്!

നാഥ് ഭാവനയിൽ മുങ്ങി. അദ്ദേഹത്തിന്റെ കൺമുമ്പിൽ മഴവെള്ളം വീണു നനഞ്ഞ റോഡ് അദൃശ്യമായി. ആ മെലിഞ്ഞ സുന്ദരദേഹം മാത്രം കാണപ്പെട്ടു. ഭാവനയും ജീവിതം പോലെ ചലനാത്മകമാണ്. അല്പം കഴിഞ്ഞ് നാഥിന് ആ ശരീരം തന്റെ കരവലയത്തിലകപ്പെട്ടതായി തോന്നി – ഭംഗിയുള്ള ചെറിയ ഒരു കെട്ടിടം, വർഷങ്ങളിലെ സഹവാസം. ആ വടിവൊത്ത ശരീരം മന്ദം മന്ദം നീങ്ങുമ്പോൾ തുടവരെ നീണ്ടുകിടക്കുന്ന കൈ, കൈ വിരലിൽ പിടിച്ചു നടക്കുന്ന ഒരു സുന്ദര ബാലൻ; ബാലന്റെ ചുരുണ്ട മുടി, മുഖം, ഉരുണ്ടദേഹം......

നാഥ് ഭാവനയിൽ പൂർണ്ണ തൃപ്തിയനുഭവിച്ചു. സൗന്ദര്യം സൃഷ്ടിക്കുന്നതിലാണ് സൗന്ദര്യത്തിന്റെ പൂർണ്ണതയും സാഫല്യവും........ കായ്ക്കാത്ത മരത്തിന്റെ സൗന്ദര്യത്തിനെന്തുവില? നാഥിന്റെ ഭാവന മുന്നേറി – ഈ സൗന്ദര്യത്തിന്റെ രക്ഷകനായി കരുത്തുള്ള കൈ വേണം, തന്റെ കൈ.

മനസ്സിൽ ചൂടുമായി ആ തണുപ്പുള്ള രാത്രിയിൽ തണുത്ത പടിയിലിരിക്കുന്നത് അസൗകര്യപ്രദമാണെന്നു തോന്നി. ഭാവനയ്ക്കു വിരാമമിട്ടു..... അവളുടെ കൈകൾ; ഇല്ല, അത് നടക്കുകയില്ല......... അതയാൾക്ക് സാധ്യമല്ല........ ഉത്തരവാദിത്തം ഒരിടത്തു തകർത്തിട്ട് മറ്റൊരിടത്ത് നിർവഹിക്കുന്നതെങ്ങനെ....? അദ്ദേഹത്തിന് സമൂഹത്തിലുള്ള സ്ഥാനം ! പ്രായമാലോചിച്ചാലും...........!

അദ്ദേഹത്തിന്റെ വിവേകമുണർന്നു. തന്നോടുതന്നെ തർക്കിച്ചു നോക്കി. പൂത്തുലഞ്ഞ മരക്കൊമ്പ് കാൽക്കീഴിലിട്ട് ചവിട്ടിത്തേക്കാൻ വേണ്ടി മാത്രം ഒടിച്ചെടുക്കുകയോ......! അതിലുണ്ടാകുന്ന കായ്കളെക്കുറിച്ചാലോചിക്കാതെ, ഫ്ളവർവേസിൽ വയ്ക്കാൻ വേണ്ടി മാത്രം ഒടിച്ചെടുക്കുകയോ.....! മനസ്സിൽ കയ്പ്പ് നിറഞ്ഞു. ഒന്നും സംസാരിക്കാൻ കഴിയാഞ്ഞത് നന്നായി. ചാറ്റൽ മഴ വീണു നനഞ്ഞ റോഡിലൂടെ സ്വന്തം നിഴൽ ചവിട്ടി മെതിച്ചുകൊണ്ട് അദ്ദേഹം വസതിയിലേക്ക് പോയി.

ഇതുകൊണ്ടുമാത്രം, തനിക്കുണ്ടായ മാർഗ്ഗഭ്രംശമോർത്ത് നാഥിന്റെ മനസ്സിലുദിച്ച ഗ്ലാനി അവസാനിച്ചില്ല. അദ്ദേഹത്തിന് ടോൾസ്റ്റോയിയുടെയും, ഗാന്ധിയുടെയും വിചാരങ്ങളോട് യോജിപ്പാണ്. മനസ്സിൽ തോന്നിയ പാപത്തിൽ നിന്നു മോചനം നേടുന്നതിന് ഒരുപായം...... മനസ്സിൽ തോന്നിയ ദുർവിചാരങ്ങൾ ധൈര്യപൂർവ്വം പറഞ്ഞു തീർക്കുക......

മഴ പെയ്തുകൊണ്ടിരുന്ന ഒരു സായാഹ്നത്തിൽ പുറത്തിറങ്ങാൻ പ്രയാസമായതിനാൽ, അയാൾ എല്ലാ കാര്യങ്ങളും എഴുതി, വാസ്തവ

കഥകൾ പ്രസിദ്ധപ്പെടുത്തുന്ന ഒരു മാസികയ്ക്കയച്ചു കൊടുത്തു. കഥ അച്ചടിച്ചു വന്നു.

* * * *

ഈ ചെറുനഗരത്തിലെ ഗേൾസ് സ്കൂളിലെ അധ്യാപികമാരുടെ ജീവിതം മറ്റു പൗരന്മാരുടെ ജീവിതം പോലെയോ അതിനെക്കാൾ അല്പം കൂടുതലായോ മടുപ്പുളവാക്കുന്നതും സംഭവരഹിതവുമാണ്. ഞായറാഴ്ച ദിവസം തുണി നനയ്ക്കാനോ നഗരത്തിലെ ഒരു സ്നേഹിതയെ കാണാനോ ചെലവാക്കുന്നു. ക്രിസ്ത്യൻ അധ്യാപികമാർ അതിരാവിലെ പള്ളിയിൽ പോയി ക്രൈസ്തവ സമൂഹത്തിൽ ഇടപഴകുകയും സാധനങ്ങൾക്കു വിലക്കയറ്റമുള്ള ഇക്കാലത്ത് മുട്ട ചേർക്കാതെ കേക്കുണ്ടാക്കുന്ന വിദ്യയും പഴയ സാരി പുതിയത് പോലെ തോന്നിപ്പിക്കുന്ന രീതിയും മറ്റും ചർച്ചാ വിഷയമാക്കുകയും ചെയ്യുന്നു. സാധ്യായ ദിവസങ്ങളിൽ പകൽ മുഴുവൻ പെൺകുട്ടികളെ പഠിപ്പിച്ചശേഷം സന്ധ്യയ്ക്ക് സ്വെറ്ററും സോക്സും തുന്നിക്കൊണ്ട് തങ്ങളുടെ ഭാവിയെക്കുറിച്ച് ചിന്തിച്ച് ആശാനൈരാശ്യങ്ങളുടെ ഊടും പാവും നെയ്യുന്നതിന് പുറമേ കഥകൾ വായിച്ച് മനസ്സിന്റെ ഭാരം കുറയ്ക്കുകയും ചെയ്യുന്നു. അല്ലാതെന്തു വഴി?

മിസ്സ് സവിത കഴിഞ്ഞ ദിവസം കമ്പിളി നൂൽ വാങ്ങാൻ ചന്തയിൽ പോയപ്പോൾ കഥാമാസിക വാങ്ങിക്കൊണ്ടുവന്നു. പകൽ മുഴുവൻ പെൺകുട്ടികളെക്കൊണ്ട് ഉത്തരേന്ത്യൻ പർവതനിരകളുടെ പേരുരുവിടുവിച്ചും, പിന്നീട് ജഹാംഗീറിന്റെ ഭരണകാലത്ത് നൂർജഹാന്റെ സ്വാധീനം വിവരിച്ചും ക്ഷീണിച്ചു പോയിരുന്നു. സ്വന്തം മുറിയിൽ കടന്ന് കട്ടിലിൽ കിടന്നുകൊണ്ട് കഥാമാസികയുടെ പേജുകൾ മറിച്ചു.

ഒരു കഥയുടെ തലക്കെട്ട് – അങ്ങനെ സംഭവിച്ചിരുന്നെങ്കിൽ! സവിത കുതൂഹലത്തോടെ കഥ വായിച്ചു. കഥയിൽ തങ്ങളുടെ നഗരം അതുപടി വർണ്ണിച്ചിരിക്കുന്നതു കണ്ടപ്പോൾ കുതൂഹലം വർദ്ധിച്ചു. ജൂലൈ മാസത്തിലെ ഒടുവിലത്തെ ആഴ്ചയിൽ കണ്ട "കൊടുങ്കാറ്റ്" എന്ന സിനിമയുടെ കാര്യവും പരാമർശിച്ചിരിക്കുന്നു. അവൾ കഥയിൽ മുഴുകി. താനും അത് കാണാൻ പോയതാണെന്ന് ഓർമ്മ വന്നു.

ഇരുനിറമുള്ള ബ്ലൗസിന്റെ കാര്യം വായിച്ചപ്പോൾ തല ചുറ്റുന്നതു പോലെ തോന്നി. മാസിക കയ്യിൽനിന്നു താഴെ വീണു. വീണ്ടും കയ്യിലെടുത്തു വായിച്ചു. ദേഹം വിയർത്തു. ആരോ ദുസ്സാഹസത്തോടെ അവളുടെ പേർക്ക് പ്രേമലേഖനമയച്ചിരിക്കുന്നു–മാസികയിൽ!

കിടക്കാൻ കഴിഞ്ഞില്ല, എഴുന്നേറ്റിരുന്നു. ഇരുന്നിട്ടും സ്വസ്ഥത ലഭിക്കാഞ്ഞ് എഴുന്നേറ്റു നടന്നു. ലജ്ജയോടെ ആലോചിച്ചു, മാസിക കത്തിച്ചു കളഞ്ഞാലോ.... പക്ഷേ, മാസികയുടെ ഒരു പ്രതി മാത്രമല്ലല്ലോ അച്ചടിച്ചിട്ടുള്ളത്...... അത്തരം ബ്ലൗസ് സ്കൂളിൽ തനിക്കല്ലാതെ മറ്റാർക്കാണുള്ളത്?...... എന്തു ചെയ്യും? അദ്ദേഹം വിളിച്ചാലോ.....?

സവിത മുറിയിൽ തിരിച്ചെത്തി. കഥ വീണ്ടും ശ്രദ്ധിച്ചു വായിച്ചു. വായിച്ചശേഷം തല പിന്നോട്ടാക്കി കഴുത്ത് നിവർത്തി മനസ്സിൽ ധൈര്യം സംഭരിച്ചുകൊണ്ടു പറഞ്ഞു 'ഒരാളിന്റെ ശരീരം നല്ലതാണെങ്കിൽ അത് ഇഷ്ടപ്പെടും.'

അവൾ കണ്ണാടിയുടെ മുമ്പിൽ നിന്ന് തന്റെ മുഖം നോക്കി. അല്പം അകന്നുമാറി നിന്ന് ശരീരവടിവ് നോക്കി. എന്നിട്ട് സ്വയം അഭിപ്രായപ്പെട്ടു–കൊള്ളാം.

രണ്ടു കയ്യും തലയ്ക്കു താഴെ വച്ചിട്ട് അവൾ മലർന്നു കിടന്നു. ഓർക്കാപ്പുറത്ത് തന്റെ വീട്ടിൽ ഒരു നിധി കിട്ടിയതുപോലെ, എന്നിട്ടും അക്കാര്യം പുറത്തു പറയാൻ വയ്യാത്തപോലെ ഒരസ്വസ്ഥത അവൾക്കനുഭവപ്പെട്ടു.

ഒരു ചിന്തയുദിച്ചു–അയാൾ വിളിച്ചെങ്കിൽ?.....വിളിച്ചെങ്കിൽ?

അവൾക്ക് ദേഷ്യം വന്നു–ഇതിലെന്തപമാനം? ഒരു ദിവസം ഇങ്ങനെ സംഭവിച്ചാലോ?

ഇനിയും സമയമുണ്ട്. അവൾ പെട്ടെന്ന് തന്റെ കൂട്ടുകാരി ലീലയുടെ മുറിയിലെത്തി. നിർബന്ധപൂർവം പറഞ്ഞു "ഇന്ന് നമുക്ക് സിനിമയ്ക്കു പോകാം."

അവൾ വളരെ ശ്രദ്ധ ചെലുത്തി ഡ്രസ് ചെയ്തു. ആ ഡബിൾകളർ ബ്ലൗസ് പല തവണ കയ്യിലെടുത്തു. പക്ഷേ, കയ്യിൽ നിന്നു താഴെപ്പോയി. ധൈര്യം തോന്നിയില്ല.

അവൾ ഒന്നരമാസം മുമ്പ് 'കൊടുങ്കാറ്റ്' കാണാനിരുന്ന കസേരയിൽത്തന്നെ ഇരുന്നു. അവളുടെ തല പുകയാൻ തുടങ്ങി. പിറകോട്ടു തിരിഞ്ഞുനോക്കാൻ ധൈര്യമില്ല. എന്നാൽ തന്റെ പുറത്ത് നോട്ടം തറച്ചതായി തോന്നുന്നുണ്ടായിരുന്നു. ഒന്നും കാണുകയും കേൾക്കുകയും ചെയ്യാതെ സിനിമയുടെ പകുതി അവൾ ഒരു പ്രകാരത്തിൽ തള്ളി നീക്കി.

ഇന്റർവല്ലിന് വെളിച്ചം പരക്കുമ്പോൾ ടോയ്‌ലറ്റിൽ പോകണമെന്ന് അവൾ നിശ്ചയിച്ചു. പോകുന്ന സമയത്ത് അങ്ങോട്ടു നോക്കിയാൽ ആർക്കും ഒന്നും പറയുക സാധ്യമല്ല. താൻ അദ്ദേഹത്തെ ഒരു പ്രാവശ്യം കാണും, തീർച്ച.

ഒടുവിൽ അവൾ തുടിക്കുന്ന ഹൃദയം നിയന്ത്രിച്ചു കൊണ്ട് അങ്ങോട്ടു നോക്കി. അനേകം പേർ ഇരിക്കുന്നു. ആരുടെയും മുഖത്തേക്ക് സൂക്ഷിച്ചുനോക്കാൻ ധൈര്യം വന്നില്ല. അവൾ ചിന്തിച്ചു– അതാരായിരിക്കും... ഇന്ന് അദ്ദേഹത്തെ കാണാൻ കഴിയുകയില്ലേ?.... എനിക്കു കാണാൻ വയ്യെങ്കിലും അദ്ദേഹത്തിനു കാണാമല്ലോ.

സിനിമ തീർന്നപ്പോൾ നിരാശയും നഷ്ടബോധവും നിറഞ്ഞ മനസ്സോടെ അവളെഴുന്നേറ്റു. റോഡിൽ വൈദ്യുതി വെളിച്ചമുണ്ടായിട്ടും അവളാരെയും കണ്ടില്ല. മടങ്ങി വരുമ്പോൾ തന്റെ ചെരിപ്പിന്റെ ശബ്ദത്തിനു പുറമേ മറ്റേതോ കാലൊച്ച പിന്നിൽ കേൾക്കുമെന്ന വിചാരത്തിൽ

അവൾ കാതോർത്തു. നടത്തത്തിന്റെ വേഗം കുറച്ചു. ഇടയ്ക്ക് പിറകോട്ടു നോക്കി...... പക്ഷേ, ആരുമില്ല.

തിരികെ വന്നപ്പോൾ അവളാകെ അസ്വസ്ഥയായി. അവൾ കട്ടിലിൽ കയറി കിടന്നു. അവളുടെ പ്രാണൻ മുകമായി കരഞ്ഞു– എന്തുകൊണ്ട് സംഭവിച്ചില്ല?...... ഒരു തവണയെങ്കിലും അവൾക്ക് സ്വന്തം അസ്തിത്വം അനുഭവിക്കാമായിരുന്നു.

അവളെഴുന്നേറ്റു. കഥ വീണ്ടുമൊരിക്കൽ കൂടി വായിച്ചു. .....കൈക ളിലമർത്തുന്ന കാര്യം! അവൾക്ക് രോമാഞ്ചമുണ്ടായി. അവളുടെ വിര ലിൽ പിടിച്ച് ശിശു നടക്കുന്ന കാര്യം! .......അവളുടെ മാറിടം അഭിമാനം കൊണ്ട് വിജൃംഭിച്ചു..... തണലേകും മട്ടിൽ തുണയ്ക്കുന്ന കരങ്ങൾ...... അതേ കരങ്ങൾ തന്നെ നിരത്തിലുപേക്ഷിച്ച് പോയാലത്തെ സ്ഥിതിയോ... തന്റെ കട്ടിലൊടിഞ്ഞ് താഴെ..... ആഴമുള്ള കിടങ്ങിൽ വീഴു കയാണെന്നവൾക്കു തോന്നി.....

സവിതയ്ക്കു ബോധം വീണ്ടുകിട്ടിയപ്പോൾ, തല ചുറ്റി വീണെന്നു മനസ്സിലായി..... എന്തൊരു വലിയ ചതിയായിപ്പോകുമായിരുന്നു! ഹോ, അങ്ങനെ സംഭവിച്ചിരുന്നെങ്കിൽ.....?

ക്രോധത്താൽ അവൾ മാസിക ചുരുട്ടിക്കൂട്ടി, ചെറുകഷണങ്ങളാക്കി അത് നാമാവശേഷമാക്കണമെന്ന മട്ടിൽ.

ഹോ, അങ്ങനെ സംഭവിച്ചിരുന്നെങ്കിൽ..... ഹോ, രക്ഷപ്പെട്ടു.

# ബ്രിട്ടീഷുകാരുടെ കിങ്ങിണി

മുമ്പ് സർക്കാരുദ്യോഗസ്ഥന്മാർ സർക്കീട്ടിനുള്ള അവസരം കാത്തിരിക്കുമായിരുന്നു. ഉല്ലാസയാത്രയുമാകും, അതിനും പുറമേ അല്പം അധിക വരുമാനത്തിനു വഴിയുമാകും. ഇപ്പോൾ ബത്ത കുറവും വില നിലവാരം കൂടുതലുമായതിനാൽ സ്ഥിതി മാറി. പർവ്വത പ്രദേശങ്ങളിലെ യാത്ര കുറേക്കൂടി പ്രയാസമാണ്.

അൽമോറ ജില്ല പൊതുവേ പ്രകൃതി ഭംഗി നിറഞ്ഞതാണ്. ഇട തൂർന്നു നിൽക്കുന്ന പച്ചക്കാടുകൾ, ഒന്നിനു പിറകേ ഒന്നായി എത്തി നോക്കുന്ന അനേകം പർവത നിരകൾ, താഴ്വരകളിൽ വിശാലമായ സർക്കസ് ഗ്യാലറികൾ പോലെ പച്ചപ്പട്ടു വിരിച്ച വയലുകൾ; ഇടയ്ക്കിടയ്ക്ക് വെള്ളിപൂശിയ വഴികൾ പോലെ ജലധാരകൾ അങ്ങിങ്ങ് കാണപ്പെടുന്നു. ഈ ദൃശ്യങ്ങൾ കാണാൻ താല്പര്യമുള്ള ആളുകളും ഇവിടുത്തെ ആരോഗ്യകരമായ കാലാവസ്ഥയിൽ കഴിയേണ്ട രോഗികളും ദൂരദിക്കുകളിൽ നിന്ന് വരാറുണ്ട്. വാഹനങ്ങൾ വന്നെത്തുന്ന ഭാഗം വരെ മാത്രമേ അവർ വരികയുള്ളു. കയറ്റവും ഇറക്കവുമുള്ള ദുർഗ്ഗമമായ വഴികളിലൂടെ വാഹനങ്ങളിൽ യാത്ര ചെയ്യുക സാധ്യമല്ല. നടന്നു പോകുമ്പോൾ ശരീരത്തിലെ സത്ത് മുഴുവൻ വിയർപ്പായി ഒഴുകിയിറങ്ങും. കുതിരപ്പുറത്തു സവാരി ചെയ്താൽ ശരീരത്തിന്റെ അവസ്ഥ പരമദയനീയമാകും – കീറിയ മെത്ത തട്ടിക്കുടയുമ്പോൾ അതിലെ പഞ്ഞിയുടെ അവസ്ഥ പോലെ. രൂപയ്ക്കിപ്പോൾ തീരെ വിലയില്ലാതായി. സർക്കാർ നിശ്ചയിച്ച കൂലിക്ക് ചുമടെടുക്കാൻ തൊഴിലാളികൾക്കു താല്പര്യമില്ല. സ്വന്തം പോക്കറ്റിലെ പണം ചെലവാക്കി സർക്കീട്ടടിക്കാൻ കേവലം ശമ്പളം കൊണ്ട് ഉപജീവനം നടത്തുന്ന ഉദ്യോഗസ്ഥൻ ധൈര്യപ്പെടുകയില്ല. അതിനു വേണ്ടി കീശ നിറയ്ക്കാൻ വേറെ ഉപായമാവശ്യമാണ്.

പതിനഞ്ചു വർഷത്തെ ഉദ്യോഗത്തിനുശേഷവും എനിക്ക് കാര്യമായി ഒന്നും സമ്പാദിക്കാൻ കഴിഞ്ഞില്ല. ഡപ്യൂട്ടികളക്ടർ പദവി വരെ എത്തി, കളക്ടറാകാൻ കഴിഞ്ഞില്ല. ഈ വിവേകകാലം എന്റെ അയോഗ്യതയുടെ തെളിവായി കണക്കാക്കണം. എസ്.ഡി.ഒ. യെ പെർമിറ്റ് വിതരണത്തിന്റെ അധികാരം നൽകി കല്പവൃക്ഷത്തിന്റെ സൂക്ഷിപ്പുകാരനാക്കുന്ന ഈ യുഗത്തിൽ, എന്നെ പഞ്ചായത്ത് രാജ് ഓഫീസറായി നിയമിച്ചു. ബ്രിട്ടീഷ് ഭരണത്തിന്റെ ദാസ്യപാരമ്പര്യം സ്പർശിക്കാത്തതെന്നു കരുതപ്പെടുന്ന ഈ പുതിയ ഉദ്യോഗത്തിലിരുന്നു കൊണ്ട് ജനങ്ങളിൽ

സ്വയം നിർണ്ണയത്തിനുള്ള സന്നദ്ധത വളർത്താനും നിർമ്മാണ പ്രവർത്തനങ്ങൾ നടത്താനും സ്വാതന്ത്ര്യമുണ്ടായിരിക്കുമെന്ന് ഞാൻ പ്രതീക്ഷിച്ചു. എന്നാൽ കൂർത്ത വെള്ളത്തൊപ്പിയുടെ ഉഗ്രപ്രതാപം ഇവിടെയും കുറവല്ലായിരുന്നു.

'തല്ലോ-മാഹിൽ' ഗ്രാമത്തിൽ പഞ്ചായത്ത് രൂപീകരിച്ചപ്പോൾ മുതൽ നിരന്തരം കലഹങ്ങളുണ്ടായിക്കൊണ്ടിരുന്നു. പഞ്ചായത്ത് കൂടാൻ സാധ്യമല്ലായിരുന്നു. അവിടുത്തെ ഗ്രാമസഭകളുടെ സ്ഥിതിയറിയുന്നതിനു വേണ്ടി, ഗത്യന്തരമില്ലാതെ ഗ്രാമത്തിൽ സർക്കീട്ട് ചെയ്യേണ്ടി വന്നു. 'മോർനോലാ' യിലെ ടൂറിസ്റ്റ് ബംഗ്ലാവിൽ താമസിച്ചു. ഗ്രാമങ്ങളിലെ എല്ലാ പഞ്ചായത്തംഗങ്ങളും കേന്ദ്രസ്ഥാനത്തുള്ള 'ജാഖോല' ഗ്രാമത്തിൽ വൈകുന്നേരം എത്തിച്ചേരണമെന്ന് അറിയിച്ചു. പഞ്ചായത്ത് ഇൻസ്പെക്ടറുടെ കൂടെ സ്ഥിതിഗതികളറിയാൻ വേണ്ടി മൂന്നു ഗ്രാമങ്ങളിലും ചുറ്റിക്കറങ്ങുകയും ചെയ്തു.

സാധാരണയായി സർക്കീട്ടിനു പോകുമ്പോൾ കരുതലോടെ കൈത്തോക്ക് പോക്കറ്റിൽ വയ്ക്കുക പതിവുണ്ട്. എന്നാൽ 'മോർനോല' വനം ഇടതിങ്ങിയതാണ്. വേട്ടയാടാൻ വേണ്ടുവോളം ഇരകളെ കിട്ടും. ഏപ്രിൽ മാസത്തിൽ വേട്ടയാടാൻ അനുവാദമുണ്ട്. അതിനാൽ തോക്കും കയ്യിലെടുത്ത് എന്റെ കൂടെ ഓർഡർലി ഉണ്ടായിരുന്നു. ഫയലും തോക്കും അയാൾ പിടിച്ചു.

'പാസൂ' ഗ്രാമത്തിൽ യോഗത്തിനെത്തിച്ചേർന്നവരെ കണ്ടശേഷം 'ബാൻജി'ലെ കൊടുങ്കാട്ടിലൂടെ 'ജാഖോല'യിലേക്കു വരികയായിരുന്നു. ഒരു മരക്കൊമ്പിലിരുന്ന കാട്ടു കോഴിയെ പഞ്ചായത്ത് ഇൻസ്പെക്ടർ വെടിവച്ചു വീഴ്ത്തി. അത്താഴത്തിനെടുക്കാമെന്ന ഉദ്ദേശ്യത്തോടെ കോഴിയെ ഓർഡർലിയുടെ കയ്യിൽകൊടുത്തു. അയാൾ കോഴിയും തോക്കുമായി റ്റി.ബി.യിലേക്കു പോയി.

പഞ്ചായത്തംഗങ്ങൾക്ക് ഇൻസ്പെക്ടർക്കെതിരെ ധാരാളം പരാതികളുണ്ടായിരുന്നു. ഭാര്യയ്ക്കോ കുട്ടിക്കോ അസുഖമാണെന്ന് ഇൻസ്പെക്ടറും പറഞ്ഞു. അതുകൊണ്ട് 'ജാഖോല' യിൽ ചെന്ന് പഞ്ചായത്തംഗങ്ങളോടു സംസാരിക്കുന്നതിനു മുമ്പ് വീട്ടിൽ പോകാൻ ഇൻസ്പെക്ടർക്ക് അനുവാദം നൽകി.

ജാഖോലയിൽ പഞ്ചായത്തംഗങ്ങളുമായി ദീർഘമായ ചർച്ച നടത്തി. എന്നാൽ വിരുദ്ധകക്ഷികൾ തമ്മിൽ ഒരൊത്തുതീർപ്പുമുണ്ടായില്ല. ഠാക്കൂർ വീരസിംഹ് ഒരു പ്രകാരത്തിലും വഴങ്ങാൻ തയ്യാറായില്ല. അയാൾക്ക് കലഹത്തിനും കേസ് നടത്തിപ്പിനും ജന്മവാസന ഉള്ളതായി തോന്നി. ഞാൻ അയാളുടെ അഭിപ്രായത്തെ പിന്താങ്ങുന്നില്ലെന്നു കണ്ടപ്പോൾ അയാൾ ഞാൻ പറയുന്നത് കേൾക്കാൻ വിസമ്മതിച്ചു. അയാൾ തന്റെ വെള്ളത്തൊപ്പി തടവിക്കൊണ്ട് എഴുന്നേറ്റു നിന്ന് പറഞ്ഞു "ന്യായം പറഞ്ഞാൽ കേൾക്കുകയില്ലെങ്കിൽ,പിന്നെ നിങ്ങൾക്കു

തോന്നിയപോലെ ചെയ്യ്. ഇതെല്ലാം ഭഗവാൻ കാണുന്നുണ്ട്. ലഖ്നൗവിൽ മിനിസ്റ്ററുണ്ട്, അലഹബാദിൽ ഹൈക്കോർട്ടുണ്ട്. നമുക്ക് കാണാം. ഞാൻ വാക്കൗട്ട് നടത്തുന്നു." ഠാക്കൂർ ഭീഷണിപ്പെടുത്തിക്കൊണ്ട്, തന്നെ പിന്താങ്ങുന്നവരുടെ കൂടെ യോഗ സ്ഥലത്തു നിന്നു എഴുന്നേറ്റ് പത്തടി ദൂരെ മാറി ഇരുന്നു. ഈ സ്ഥിതിയിൽ ഗ്രാമത്തിൽ അധികം താമസിക്കുന്നത് പ്രയോജനകരമല്ല, ആത്മാഭിമാനത്തിനു യോജിച്ചതുമല്ല. യോഗമവസാനിച്ചപ്പോൾ ഞാൻ ഫയൽ ബാഗിൽ വച്ച് കുടയുമെടുത്ത് എഴുന്നേറ്റുനിന്നു.

ജമൻ സിംഹന്റെ ആളുകൾ ടൂറിസ്റ്റ് ബംഗ്ലാവ് വരെ എന്നെകൊണ്ടുവിടാൻ തയ്യാറായിരുന്നു. എന്നാൽ അവരുടെ കൂടെപ്പോയാൽ, ഒരു കക്ഷിയോട് അടുപ്പം കാണിച്ചെന്ന് ആരോപണമുണ്ടാകും. അതിനാൽ ഒറ്റയ്ക്കു പോകുന്നതാണുചിതമെന്നു തോന്നി.

സൂര്യാസ്തമയത്തിനു ഇനിയും ഒരു മണിക്കൂർ കൂടി കഴിയണം. ജമൻ സിംഹിനോട് വഴി ചോദിച്ചറിഞ്ഞു. അയാൾ പറഞ്ഞു "ഒറ്റയടിപ്പാതയിലൂടെ നടക്കുക. മുമ്പിൽ കാണുന്ന കുന്നു കയറിയിറങ്ങിയാൽ ഒരു തോട് കാണാം. തോട്ടിൽ വെള്ളം കുറവാണ്. തോട്ടിലെ കല്ലുകളിൽ ചവിട്ടി അക്കരെ കടക്കാം. അവിടുന്ന് മരങ്ങളുടെ ഇടയിൽക്കൂടി ഒരിറക്കം. പിന്നെ ഒരു ഫർലോങ്ങ് കയറ്റം. കാട്ടുവഴിയിലൂടെ വലത്തേക്ക് തിരിയുക. അവിടുന്ന് ടി.ബി.യിലേക്ക് ഒരു മൈലില്ല."

ഒറ്റയടിപ്പാത കഴിഞ്ഞ് തോട്ടുവക്കിലെത്തിയപ്പോൾ വീതിയുള്ള ഒരു പാറക്കെട്ട് കണ്ടു. കയറ്റം കയറുന്നതിനു മുമ്പ് ഏകാന്തതയിലിരുന്ന് സിഗററ്റ് വലിക്കണമെന്നു തോന്നി. പകലത്തെ ക്ഷീണം മാറ്റാൻ ഒന്നു നടുവുനിവർത്തിയാൽ കൊള്ളാം. പാറക്കെട്ടിൽ കിടന്നു. തോട്ടിൻകരയിൽ കുറ്റിക്കാടുകൾ. കാട്ടുറോസാ പൂത്തുനിൽക്കുന്നു. നല്ല മണം. സന്ധ്യാസമയത്ത് ഈ കുറ്റിക്കാടുകളിൽ ചേക്കാറാനെത്തുന്ന രാപ്പാടികളുടെ കൂട്ടം ചിലച്ചുകൊണ്ട് തുള്ളിക്കളിക്കുന്നു; ഇടയ്ക്കിടയ്ക്ക് കൊത്തുകൂടുന്നു; ഇടം തേടിയുള്ള വഴക്കാകാം. മനുഷ്യർ മാത്രമല്ല, പക്ഷികളും മൃഗങ്ങളും വഴക്കുണ്ടാക്കാറുണ്ടല്ലോ. തോട്ടിനപ്പുറത്ത് ചെറിയ ചെറിയ വയലുകൾ ഗ്രാമത്തിലേക്കു നീണ്ടുപോകുന്നു. കുറേ ആണുങ്ങളും പെണ്ണുങ്ങളും വയലുകളിൽ കളപറിക്കുന്നു.

പാറക്കെട്ടിൽ മലർന്നു കിടന്ന് മാനത്തേക്കു നോക്കി സിഗററ്റ് വലിച്ച് വിശ്രമിച്ചപ്പോൾ അല്പമാശ്വാസം തോന്നി. ആകാശം നേർപകുതിയായി വിഭജിക്കപ്പെട്ടിരുന്നു. ഒരു പകുതി നല്ല നീല, മറ്റേ പകുതി വെള്ള. രാത്രി ഒരു പക്ഷേ മഴ പെയ്തേക്കും. ഇപ്പോൾ പെയ്യാനിടയില്ല. വിശ്രമസുഖമനുഭവിക്കാൻ വേണ്ടി അല്പനേരം വെറുതെ കണ്ണടച്ചു കിടന്നു. പക്ഷേ, അറിയാതെ മയങ്ങിപ്പോയി.

മുഖത്ത് മഴത്തുള്ളികൾ വീണപ്പോൾ ഞെട്ടിയെഴുന്നേറ്റു. ഇരുട്ട് പരന്നു കഴിഞ്ഞു. അപരിചിതമായ വിജനസ്ഥലം. കാട്. മനസ്സ് പരിഭ്രാ

ന്തമായി. വാച്ചിൽ സൂക്ഷിച്ചുനോക്കി. എട്ടുമണി. ഏകദേശം രണ്ടുമണിക്കൂർ ഉറങ്ങിക്കാണും. അപരിചിതമായ വഴിയിലൂടെ ഇരുട്ടത്ത് പോകാൻ പേടി തോന്നി. ജാഖോലയിൽ മടങ്ങിച്ചെന്ന് റാന്തലും ആളുകളുമായി വന്നാലോ എന്നാലോചിച്ചു. വന്യ മൃഗങ്ങളെ കൂടുതൽ പേടിക്കണം. പക്ഷെ, ഓഫീസറെ സംബന്ധിച്ച് ഇത് അപമാനകരമാണ്. നേരത്തെ അവർ ഇങ്ങോട്ടു പറഞ്ഞപ്പോൾ നിരസിച്ചതാണ്. ഞാനങ്ങെത്തിയെന്ന് അവർ വിചാരിച്ചുകാണും. ഇങ്ങനെ ചിന്തിച്ച്, എന്തായാലും നടക്കാൻ തീരുമാനിച്ചു.

മഴത്തുള്ളികൾ എന്നെ ഉറക്കത്തിൽ നിന്നുണർത്താൻ വേണ്ടി വന്നതാണെന്നു തോന്നി. ഇടിമുഴക്കം കേട്ടു തുടങ്ങി. എങ്കിലും മഴ പെയ്തു തുടങ്ങിയില്ല. മഴത്തുള്ളികൾ വീണത് എന്നെ ഉണർത്താൻ വേണ്ടിയായിരിക്കാം, വേഗം റ്റി.ബി.യിലെത്താൻ മുന്നറിയിപ്പ് നൽകിയതായിരിക്കാം. ഈശ്വരൻ എത്ര ദയാലുവാണ്. അയാൾ പെട്ടെന്ന് കയറ്റം കയറിത്തുടങ്ങി. വെളിച്ചം കുറഞ്ഞതിനാൽ വഴി കാണാൻ ബുദ്ധിമുട്ടായി. താഴെ പൈൻമരത്തിന്റെ മിനുസമുള്ള ഇലകൾ കട്ടിയായി വീണുകിടപ്പുണ്ടായിരുന്നു. കാൽ വഴുതുന്നുണ്ടായിരുന്നു. കഴിവതും വേഗം നടക്കാൻ ശ്രമിച്ചു. മഴയെ പേടിക്കുന്ന പോലെ, മൃഗങ്ങളെയും പേടിയായിരുന്നു. കാട്ടുമൃഗങ്ങളെ നേരിടാൻ കൈത്തോക്കാണാശ്രയം. പോക്കറ്റിൽ കയ്യിട്ട് കൂടെക്കൂടെ കൈത്തോക്കിൽ തൊടുന്നതിനാൽ ധൈര്യം കിട്ടിയിരുന്നു.

ഏതാണ്ട് പതിനഞ്ച് മിനിറ്റ് കയറ്റം കയറിയെങ്കിലും കാട്ടുപാത കണ്ടെത്തിയില്ല. ഇരുട്ടത്ത് വഴിതെറ്റിയോ എന്ന് ആശങ്കയുണ്ടായി. ഇങ്ങനെ നടന്നാൽ എത്രസമയം നടക്കും? പെട്ടെന്ന് കനത്ത മഴ പെയ്തു തുടങ്ങി. കുട നിവർത്തി പിടിച്ചു. ഒരു വലിയ വൃക്ഷത്തിന്റെ തായ്ത്തടിയോട് ചേർന്നു നിന്നു. നല്ല തണുപ്പ് തോന്നി. ജാഖോലയിൽ തിരിച്ചുപോയാലോ എന്നു ചിന്തിച്ചു. മലകൾക്കു താഴെ മരങ്ങൾക്കിടയിലൂടെ ഒരു വെളിച്ചം മിന്നിത്തെളിയുന്നതു കണ്ടു. മഴ ശമിച്ചാൽ നോക്കാം.

ഏതാണ്ട് പത്തുമിനിറ്റ് ശക്തിയായി മഴപെയ്തു. പെട്ടെന്ന് ശമിക്കുകയും ചെയ്തു. ജാഖോലയിൽ തിരിച്ചു പോകുന്നത് മോശമാണെന്നു തോന്നി. സർക്കാരിന്റെയും ഓഫീസർമാരുടെയും കരുത്ത് ജനമനസ്സുകളിലുള്ള അവരുടെ പ്രതാപത്തെ ആശ്രയിച്ചിരിക്കുന്നു. ഇരുട്ടിനെയും മൃഗങ്ങളെയും പേടിച്ച് ആളുകളുടെ മുമ്പിൽ ചെന്ന് യാചിക്കുന്നത് ഉചിതമല്ല. മിക്കവാറും മലമുകളിലെത്തിക്കഴിഞ്ഞു. കാട്ടുപാത ഇതു വഴിയായിരിക്കും. കുറച്ചു മാറി സഞ്ചരിച്ചെങ്കിൽ പോലും അമ്പതോ നൂറോ അടിയുടെ വ്യത്യാസമേ കാണുകയുള്ള. പിന്നെ കഷ്ടിച്ച് ഒരു മൈൽ ദൂരം കാണും.

മരത്തിനടിയിൽ നിന്നു നീങ്ങി വീണ്ടും കയറ്റം കയറാൻ തുടങ്ങി. ഇലകൾ നനഞ്ഞതുകൊണ്ട് കാൽ വഴുതുന്നില്ല. കാട്ടുമൃഗങ്ങളെക്കുറിച്ചുകേട്ട കാര്യങ്ങൾ ഓർമ്മ വന്നു. കരടിയുടെ മുമ്പിൽ ചെന്നു പെട്ടാൽ, അത് പിൻകാലിന്മേൽ നിന്ന് ആക്രമിക്കും. ചിലപ്പോൾ പിന്നിൽ നിന്ന് തലയോട് അടിച്ചു പൊളിക്കും. മനുഷ്യൻ ഇറക്കമിറങ്ങുന്നതു കണ്ടാൽ അവന്റെ മേൽ ചാടി വീഴും. കാട്ടിൽ പുല്ല് ചെത്താൻ വരുന്ന സ്ത്രീകളെ കഷ്ടപ്പെടുത്തും. ആൺ പെൺ വ്യത്യാസം തിരിച്ചറിയാൻ കരടിക്കു കഴിവുണ്ട്. കാമാസക്തി കൂടുതലാണ്. ഇവിടുത്തുകാർ വലിയ അരിവാളുമായി കരടിയെ നേരിടും. പുള്ളിപ്പുലി കൂടുതൽ ഭയങ്കരനാണ്. അവൻ പതുങ്ങിയിരുന്ന് ആക്രമിക്കും. വഴിവക്കിലെ ഏതെങ്കിലും മരത്തിൽ കയറി വണ്ണമുള്ള ഒരു ശാഖയിൽ പതുങ്ങി ഇരിക്കും. എന്നിട്ട് മരത്തിനടിയിൽ കൂടി നടന്നുപോകുന്ന മനുഷ്യന്റെ മേൽ ചാടിവീഴും.

ഉപായവും ഓർമ്മ വന്നു – കരടിയിൽ നിന്നു രക്ഷനേടണമെങ്കിൽ കയറ്റം കയറാതെ ഇറക്കത്തിലേക്കോടണം. കരടിക്ക് ഇറക്കത്തിൽ വേഗം ഓടാൻ കഴിയുകയില്ല. അതിന്റെ കണ്ണിനു മുമ്പിൽ മുടി പാറി വീഴും. കരടിക്ക് മുള്ള് പേടിയാണ്. അതുകൊണ്ട് മുൾച്ചെടികൾക്കിടയിൽ ഒളിക്കണം. മറ്റേതെങ്കിലും മൃഗം ആക്രമിച്ചാൽ അതിന്റെ തുറന്ന വായിൽ കുടയുടെ കൂർത്ത അറ്റം കുത്തിക്കയറ്റണം. കൂർത്ത അറ്റം തൊണ്ടയിൽ തറയ്ക്കുകയും ശക്തിമുഴുവൻ സംഭരിച്ച് അതിനെ ഞെരുക്കുകയും ചെയ്താൽ മൃഗം തീർച്ചയായും കീഴടങ്ങും. മഴ ശമിച്ചു. അതുകൊണ്ട് കുട മടക്കി ചുരുട്ടി വടിപോലെയാക്കി. ചെറിയ ശബ്ദം കേട്ടാൽ രോമങ്ങൾ എഴുന്നു നിൽക്കും. സിംഹം, കരടി മുതലായവയെ തിരക്കി നടക്കുന്ന ശിക്കാരികളുടെ കാര്യം ഓർമ്മ വന്നു. ധൈര്യവും സ്വബോധവും നിലനിർത്തണം. എങ്കിലേ മനുഷ്യന് കാട്ടുമൃഗങ്ങളെ വശത്താക്കാൻ പറ്റൂ. മലമ്പ്രദേശത്തുകാർ കോടാലിയും അരിവാളും കൊണ്ട് സിംഹത്തിനെപ്പോലും നേരിടുന്നു. എന്റെ പോക്കറ്റിൽ കൈത്തോക്കുണ്ടല്ലോ.

കുറച്ചുകൂടി മുകളിലേക്കു കയറിയപ്പോൾ റോഡ് കണ്ടെത്തി. വഴി തെറ്റിയെന്ന പേടി ഇല്ലാതായി. അതുവഴി ആരെങ്കിലും വരുമെന്ന പ്രതീക്ഷയുമുദിച്ചു. മലമ്പ്രദേശത്തെ ആളുകൾ പാതിരാത്രി വരെ വഴിയിലൂടെ നടന്നു പോകാറുണ്ട്.

മലമ്പ്രദേശത്തുകാർ മൃഗങ്ങളെക്കാൾ കൂടുതൽ പേടിക്കുന്നത് ഭൂതപ്രേതങ്ങളെയാണ്. ആ സമയത്ത് ഭൂതപ്രേതങ്ങളെപ്പറ്റി ചിന്തിക്കുന്നതൊഴിവാക്കുന്നതാണ് നല്ലത്. പക്ഷേ, സാധിക്കുന്നില്ല. സൃഷ്ടിയുടെ അവസാനം എന്താണ്? പൈശാചിക ശക്തിയുമുണ്ടല്ലോ. ശരീരം നഷ്ടപ്പെട്ടാൽ ആത്മാവിനെന്തു സംഭവിക്കും? അതൃപ്തമായ ആത്മാവ് മറ്റുള്ളവരെ ക്ലേശിപ്പിക്കുന്നെങ്കിൽ ആശ്ചര്യപ്പെടാനെന്തിരിക്കുന്നു?

കണ്ണുകൾ തുറന്നു പിടിച്ച് കരുതലോടെ റോഡിനിരുവശവും നോക്കി നടക്കുകയായിരുന്നു. ധൈര്യമാർജ്ജിക്കാൻ വേണ്ടി കൈത്തോക്ക് പോക്കറ്റിൽ നിന്നെടുത്ത് കയ്യിൽ പിടിച്ചു. കൈത്തോക്കിലെ വെടിയുണ്ട മൃഗത്തിന്റെ നെറ്റിയിലോ നെഞ്ചിലോ തറച്ചാൽ റൈഫിൾപോലെ പ്രയോജനപ്പെടും. പക്ഷെ മൃഗത്തെ എങ്ങനെ വിശ്വസിക്കും? ആയുധം പ്രയോഗിക്കാനവസരം കിട്ടണ്ടേ? അത്തരം സന്ദർഭങ്ങളിൽ ദൈവം തന്നെ തുണ! മനസ്സിൽ പറഞ്ഞുകൊണ്ടിരുന്നു – ഹേ പ്രഭോ! ആപത്തിൽ എല്ലാവരുടെയും രക്ഷകൻ നീ തന്നെ. കുട്ടിക്കാലത്ത് ഇത്തരം സന്ദർഭങ്ങളിൽ ഹനുമൽ സ്തോത്രങ്ങളായിരുന്നു ആശ്രയം. പഠിത്തമൊക്കെ കഴിഞ്ഞപ്പോൾ ഗായത്രി മന്ത്രത്തിന്റെ ബലത്തിലായി വിശ്വാസം. ബുദ്ധിക്ക് ചൈതന്യവും മനസ്സിനു സ്ഥൈര്യവുമുണ്ടാകണേ എന്നു പ്രാർത്ഥിച്ചുകൊണ്ട് മനസ്സിൽ ഗായത്രി മന്ത്രം ജപിച്ചു നടന്നു. ഓരോ ചുവടു വയ്ക്കുമ്പോഴും ഈശ്വര കൃപയാൽ ഇത്ര ദൂരം കടന്നു കിട്ടി എന്നു സമാധാനിച്ചു.

പെട്ടെന്ന് ഒരമറൽ കേട്ടു. കാലുകൾ തളർന്നു, രോമങ്ങൾ എഴുന്നു നിന്നു. കൈത്തോക്കിൽ പിടി മുറുക്കി. അമറൽ വലതുഭാഗത്താണ്. സൂക്ഷിച്ചു നോക്കി. വലതുഭാഗത്ത് ഒരു മരത്തിന്റെ വെളുത്ത തായ്ത്തടിക്കടുത്ത് ഒരു കറുത്ത വലിയ ജന്തു ഒതുങ്ങി ഇരിക്കുന്നു. ഒരു വലിയ പട്ടി ജാഗ്രതയോടെ ഇരിക്കുന്നപോലെ. അമറൽ കുറേക്കൂടി വ്യക്തമായി കേട്ടു. അയാളുടെ ഓരോ രോമകൂപവും വിയർത്തു. കൈത്തോക്ക് അങ്ങോട്ട് ചൂണ്ടി. അമറൽ നിർത്തി പിറകോട്ട് നീങ്ങുന്നതായി തോന്നി – പൂച്ച ഇരയുടെ മേൽ ചാടി വീഴുന്നതിനുവേണ്ടി ശരീരം സ്പ്രിങ്ങ് പോലെ പിന്നിലേക്കു വലിക്കുന്ന രീതിയിൽ. നേരം ഏറെയുണ്ട്. നൊടിയിടയിൽ എന്തും സംഭവിക്കാം. ഒന്നുകിൽ മൃഗം എന്റെ മേൽ, അല്ലെങ്കിൽ എന്റെ വെടിയുണ്ട അതിന്റെ ദേഹത്ത്..... ഞാൻ വെടി വച്ചു.

മൃഗം നിലവിളിച്ചുകൊണ്ട് കുതിച്ചു. അതിന്റെ കറുത്ത തുകൽ കീറി മാറി, മനുഷ്യാകൃതി തെളിഞ്ഞു. മനുഷ്യൻ തന്നെ.... നല്ല സൈസുള്ള ഒരാൾ കുതിച്ചു ചാടി. അയാളുടെ തലയിൽ മണി മുഴങ്ങി.

കുട്ടിക്കാലത്ത് ഭൂതപ്രേതങ്ങളെ പേടിച്ചിരുന്നു. അക്കാലത്ത് രാത്രിയിലെ ഇരുട്ടിൽ സ്വന്തം വീട്ടിലും, ആൽച്ചുവട്ടിലുമെല്ലാം ഭൂതമുണ്ടെന്നു ശങ്കിച്ചിരുന്നു. ഹനുമൽസ്തോത്രം ചൊല്ലി ഭൂതത്തിൽ നിന്നു രക്ഷനേടാനുള്ള ഉപായവും ആരോ പഠിപ്പിച്ചു തന്നു. അതൊക്കെ പത്തുമുപ്പത് വർഷം മുമ്പത്തെ കാര്യം. എങ്കിലും ഈ അത്ഭുതത്തിനുമുന്നിൽ യുക്തിയെല്ലാം മറന്ന് പരമ്പരാഗത വിശ്വാസം പ്രബലമായി. മുട്ട് വിറയ്ക്കാൻ തുടങ്ങി. പെട്ടെന്ന് വായിൽ നിന്നു വാക്കുകൾ പുറപ്പെട്ടു. 'ജയ കപീശ, ജയ ഹനുമാൻ........'

കറുത്ത തുകൽ പൊളിച്ചു പ്രത്യക്ഷപ്പെട്ട ആ ജീവി ഹനുമാനെപ്പോലെ ചാടിച്ചാടി വന്ന് മനുഷ്യസ്വരത്തിൽ ശകാരിച്ചു. "നിന്റമ്മേടെ........" തെറിയോടൊപ്പം ഉച്ചത്തിൽ മണി മുഴങ്ങുന്ന ശബ്ദവും കേട്ടു.

മനുഷ്യസ്വരവും ജീവിതത്തിലെ നിത്യപരിചിത തെറികളും കേട്ട് ശ്വാസം നേരെ വീണു. ബുദ്ധിക്ക് വെളിവുണ്ടായി. കരയുന്ന സ്വരത്തിൽ ചോദിച്ചു. "പോസ്റ്റുമാനല്ലേ?" എന്നിട്ട് കൈത്തോക്ക് പോക്കറ്റിൽ വച്ചു.

കാൽ നടയായി തപാൽ വിതരണം നടത്തുന്ന പോസ്റ്റുമാന്റെ കയ്യിലെ വടിയുടെ അറ്റത്തെ കിങ്ങിണി കിലുങ്ങി. വീണ്ടും ശകാരം തുടങ്ങി "ഓടെടാ തെണ്ടീ. ചുടലമാടാ, നിന്റമ്മേടെ... എടാ പ്രേതമേ, നീ സാറിന്റെ രൂപത്തിൽ വന്നിരിക്കുകയാണെന്നിനിക്കറിയാം, കേട്ടോടാ."

ചുമച്ചിട്ട് ഞാൻ വിളിച്ചു പറഞ്ഞു. "പോസ്റ്റുമാൻ കമ്പിളി പുതച്ചുറങ്ങകയായിരുന്നോ? ഉറക്കെ കൂർക്കം വലിക്കുന്നുണ്ടായിരുന്നു!"

അയാളും പേടി മാറ്റുന്നതിനായി പോക്കറ്റിൽ നിന്ന് തീപ്പെട്ടി എടുത്ത് ഒരു കൊള്ളി കത്തിച്ച് എന്റെ മുഖം കാണത്തക്ക വിധത്തിൽ പിടിച്ചു. എന്നിട്ടു ചോദിച്ചു. "റ്റി.ബി.യിലേക്ക് എന്തു ദൂരം വരും ?"

പോസ്റ്റുമാൻ സംശയ നിവൃത്തിക്കായി ഒരു തവണ വീണ്ടും മണി കിലുക്കി. എന്നിട്ട് ആശ്വാസത്തോടെ പറഞ്ഞു – "അതോ ഏമാന്നേ പെരുമഴ വന്നപ്പോൾ മരത്തിനടിയിൽ മറഞ്ഞു നിൽക്കുകയായിരുന്നു....... റ്റി.ബി.യിലേക്ക് അര മൈൽ ദൂരമേയുള്ളു. ........ ഏമാൻ റ്റി.ബി.യിലേക്കാണോ?"

"അതേ."

നിമിഷനേരത്തെ പിരിമുറക്കത്താൽ ശരീരം ബലഹീനമായി. പോക്കറ്റിൽ നിന്ന് ഒരു സിഗററ്റെടുത്ത് കത്തിച്ച് അല്പം വിശ്രമിക്കാൻ പറ്റിയ ഒരു പാറയുണ്ടോ എന്നു നോക്കി. പോസ്റ്റുമാൻ കമ്പിളി വിരിച്ചു.

അയാളുടെ കമ്പിളിയിലിരുന്ന്, അയാൾക്കൊരു സിഗററ്റ് നീട്ടിക്കൊണ്ട് ഞാൻ ചോദിച്ചു– "നിങ്ങൾ പേടിച്ചുപോയോ?........ സ്വപ്നം കാണുകയായിരുന്നോ?"

"അല്ലേമാന്നേ." പോസ്റ്റുമാൻ വിശ്വാസത്തോടെ പറഞ്ഞു "ഈ വഴിയിൽ ഭൂതപ്രേതങ്ങളുണ്ട്..... ചതിക്കും. രൂപം മാറും. ചിലപ്പോൾ ചൂളം വിളിക്കും, ചിലപ്പോൾ ചെവിക്കടുത്ത് വെടി പൊട്ടിക്കും..... ദേ കേട്ടോ?"

"ഇപ്പോൾ കേട്ടത് ഏതോ മരക്കൊമ്പ് ഒടിഞ്ഞ ശബ്ദമാണെന്ന് തോന്നുന്നു." ഞാൻ അയാളെ ബോധ്യപ്പെടുത്താൻ ശ്രമിച്ചു.

"അല്ലേമാന്നെ. രാത്രിയിൽ ആര് മരക്കൊമ്പൊടിക്കും?"

പോസ്റ്റുമാൻ ശഠിച്ചു "ഇത് അവൻ തന്നെ"

"കാട്ടിൽ മൃഗങ്ങളെയും കണ്ടുമുട്ടാറില്ലേ?"

"ഉണ്ട്. കാടല്ലേ! കണ്ടുമുട്ടും. കാട് മൃഗങ്ങളുടെ വീടല്ലേ. കരടി, കടുവ.... അതിനെയൊക്കെ കാണും. പക്ഷെ ഭൂതപ്രേതങ്ങളേ തെമ്മാടിത്തരം കാണിക്കുകയുള്ളു."

ഞാൻ ചോദിച്ചു "മൃഗങ്ങളെയോ പ്രേതങ്ങളെയോ കണ്ടാലെന്തു ചെയ്യും?"

"എനിക്കൊരു പേടിയുമില്ലേമാന്നേ. ഇത് ബ്രിട്ടീഷുകാരുടെ കിങ്ങിണിയാണ്. ഇതിന്റയൊച്ച കേട്ടാൽ ഭൂതം, പ്രേതം, കടുവാ ഒന്നും അടുക്കുകയില്ല. ഏമാന്നേ, ബ്രട്ടീഷുകാരുടെ പ്രതാപം അപാരം! ഇരുപത്തഞ്ച് കൊല്ലം മുമ്പാണ് ആദ്യമായി ഇവിടെ തപാൽ തുടങ്ങിയത്. ഇന്നും അവരുടെ കിങ്ങിണിയാണുപയോഗിക്കുന്നത്. അന്ന് ആപത്ത് കൂടുതലായിരുന്നു. ഇപ്പോളെന്തിരിക്കുന്നു! അന്നും വൈകുന്നേരം എട്ടുമണിക്ക് 'മഗര'യിൽ നിന്ന് തപാലെടുത്ത്, 'ഡബ്ൾ – അപ്പ്' ചെയ്ത് വെളുപ്പിനേ നാലുമണിക്ക് 'മാൻകോട്ടി'ലെത്തിക്കുമായിരുന്നു. അന്നൊരിക്കൽ ഇവിടെ ഒരു വലിയ കടുവ ഉണ്ടായിരുന്നു. അൽമോറയിൽ ചെന്ന് റിപ്പോർട്ടു ചെയ്തു. അക്കാലത്ത് തപാലാപ്പീസർ അസ്സൽ ബ്രിട്ടീഷുകാരനായിരുന്നു. അവരൊക്കെ അങ്ങേയറ്റം ദയവുള്ളവരായിരുന്നു. ഉടൻ തന്നെ സായ്പ് ഉത്തരവിട്ടു – രാത്രിയിൽ കാട്ടിൽ പേടി തോന്നും. അതുകൊണ്ട് എല്ലാ തപാൽ ശിപായിമാർക്കും മണിയുടെ എണ്ണം കൂട്ടിക്കൊടുക്കണം. നേരത്തെ നാല് മണികളേ ഉണ്ടായിരുന്നുള്ളു, അപ്പോൾ മുതൽ എട്ടായി. സർക്കാർ ശിപായിയോടടുക്കാൻ ഭൂതപ്രേതങ്ങൾക്കോ, കരടി – കടുവകൾക്കോ കഴിയുമോ? സർക്കാരിന്റെ തപാൽ തലയിൽ വച്ചിരിക്കുമ്പോൾ ആരെ പേടിക്കണം?"

സിഗററ്റ് വലിച്ചു തീർന്നിട്ട് അയാൾ വീണ്ടും പറഞ്ഞു "ഇപ്പോൾത്തന്നെ ഏമാൻ കണ്ടില്ലേ?" തെമ്മാടി മരക്കൊമ്പ് ഒടിച്ചതു കണ്ടില്ലേ? ഒക്കുമായിരുന്നെങ്കിൽ പൊക്കി തറയിലടിച്ചേനേ. പക്ഷേ, നമ്മൾ കരുതലോടെയാണല്ലോ ഇരിക്കുന്നത്. ഒന്നു ശ്വാസം വിടാൻ വേണ്ടി കിടന്നപ്പോഴും കിങ്ങിണി കയ്യിൽ പിടിച്ചിരുന്നു. കിങ്ങിണി നാദം കേട്ടപ്പോൾ തെണ്ടിയുടെ അഡ്രസ്സില്ലാതായി. ഏമാന്നേ, മിനിഞ്ഞാന്ന് രാത്രിയിൽ തപാലും വടിയും വഴിയരുകിൽ വച്ചിട്ട് മൂത്രമൊഴിക്കാനിരുന്നു. ആസമയത്ത് ചുടലമാടൻ ഒരടി. ഞാൻ പിറകോട്ട് വീണു, കൈ കിങ്ങിണിയിൽ മുട്ടി. ഞൊടിയിടയിൽ അവനെ കാണാതായി."

സിഗററ്റ് വലിച്ചു തീർന്നപ്പോൾ ഞാനെഴുന്നേറ്റു. റ്റി.ബി.യിലേക്കു നടന്നു. ഭയം മൂലം കൈ വിറച്ചതിനാൽ കൈത്തോക്കിന്റെ ഉന്നം പിഴച്ചതിന് ദൈവത്തിനു നന്ദി പറഞ്ഞു. കമ്പിളി പുതച്ച് കൂർക്കം വലിച്ചു കിടന്ന പോസ്റ്റുമാന്റെ ദേഹത്ത് വെടിയേറ്റിരുന്നെങ്കിൽ.....?

നേട്ടത്തിനും കോട്ടത്തിനും ഭഗവാനോടു നന്ദി പറയണം. എന്നാൽ പോസ്റ്റുമാന് ബ്രിട്ടീഷുകാരുടെ കിങ്ങിണിയൊഴികെ ഒന്നിലും വിശ്വാസമില്ല. ഭഗവാനും ബ്രിട്ടീഷുകാരുടെ കിങ്ങിണിയും – ഇതിലേതാണു വലുത്?.......വിശ്വാസത്തിന്റെ ഈ കലഹത്തിൽ വിശ്വാസം തന്നെ തീർപ്പ് കല്പിക്കട്ടെ.

# ജയത്തിലെ തോൽവി

"വക്കീൽപ്പണിയിൽ ന്യായാന്യായങ്ങൾക്ക് അത്രയൊന്നും പ്രാധാന്യമില്ല; നിയമത്തിന്റെ അടവുകളിലൂടെ കേസ് ജയിക്കുന്നതും തോൽക്കുന്നതുമാണ് പ്രധാനം." വക്കീൽ സാർ ചാരുകസേരയിൽ കിടന്നുകൊണ്ട് പറഞ്ഞു "എന്നാൽ കേസ് ജയിച്ചിട്ടും മനസ്സ് തോൽവി സമ്മതിക്കുകയാണെങ്കിൽ മനുഷ്യൻ സ്വയം വിലകെട്ടവനായിപ്പോകും. കക്ഷിയുടെ കയ്യിൽ നിന്നു കിട്ടിയ പണം വലിച്ചെറിയാൻ തോന്നും."

വക്കീൽ സാർ പിടലി കസേരയുടെ ചാരിനു പിറകിലാക്കി കുടഞ്ഞു. ഗ്ലാനി മൂലം കുനിഞ്ഞ കഴുത്ത് നിവർത്തിപ്പിടിക്കാൻ വേണ്ടി തലയ്ക്കുള്ളിലെ ഭാരമൊഴിവാക്കാൻ ശ്രമിക്കുന്നതുപോലെ തോന്നി. കൈമുട്ട് മേശപ്പുറത്ത് വച്ച് കൈത്തലം കരണത്തു താങ്ങി, മനസ്സിലേയും മസ്തിഷ്കത്തിലേയും ഭാരമൊഴിവാക്കാൻ വേണ്ടി സംസാരിച്ചു തുടങ്ങി. കോടതി ശൈലിയിൽ പറഞ്ഞ കാര്യങ്ങളുടെ സാരമിതാണ്–

ആ പയ്യൻ – പയ്യനല്ല; നല്ല ചെറുപ്പക്കാരൻ – ഇരുപത് വയസ്സുകാരൻ ബുദ്ധിയിൽ പയ്യൻ തന്നെ – തിലോക് സിംഹ് 'ബഡോരി'ഹൈസ്കൂളിൽ മെട്രിക് പരീക്ഷയ്ക്കു പഠിക്കുകയായിരുന്നു. 'ബഡോരി' അൽമോറ ജില്ലയിൽ വാഗേശ്വർ കഴിഞ്ഞു 'വേരിനാഗ്' റോഡിലെ ചെറിയൊരു ഗ്രാമമാണ്. എങ്കിലും അവിടെ ഒരു ഹൈസ്കൂളുണ്ട്. റോഡിനിരുവശവും നേർക്കുനേരെ പത്തിരുപത് കടകളുണ്ട്. കടകളുടെ മുകളിലത്തെ നിലകളിലും, പിറകലെ മുറികളിലും കച്ചവടക്കാർ കുടുംബസമേതം പാർക്കുന്നു. രണ്ടുമൂന്ന് തുണിക്കട, മൂന്നു നാല് പലവ്യഞ്ജനക്കട; ഈ കടകളിൽ കലപ്പയുടെ കൊഴു മുതൽ മരുന്നുകൾ വരെ ലഭ്യമാണ്. രണ്ടു മൂന്ന് സ്റ്റേഷനറിക്കടകൾ, തയ്യൽക്കട, ചെരിപ്പുകട, ഇരുമ്പുകട. പർവത പ്രദേശത്ത് വഴിവക്കിൽ ധാരാളം ചായക്കടകളുണ്ട്. രണ്ടു രണ്ടര വർഷമായി ആറേഴ് പഞ്ചാബി അഭയാർത്ഥികൾ അവിടെ താമസം തുടങ്ങിയതോടെ അന്തരീക്ഷത്തിനു നിറപ്പകിട്ടേറി. ഇടയ്ക്കിടയ്ക്ക് ഗ്രാമഫോൺ റിക്കാർഡുകളും ബാറ്ററികൊണ്ട് പ്രവർത്തിക്കുന്ന റേഡിയോയും പലതരം സിനിമാപ്പാട്ടുകൾ കേൾപ്പിക്കുന്നു.

അൽമോറയിൽ മുസ്ലീങ്ങൾ നന്നെ കുറവാണ്. ഉള്ളവർ മിക്കവാറും തയ്യൽ, മേസ്തിരിപ്പണി, ചെണ്ടകൊട്ട്, മുതലായ ജോലികൾ ചെയ്യുകയും ഇത്തരം ചെറു ഗ്രാമങ്ങളിൽ ഒതുങ്ങിക്കഴിയുകയും ചെയ്യുന്നു.

ബ്രാഹ്മണരും ക്ഷത്രിയരും അയിത്തജാതിക്കാരുടെ കയ്യിൽ നിന്ന് വെള്ളം വാങ്ങിക്കുടിക്കാത്തതു പോലെ ഇവരോടും അയിത്തം പാലിക്കുന്നുണ്ട്, അല്പം കുറവാണെന്നു മാത്രം. അവിടുത്തെ മുസ്ലീങ്ങൾ ദേവീദേവന്മാരുടെ പേരിലാണ് സത്യം ചെയ്യുന്നത്. പർദ്ദാ സമ്പ്രദായവും അതുപോലുള്ള മറ്റു പല സമ്പ്രദായങ്ങളും അവർ സ്വീകരിച്ചിട്ടില്ല. ചില സ്ത്രീകളും പെൺകുട്ടികളും പൈജാമയും ധരിക്കുന്നു.

പർവത പ്രദേശത്തെ നഗരങ്ങളിൽ രാജ്യത്തെ വ്യാവസായിക നഗരങ്ങളിലെപ്പോലെയുള്ള സമൃദ്ധി ഇല്ല. എന്നാൽ ഗ്രാമങ്ങളിൽ കൃഷിക്കാർക്ക് സ്വന്തം ഭൂമിയുള്ളതിനാൽ കിഴക്കൻ ഗ്രാമങ്ങളിലെപ്പോലെ ദാരിദ്ര്യവുമില്ല. ആളുകളുടെ മനസ്സ് നിരാശാനിമഗ്നവുമല്ല. പഠിക്കാനും ഉയരാനുമുള്ള സന്നദ്ധത ബാക്കി നിൽക്കുന്നു. ബഡോരി ഹൈസ്കൂളിലെ മിക്ക കുട്ടികളും ചോറോ ചപ്പാത്തിയോ വീട്ടിൽ നിന്നു കൊണ്ടുവരും. സമ്പന്നകുടുംബങ്ങളിലെ കുട്ടികൾ ബോഡിങ്ങിൽ കഴിയുന്നു. തിലോക്സിംഹ് ബാരിയായിലെ കരാറുകാരന്റെ ഏകമകനാണ്. അവൻ ബോഡിങ്ങിൽ കഴിയുന്നു.

ഹൈസ്കൂളും ബോഡിങ്ങും ബഡോരിയിലെ പാർപ്പിടങ്ങളിൽ നിന്ന് അല്പമകലെയാണ്. സന്ധ്യയാകുമ്പോൾ കുട്ടികൾ ചായയ്ക്കും സിഗററ്റിനും മറ്റുമായി ബസാറിലെത്തും. കടകളിൽ കയറി ഇരുന്നും വഴിപോക്കരെ കളിയാക്കിയും, കടകളുടെ മുകളിലെ വസതികളിലെ ജനലിലൂടെ നോക്കിയും രസിച്ചുപോന്നു. അഭയാർത്ഥിയായ മോത്തീറാമിന്റെ റേഡിയോയിൽ നിന്ന് പാട്ടും വാർത്തകളും കേൾക്കും.

തിലോക്സിംഹ് ഒന്നാമത് വലിയ കരാറുകാരന്റെ മകൻ, പോരാഞ്ഞതിന് കയ്യും കാലും ഇളകാൻ വെമ്പുന്ന പ്രായം. അവൻ മിക്കപ്പോഴും മൂന്നുനാല് കൂട്ടുകാരാൽ അനുഗതനായി പൂവൻകോഴിയെപ്പോലെ തലയുയർത്തിപ്പിടിച്ച്, ചുറ്റും നോക്കി നടക്കും. അവൻ ചായ കുടിക്കുമ്പോൾ കൂട്ടുകാർക്കും വാങ്ങിക്കൊടുക്കും. അവൻ സിഗററ്റ് പായ്ക്കറ്റ് വാങ്ങി കൂട്ടുകാർക്കും വിതരണം ചെയ്തിട്ട്, ഒഴിഞ്ഞ പായ്ക്കറ്റ് ഫുട്ബാൾ പോലെ തട്ടിത്തെറിപ്പിക്കും. കൂട്ടുകാർ അവനെ സന്തോഷിപ്പിക്കാൻ വേണ്ടി പറയും "കൺട്രാക്റ്റർ കണ്ണു വയ്ക്കുന്ന പെണ്ണ് രക്ഷപ്പെട്ടു പോവുകയില്ല." തിലോക്സിംഹ് രണ്ടു കയ്യും അരയ്ക്ക് വച്ചു കൊണ്ട്, പിടലി വെട്ടിച്ച്, കൃഷ്ണമണി വലത്തേ കോണിലാക്കി, സിഗററ്റ് ചുണ്ടിന്റെ ഇടതു മൂലയ്ക്കു വച്ചു കൊണ്ട് താല്പര്യത്തോടെ മറുപടി പറയും "ങാ,അത് പ്രത്യേകിച്ച് പറയാനുണ്ടോ?...... ആരെ പേടിക്കണം?"

തയ്യൽക്കാരൻ ബഷീറിന് വാർദ്ധക്യത്തിലെ വിവാഹത്തിലുണ്ടായ ഏകമകൾ നജ്മ എന്ന നാജു യൗവനത്തിന്റെ പടിവാതിലിലെത്തി. സ്വർണ്ണ നിറം, നീണ്ട കണ്ണുകൾ. കറുത്ത റൊട്ടിയും സാദാ ചപ്പാത്തിയും പരുക്കൻ അരിയും കഴിച്ചിട്ടും അവളുടെ ശരീരത്തിനു രക്തവർണ്ണവും സ്നിഗ്ധതയും കൈവന്നത് അത്ഭുതം തന്നെ. മെലിഞ്ഞ ദേഹം

കൊഴുത്തു തുടങ്ങിയതേയുള്ളു, എങ്കിലും മാറിടം വളർന്നു കഴിഞ്ഞു. ഓടാനും ചാടാനും മടി. കുട്ടിക്കാലത്ത് ഒപ്പം കളിച്ച ആൺകുട്ടികളെയും എടുത്തു കൊണ്ടു നടന്ന മുതിർന്ന പുരുഷന്മാരെയും കാണുമ്പോൾ നാണം തോന്നുന്നു.

ബഷീറും ഭാര്യയും മകളുടെ പെട്ടെന്നുള്ള വളർച്ചയിൽ ഉത്കണ്ഠാകുലരായി. മഴക്കാലത്ത് മത്തങ്ങാ വള്ളി അതിവേഗം വളരുന്നതുപോലെ നാജു വളർന്നു. പൊക്കം അമ്മയേക്കാൾ രണ്ടംഗുലം കൂടുതൽ. ഗരുഡിലോ, ബേരിനാഗിലോ ബാഗേശ്വരിലോ സോമേശ്വരിലോ അൽമോറയിലോ പോകാൻ ബഷീറിനവസരം കിട്ടിയിരുന്നെങ്കിൽ മകൾക്ക് ഒരു ചെറുക്കനെ അന്വേഷിച്ചു കണ്ടു പിടിച്ചേനേ. എന്നാൽ ഒഴിവ് കിട്ടേണ്ടേ? പെണ്ണിന്റെ നിക്കാഹിന് മൂന്നുനാല് വസ്ത്രങ്ങൾ, പാത്രങ്ങൾ മുതലായവ ആവശ്യമാണ്. ഇതുവരെ തയ്യൽ മെഷീന്റെ കടം വീട്ടിത്തീർക്കാൻ കഴിഞ്ഞില്ല. രൂപയ്ക്ക് കഷ്ടിച്ച് രണ്ടുസേർ ധാന്യം കിട്ടും. തയ്യൽക്കൂലി കൂട്ടിക്കൊടുക്കാൻ ആരും തയ്യാറല്ല. ഒരു ദിവസം ജോലി മുടങ്ങിയാൽ പട്ടിണിയാകും. ബഷീറും ഭാര്യയും മകളും ഒരുമിച്ച് ജോലി ചെയ്യുന്നതു കൊണ്ടാണ് എന്തെങ്കിലും വരുമാനമുണ്ടാകുന്നത്. ബഷീർ തുണി വെട്ടിത്തയ്ക്കും. പിൻവശത്തെ മുറിയിലിരുന്ന് അമ്മയും മകളും നൂലോടിക്കുക, ബട്ടൺ പിടിപ്പിക്കുക മുതലായ ജോലികൾ ചെയ്യും.

നാജു കാരണം സ്കൂളിലെ കുട്ടികൾ മസൂദിന്റെയും ലഖീറാമിന്റെയും കടയിൽ പോകാതെ തുണി തയ്പിക്കാൻ ബഷീറിന്റെ കടയിലെത്തും. ബഷീറിന് തന്റെ സാമർത്ഥ്യത്തിൽ അഭിമാനം തോന്നി. അയാൾ 'അള്ളാഹുവിന്റെ കൃപ'യാണെന്നു കരുതി ഉത്സാഹത്തോടെ പരിശ്രമിച്ചു. പക്ഷേ,നാജുവിന് എല്ലാം നന്നായറിയാമായിരുന്നു. അവളുടെ മനസ്സ് ഇക്കിളികൊള്ളുമായിരുന്നു. പിൻവശത്തെ കാട്ടിൽ നിന്ന് വിറക് കൊണ്ടു വരാനോ കാണാതായ കോഴിയെ തിരയുവാനോ കുളത്തിൽ നിന്നു വെള്ളം കൊണ്ടുവരാനോ പോകുമ്പോൾ പയ്യന്മാർ ഒരു നാണവുമില്ലാതെ തുറിച്ചു നോക്കുകയും ആംഗ്യം കാണിക്കുകയും അർത്ഥം വച്ച് സംസാരിക്കുകയും ചെയ്താൽ അവൾക്കു ദേഷ്യം വരും. ചിലപ്പോൾ മാനം രക്ഷിക്കാൻ വേണ്ടി ചീത്ത പറയുകയോ കല്ലെറിയുകയോ ബാപ്പയോടു പറയുമെന്ന് ഭീഷണിപ്പെടുത്തുകയോ ചെയ്യും.

നാജുവിനെ കാണാമെന്ന ഉദ്ദേശത്തോടെ തിലോക്സിംഹ് രണ്ടു മൂന്ന് ഷർട്ടും പൈജാമയും ഒരു കോട്ടും ബഷീറിനെക്കൊണ്ട് തയ്പിച്ചു. കോട്ടിന്റെ കൈയോ കോളറോ ശരിയാക്കിക്കൊടുക്കണമെന്ന വ്യാജേന കൂടെക്കൂടെ കടയിൽ ചെല്ലും. ചിലപ്പോൾ മുട്ട വാങ്ങാനെന്ന ഭാവത്തിൽ പിൻവശത്തു നോക്കി വിളിക്കും. നാജുവിന് കാര്യം മനസ്സിലാകും. തിലോക്സിംഹിനെ അവൾക്കിഷ്ടമാണ്. അയാൾക്ക് നല്ല പ്രൗഢിയുണ്ട്. എങ്കിലും തിലോക് സിംഹിനെ ശുണ്ഠിപിടിപ്പിക്കാൻ വേണ്ടി ഒന്നുകിൽ അവൾ മറഞ്ഞു നിൽക്കും, അല്ലെങ്കിൽ മുഖം കുനിച്ചു

നിൽക്കും. തിലോക്സിംഹിന്റെയും മറ്റുപല പയ്യന്മാരുടെയും പേര് അവൾ മനസ്സിലാക്കിക്കഴിഞ്ഞു. പയ്യന്മാർ അവൾ കേൾക്കെ പരസ്പരം പേര് വിളിക്കുമായിരുന്നു.

ഒരു ഞായറാഴ്ച രാവിലെ തിലോക്സിംഹ് മൂന്നു നാലു കൂട്ടുകാരെയും കൊണ്ട് ചായ കുടിക്കാൻ കടയിൽ പോയി. നാജു ലഖിയുടെ കടയിൽ നിന്ന് വലിയ കലത്തിൽ മോര് വാങ്ങി രണ്ടു കൈകൊണ്ടും താങ്ങിപ്പിടിച്ച് നടന്നു വരികയായിരുന്നു. തിലോക്സിംഹ് അവളെ കടാക്ഷിച്ചുകൊണ്ടു പറഞ്ഞു "മോരിനു വേണ്ടി ഇത്രയും കഷ്ടപ്പെടുന്നതെന്തിന് ? വേണമെങ്കിൽ പാലിൽ കുളിപ്പിക്കാം."

"നിന്റമ്മയെ കുളിപ്പിക്ക്." നാജു പിറകോട്ട് തിരിഞ്ഞ് കോപിച്ച് പറഞ്ഞു. എന്നിട്ട് പെട്ടെന്ന് കടയിലേക്ക് കയറി.

കൂട്ടുകാരുടെ മുമ്പിൽ തിലോക് അപമാനിതനായി. അയാൾ തോൾ ചലിപ്പിച്ച്, കിളിർത്തു വരുന്ന മീശ തടവിക്കൊണ്ട് കൂട്ടുകാർ കേൾക്കെ പറഞ്ഞു "ശരി! ഹറാം പിറന്നവളെ കണ്ടോളാം........"

തിലോക്സിംഹ് നാജുവിനെ ഒരു പാഠം പഠിപ്പിക്കാനവസരം കാത്തു കഴിയുകയായിരുന്നു. വൈകുന്നേരം ചിലപ്പോൾ നാജു അല്ലെങ്കിൽ അവളുടെ അമ്മ കടകൾക്കു പിന്നിലെ കാട്ടിൽ വിറക് ശേഖരിക്കാൻ പോകാറുണ്ടെന്ന് അവനറിയാമായിരുന്നു. പക്ഷെ, പെണ്ണുങ്ങൾ ഒറ്റയ്ക്കല്ല, രണ്ടും മൂന്നും പേർ ചേർന്നാണ് പോകുന്നത്. അവൻ കാത്തിരുന്നു മുഷിഞ്ഞു. ഒരു ദിവസം വൈകുന്നേരം ക്ലാസ്സിൽ പഠിച്ചുകൊണ്ടിരുന്നപ്പോൾ, നാജുവിന്റെ അമ്മ രണ്ട് അയൽക്കാരികളുടെ കൂടെ വിറകിനു കാട്ടിൽ പോകുന്നത് അവൻ ജനലിലൂടെ കണ്ടു. അവൻ സ്കൂളിൽ നിന്നു പോന്നു. ബസാറിലെ വീടുകളുടെ പിന്നിലെ പച്ചക്കറി കൃഷി ചെയ്യുന്ന വയലിലൂടെ പതുങ്ങിപ്പതുങ്ങി വന്ന് ബഷീറിന്റെ കടയുടെ പിന്നിലെ വാതിൽക്കലെത്തി. നാജുവിന്റെ ഉമ്മ മുറ്റത്തു നിന്ന് കതകിന്റെ കൊളുത്തിട്ടിട്ടാണ് പോയത്. തിലോക് അമർത്തി തള്ളിയപ്പോൾ കതക് തുറന്നുപോയി. നാജു പിന്നിലെ മുറിയിൽ കതകിനടുത്തിരുന്ന് ഷർട്ടിന്റെ ബട്ടൺ തുന്നുകയായിരുന്നു. കടയ്ക്കുള്ളിൽ നിന്ന് മെഷീനിന്റെ ശബ്ദം കേൾക്കുന്നുണ്ടായിരുന്നു. കതക് നേർക്കുനേരെ അല്ലാഞ്ഞതിനാൽ കട കാണാൻ കഴിയുമായിരുന്നില്ല.

തിലോക് സിംഹ് കൈകുത്തി നീങ്ങി മുറിക്കകത്ത് പ്രവേശിച്ചു. നിഴൽ വീണപ്പോൾ നാജു തലയുയർത്തി നോക്കി. മുഖം വിളറി. തിലോക്സിംഹ് അവളുടെ മുമ്പിൽ മുട്ടുകുത്തി ഇരുന്നു. അടക്കിയ സ്വരത്തിൽ ചോദിച്ചു "ഇനി പറയൂ....."

നാജുവിന്റെ ശ്വാസഗതി വർദ്ധിച്ചു. പിന്നോട്ട് നിരങ്ങിക്കൊണ്ട് പതിഞ്ഞ സ്വരത്തിൽ ഭീഷണിപ്പെടുത്തി "ഞാൻ ബാപ്പയെ വിളിക്കും."

"വിളിക്ക്." തിലോക് സിംഹ് ധിക്കാരപൂർവ്വം പറഞ്ഞു "ഇവൾ വിളിച്ചിട്ടാണ് ഞാൻ വന്നതെന്നു പറയും. ഉമ്മാ ഇവിടില്ല, വരൂ എന്ന് എന്നോട്

പറഞ്ഞെന്ന് പറയും."

"ഞാൻ നിങ്ങടെ കാല് പിടിക്കാം. ഇവിടുന്ന് പോകൂ." നാജു കൈ കൂപ്പി യാചിച്ചു.

"എന്തിന്? .....നീ മറ്റെല്ലാവരോടും ചിരിക്കുകയും സംസാരിക്കുകയും ചെയ്യുന്നു. ഞാനെന്തു നീചകൃത്യം ചെയ്തു?... ഞാൻ താണ ജാതിക്കാരനാണോ?.... ഞാൻ നിനക്കുവേണ്ടി പ്രാണൻ കളയാനൊരുക്കമാണ്." തിലോക് പുഞ്ചിരിയോടെ നാജുവിന്റെ കൈത്തണ്ടയിൽ പിടിക്കാനായി കൈ നീട്ടി.

"കള്ളം! ഞാനാരോടു സംസാരിക്കുന്നു?"

"അന്ന് എന്നെ ചീത്ത പറഞ്ഞതെന്തിന് ?"

"അത്.... നിങ്ങൾ എല്ലാവരുടെയും മുമ്പിൽ വച്ച്......" അവൾ മൗനം പൂണ്ടു.

"ങാ, പോകട്ടെ. ഇത് നമ്മൾ രണ്ടും മാത്രമേ അറിയൂ. വേറേയാരുമറിയുകയില്ല." തിലോക് അവളുടെ കണ്ണുകളിൽ നോക്കി.

"ഞാൻ നിങ്ങളുടെ കാല് പിടിക്കാം. ഇവിടുന്ന് പോകൂ." ഒതുങ്ങിക്കൂടിക്കൊണ്ട് നാജു വീണ്ടും യാചിച്ചു "ബാപ്പ കേൾക്കും .... ആരെങ്കിലും വരും."

"എങ്കിൽ വെളിയിൽ വച്ചു കാണണം. നാളെ സന്ധ്യയ്ക്ക് ശേഷം ആൽച്ചുവട്ടിൽ വരണം."

"അയ്യോ! ഇപ്പോൾ പോകൂ." നാജു വീണ്ടും കൈകൂപ്പി.

തിലോക് സിംഹിന്റെ ശരീരം പ്രകമ്പനം കൊണ്ടു. "എങ്കിൽ സത്യം ചെയ്യ്. കൈ നീട്ട്."

നാജു പേടിച്ച് കൈ നീട്ടി..... തിലോക് അവളുടെ കൈ പിടിച്ചു വലിച്ചടിപ്പിച്ചു. അവളുടെ തല പിടിച്ച്, ചുണ്ടുകളിൽ ചുണ്ടുരസിക്കൊണ്ട് പിറുപിറുത്തു "നീ എന്റേതായി. ഓർമ്മിച്ചോളൂ" അവൻ വന്ന രീതിയിൽത്തന്നെ തിരികെ പോയി.

തിലോക്സിംഹ് പോയിക്കഴിഞ്ഞപ്പോൾ നാജുവിന് ജീവൻ തിരികെ കിട്ടി, വിറയൽ നിന്നു. പേടിയകറ്റാൻ വേണ്ടി വാതിൽ ചാരി കൊളുത്തിട്ടു. അവളാലോചിച്ചു – കഷ്ടം! എന്താണ് സംഭവിച്ചത്? തുണിയും സൂചിയും അപ്പോഴും കയ്യിലുണ്ട്. എന്നാൽ കണ്ണുനിറയുകയും തല കറങ്ങുകയും ചെയ്യുന്നതിനാൽ ഒന്നും കാണാൻ കഴിയുന്നില്ല. ചുണ്ടിൽ മുളകരച്ചു തേച്ച പോലെ.....ഹോ, ആരെങ്കിലും കണ്ടെങ്കിൽ....?

"മോളെ, ബട്ടൺ പിടിപ്പിച്ചെങ്കിൽ കൊണ്ടുവാ."

നാജു അതു കേട്ടു. വരണ്ട തൊണ്ട നനച്ചു കൊണ്ടു പറഞ്ഞു "ഇപ്പം കൊണ്ടുവരാം." പറഞ്ഞെങ്കിലും തുന്നാൻ പറ്റുന്നില്ല. ഒരു വിധത്തിൽ ആ ജോലി തീർത്തിട്ട് ബാപ്പയുടെയടുത്ത് ചെന്ന് പറഞ്ഞു "എനിക്ക് കലശലായ തലവേദന. കണ്ണ് നേരെ നിൽക്കുന്നില്ല."

നാജു കട്ടിലിൽ കയറിക്കിടന്നു. കണ്ണടച്ചുകിടന്ന് ആലോചിച്ചു – 'ആരെങ്കിലും കണ്ടിരുന്നെങ്കിൽ.....!' പിന്നീട് വിചാരിച്ചു–'മറ്റുള്ള പിള്ളേർ വെറും അലവലാതികൾ. ഇയാൾക്ക് തന്റേടമുണ്ട്.' അവൾ വളരെ നേരം ആലോചിക്കുകയും ഭാവനയിൽ മുഴുകുകയും ചെയ്തു. മറ്റാർക്കും അറിയാൻ പാടില്ലാത്ത ഒരു കാര്യം അവൾക്ക് മാത്രമായുണ്ടെന്ന് അവളാലോചിച്ചു. 'ഞാൻ നിനക്കുവേണ്ടി പ്രാണൻ കളയാനൊരുക്കമാണ്'– ഈ വാക്യം കാതിൽ മുഴങ്ങിക്കൊണ്ടിരുന്നു. അവൾ തന്റെ ചുണ്ടുകളിൽ നാക്കോടിച്ചു രുചിച്ചു. നാണം തോന്നി. 'നീ എന്റേതായി, ഓർമ്മിച്ചോളൂ.' എന്നു പറഞ്ഞതും ഓർമ്മ വന്നു.

നാജു ബാപ്പയുടെയും ഉമ്മയുടെയും കണ്ണിൽപെടാതെ ഒഴിഞ്ഞു നടക്കാൻ ശ്രമിച്ചു. അവളുടെ മുഴുത്ത മാറിടത്തിനുള്ളിൽ ഒളിച്ചു വച്ചിരിക്കുന്ന സംഗതി അവർ ഊഹിച്ചു കണ്ടുപിടിച്ചാലോ! അന്നു രാത്രി ഉമ്മയുടെയടുത്ത് കിടക്കുമ്പോൾ ഉമ്മയ്ക്കും തനിക്കുമിടയിൽ ഒരു വലിയ തോടുള്ളതായി തോന്നി. തന്റെ ജീവിതം വേർപെട്ടു പോയതുപോലെ മാറിക്കിടന്നുറങ്ങാൻ ആഗ്രഹം തോന്നി. ഉമ്മയോടു പറ്റിച്ചേർന്നു കിടക്കുന്നതെന്തിന്? നാളെത്തെ വാഗ്ദാനം എങ്ങനെ പാലിക്കും? പ്രേതസഞ്ചാരമുള്ള ആലിന്റെ ചുവട്ടിൽ ഭയം കാരണം ആരും വരികയില്ല..... പ്രേതം വന്നാലോ?........ ഓ, ഭൂതവും പ്രേതവുമൊന്നും വരികയില്ല. സന്ധ്യയ്ക്ക് അല്പ നേരത്തേക്ക് വീടിനു പുറത്തിറങ്ങാൻ പല ഉപായങ്ങളും ചിന്തിച്ചു നോക്കി.

അടുത്ത ദിവസം വൈകുന്നേരം നാജുവിന്റെ ഉമ്മ വസ്ത്രവ്യാപാരിയായ ഉബൈദുള്ളയുടെ വീട്ടിൽ പോയി. ഉബൈദിന്റെ മരുമകൾ പ്രസവിച്ചു. സൂര്യനസ്തമിച്ചു കഴിഞ്ഞാൽ ബഷീറിന് കാഴ്ച മങ്ങും, ജോലി ചെയ്യാൻ നിവൃത്തിയില്ല – രണ്ടണയ്ക്ക് കറപ്പ് വാങ്ങിത്തിന്ന് അള്ളാഹുവിനെ സ്മരിച്ച് ഉറക്കം തൂങ്ങും. ആ സമയത്ത് തന്നെ ആരും വിളിക്കുന്നത് അയാൾക്കിഷ്ടമല്ല. ഇരുട്ട് പരന്നപ്പോൾ നാജു തുണിത്തുമ്പ് തലയിലിട്ടുകൊണ്ട് ആൽചുവട്ടിലേക്ക് നടന്നു.

തിലോക്സിംഹ് ആകാംക്ഷാഭരിതനായിരുന്നു. ചിലപ്പോൾ നാജുവിനെ കരവലയത്തിലൊതുക്കി. ചിലപ്പോൾ മടിയിൽ പിടിച്ചിരുത്തി. അവന്റെ കൈ അവളുടെ ദേഹത്ത് അവിടെയുമിവിടെയും സ്പർശിച്ചു. നാജു ദുർബലമായ കൈകളാൽ അവനെ തടയാൻ ശ്രമിച്ചു. "ആരെങ്കിലുമറിഞ്ഞാൽ എന്റെ തല വെട്ടും."

"എങ്ങനെയറിയും?"

"എന്തെങ്കിലും സംഭവിച്ചാൽ?" അവൾ ഇരുട്ടിൽ തിലോകിന്റെ കണ്ണിൽ നോക്കി ചോദിച്ചു.

"നീ എന്താണീ പറയുന്നത്?"അവളുടെ തോളിൽ പിടിച്ച് മുമ്പിൽ നിർത്തി തിലോക്സിംഹ് വിശ്വസിപ്പിക്കാൻ ശ്രമിച്ചു "നിന്നെ ആരെങ്കിലും എന്തെങ്കിലും പറയുന്നതിന് മുമ്പ് എന്റെ തല വെട്ടിക്കൊള്ളട്ടെ....

ഞാൻ നിന്നെ എന്റെ നാട്ടിൽ കൊണ്ടുപോകും. ഇവിടെ എന്തിരിക്കുന്നു."

"നേരാണോ?" നാജുവിന്റെ കണ്ണുകൾ തിളങ്ങി.

"പിന്നല്ലാതെ."

"ദൈവങ്ങളെക്കൊണ്ട് ആണയിട്."

"ദൈവങ്ങളാണെ സത്യം...... നിനക്ക് എന്നെ ഇഷ്ടമല്ലെ?"

"ഇഷ്ടമല്ലെങ്കിൽ പിന്നെ......." നാജു അവന്റെ തോളിൽ തല ചായ്ച്ചു കൊണ്ട് പറഞ്ഞു "എന്നെ നാട്ടിൽ കൊണ്ടു പോകൂ."

ആ സന്ധ്യയ്ക്കു ശേഷം തിലോക്സിംഹ് കൂട്ടുകാരുടെകൂടെ നിൽക്കുമ്പോൾ നാജുവിനെ കമന്റടിക്കാറില്ല. എതിർവശത്തെ ചായക്കടയിൽ ഒറ്റയ്ക്കു വന്നിരിക്കുമ്പോൾ മുകളിൽ ജനലിനടുത്തിരിക്കുന്ന നാജുവിനെ നോക്കും, ആംഗ്യം കാട്ടും, പുഞ്ചിരിക്കും.

ഇരുട്ടായിക്കഴിഞ്ഞാൽ നാജു ഉബൈദുള്ളയുടെ വീട്ടിൽ എന്തെങ്കിലും സാധനം കൊടുക്കാനോ വാങ്ങിക്കാനോ വേണ്ടി പോകും. മടങ്ങിവരുന്നത് ബസാറിൽ ആരെങ്കിലുമുണ്ടോ, ഉണ്ടെങ്കിൽ ആര് എന്ന ഭാവത്തോടെ മന്ദഗതിയിലാണ്.

തിലോക്സിംഹ് അത് മനസ്സിലാക്കി. ഒരു ദിവസം അടുത്തുകൂടെ നടന്നുപോയപ്പോൾ സംസാരിച്ചു. തിലോക് പറഞ്ഞു "ഇന്ന് ആൽച്ചുവട്ടിൽ വരണം."

"ഇന്നു വേണ്ട, പിന്നെയാകട്ടെ." നാജു പതുക്കെപ്പറഞ്ഞു. രണ്ടാമതു തവണ ആവശ്യപ്പെട്ടപ്പോഴും അവൾക്ക് പോകാൻ പറ്റിയില്ല. അവൾ കബളിപ്പിക്കുകയാണെന്ന് തിലോകിന് മനസ്സിലായി. 'ആ, കാണാം......' എന്ന് തീരുമാനിച്ചു.

ഒരു മാസം പോലും കഴിഞ്ഞില്ല.........

* * * *

നാലാം യാമം. കുട്ടികൾ ബോഡിങ്ങിലെത്തി വിശ്രമിക്കുകയോ തമാശ പറഞ്ഞു രസിക്കുകയോ ചെയ്യുന്നു. ബച്ചീസിംഹ് ചീട്ടുകെട്ട് കശക്കിക്കൊണ്ട് തിലോക്സിംഹിനെ കളിക്കാൻ വെല്ലുവിളിച്ചു.

"അലവലാതീ, മുമ്പ് തോറ്റതിന്റെ പണം തന്നിട്ട് കളി എന്ന വാക്കുച്ചരിച്ചാൽ മതി. കയ്യിൽ ചില്ലിക്കാശില്ല, എന്നിട്ട് സദ്യയ്ക്ക് വിളിക്കുന്നു!" തിലോക് സിംഹ് ബച്ചീസിംഹിന് മറുപടി നൽകി. കുന്നിൻചരിവിലെ ഒറ്റയടിപ്പാതയിൽ കാലൊച്ച കേട്ടു. കുട്ടികളുടെ ശ്രദ്ധ അങ്ങോട്ട് തിരിഞ്ഞു. അഭയാർത്ഥിയായ വസ്ത്രവ്യാപാരി മോത്തീറാമും നന്ദലാലും അതിവേഗം നടന്നു വരികയായിരുന്നു.

മോത്തീറാമിന്റെ കയ്യിൽ പത്രമുണ്ടായിരുന്നു. അടുത്തു വന്ന് ക്രോധവും പ്രകോപനവും കലർന്ന ശബ്ദത്തിൽ ചീത്ത പറഞ്ഞു "നിങ്ങൾ ഹിന്ദുക്കൾ പോയി മുങ്ങിച്ചാക്. പഞ്ചാബിൽ ഇത്രയെല്ലാമുണ്ടായി. നിങ്ങൾക്ക് ചെറിയ ചൊറിച്ചിൽ പോലുമുണ്ടായില്ല. മുസ്ലീ

ങ്ങൾക്ക് മുന്നേറാനവസരം കൊടുക്ക്. ഇനിയെന്തു വേണം? നിങ്ങളുടെ അയലത്ത് ബാഗേശ്വറിൽ ആ തന്തയ്ക്കു പിറക്കാത്ത കാദർ ഒരു ബ്രാഹ്മിണിയെ ചീത്തയാക്കി. ബംഗാളിൽ ദിവസവും ആയിരക്കണക്കിന് ഹിന്ദുക്കളെ കൊന്നൊടുക്കുന്നു! ഈ പത്രം വായിച്ചുനോക്ക്." അയാൾ പത്രം കാണിച്ചു. "നിങ്ങൾ ഈ ആഭാസന്മാരെ പാമ്പിനു പാൽ കൊടുക്കുന്നതുപോലെ തീറ്റിപ്പോറ്റ്. അവർ നിങ്ങളുടെ അമ്മ-പെങ്ങന്മാരെ പിഴപ്പിക്കും. നോക്കുന്നതെന്ത്? ഹിന്ദുക്കളെ പഞ്ചാബിൽ നിന്നും ബംഗാളിൽ നിന്നും പുറത്താക്കി. ഇനി ഇവന്മാർ നിങ്ങളുടെ ചന്തിക്ക് തൊഴിച്ച് ഇവിടുന്നും പുറത്താക്കും. നിങ്ങൾ ചെവിയിൽ പഞ്ഞി തിരുകി കിടന്നോ......"

എല്ലാ കുട്ടികളും സ്തബ്ധരായി. പ്യാരേലാൽ മോത്തീറാമിന്റെ കയ്യിൽ നിന്നു പത്രം വാങ്ങി എല്ലാവരെയും വായിച്ചു കേൾപ്പിച്ചു. ഢാക്കയിൽ നിന്ന് ആയിരക്കണക്കിനു ഹിന്ദുക്കൾ നിലവിളിച്ചുകൊണ്ട് പശ്ചിമ ബംഗാളിലേക്ക് പായുന്നു. അവരുടെ വസ്തുവകകൾ തട്ടിയെടുക്കുന്നു. ചെറുപ്പക്കാരികളായ പെൺമക്കളെയും മറ്റു സ്ത്രീകളെയും തട്ടിക്കൊണ്ടുപോകുന്നു. ഒരോ യുവതിയേയും പത്തും പന്ത്രണ്ടും പുരുഷന്മാർ ബലാൽസംഗം ചെയ്യുന്നു. വൃദ്ധകളുടെ മുല ചെത്തിക്കളയുന്നു, എന്നിട്ട് വയർ കുത്തിക്കീറുന്നു.

നന്ദലാലിന്റെ കണ്ണുകളിൽ തീപ്പൊരി പാറി. അയാൾ പറഞ്ഞു "പഞ്ചാബിലെ ഗുജറാത്ത്, വജീരാബാദ് നഗരങ്ങളിലെ ഹിന്ദുക്കളെ പിടിച്ചുകെട്ടി അവരുടെ മുമ്പിലിട്ട് അവരുടെ സ്ത്രീകളെ ബലാൽസംഗം ചെയ്തു. ആ സമയത്ത് ഏതെങ്കിലും ചുണയുള്ളവൻ ശരിയായി പ്രതികാരം ചെയ്തിരുന്നെങ്കിൽ ഇന്ന് ഇത് സംഭവിക്കുമായിരുന്നോ? ഹിന്ദുവർഗ്ഗമാകെത്തന്നെ ഭീരുക്കളാണ്. നാളെ ചാകാനിടയുള്ള ഇവർ ഇന്നു തന്നെ ചാകുന്നതാ ഭേദം......."

"നാറികൾ....!" മോത്തീറാം വെറുപ്പോടെ പറഞ്ഞു "സ്വന്തം മൂത്രത്തിൽ മുങ്ങിച്ചാക്........ ഞങ്ങൾ കിഴക്കൻ പഞ്ചാബിൽ ഒറ്റ മുസ്ലീമിനേയും വെറുതെ വിട്ടില്ല. ഈ കോൺഗ്രസ് സർക്കാർ നമ്മുടെ ശത്രുവാണ്. അവർ ഞങ്ങളെ തടഞ്ഞില്ലായിരുന്നെങ്കിൽ ഞങ്ങൾ അവരെ പെഷവാർവരെ ഓടിച്ചേനെ. മുസ്ലീങ്ങടെ വംശം നശിപ്പിച്ചേനെ. നിങ്ങൾ പാവാടയുടുത്ത് വളയിട്ട് ഇവിടെ കുത്തിയിരുന്നോ. പാകിസ്ഥാനിൽ ഹിന്ദുക്കൾക്ക് ജീവിക്കാൻ പറ്റുകയില്ലെങ്കിൽ ഹിന്ദുസ്ഥാനിൽ മുസ്ലീങ്ങളെന്തിനു ജീവിക്കണം? ആ.......... സ്വന്തം നാട്ടിൽ ഹിന്ദുക്കളെ ശത്രുവായി കരുതി നശിപ്പിക്കുന്നു.... നിങ്ങൾ ഹിന്ദുക്കൾ അവന്മാരെ ലാളിച്ചു വളർത്തുന്നു. പാമ്പിനു പാൽ കൊടുക്കുന്നു. ഇനിയിപ്പോൾ നിങ്ങളുടെ വീടുകളിൽ കയറി വരും. വാഗേശ്വറിൽ അത് സംഭവിച്ചു. പോയി നോക്ക്. ഓരോ ഹിന്ദുവിന്റെയും ജീവനും ഓരോ ഹിന്ദു സ്ത്രീയുടെയും മാനത്തിനും പകരം വീട്ടിയില്ലെങ്കിൽ, നിങ്ങളുടെ ജാതിക്ക് ബീജനാശം സംഭ

വിക്കും. എന്താണെടോ കൺട്രാക്ടറേ, നോക്കുന്നത്?"അയാൾ തിലോക് സിംഹിനെ വെല്ലുവിളിച്ചു.

"ഈ........ മുസ്ലീങ്ങളുടെ അമ്മമാരെ......." ബച്ചീ സിംഹ് ചീട്ടുകെട്ട് മേശപ്പുറത്തെറിഞ്ഞു. എന്നിട്ട് കട്ടിലിനടുത്ത് ഒരു മൂലയ്ക്ക് വച്ചിരുന്ന വടി കയ്യിലെടുത്തു. വിദ്യാർത്ഥികളെല്ലാം അങ്ങേയറ്റം ക്ഷുഭിതരായി. തിലോക്സിംഹും ഒരു വടി കയ്യിലെടുത്തു. കയ്യിൽ കിട്ടിയ ആയുധങ്ങളുമെടുത്ത് എല്ലാവരും മോത്തീറാമിന്റെയും നന്ദലാലിന്റെയും കൂടെ കുന്നിറങ്ങി ഓടി.

മാർക്കറ്റിലെത്തിയശേഷം എല്ലാവരും ഖുക്രി, കുന്തം, വാൾ, കത്തി മുതലായവയും കയ്യിൽ കരുതി. ഢാക്കയിലെയും ബാഗേശ്വരിലെയും സംഭവങ്ങളെക്കുറിച്ചുള്ള അപവാദപ്രചരണം മൂലം ബസാറിലെ ഹിന്ദുക്കൾക്കിടയിൽ നേരത്തെതന്നെ ഇളക്കം തുടങ്ങിയിരുന്നു. വിദ്യാർത്ഥികളുടെകൂടെ ക്രോധോന്മത്തരായ പത്തിരുപത്തഞ്ച് ഹിന്ദുക്കളും ചേർന്നു.

ആൾക്കൂട്ടം വെല്ലുവിളിച്ചു. "കൊല്ല്, കൊല്ല്.... ആ തെണ്ടികളെ...... മേത്തമ്മാരെ കൊന്നുകള."

ഏറ്റവുമാദ്യം നന്ദലാലിന്റെ എതിരാളിയായ ഉബൈദുള്ളായുടെ തുണിക്കടയും വീടുമാണുള്ളത്. ബച്ചീസിംഹ് ചെന്നപാടെ കയ്യിലിരുന്ന കുന്തം അയാളുടെ വാരിയെല്ലിനിടയ്ക്കു കുത്തിക്കയറ്റി. തിലോക്സിംഹ് ദണ്ഡ് വലിച്ചെറിഞ്ഞിട്ട് ആരുടെയോ കയ്യിൽ നിന്ന് വാൾ പിടിച്ചു വാങ്ങി. പേടിച്ചു നിലവിളിച്ചുകൊണ്ടോടിയ ഉബൈദിന്റെ മകൻ അക്ബറിന്റെ വയറ്റിൽ അയാൾ വാൾ കുത്തിക്കയറ്റി. ബഹളം വർദ്ധിച്ചു "മേത്തമ്മാരെ കൊല്ല്......."

പ്രക്ഷുബ്ധമായ ജനക്കൂട്ടം ഉബൈദിന്റെ വീട്ടിനുള്ളിൽ കടന്നു. പൂർവ-പശ്ചിമ പാകിസ്ഥാനിൽ ഹിന്ദുസ്ത്രീകളോടു കാട്ടിയ കൊടിയ അക്രമങ്ങളെക്കുറിച്ചറിഞ്ഞ ജനക്കൂട്ടത്തിനു ഭ്രാന്ത് പിടിച്ചിരുന്നു. തങ്ങളുടെ ജാതിക്കാരായ സഹോദരിമാരോടും അമ്മമാരോടും നടത്തിയ അന്യായത്തിന് കണക്ക് പറഞ്ഞ് പകരം വീട്ടാൻ അവരൊരുക്കമായി. പാകിസ്ഥാനിൽ നടന്നെന്നുകേട്ട ചെയ്തികൾക്കനുസരണമായി ഉബൈദിന്റെ യുവതിയായ മകളെയും മരുമകളെയും നഗ്നരാക്കി. മുസൽമാന്മാർ ഹിന്ദു സ്ത്രീകളോടു പെരുമാറിയെന്നു വിവരിക്കപ്പെട്ട രീതിയിൽത്തന്നെ ഉബൈദിന്റെ വീട്ടിലെ സ്ത്രീകളോടും പേരുമാറി. ഉബൈദിന്റെ ഭാര്യയുടെ മാറിൽ ഭയത്തോടെ പറ്റിച്ചേർന്നു കിടന്ന പൗത്രന്റെ പുറം തുളച്ചു കൊണ്ട് ഒരു കുന്തം അവളുടെ നെഞ്ചിലൂടെ പുറത്തു വന്നു. മരിച്ച വൃദ്ധയുടെ മുല മുറിച്ചെടുത്ത് ഹിന്ദുസ്ത്രീകളുടെ മുല മുറിച്ചതിന്റെ കണക്ക് തീർത്തു. പാകിസ്ഥാനിൽ മുസ്ലീങ്ങൾ അക്രമം നടത്തി. ഹിന്ദുസ്ഥാനിൽ ഹിന്ദുക്കൾ പകരം വീട്ടി. രണ്ടിടത്തും നിസ്സഹായരായ സ്ത്രീകൾ കൊല്ലപ്പെട്ടു.

മാർക്കറ്റിലും ചുറ്റിലുമുള്ള നൂറുകണക്കിനാളുകൾക്ക് ഉപകാരം ചെയ്യുന്നവനായിരുന്നു, ഉബൈദ്. അയാൾ ആരുടെയും ശത്രുവായിരുന്നില്ല; ആരും അയാളുടെയും ശത്രുവായിരുന്നില്ല. എന്നാൽ ഇവിടെ വ്യക്തികളുടെ ശത്രുതയൊ മിത്രതയൊ ഒരു പ്രശ്നമായിരുന്നില്ല. ഇത് രണ്ട് ജാതികളുടെ കാര്യമാണ്. അതിൽ വ്യക്തിക്ക് സ്ഥാനമില്ല. വ്യക്തിപരമായി ആരും ചിന്തിക്കുന്നില്ല. സാമൂഹികമായ ഇളക്കം എല്ലാവരെയും ക്രൂരരും നിഷ്ഠൂരരുമാക്കിത്തീർക്കുന്നു.

വ്യക്തിയുടെ വിവേകം ദീപനാളം പോലെയാണ്; ആൾക്കൂട്ടത്തിന്റെ ഇളക്കം ബഡവാഗ്നി പോലെയും. വ്യക്തിപരമായ ഉത്തരവാദിത്തവും വണക്കവുമെല്ലാം ആ ബഡവാഗ്നിയിൽ കത്തിപ്പോകുന്നു. ഉബൈദിന്റെ കുടുംബം നാമാവശേഷമായി, എന്നിട്ടും ആൾക്കൂട്ടത്തിന്റെ പ്രതികാരദാഹം അടങ്ങിയില്ല. അവരുടെ മനസ്സിൽ ലക്ഷക്കണക്കിനു കുടുംബങ്ങളുടെ നാശത്തിന്റെ തീയാളുന്നുണ്ടായിരുന്നു. ഒരു കുടുംബത്തെ ഭസ്മമാക്കിക്കഴിഞ്ഞപ്പോൾ ആൾക്കൂട്ടത്തിന്റെ ജ്വാല ആളിക്കത്തി- എരിതീയിൽ എണ്ണയൊഴിച്ചതുപോലെ. അവരുടെ തലയിൽ ചോര ഇരച്ചുകയറി. ആൾക്കൂട്ടം ഭ്രാന്തമായ ഉത്തേജനത്തിൽ പ്രതികാരത്തിനു വേണ്ടി വിനാശകരമായ മുദ്രാവാക്യം വിളിച്ചുകൊണ്ട് മുന്നോട്ട് പാഞ്ഞു.

സ്റ്റേഷനറി വ്യാപാരിയായ റസൂലിന്റെയും തയ്യൽക്കാരൻ ബഷീറിന്റെയും കടകൾ അടുത്തടുത്തായിരുന്നു. ഉബൈദിന്റെ കടയിലെ ബഹളം അവർ കേട്ടു. എങ്കിലും കാര്യം മനസ്സിലാക്കിയില്ല. ഗ്രാമീണരാരോ പരസ്പരം കലഹിക്കുകയാണെന്നു വിചാരിച്ചു. 'ഹിന്ദു - മുസ്ലീം ലഹള' എന്ന് അവിടെയാരും ഒരിക്കലും കേട്ടിട്ടില്ല. 'മുസ്ലീങ്ങളെക്കൊല്ല്' എന്നു വിളിച്ചുകൂവിക്കൊണ്ട്, രക്തം പുരണ്ട കുന്തവും വാളുമെടുത്ത് ആൾക്കൂട്ടം തന്റെ കടയുടെ നേർക്ക് വരുന്നതു കണ്ട് ബഷീർ അമ്പരന്നെഴുന്നേറ്റു; കടയുടെ വാതിലടയ്ക്കാൻ ശ്രമിച്ചു. തിലോക്സിംഹ് കുതിച്ചുചെന്ന് അടയുന്ന വാതിലിന്റെ നടുവിലൂടെ വാൾ അയാളുടെ ദേഹത്ത് കുത്തിക്കയറ്റി.

ബഷീർ നിലവിളിയോടെ താഴെ വീണു. കതക് തള്ളിത്തുറന്ന് ബഷീറിനെ ചവിട്ടിമെതിച്ചു കൊണ്ട് ആൾക്കൂട്ടം അകത്തുകയറി. ബഷീറിന്റെ മധ്യവയസ്കയായ ഭാര്യ ഉറക്കെ കരഞ്ഞു. ആളുകൾ അവളെ കടന്നുപിടിച്ചു. പാകിസ്ഥാനിൽ ഇസ്ലാം ഭരണവും കിഴക്കൻ പഞ്ചാബിൽ ഹിന്ദുരാഷ്ട്രവും സ്ഥാപിക്കുമെന്ന അവകാശവാദം പുറപ്പെടുവിച്ചവർ പഠിപ്പിച്ച രീതിയിൽ ആൾക്കൂട്ടം അവളുടെ ശരീരവും കൈകാര്യം ചെയ്തു.

"എടീ............. ഹറാം പിറന്ന ആ പെണ്ണെവിടെ?" ആരോ ഉറക്കെ ചോദിച്ചു. കുറേപ്പേർ നാജുവിനെ തിരക്കി മുകളിലത്തെ മുറിയിലേക്കോടി. തിലോക്സിംഹ് പിൻവശത്തെ മുറ്റത്തിറങ്ങി. നാജു വയലിലൂടെ ജീവൻ കളഞ്ഞ് കാട് ലക്ഷ്യമാക്കി ഓടുന്നത് അവൻ കണ്ടു. അവൻ അവളുടെ പിറകേ പാഞ്ഞു.

ആൾക്കൂട്ടം മുകളിലത്തെ മുറികൾ അരിച്ചു പെറുക്കി നോക്കി - മോൾ അയൽപക്കത്ത് റസൂലിന്റെ വീട്ടിൽ പോയൊളിച്ചിരിക്കുമെന്ന് വിചാരിച്ചു. കുടുംബത്തോടൊപ്പം നാജുവിന്റെ കഥ കഴിക്കണമെന്നു തീരുമാനിച്ചുകൊണ്ട് ജനക്കൂട്ടം അങ്ങോട്ടു നീങ്ങി.

അതിനിടയ്ക്ക് നാജുവും അവളെ പിന്തുടരുന്ന തിലോക്സിംഹും മരങ്ങൾ നിറഞ്ഞ കുന്നിനു പിറകിൽ മറഞ്ഞുകഴിഞ്ഞു. പിറകിൽ കാലൊച്ചകേട്ട് നാജു അതിവേഗം ഓടി. എങ്കിലും പെണ്ണ് പെണ്ണ് തന്നെ; പുരുഷനോട് ഓടി ജയിക്കാൻ പറ്റുമോ? തിലോക് സിംഹ് കിതച്ചുകൊണ്ട് അടുത്തെത്തി അട്ടഹസിച്ചു. "നില്ക്ക്."

നാജുവിന്റെ കാലുകൾ വേച്ചു. അവൾ നിരാശയോടെ പിന്തിരിഞ്ഞു നോക്കി. ആളെ തിരിച്ചറിഞ്ഞു. "നിങ്ങളോ!" ആശ്വാസത്തോടെ നിശ്വസിച്ചുകൊണ്ട് അവൾ ഇരുകൈകളും നീട്ടി.

തിലോക്സിംഹ് അവളുടെ കൈ പിടിച്ചു ശക്തിയായി കുലുക്കി; പല്ലിറുമ്മികൊണ്ട് ഭീഷണിപ്പെടുത്തി "ഓട്....... ഇനിയും ഓട് !"

ഇരുവരും വിടർന്ന കണ്ണുകളോടെ പരസ്പരം നോക്കി; ഒരാളുടെ കണ്ണിൽ ക്രോധവും ഉദ്വേഗവും, മറ്റേയാളുടെ കണ്ണിൽ ഭയവും വ്യാകുലതയും. നാജു തിലോക്സിംഹിന്റെ തോളിൽ ചാഞ്ഞു കൊണ്ട് അയാളോട് പറ്റിച്ചേർന്നു "ഞാൻ നിങ്ങളിൽ നിന്ന് ഓടിയകലുകയില്ല......." എന്നിട്ട് അവൾ കണ്ണടച്ചു നിന്നു.

തിലോക് സിംഹ് വാൾ താഴെയിട്ടു. നാജുവിന്റെ രണ്ടുകൈയും പിടിച്ചു, ഒരിടത്തേക്കു വലിച്ചുകൊണ്ടു പോയി തള്ളിവിഴ്ത്തി. നാജു അയാളോട് കൂടുതൽ പറ്റിച്ചേർന്നു. തിലോക്സിംഹിന്റെ ഈ നിർദ്ദയത്വം അവൾക്ക് സന്തോഷവും സുഖവും പ്രദാനം ചെയ്തു. തിലോക്സിംഹിന് സ്നേഹം കൊണ്ടുള്ള ദേഷ്യമാണെന്നാണവൾ കരുതിയത്. തന്നെ രക്ഷിക്കാനവകാശമുള്ളയാളാണല്ലോ.

നാജു തിലോക്സിംഹിന്റെ കഴുത്തിൽ കയ്യിട്ടു കൊണ്ട് അപേക്ഷിച്ചു. "എന്നെ നാട്ടിൽ കൊണ്ടുപോകു."

"ങും" തിലോക് മറുപടി പറഞ്ഞു "നിന്നെ നാട്ടിൽ കൊണ്ടു പോകാം.........."

അപ്പോഴേക്കും കുറ്റിച്ചെടികളുടെ മറവിൽ ആൾക്കൂട്ടത്തിന്റെ ഒച്ച കേട്ടു. കുറ്റിച്ചെടികൾക്കു മുകളിലായി ആളുകളുടെ തല കണ്ടു.

റസൂലിന്റെ വീടും കുടുംബവും തകർത്തിട്ടും റസൂലിന്റെ പതിനാറുകാരനായ മകനെയും നാജുവിനെയും കണ്ടുകിട്ടിയില്ല. ആൾക്കൂട്ടത്തിൽ ചിലർ അവരെ അന്വേഷിച്ച് അതുവഴി വന്നതാണ്.

"ഇവിടെയുണ്ട്........ മേത്തച്ചി." തിലോക്സിംഹ് ആൾക്കൂട്ടത്തിനു നേരേ തിരിഞ്ഞു വിളിച്ചു പറഞ്ഞു.

"ഞാൻ നിങ്ങളുടെ പെണ്ണല്ലേ? ഞാൻ ഹിന്ദുവായല്ലോ!" നാജു തിലോകിന്റെ അരക്കെട്ടിൽ പറ്റിച്ചേർന്നു കൊണ്ട് ആകുലയായി പറഞ്ഞു

"എന്നെ രക്ഷിക്കൂ."

നിലവിളികേട്ട് ആളുകൾ അങ്ങോട്ടു വന്നു. നാജു ഒളിക്കാൻ വേണ്ടി ഒരു കുറ്റിക്കാടിന്റെ മറവിലേക്ക് നീങ്ങി. തിലോക് കുതിച്ചുചെന്ന് അവളുടെ കൈക്കു പിടിച്ചുകൊണ്ട് ആൾക്കൂട്ടത്തെ ആഹ്വാനം ചെയ്തു "എല്ലാവരും ഈ ഹറാം പിറന്നവളെ..........."

നന്ദലാലും താരുവും നാജുവിനെ താങ്ങിപ്പിടിച്ചു.

താരു അതേ തെരുവിലെ കുട്ടിയായിരുന്നു. അവനെ തിരിച്ചറിഞ്ഞ നാജു തൊഴുകയ്യോടെ കെഞ്ചി "ചേട്ടാ, ഞാൻ നിങ്ങളുടെ അനുജത്തിയാണ്........ ഞാൻ ഹിന്ദുവായി മാറി."

വിലപിക്കുകയും തേങ്ങുകയും ചെയ്യുന്ന നാജുവിന്റെ ചോരപുരണ്ട ശരീരം അവരുടെ മുമ്പിൽ നഗ്നമായി കിടന്നു. തന്റെ വസ്ത്രം നേരെയാക്കി ഇടാൻപോലും അവൾക്കു വയ്യാതായി.

"ഇനി ഈ ഹറാം പിറന്നവളെ കശാപ്പ് ചെയ്യ്." ആരോ പറഞ്ഞു.

ചെറുപ്പക്കാരുടെ ക്രോധാഗ്നി അവരുടെ പൗരുഷം ചെലവഴിച്ചതോടെ ശമിച്ചുതുടങ്ങി. തിലോക്സിംഹിന്റെ കയ്യിൽ നിന്നു മണ്ണിൽ വീണ വാൾ പലരുടെയും കാലിൽ തട്ടി കുറ്റിക്കാടിനിടയിലോ ഇടതൂർന്ന പുല്ലിനിടയിലോ കാണാതായി. തിലോകും കൂട്ടരും അങ്ങിങ്ങ് തപ്പി നോക്കി; പക്ഷെ, വാൾ കിട്ടിയില്ല.

തിലോക്സിംഹ് പോക്കറ്റിൽ കിടന്ന പേനാക്കത്തി പുറത്തെടുത്ത് നാജുവിന്റെയടുത്തേക്ക് ചെന്നു. അതു കണ്ട് അവൾ രണ്ടു കയ്യും നീട്ടി യാചിച്ചു "അരുതേ!"

"ഞാൻ ഹിന്ദു..............."

രക്ഷയ്ക്കുവേണ്ടി നീട്ടിയ കൈകൾ ഇടതു കൈകൊണ്ട് കൂട്ടിപ്പിടിച്ച് തിലോക്സിംഹ് അവളുടെ അടിവയറ്റിൽ നിന്ന് മേലോട്ട് കത്തി കയറ്റി.

നാജു ഉറക്കെ കരഞ്ഞു, പെട്ടെന്ന് കരച്ചിൽ നിന്നു. തിലോകിന്റെ കൈ വിറച്ചതിനാലോ, കത്തി ചെറുതായതുകൊണ്ടോ ആഴത്തിൽ മുറിവേറ്റില്ല. നാജു ചത്തെന്നു കരുതി ആൾക്കൂട്ടം മടങ്ങിപ്പോയി.

* * * *

ബഡോരിയിലെയും അടുത്ത ഗ്രാമത്തിലെയും കോൺഗ്രസ്സുകാർക്ക് തങ്ങളുടെ നാട്ടിൽ ഇങ്ങനെയൊരക്രമം നടന്നത് സഹിക്കാനായില്ല. ലഹളയെക്കുറിച്ചറിഞ്ഞയുടൻ അവർ പഞ്ചായത്തദ്ധ്യക്ഷൻ, ഗ്രാമമുഖ്യൻ, പടവാരി മുതലായവരെ വിളിപ്പിച്ച് മുറിവേറ്റവർക്കുവേണ്ടി തെരച്ചിൽ തുടങ്ങി. "മുസ്ലീങ്ങളെ കൊല്ല്" എന്നു വിളിച്ചുകൂവി നടന്ന കുറച്ചു പേർ ലജ്ജിതരായി ആശ്വാസ പ്രവർത്തനങ്ങളിൽ പങ്കു ചേർന്നു. തീവച്ച കെട്ടിടങ്ങളിൽ മോഷണമുണ്ടാകാതെ കാവലേർപ്പെടുത്തി. ബഷീർ കുത്തേറ്റ് ബോധം കെട്ടു വീണെങ്കിലും ജീവൻ നഷ്ടപ്പെട്ടില്ല. കൊല്ല

പ്പണിക്കാരൻ നസീറിന്റെയും സ്ഥിതി അങ്ങനെ തന്നെ. റാന്തലുകളും പന്തങ്ങളുമെടുത്ത് അന്വേഷിച്ചിറങ്ങിയവർ തളർന്നു തകർന്ന് ഞരങ്ങുന്ന നാജുവിനേയും കണ്ടെത്തി. കോൺഗ്രസ്സ് പ്രവർത്തകർ മുറിവേറ്റവരെ മഞ്ചത്തിൽ കിടത്തി തോളിലെടുത്ത് മൈലുകൾക്കപ്പുറം ബാഗേശ്വരിലെ ആശുപത്രിയിലെത്തിച്ചു. മൃതദേഹങ്ങൾ മറവു ചെയ്യുന്നതിനുവേണ്ടി ഒരിടത്ത് ശേഖരിച്ചു.

കോൺഗ്രസ് ഭരണകാലത്ത് ഇങ്ങനെയൊരു അത്യാഹിതമുണ്ടായതിൽ കോൺഗ്രസ്സുകാർ ദുഃഖിതരും ലജ്ജിതരുമായി. ഹിന്ദുവിനെയോ മുസൽമാനെയോ കുറിച്ചല്ല മനുഷ്യനെക്കുറിച്ചായിരുന്നു അവരുടെ ചിന്ത. കുറ്റവാളികൾക്ക് കടുത്ത ശിക്ഷ കൊടുക്കണം. ന്യായം നടക്കണം. മേലിൽ ഇത്തരം സംഭവങ്ങൾ ആവർത്തിക്കരുത്. ഹിന്ദുക്കളുടെയല്ല, ന്യായത്തിന്റെ ഭരണമാണ് നടക്കുന്നതെന്ന് ജനങ്ങൾ മനസ്സിലാക്കണം. സർക്കാരും കർശനമായ അന്വേഷണം തുടങ്ങി. ബഡോരിയിൽ പോലീസും ആംഡ് പോലീസും താവളമടിച്ചു. കുറ്റവാളികളെയും കുറ്റ വാളികളെന്ന് സംശയം തോന്നിപ്പിച്ചവരെയും അറസ്റ്റ് ചെയ്തു. മാർക്കറ്റിലെ പത്തുപേരോടൊപ്പം, നാലു പഞ്ചാബി അഭയാർത്ഥികളെയും, തിലോക്സിംഹ് - ബച്ചീ സിംഹ് ഉൾപ്പെടെ ആറ് സ്കൂൾ വിദ്യാർത്ഥികളെയും അറസ്റ്റ് ചെയ്തു.

തിലോക്സിംഹിന്റെ അച്ഛൻ ജോധ്സിംഹ് മകൻ അറസ്റ്റിലായ വിവരമറിഞ്ഞ് പരിഭ്രാന്തനായി. പ്രശ്നം ഗുരുതരമാണെന്ന് എല്ലാവരും പറഞ്ഞു. സർക്കാർ കർശന നടപടിയെടുക്കും. പോലീസിനെ തീറ്റിപ്പോറ്റിയതുകൊണ്ട് പ്രയോജനമില്ല. തിലോക് സത്യം തുറന്നു പറഞ്ഞ് മാപ്പപേക്ഷിക്കുകയും സർക്കാർ പക്ഷം ചേർന്ന് മാപ്പുസാക്ഷിയാകുകയും ചെയ്താൽ രക്ഷപ്പെടാൻ കഴിഞ്ഞേക്കും.

പോലീസുകാർ കുറ്റവാളികളെ ഭയപ്പെടുത്തി രഹസ്യം ചോർത്തിയെടുക്കാൻ വേണ്ടി വെവ്വേറെ സെല്ലുകളിലടച്ചു. മുറിവേറ്റവരുടെ മൊഴികളിൽ നിന്നും ചുറ്റുപാടുമുള്ളവരുടെ വിവരണത്തിൽ നിന്നും എല്ലാ വിവരങ്ങളുമറിഞ്ഞെന്ന് എല്ലാവരോടും പറഞ്ഞു. തിലോക്സിംഹിനെ തൂക്കിക്കൊല്ലുകയോ നാടുകടത്തുകയോ ചെയ്യുമെന്നു ഭീഷണിപ്പെടുത്തി. അവന്റെ അച്ഛൻ കരഞ്ഞുകൊണ്ട് അവനെ കാര്യങ്ങൾ പറഞ്ഞു മനസ്സിലാക്കി. തിലോക് പ്രാണൻ രക്ഷിക്കാൻ വേണ്ടി നടന്നതെല്ലാം വെളിപ്പെടുത്തി. പോലീസുകാർ കുത്തിക്കുത്തി ചോദിച്ചപ്പോൾ, ഉബൈദിനെ കൊന്നതിലുള്ള പങ്ക്, ബഷീറിനെ വാൾ കൊണ്ട് കുത്തിയത്, നാജുവിനെ ബലാൽസംഗം ചെയ്തിട്ട് കൊല്ലാൻവേണ്ടി വയറ് കുത്തിക്കീറിയത് - എല്ലാ കുറ്റവും അവൻ ഏറ്റു പറഞ്ഞു. സർക്കാർ ഭാഗം സാക്ഷിയായി സത്യം പറഞ്ഞാൽ രക്ഷപ്പെടാമെന്ന് അവൻ പ്രതീക്ഷിച്ചു.

കേസ് വിചാരണ മാസങ്ങളോളം നീണ്ടു. മുറിവേറ്റവർക്ക് യാത്രചെയ്യാൻ കഴിയുന്നതുവരെ കോടതിയിൽ ഹാജരാക്കുക പ്രയാസമായിരുന്നു.

കേസ് വിസ്താരം തുടങ്ങിയപ്പോൾ എല്ലാവരെയും ഒരുമിച്ച് കോടതിയിൽ ഹാജരാക്കി. തിലോക്സിംഹ് മാത്രമേ കുറ്റസമ്മതം നടത്തിയിട്ടുള്ളെന്നു മനസ്സിലായി. എല്ലാവരും അവനെ നിന്ദിച്ചു. "ഒരിക്കൽ മാത്രമേ മരിക്കൂ. എന്നിട്ട്, സ്വന്തം ധർമ്മമനുഷ്ഠിച്ചതിന്, ധൈര്യം കാണിച്ചതിന് പശ്ചാത്തപിച്ച് മുഖത്ത് കരിവാരി തേച്ചതെന്തിന്?"

ബഷീറിന്റെയും നസീറിന്റെയും മൊഴിയെടുപ്പ് മാത്രമേ നടക്കുകയുള്ളെന്നും തിലോക്സിംഹിന്റെ കുറ്റസമ്മതത്തിന്റെയടിസ്ഥാനത്തിലാണ് കേസിന്റെ നിലനിൽപെന്നും അറിയാൻ കഴിഞ്ഞു. അമ്പരപ്പും ഭയവും കാരണം നാജു മൊഴി കൊടുത്തില്ല. മറ്റുള്ളവരുടെ പ്രേരണയ്ക്കു വശംവദനായി തിലോക് മൊഴി മാറ്റിപ്പറഞ്ഞു. കേസ് വാദിക്കാൻ സമർത്ഥനായ വക്കീലിനെ ഏർപ്പെടുത്തി. വക്കീൽ കേസ് പഠിച്ചശേഷം നേരത്തേ കൊടുത്ത മൊഴി ദുർബലമാണെന്നു പറയുകയും തിലോകിനെ കുറ്റവിമുക്തനാക്കാമെന്നുറപ്പ് കൊടുക്കുകയും ചെയ്തു.

നാജുവിന് ആരോഗ്യം വീണ്ടുകിട്ടിയെന്നും, അവളുടെ ഉദരത്തിൽ ഒരു പുതുജീവൻ നാമ്പെടുക്കുന്നെന്നും അറിയാനിടയായി. അവളുടെ ബാപ്പ തലയ്ക്കടിയേറ്റതുപോലെയായി. ഒരുപ്രകാരത്തിൽ, സോമേശ്വറിലെ ഒരു മുസ്ലീം കൊല്ലപ്പണിക്കാരന്റെ മകനുമായി നാജുവിന്റെ നിക്കാഹ് നടത്തി. നാജുവിനെക്കൊണ്ട് മൊഴികൊടുപ്പിക്കാൻ ബന്ധുക്കളും പോലീസുകാരും വളരെ സമ്മർദ്ദം ചെലുത്തി. തിലോക്സിംഹ് കാലുമാറിയതോടെ കേസിന്റെ അടിത്തറ ഇളകിപ്പോയി. എങ്കിലും നാജു മൊഴി കൊടുക്കാൻ വിസമ്മതിച്ചു. ബന്ധുക്കളും സമുദായാംഗങ്ങളും അവളെ ശകാരിച്ചു–'സ്വന്തം മതത്തോടും സമുദായത്തോടും അന്യായം കാണിച്ച കാഫ്റിങ്ങളെ നീ രക്ഷിക്കുമോ? ഈ തെറ്റിന് അള്ളാഹു നിനക്ക് നരകത്തിൽപോലും മാപ്പ് തരികയില്ല.' ഒടുവിൽ മജിസ്ട്രേറ്റിനു മുമ്പിൽ മൊഴികൊടുക്കാൻ നാജു നിർബന്ധിതയായി.

ഉത്സാഹശീലരായ ഹിന്ദുസഹോദരന്മാരുടെ ശ്രമഫലമായി പോലീസിന്റെ സാക്ഷിമൊഴികൾക്ക് നിലനിൽപ്പില്ലാതായി. ചില സാക്ഷികൾ ഒഴിഞ്ഞു മാറി, ചിലർ ക്രോസ് വിസ്താരത്തിൽ പൊളിഞ്ഞുപോയി. കുറ്റമാരോപിക്കപ്പെട്ട പലരെയും മജിസ്ട്രേറ്റ് കുറ്റവിമുക്തരാക്കി. തിലോക്സിംഹ്, നന്ദലാൽ, ബച്ചീസിംഹ്, താരു എന്നിവരുടെ കേസ് സെഷൻസിലേക്ക് റഫർ ചെയ്തു. അവരുടെ മേലും സംഘം ചേർന്നുള്ള ആക്രമണത്തിനു ഗൂഢാലോചന നടത്തിയെന്ന കുറ്റം ആരോപിക്കാൻ കഴിഞ്ഞില്ല. അതിനാൽ ഓരോരുത്തരുടെയും പേരിൽ വെവ്വേറേ കുറ്റപത്രം സമർപ്പിക്കുകയായിരുന്നു.

കഴിഞ്ഞദിവസം സന്ധ്യാസമയത്ത് സെഷൻസിൽ തിലോക്സിംഹിന്റെ കേസിലെ മുഖ്യസാക്ഷികളായ ബഷീറിനെയും നാജുവിനെയും വിസ്തരിച്ചു. നാജുവിന്റെ മൊഴി ഇല്ലെങ്കിൽ ബഷീറിന്റെ മൊഴിക്ക് ഒരു

വിലയുമില്ല. നാജു പുതച്ചു മൂടി, താഴോട്ടു നോക്കി മൊഴി കൊടുത്തു–ബാപ്പയുടെ ദേഹത്ത് വാൾ കുത്തിക്കയറ്റുന്നതുകണ്ട് പ്രാണ രക്ഷാർത്ഥം ഓടിയത്, ചെറുപ്പക്കാർ പിടികൂടിയത്, തന്നോട് മോശമായി പെരുമാറിയത്, പിച്ചാത്തികൊണ്ട് കുത്തേറ്റപ്പോൾ ബോധം നശിച്ചത്, ആശുപത്രിയിലെത്തിച്ചത്.....സംഭവങ്ങൾ മുഴുവൻ അവൾ പതുക്കെപ്പതുക്കെ വിവരിച്ചു. നാജുവിന്റെ ഓരോ വാക്കും കുറ്റമാരോപിക്കപ്പെട്ട തന്റെ കക്ഷിയെ അപരാധത്തിന്റെ കയറുകൊണ്ട് വരിഞ്ഞു മുറുക്കുകയാണെന്ന് വക്കീലിനു മനസ്സിലായി. സാക്ഷിക്കൂട്ടിൽ നിന്നിറങ്ങിയപ്പോൾ നാജു ഒരു തവണ തിലോക്സിംഹിനെ നോക്കി. തിലോക്സിംഹിന്റെ മുഖം വിളറിയിരുന്നു.

അടുത്തദിവസം പ്രതിഭാഗത്തിന്റെ ക്രോസ് വിസ്താരം. പ്രതിഭാഗം വക്കീൽ രാത്രി മുഴുവൻ സാക്ഷിമൊഴികളും നിയമത്തിന്റെ നാനാവകുപ്പുകളും മുൻപുണ്ടായ വിധികളുമെല്ലാം സൂക്ഷ്മമായി പഠിച്ചുകൊണ്ടിരുന്നു. മാനസികമായ പിരിമുറുക്കം കാരണം അദ്ദേഹം രാവിലെ പതിവിലും നേരത്തേ കോടതിയിലെത്തി. വരാന്തയിൽ വെയിലത്ത് കസേരയിലിരുന്ന് ബഷീറിന്റെയും നാജുവിന്റെയും മൊഴികൾ ഒത്തുനോക്കി എന്തെങ്കിലും പൊരുത്തക്കേടുണ്ടോ എന്നു പരിശോധിച്ചു. നാജുവും കോടതി വളപ്പിൽ ഒരു മരച്ചുവട്ടിൽ ഇരിപ്പുണ്ടായിരുന്നു. അവളുടെ കുഞ്ഞ് മടിയിലിരിപ്പുണ്ടായിരുന്നു.

പോലീസ് തിലോക്സിംഹിനെ വിലങ്ങുവച്ച് കോടതിയിൽ കൊണ്ടുവന്നു. വിലങ്ങിന്റെ കിലുക്കംകേട്ട് വക്കീൽ തലയുർത്തി പ്രതിയെ നോക്കി. തിലോക് തലകുനിച്ച് നടന്നു വരികയായിരുന്നു. വക്കീൽ തലതിരിച്ച് നാജുവിനെ നോക്കി. അവൾ ഇമവെട്ടാതെ തിലോകിനെ നോക്കുകയായിരുന്നു. ക്രുദ്ധയായ പെൺകടുവ കയ്യിൽനിന്നു വഴുതിപ്പോയ ഇരയെ നോക്കുകയാണെന്ന് അദ്ദേഹത്തിനു തോന്നി. മുറിവേറ്റ ആ പെൺകടുവയുടെ പിടിയിൽനിന്ന് തിലോക്സിംഹിനെ രക്ഷപ്പെടുത്തണം.

വക്കീൽ ക്രോസ് വിസ്താരത്തിൽ ബഷീറിനെ വല്ലാതെ ബുദ്ധിമുട്ടിച്ചു. സംഭവം നടക്കുമ്പോൾ അയാൾക്ക് സുബോധമില്ലായിരുന്നെന്ന് കോടതിയെ ബോധ്യപ്പെടുത്താൻ അദ്ദേഹത്തിനു കഴിഞ്ഞു. അങ്ങനെയുള്ള ഒരാളുടെ മൊഴി എങ്ങനെ വിശ്വസിക്കാനാകും? ബഷീറിന്റെ സാക്ഷി അയാളുടെ മകൾ നാജുവാണ്. പിതാവിനെ പിന്താങ്ങിയേ മകൾ മൊഴി കൊടുക്കൂ എന്ന് താൻ കോടതിയിൽ ബോധിപ്പിക്കും; വേറേ തെളിവുകൾ വേണം.

നാജുവിനെ വിസ്തരിക്കാൻ സാക്ഷിക്കൂട്ടിൽ കയറ്റി നിർത്തി. നാജു തിലോക്സിംഹിനെ, യാദൃച്ഛികമെന്നപോലെ നോക്കുന്നതും വക്കീൽ ശ്രദ്ധിച്ചു. അവൾ ശാന്തയും നിർവികാരയുമായി കാണപ്പെട്ടു. ഇര കൈക്കുള്ളിൽ സുരക്ഷിതമാണെന്ന തോന്നലുള്ള പൂച്ചയെപ്പോലെ.

"നിങ്ങളുടെ പേര് നജ്മ എന്നാണോ?" വക്കീൽ ആദ്യത്തെ ചോദ്യം ചോദിച്ചു.

"അതേ." നാജു സമ്മതിച്ചു.

"നിങ്ങൾ തയ്യൽക്കാരൻ ബഷീറിന്റെ മകളാണോ?"

"അതേ."

"കേസന്വേഷണ സമയത്ത് നിങ്ങൾ പോലീസിന്റെയോ മജിസ്ട്രേറ്റിന്റെയോ മുമ്പിൽ മൊഴി കൊടുത്തോ?"

"ഇല്ല." നാജു നിഷേധാർത്ഥത്തിൽ തലയാട്ടി.

"എന്തുകൊണ്ട്? ആരെയെങ്കിലും പേടിയുണ്ടായിരുന്നോ?"

"ഇല്ല."

"പിന്നെ എന്തുകൊണ്ട് മൊഴി കൊടുത്തില്ല?"

"പ്രത്യേകിച്ച് കാരണമൊന്നുമില്ല."

"ഇപ്പോൾ മൊഴി കൊടുക്കാൻ കാരണം?"

"ആളുകൾ സമ്മതിക്കുന്നില്ല."

വക്കീൽ ജഡ്ജിയെ നോക്കി. ജഡ്ജി നാജുവിനെ നോക്കി. നാജു തലകുനിച്ചു നിന്നു. വക്കീൽ വീണ്ടും ചോദിച്ചു "മൊഴി കൊടുക്കാൻ നിങ്ങളെ നിർബന്ധിച്ചു എന്ന് സാരം?"

"നിർബന്ധിച്ചു." നാജു സമ്മതം മൂളി.

"ആരാണ് നിർബന്ധിച്ചത്? പോലീസോ?"

"അതേ."

"ബാപ്പയും ബന്ധുക്കളും നിർബന്ധിച്ചില്ലേ?"

"ഉം." നാജു സമ്മതിച്ചു.

ആത്മരക്ഷാർത്ഥം അടിക്കാൻ കൈപൊക്കിയ ആളിന് ആലംബം കിട്ടിയാലുണ്ടാകുന്ന അമ്പരപ്പായിരുന്നു, വക്കീലിനനുഭവപ്പെട്ടത്. തിരക്ക് കൂട്ടരുതെന്നു വിചാരിച്ച് അദ്ദേഹം ചെവി ചൊറിഞ്ഞു, എന്നിട്ട് പതുക്കെ ചോദിച്ചു "നിങ്ങൾക്ക് തിലോക്സിംഹിനെ അറിയാമോ?"

"ഉം."

"നിങ്ങളുടെ കടയിൽ ആക്രമിച്ചു കയറിയവരെ കണ്ടാലറിയാമോ?"

"ഉം."

വക്കീൽ ചെവി ചൊറിഞ്ഞു കൊണ്ട് ചോദിച്ചു "അക്കൂട്ടത്തിൽ തിലോക്സിംഹ് ഉണ്ടായിരുന്നോ?"

"ഇല്ല."

"നിങ്ങളെ കാട്ടിൽവച്ച് പിടികൂടിയവരുടെ കൂട്ടത്തിൽ തിലോക്സിംഹ് ഉണ്ടായിരുന്നോ?"

"ഇല്ല." നാജു തലയാട്ടി.

വക്കീൽ സംതൃപ്തിയോടെ നെടുവീർപ്പിട്ടു; ബഹുമാനപ്പെട്ട കോടതിയോടു നന്ദി പറഞ്ഞു. കൂടുതൽ വിസ്തരിക്കേണ്ടയാവശ്യമില്ലെന്നും വേറേ സാക്ഷികളെ ഹാജരാക്കി കോടതിയുടെ വിലയേറിയ

സമയം കളയാനുദ്ദേശ്യമില്ലെന്നും വ്യക്തമാക്കി. നാജുവിനെ സാക്ഷിക്കൂട്ടിൽ നിന്നിറക്കി. ലഹള നടന്ന ദിവസം തിലോക്സിംഹ് ബഡോരിയിൽ ഇല്ലായിരുന്നെന്ന് അയാളുടെ അച്ഛൻ മജിസ്ട്രേറ്റിന്റെ മുമ്പാകെ തെളിവ് ഹാജരാക്കിയിരുന്നു. എന്നാൽ ഇനിയിപ്പോൾ അതുമാവശ്യമില്ലെന്ന് വക്കീലിനു തോന്നി.

അതിനുശേഷം ഗവണ്മെന്റ് പ്ലീഡറും വാദിഭാഗം വക്കീലും വാദിച്ചു. പക്ഷേ, അവർ വെറുതേ സമയം പാഴാക്കുകയാണെന്ന തോന്നൽ ജഡ്ജിയിലുണ്ടാക്കിയെന്ന് ജഡ്ജിയുടെ നെറ്റിയിൽ തെളിഞ്ഞ ചുളിവുകൾ വിളിച്ചറിയിച്ചു. അദ്ദേഹം ജൂറിയുടെ അഭിപ്രായമാരാഞ്ഞു. ജൂറികളുടെ കൂട്ടത്തിൽ ഒരു മുസൽമാനുണ്ടായിരുന്നു. തെളിവുകളുടെയടിസ്ഥാനത്തിൽ, കുറ്റമാരോപിക്കപ്പെട്ടയാൾ നിരപരാധിയാണെന്ന് അയാളും അഭിപ്രായപ്പെട്ടു. വിധി എഴുതാൻ വേണ്ടി ജഡ്ജി ചേംബറിൽ പോയി. ഉടൻ വിധി പ്രഖ്യാപിക്കുമെന്നു മനസ്സിലായി.

വക്കീൽ തിലോക്സിംഹിന്റെ അച്ഛനെ മാറ്റിനിർത്തി പറഞ്ഞു "മകന്റെ വിലങ്ങ് ഇവിടെ വച്ചുതന്നെ മുറിക്കാൻ ഒരു കൊല്ലനെ വിളിച്ചോളൂ."

ജോധ്സിംഹിന്റെ കണ്ണുകൾ നിറഞ്ഞു തുളുമ്പി. അയാൾ വക്കീലിന്റെ കാൽതൊട്ടു വന്ദിക്കാനൊരുങ്ങി.

ജഡ്ജി വിധിന്യായത്തിൽ പോലീസിന്റെ അതിക്രമങ്ങളെ നിന്ദിച്ചശേഷം തിലോക്സിംഹിനെ ഉടനടി മോചിപ്പിക്കാൻ ഉത്തരവ് പുറപ്പെടുവിച്ചു.

വക്കീൽ തിലോക്സിംഹിന്റെ തോളിൽ കൈവച്ച് അയാളെ വരാന്തയിലൂടെ നടത്തിക്കൊണ്ടുപോകുമ്പോൾ വീണ്ടും മരച്ചുവട്ടിലേക്കു നോക്കി. നാജു കുഞ്ഞിനെ എടുത്ത് ബഷീറിന്റെയും മറ്റൊരാളുടെയും കൂടെ അവിടെ നിൽക്കുകയായിരുന്നു. ജഡ്ജി വിധിന്യായം എഴുതാനിരുന്നതു മൂലം അവളുടെ യാത്രച്ചെലവിന്റെ കടലാസ്സിൽ ഒപ്പിട്ടില്ലായിരിക്കാം. അവൾ അപ്പോഴും ഇമവെട്ടാതെ തിലോകിനെ നോക്കുന്നുണ്ടായിരുന്നു.

തിലോക്സിംഹും അങ്ങോട്ടുനോക്കി. നാജു ഒക്കത്തിരുന്ന കുഞ്ഞിനെ അല്പം പൊക്കിക്കാണിച്ചിട്ട് ഉമ്മവച്ചു. അയാളെ നോക്കി പുഞ്ചിരിക്കുകയും ചെയ്തു.

വക്കീലിന്റെ കാലുകൾ വേച്ചുപോയി. അദ്ദേഹം തിലോക്സിംഹിനെ നോക്കി. അയാളുടെ കണ്ണുകൾ തുളുമ്പി, തല കുനിഞ്ഞു. വക്കീൽ കസേരയിൽ നിവർന്നിരുന്നു "ഹിന്ദുക്കൾ ഈ ജയത്തിൽ സന്തുഷ്ടരായി. പോലീസിന് വലിയ അമളി പറ്റി.....എന്നാൽ മൂന്നുമാസത്തിനുശേഷം ഇന്നെന്താണു കണ്ടതെന്നറിയാമോ?" വക്കീൽ എന്റെ കയ്യിൽ പിടിച്ചുകൊണ്ടു പറഞ്ഞു "ഇന്നുച്ചയ്ക്ക് തിലോക്സിംഹിനെ ആശുപത്രിക്കടുത്ത് കണ്ടു. എന്നെ കണ്ടിട്ട് അവന്റെ അച്ഛന്റെ കണ്ണുനിറഞ്ഞു.

എന്നോടു പറഞ്ഞു "വക്കീൽ സാർ, ഇവനെന്തുപറ്റിയെന്നറിഞ്ഞുകൂടാ. വിശപ്പില്ല, എപ്പോഴും പനി. ഡോക്ടറെ കാണിച്ചു. ക്ഷയരോഗമാണെന്നു പറയുന്നു. എല്ലാം നശിച്ചു. ഇവന്റെ മനസ്സ് മരവിച്ചെന്നു തോന്നുന്നു. തലേലെഴുത്തെന്താണെന്ന് ആർക്കറിയാം?"

വക്കീൽ നെടുവീർപ്പിട്ടു കൊണ്ടു പറഞ്ഞു "ഇതാരുടെ ജയമെന്നു പറയും? ഹിന്ദുവിന്റെയോ? മുസൽമാന്റെയോ? അതോ നീതിയുടെയോ?.....നാജുവിന് ഹിന്ദുവിനെ അറിഞ്ഞുകൂടാ, മുസ്ലീമിനെ അറിഞ്ഞുകൂടാ. അഹിംസ, ഔദാര്യം എന്നൊക്കെ പറയുന്നതെന്താണെന്നറിഞ്ഞുകൂടാ. ഹിന്ദുരാജും മുസ്ലീംരാജും തമ്മിലുള്ള വ്യത്യാസമറിഞ്ഞുകൂടാ. അവൾ സ്ത്രീയാണ്; സ്നേഹിക്കാനറിയാം, സ്നേഹത്തിനു വേണ്ടി ക്ഷമിക്കാനറിയാം.....അവളെ ആര് തോല്പിക്കും? തോറ്റിട്ടും അവൾ ജയിച്ചു."

# വോൺ ഹിൻഡൻബർഗ്

സുനാമ വേനലവധിക്കാലം വെളിയിൽ കഴിച്ചുകൂട്ടി. മൂന്നാഴ്ച അലഹബാദിൽ സ്വന്തം വീട്ടിൽ, ഒരു മാസം ആഗ്രയിൽ ഭർതൃഗൃഹത്തിൽ. രണ്ടു മാസം കഴിഞ്ഞ് വീണ്ടും ദുർഗാപൂജയ്ക്ക് രണ്ടാഴ്ചത്തെ അവധി. സ്കൂളിനവധിയാണെന്ന വിചാരം സന്തോഷപ്രദമായി. അവധി എത്ര കിട്ടിയാലും നല്ലതു തന്നെ. എങ്കിലും ഇത്ര വേഗം വീണ്ടും സ്വന്തം വീട്ടിലോ ഭർതൃഗൃഹത്തിലോ പോകാൻ ഉത്സാഹം തോന്നിയില്ല. രണ്ടിടത്തേയും അനുഭവങ്ങൾ ഇപ്പോഴും മനസ്സിൽ ചൂടോടെ നിൽക്കുന്നു. അവ ഓർക്കുമ്പോൾ അവളുടെ തല കുനിഞ്ഞുപോകുന്നു. ചെമ്പിന്റെ തിളക്കമുള്ള ഗോതമ്പ് നിറത്തിൽ വിഷാദത്തിന്റെ നിഴൽ പരക്കുന്നു; നേർത്ത പുണ്ടുകൾ അകത്തേക്കു വലിയുന്നു.

സുനാമ ആലോചിച്ചു – രണ്ടാഴ്ച ഒറ്റയ്ക്ക് സമാധാനത്തോടെ കഴിയാം. സ്കൂൾ ദിവസങ്ങളിൽ സമയം കിട്ടാത്തതിനാൽ അനേകം ജോലികൾ ബാക്കിയുണ്ട്. പ്രവൃത്തി ദിവസങ്ങളിൽ തേനീച്ചക്കൂടു പോലെ മുഖരിതമാകുന്ന പെൺകുട്ടികളുടെ സ്കൂൾ കെട്ടിടവും കോമ്പൗണ്ടും അവധി ദിവസങ്ങളിൽ ഏകാന്തവും ശാന്തവുമായിത്തീരും: ഉത്സവം കഴിഞ്ഞ് ഉത്സവപ്പറമ്പ് നിശ്ശബ്ദവും വിജനവുമാകുമ്പോലെ. അവധിക്കു മണിയടിക്കുമ്പോൾ പത്തുക്ലാസ്സുകളിലെയും പെൺകുട്ടികൾ ഒരുമിച്ച് എല്ലാ മുറികളിൽ നിന്നും പുറത്തിറങ്ങും, അപ്പോൾ ഉയരുന്ന പൊടി അന്തരീക്ഷത്തിൽ നിറയും. അതുകഴിഞ്ഞാൽ ശൂന്യത, ശാന്തത. സുനാമ സ്വന്തം മുറിയിലേക്കു തിരികെപ്പോകും–ലക്ഷ്യസ്ഥാനത്തെത്തിയ തൊഴിലാളി തോളിൽ നിന്നു ഭാരമിറക്കി വയ്ക്കുന്ന പോലെ. ഒന്നേ മുക്കാൽ മാസത്തെ അവധിക്കാലത്ത് കുട്ടികളുടെ ചവിട്ടേൽക്കാതെയും, മഴ പെയ്ത് തഴച്ചും കോമ്പൗണ്ടിലെ പുൽത്തകിടി പച്ചപ്പരവതാനി വിരിച്ചപോലെ കാണപ്പെട്ടു. വിശാലമായ കോമ്പൗണ്ടിൽ ഒരു ഭാഗത്ത് പണിയിച്ച ക്വാർട്ടേഴ്സിൽ രണ്ട് ശിപായിമാരും, ഒരു തോട്ടക്കാരനും, ഒരു തോട്ടിയും അല്ലാതെ വേറേയാരുമില്ലായിരുന്നു.

സ്കൂൾക്കെട്ടിടത്തിന്റെ പിൻവശത്തായിരുന്നു സുനാമയുടെ മുറി. തുടക്കത്തിൽ അവൾ സ്വന്തം അഭിരുചിക്കനുസരിച്ച് മുറി സവിശേഷമായി സജ്ജീകരിച്ചു. ഇപ്പോൾ മുറിയുടെ സജ്ജീകരണത്തിന്റെ പുതുമ ഇല്ലാതായി. എങ്കിലും അവളുടെ വ്യക്തിത്വം അതിൽ പ്രതിഫലിച്ചിരുന്നു.

ബി.റ്റി. പരീക്ഷ പാസ്സായശേഷം, പതിനാലു മാസം മുമ്പ് സുനാമ ഹിന്ദു ഗേൾസ് സ്കൂളിൽ പ്രധാനാധ്യാപികയുടെ ജോലി ഏറ്റെടുത്തു. അക്കാലത്ത് ഇൻഡ്യയുടെ വടക്കുകിഴക്കൻ മേഖലയിൽ ജപ്പാൻകാർ ആക്രമിച്ചതുകാരണം നിരവധിയാളുകൾ പടിഞ്ഞാറോട്ട് ഓടിപ്പോന്നു. തൽഫലമായി ഐക്യ സംസ്ഥാനത്തിലെ നഗരങ്ങളിൽ ഒഴിഞ്ഞുകിടന്ന ഗുദാമുകളും കുതിരലായങ്ങളുമെല്ലാം കെട്ടിടമായി കണക്കാക്കി വാട കയ്ക്കു കൊടുത്തു. സ്കൂൾ കമ്മറ്റിക്ക് സുനാമയെ പ്രധാനാധ്യാപിക യായി വേണം. കമ്മറ്റി അവളെ ആശ്വസിപ്പിച്ചു – കെട്ടിടം കിട്ടാൻ ബുദ്ധി മുട്ടുണ്ടെങ്കിൽ തല്ക്കാലം സ്കൂൾകെട്ടിടത്തിൽ താമസിക്കാനേർപ്പാടു ചെയ്തുതരാം. സാവകാശം വേറെ കെട്ടിടം കണ്ടുപിടിച്ചു മാറിയാൽ മതി.

സ്കൂൾ കെട്ടിടത്തിൽ താമസിക്കുന്ന കാര്യത്തിൽ സുനാമയ്ക്ക് വലിയ ഉത്സാഹം തോന്നിയില്ല. എന്നാൽ ഭർതൃഗൃഹത്തിൽ നിന്നു രക്ഷ പ്പെടാൻ വേണ്ടി എവിടെ അഭയം തേടാനും അവൾ തയ്യാറായിരുന്നു. വൈധവ്യത്തിനു ശേഷം മൂന്നുകൊല്ലം എങ്ങനെയോ ആഗ്രയിൽ ഭർതൃ ഗൃഹത്തിൽ കഴിച്ചുകൂട്ടി. അവിടുന്ന് മോചനം നേടുന്നതിനു വേണ്ടി യാണ് അലഹബാദിൽ ട്രെയിനിങ് കോളേജിൽ ചേർന്നതും സ്വന്തം വീട്ടിൽ താമസമാക്കിയതും. രണ്ടുവർഷം സ്വന്തം വീട്ടിൽ താമസിച്ച പ്പോൾ അവളുടെ പ്രാണൻ പിടയുകയായിരുന്നു. വീട്ടിൽ നിന്ന് ഇറക്കി വിട്ടാൽ സ്ത്രീക്ക് അവിടെ സ്ഥാനമില്ല – ഒരിക്കൽ മരത്തിൽ നിന്ന് വേർപെട്ട കായ പിന്നീട് അതിൽ ചേരാത്തതുപോലെ. ഭർതൃഗൃഹത്തിൽ അവൾക്കെന്തവകാശം? അവകാശത്തിന്റെയും പ്രയോജനത്തിന്റെയും ബന്ധമറ്റുപോയി. വള്ളിയുമായി കായയെ ബന്ധിപ്പിച്ചിരുന്ന ചില്ല ഒടി ഞ്ഞുപോയാൽ കായ താഴെ കിടന്ന് അളിയുകയേയുള്ളൂ. അല്ലാതെ നന്നാവാറില്ല.

വൈധവ്യത്തിന്റെ ആഘാതത്താൽ മൂന്നുവർഷക്കാലം മാനസിക മായി മരിച്ച സ്ഥിതിയിൽ കഴിയുകയും, മരിക്കണമെന്നാഗ്രഹിച്ചിട്ട് മരി ക്കാൻ കഴിയാതിരിക്കുകയും ചെയ്തപ്പോൾ അവൾ ജീവിക്കാൻ തീരു മാനിച്ചു. ബി.റ്റി. പഠിത്തം ഈ തീരുമാനത്തിന്റെ ഫലമായിരുന്നു. പഠിത്തം കഴിഞ്ഞ് ആ പഴയ ലോകത്ത്, പഴയ ശരീരവും പുതിയ ഭാവ ങ്ങളുമായി അവൾ പ്രവേശിച്ചു.

സുനാമയുടെ ലോകം പരസ്പര വൈരുദ്ധ്യം നിറഞ്ഞതായിരുന്നു. ഇലക്ട്രിക്മോട്ടോർ സ്വയം സ്ഥിരമായിരിക്കുകയാണെങ്കിലും മറ്റു വസ്തുക്കളെ ചലിപ്പിക്കുന്നതുപോലെ, സുനാമയുടെ പ്രഭാവം ചുറ്റിനും വ്യാപിക്കുന്നു. ആഗ്രഹമില്ലെങ്കിലും, ആശങ്കാകുലയാണെങ്കിലും അവൾക്കു ചുറ്റും ആദരവിന്റെയും പ്രശംസയുടെയും അന്തരീക്ഷം മൂടൽമഞ്ഞുപോലെ വ്യാപിക്കുന്നു; ചിലപ്പോൾ അപവാദത്തിന്റെ മഞ്ഞു തുള്ളികൾ ദുഃഖവും ത്രാസവും സൃഷ്ടിക്കുന്നു. ഈ വൈരുദ്ധ്യം അവ

ളുടെ രൂപത്തിലും യഥാർത്ഥസ്ഥിതിയിലും കാണാൻ കഴിയും. യൗവനത്തിന്റെ ഊർജ്ജം സൗമ്യതയാൽ നിയന്ത്രിക്കപ്പെട്ടിട്ടും അവളുടെ അവയവങ്ങളിൽ അലയടിച്ചിരുന്നു. അവളുടെ ലാളിത്യം നല്ല അഭിരുചിയാൽ പരിഷ്ക്കരിക്കപ്പെട്ട് ശൃംഗാരത്തെക്കാൾ കൂടുതൽ ആകർഷകമായി ത്തീർന്നു. സിന്ദുരപ്പൊട്ട് തൊടാത്ത നെറ്റി കൂടുതൽ വിശാലമായി തോന്നി. അവളുടെ മാന്യതയിൽ നിർബന്ധബുദ്ധി തുളുമ്പും. ആശങ്കയിലും കരുതലിലും സങ്കോചം നിഴലിക്കും. വൈധവ്യത്തിന്റെ ദാരുണമായ ശാപം ആ രൂപസൗന്ദര്യത്തിന്റെയും സുജന മര്യാദയുടെയും ആവരണത്തിനുള്ളിൽ ആച്ഛാദിതമായിരുന്നു.

വ്യക്തിത്വത്തിന്റെ ആകർഷണ വ്യാപ്തിയുടെയും ആത്മരക്ഷയുടെ സങ്കോചത്തിന്റെയും ദ്വന്ദ്വത്താൽ സുനാമയുടെ ജീവിത ചക്രം ചലനാത്മകമായി. ഹിന്ദു ഗേൾസ് സ്കൂളിലെ പ്രധാനാധ്യാപികയുടെ ജോലി അവളുടെ സ്വതന്ത്രജീവിത ചക്രത്തിന് അച്ചുതണ്ടായി ഭവിച്ചു.

ദുർഗാപൂജയുടെ അവധി വിശ്രമത്തോടും ശാന്തതയോടും കൂടി ആരംഭിച്ചു. തുലാമാസം തീരാറായി. പിൻവാങ്ങിനിന്ന മഴ അതിന്റെ ആഗ്രഹങ്ങൾ പൂർത്തിയാക്കുകയായിരുന്നു. കാർമേഘങ്ങളാൽ ഇരുട്ടു പരക്കും. ക്ലാസ്സ്മുറികളിൽ ഇരുട്ടു പരക്കുമ്പോൾ സുനാമയ്ക്ക് ദേഷ്യം വരും; തണുപ്പനുഭവപ്പെടും. നാലുമാസത്തെ വെയിലും ചൂടും മാറി, പകരം തണുപ്പ് വരുന്നത് സുനാമയ്ക്കിഷ്ടമാണ്. എന്നാൽ സ്കൂളിലെ ശിപായി കണ്ണനും, തോട്ടക്കാരനായ വൃദ്ധനും മാനത്തു നോക്കി പറയും "അതിന്റെ മനസ്സിലിരിപ്പെന്താണോ? കൃഷിയെല്ലാം നശിച്ചു."

അപരിമേയവും രഹസ്യാത്മകവുമായ ശക്തിയുടെ മുമ്പിൽ നിസ്സാരനായ മനുഷ്യന്റെ ഈ ആത്മസമർപ്പണം സുനാമയുടെ മനസ്സിൽ സഹാനുഭൂതിയുണർത്തും. അവളുടെ ജീവിതവും ആ ശക്തിയുടെ വിനോദം മാത്രമായി മാറി.

ലാത്തിയേന്തി കാവൽ നിൽക്കുന്ന ശിപായിമാരുടെയും തോട്ടക്കാരന്റെയും രക്ഷയിൽ സുനാമ വരാന്തയിൽ രാത്രി കഴിച്ചുകൂട്ടി. അല്പം വൈകി എഴുന്നേറ്റ്, അന്ത്യ നക്ഷത്രങ്ങൾ വിടപറയും നേരത്ത് അവൾ കൊതുകുവല വിട്ട് രാത്രിയിലെ തണുപ്പുവീണ ഭൂമിയിലിറങ്ങി. ലക്ഷണമൊത്ത ഗാർഹസ്ഥ്യ നിയമ പ്രകാരം തൂപ്പുകാരി അതിരാവിലെ തന്നെ മുറ്റമടിച്ചു.

തണുത്ത കാറ്റേറ്റ് സുനാമ ഉന്മേഷവതിയായി. പക്ഷികൾ ചിലയ്ക്കുന്നതുകേട്ട് അവളുടെ നോട്ടം മാനത്തേക്കു നീണ്ടു. ആകാശം നിർമ്മലമായിരുന്നു. സാരികഴുകി ഇടാം എന്നു തുടങ്ങി പല ആശയങ്ങളും അവളുടെ മനസ്സിലുദിച്ചു.

കുളി കഴിഞ്ഞ് നനഞ്ഞമുടി പുറത്ത് വിടർത്തിയിട്ടുകൊണ്ട് സുനാമ കുളിമുറിയിൽ നിന്നിറങ്ങിയപ്പോൾ ആകാശം മേഘാവൃതമായിരുന്നു. നൈരാശ്യം തോന്നി. ജോലിക്കാരൻ ചായയും ലഘുഭക്ഷണവും

കൊണ്ടുവരുമെന്ന പ്രതീക്ഷയിൽ അവൾ വരാന്തയിലെ കസേരയിലിരുന്നു. യൂറോപ്പിലെ യുദ്ധം കാരണം ബേബിവൂൾ (കുട്ടികൾക്കുള്ള കമ്പിളി) കിട്ടാൻ പ്രയാസമായിരുന്നു. സഹോദരിയുടെ കുഞ്ഞിനുവേണ്ടി തയ്ച്ചുകൊണ്ടിരുന്ന സ്വെറ്റർ കയ്യിലെടുത്തു.

വൃദ്ധനായ തോട്ടക്കാരൻ പുതുപൂക്കളുടെ രണ്ട് ചെണ്ട് രണ്ട് കയ്യിലും പിടിച്ചുകൊണ്ട് നടന്നുവരുന്നു. തോട്ടക്കാരനെ കാണുമ്പോൾ സുനാമയുടെ ചുണ്ടിൽ നേരിയ പുഞ്ചിരി വിരിയും. അയാളുടെ ഓരോ കാര്യത്തിലും സവിശേഷതയുണ്ട്. വാർദ്ധക്യത്തിന്റെ ശൈഥില്യമുണ്ട്. പൊക്കവും വണ്ണവുമുള്ള ശരീരം, വിശാലമായ മാറിടം, ശുഷ്ക്കിച്ച നീണ്ട കൈകാലുകൾ. വലതുകാലിന് ചെറിയ മുടന്തുണ്ട്. വരണ്ട ഭൂമിയിൽ നിലാവിൽ അങ്ങിങ്ങ് കാണുന്ന നീളൻ പുല്ലുപോലെ നരച്ചമുടി. ശാസ്ത്രജ്ഞന്മാരുടെയും തത്ത്വചിന്തകന്മാരുടെയും പോലെ വലിയ തല. ഭാരിച്ച ഉത്തരവാദിത്തത്തിന്റെ ഭാരം പേറുന്നതിനാൽ എപ്പോഴും പുരികം വളഞ്ഞിരിക്കുന്നു. ഇരുമ്പിൽ തുരുമ്പുപിടിച്ചപോലെ കരുവാളിച്ച മുഖം. വട്ടമുഖത്ത് നീണ്ട മൂക്കിനു താഴെ വെട്ടിയൊതുക്കിയ നരച്ച മേൽമീശ. കുടയുടെ പിടിപോലെയുള്ള താടി. വിസ്തൃതമായ തോളിൽ റെയിൽവേയിലെ പോയ്ന്റ്മാന്റെ നീല നിറമുള്ള ഷർട്ട് ഇട്ടിരിക്കും. ദസ്റായ്ക്ക് രാവണന്റെ ദേഹത്ത് ഇട്ടിരിക്കുന്ന കടലാസ് വസ്ത്രം പോലെ തോന്നിക്കും.

തോട്ടക്കാരനെ ആരും പേര് പറഞ്ഞ് വിളിക്കാറില്ല. തൂപ്പുകാരി മുതൽ ഹെഡ്മിസ്ട്രസ് വരെ എല്ലാവരും അയാളുടെ പ്രായം മാനിച്ച് 'കാരണവരേ' എന്നു വിളിക്കും. ഈ ബഹുമതികാരണം വൃദ്ധൻ കുറേക്കൂടി ഗൗരവം കാണിക്കും. യുദ്ധത്തിന്റെ ഫലമായുണ്ടായ വിലക്കയറ്റം മൂലം മറ്റു ബംഗ്ലാവുകളിലെ തോട്ടക്കാർക്ക് 25–30 രൂപ കിട്ടിയിരുന്നു. എങ്കിലും കാരണവർക്ക് ഇപ്പോഴും 19 രൂപയേ കൊടുത്തിരുന്നുള്ളു. അതിൽ നാലു രൂപ സുനാമയുടെ ശുപാർശയുടെ ഫലമായി കിട്ടിയതാണ്. കാരണവരുടെ ഈ കൃപ കാരണം സ്കൂളിൽ അയാളുടെ അധികാരം അനല്പമായിരുന്നു. ദിവസവും ഒന്നു രണ്ടു തവണ സ്കൂൾ വിട്ടുപോകുമെന്ന് ഭീഷണിപ്പെടുത്തുമായിരുന്നു. സുനാമ കേൾക്കുകയാണെങ്കിൽ അയാൾ ഇങ്ങനെ വിശദീകരിക്കും "ജോലി അറിയാവുന്ന തോട്ടക്കാരന് ജോലിക്കു ക്ഷാമമുണ്ടോ? ഗൺ ഫാക്ടറിയിലെ തോട്ടക്കാരന് 40–50 രൂപ ശമ്പളമുണ്ട്. കൊച്ചമ്മയെ ഓർത്താണ് ഞാൻ ഇവിടെ കിടക്കുന്നത്."

സ്കൂളിലെ ശിപായിമാരായ കണ്ണനും ലക്ഷ്മണനും തൂപ്പുകാരിയും തോട്ടിയും കാരണവരെ ചൊടിപ്പിക്കാൻ വേണ്ടി പറയും "കാരണവർ പട്ടാളത്തിൽ ചേരാത്തതെന്താ? ഇപ്പോൾ പ്രായമായവരെയും പട്ടാളത്തിലെടുക്കുന്നുണ്ട്. പട്ടാളത്തിൽ വയസ്സന്മാർക്ക് പാലും ചോറും കിട്ടും."

വൃദ്ധൻ കയ്യിൽ അരിവാൾ പിടിച്ചുകൊണ്ടു പറയും "എന്നെക്കുറിച്ചോർത്ത് ദുഃഖിക്കേണ്ടാ. കൊച്ചമ്മയുടെ വലിപ്പം കൊണ്ട് ഈ സ്കൂളിൽ ജോലിക്ക് ആളിനെ കിട്ടാതെ വരികയില്ല." അപ്പോൾ അയാളുടെ ഭാവം കണ്ടാൽ സൈന്യത്തിന് കമാൻഡ് കൊടുക്കുന്ന കമാൻഡിങ് ഓഫീസറാണെന്നു തോന്നും. സുനാമ ഇതെല്ലാം കേട്ട് അയാളുടെ ആത്മാർത്ഥതയിൽ ആഹ്ലാദിക്കും. അവളുടെ ചുണ്ടുകൾ മന്ത്രിക്കും "വോൺ ഹിണ്ഡൻബർഗ്!"

സ്കൂൾ സെക്രട്ടറി, സെക്രട്ടേറിയറ്റിലെ അക്കൗണ്ടന്റ് മിസ്റ്റർ ഭട്നാഗർ ഒരു ദിവസം, നിവർന്നു നിന്ന് സലാം വയ്ക്കുന്ന കാരണവരോട്, പുഞ്ചിരിയടക്കിക്കൊണ്ടു പറഞ്ഞു "താങ്ക്യൂ വോൺ ഹിണ്ഡൻബർഗ്!"

കാരണവർ നിത്യവും സുനാമയുടെ മുറിയിൽ പുതുപൂക്കൾ കൊണ്ടുവയ്ക്കും – സുനാമയുടെ പദവിയോർത്തല്ല തന്റെ അവകാശമാണെന്ന ചിന്തയോടെ. ഏതെങ്കിലും അധ്യാപിക മുടിയിൽ ചൂടാൻ വേണ്ടി ഒരു പൂ പറിക്കാൻ കൈ നീട്ടിയാൽ ഒരു മണിക്കൂർ നേരം വൃദ്ധൻ പിറുപിറുക്കും. എന്നാൽ സുനാമയുടെ ഫ്ളവർ വേസിൽ വയ്ക്കാൻ സഹോദരഭാവേന എവിടുന്നെങ്കിലും പൂക്കൾ കൊണ്ടുവരും. ഫ്ളവർ വേസിൽ പൂക്കൾ ഉൾക്കൊള്ളുന്നില്ലെങ്കിൽ കയ്യിൽ കിട്ടുന്ന ലോട്ടയോ ഗ്ലാസ്സോ ഫ്ളവർ വേസായി മാറും.

കാരണവരുടെ പുഷ്പാലങ്കാരം സുനാമയുടെ നൂതനാഭിരുചിക്കിണങ്ങുന്ന വിധത്തിലായിരുന്നില്ല. ആരംഭത്തിൽ ഒരു ദിവസം കാരണവർ വച്ചിട്ടു പോയ പൂക്കൾ സുനാമ തന്റെ ഇഷ്ടപ്രകാരം വെവ്വേറെ മാറ്റി വച്ചു. പക്ഷേ കാരണവർക്ക് ഫ്ളവർവേസിൽ എല്ലാ പൂക്കളും ഒരുമിച്ചു വയ്ക്കുന്ന രീതി മാറ്റേണ്ടയാവശ്യമുണ്ടെന്നു തോന്നിയില്ല. ഒരു ദിവസം രാവിലെ ഒരു ഫ്ളവർ വേസ് ഒഴിഞ്ഞിരിക്കുന്നതു കണ്ട് കാരണവർ ക്രുദ്ധനായി ജോലിക്കാരനെ ശകാരിച്ചു. "ഏയ്, ഇതിലെ പൂക്കൾ ആരാണെടുത്തു മാറ്റിയത്?"

ശകാരം കേട്ട് സുനാമയുടെ മനസ്സ് പുളകം പൂണ്ടു. വൃദ്ധന്റെ പിന്നിൽ നിന്ന് ചുണ്ടത്ത് വിരൽ വച്ച് ആ ജോലിക്കാരനോട് ഒന്നും മിണ്ടരുതെന്ന് ആംഗ്യം കാട്ടി. തന്നെ കാണാൻ വന്ന ഒരു മാന്യന്റെ മകന് സുനാമ ആ പൂക്കൾ എടുത്തുകൊടുത്തതാണ്. അപ്പോൾ മുതൽ വോൺഹിണ്ഡൻബർഗ് അലങ്കരിച്ചു വയ്ക്കുന്ന രീതിയിൽ ഫ്ളവർവേസിൽ റോസാപ്പൂവിന്റെ കൂടെ ജമന്തിയും സൂര്യകാന്തിയും ഒത്തു ചേർന്ന് ശോഭ വർദ്ധിപ്പിച്ചു വന്നു.

പതിനാലു മാസത്തെ ചുരുങ്ങിയ കാലയളവിൽ കാരണവരും സുനാമയുമായുള്ള ബന്ധം ദൃഢമാക്കിയ അനവധി സംഭവങ്ങളുണ്ടായി. ശീതകാലത്തെ രൂക്ഷമായ തണുപ്പ് ഒരു പഴയ പുതപ്പുകൊണ്ട് നേരിടാൻ കാരണവർ ശ്രമിച്ചു. അയാളുടെ വിശാലദേഹം ചുക്കുപോലെ ചുരുങ്ങി.

ഇത് സുനാമയുടെ ദൃഷ്ടിയിൽപെട്ടു. ഒരു ദിവസം ധൈര്യം സംഭരിച്ചു പറഞ്ഞു "കാരണവരേ, ഇക്കൊല്ലം തണുപ്പ് കൂടുതലാണ്."

"കൊച്ചമ്മ പറഞ്ഞത് ശരിതന്നെ. എന്റെ അമ്പത്തഞ്ച് വയസ്സിനിടയ്ക്ക് ഇത്രയും വലിയ തണുപ്പ് കണ്ടിട്ടില്ല." കാരണവർ അവളുടെ അഭിപ്രായത്തെ പിന്താങ്ങി.

"കാരണവരേ, എന്റെ കയ്യിൽ ഒരു കമ്പിളി പുതപ്പുണ്ട്. എന്റെ ചേട്ടൻ പുതച്ചതാണ്. വെറുതേ വച്ചിരിക്കുകയാ. നിങ്ങളുപയോഗിക്കുമെങ്കിൽ....."

"അപ്പോൾ..... കൊച്ചമ്മയ്ക്ക് പുതയ്ക്കാനോ?" സൗജന്യം നിഷേധിക്കാൻ വേണ്ടി തലയാട്ടിക്കൊണ്ട് വൃദ്ധൻ തിരിഞ്ഞു നടന്നു.

സുനാമ പെട്ടെന്ന് അകത്തു പോയി കമ്പിളിപ്പുതപ്പു കൊണ്ടുവന്ന് വൃദ്ധന്റെ തോളിലിട്ടു. വൃദ്ധന് ഒന്നും പറയാൻ പറ്റിയില്ല. മൂന്നുദിവസം കഴിഞ്ഞ് വൃദ്ധൻ ഒരു കീറിയ തുണികൊണ്ട് ചെവി മൂടിക്കെട്ടിയിരിക്കുന്നതു കണ്ട് അവൾ ഒരു തോർത്ത് കൊടുത്തു.

സ്കൂളിന്റെ പിൻവശത്ത് വൃദ്ധൻ നട്ടുപിടിപ്പിച്ച പ്ലാവ് ആദ്യമായി കായ്ച്ചു. അയാൾ ദിവസവും മൂന്നു നാലു പ്രാവശ്യം അതു നോക്കും. ആരെങ്കിലും പ്ലാവിനടുത്തു നിൽക്കുന്നതു കണ്ടാൽ കയ്യിൽ അരിവാൾ എടുത്തുകൊണ്ട് ഭീഷണിപ്പെടുത്തും "ആരെങ്കിലും ചക്കയിൽ തൊട്ടാൽ ആ കൈ ഞാൻ വെട്ടും."

ശിപായി അയാളെ ശുണ്ഠിപിടിപ്പിക്കാൻ ശ്രമിക്കും "ഇന്നാരിന്നാര് ചക്ക നോക്കി നിൽക്കുന്നതു കണ്ടു. ഇടിച്ചക്ക തിന്നാൻ നല്ലതാ.... കണ്ണൻ ചേട്ടാ, ചക്കയിൽ എന്തു മസാലയാണു ചേർക്കുന്നത്?"

വൃദ്ധൻ ക്രുദ്ധനായി കയ്യും കാലും തലയും വെട്ടിക്കളയുമെന്ന് ഭീഷണിപ്പെടുത്തുന്നത് സുനാമ കേൾക്കാറുണ്ട്. അവൾ അകമേ ചിരിക്കുമായിരുന്നു.

വൃദ്ധൻ മിക്കപ്പോഴും ആ വൃക്ഷത്തിന്റെ വംശത്തെക്കുറിച്ച് ചർച്ച ചെയ്യും. ബർദ്വാനിലെ അസ്സൽ ചക്കക്കുരുവിൽ നിന്നു മുളച്ചത്. ഇതിലെ ചക്ക ഇരുപത് – ഇരുപത്തഞ്ച് സേറിൽ കുറയുകയില്ല. എങ്കിലും വൃദ്ധന് ആശങ്കയടക്കാൻ കഴിഞ്ഞില്ല. തന്മൂലം ചക്ക ഏതാണ്ട് ഒരു സേർ ആയപ്പോഴേ ഒരു ദിവസം രാവിലെ രണ്ടുകൈകൊണ്ടു താങ്ങിയെടുത്ത് യജമാനത്തിയുടെ മുമ്പിൽ കൊണ്ടുവച്ചു.

* * * *

വൃദ്ധൻ ഇത്രയും നാൾ എങ്ങനെ ക്ഷമിച്ചു കാണുമെന്ന് സുനാമ ആലോചിച്ചു. അവൾ ചോദിച്ചു "എന്തിനാണിപ്പോഴേ അടർത്തിക്കൊണ്ടു വന്നത്?........... കുറച്ചുകൂടെ വലുതായിട്ടു മതിയായിരുന്നു."

വൃദ്ധൻ വിശദീകരിച്ചു "കൊള്ളരുതാത്ത വാച്ചർ ചുറ്റിക്കറങ്ങി നടക്കുകയല്ലേ? ആദ്യത്തെ ചക്ക ആരും കട്ടോണ്ടു പോകരുതെന്നു ഞാനാഗ്രഹിച്ചു. ഇത് ഈ പ്ലാവിൽ കന്നി കായ്ച്ചതാണല്ലോ."

"നല്ല ചക്കയാണ് കാരണവരേ. ഇത് നിങ്ങളുടെ വീട്ടിൽ കൊണ്ടു പോയി പാകം ചെയ്യ്."

വൃദ്ധൻ തലയാട്ടിക്കൊണ്ട് ഗദ്ഗദസ്വരത്തിൽ മറുപടി പറഞ്ഞു "അതെങ്ങനെ ശരിയാകും? ഇത് ഞാൻ കൊച്ചമ്മയ്ക്കു വേണ്ടി......."

അന്ന് സന്ധ്യയ്ക്ക് സുനാമ തന്നെ അടുക്കളയിൽ കയറി ചക്ക പാകപ്പെടുത്തി കാരണവരെ വിളിച്ചു സല്ക്കരിച്ചു. ചക്കക്കൂട്ടാൻ എല്ലാവർക്കും കൊടുത്തു.

രാജ്യത്ത് ഭക്ഷ്യക്ഷാമം പടർന്നു പിടിച്ചു. അതിലും ഭയങ്കരമായി വസ്ത്രക്ഷാമം. വസ്ത്രമില്ലാത്തതിനാൽ നഗ്നത മറയ്ക്കാൻ കഴിയാതെ നല്ല കുടുംബങ്ങളിലെ സ്ത്രീകൾ ആത്മഹത്യ ചെയ്യാനൊരുങ്ങുകയും, വിദ്യാർത്ഥിനികൾ പരീക്ഷ എഴുതാതിരിക്കുകയും ചെയ്യുന്നതിന്റെ വാർത്തകൾ പത്രങ്ങളിൽ അച്ചടിച്ചു വന്നു. സുനാമയും വെള്ള വോയ്ൽ തുണികൾക്കു വേണ്ടി കൊതിച്ചു. ഉഷ്ണകാലത്തും മഴക്കാലത്തുമെല്ലാം പട്ടുസാരികൾ ധരിക്കേണ്ടി വരുന്നു. ആ സാരികൾ ധരിക്കുന്നതിൽ ലജ്ജ തോന്നുമായിരുന്നു, എങ്കിലും വേറേ പോംവഴി ഇല്ലായിരുന്നു. സാരികളിലെ കസവുകര കീറിക്കളഞ്ഞിട്ട് ഒക്കുന്നിടത്തോളം ലളിതമാക്കാൻ ശ്രമിച്ചിരുന്നു.

വൃദ്ധന് പത്രവും ബ്ലായ്ക്ക് മാർക്കറ്റും ഒന്നുമറിഞ്ഞുകൂടായിരുന്നു. എങ്ങും മുണ്ട് കിട്ടാനില്ലെന്നു മാത്രമറിയാം. മുണ്ട് കീറിത്തയ്ച്ചും കുട്ടിക്കെട്ടിയും ഇനി രക്ഷയില്ലാത്ത അവസ്ഥയായി. കൊച്ചമ്മ മുറിക്കുള്ളിലാണെന്നു മനസ്സിലാക്കി വൃദ്ധൻ വേലക്കാരൻ തേജുവിനോടും ശിപായി ലക്ഷ്മണനോടും പറഞ്ഞു "ഇത്തവണ കൊച്ചമ്മ മുണ്ടുവാങ്ങിത്തന്നില്ലെങ്കിൽ ഞാൻ അവരുടെ ഏതെങ്കിലും തുണി എടുത്തുകൊണ്ടുപോകും."

ലക്ഷ്മണൻ ചോദിച്ചു "കാരണവർ പട്ടു സാരി ഉടുക്കുമോ?"

സുനാമ അകത്ത് ചായ കുടിച്ചിട്ട് മുറുക്കാൻ തുടങ്ങുകയായിരുന്നു. ചുണ്ടിൽ പുഞ്ചിരി വിരിഞ്ഞു. മുറുക്കാൻ വായിലിട്ടുകൊണ്ട് അവൾ പുറത്തു വന്നു. ചോദിച്ചു. "കാരണവരേ എന്തു ചെയ്യാം? പുരുഷന്മാരുടുക്കുന്ന മുണ്ടില്ലല്ലോ, വീതിക്കരയുള്ള വസ്ത്രം മതിയോ?"

വൃദ്ധൻ അരിവാൾ എടുത്തുകൊണ്ട് മുടന്തിമുടന്തി നടന്നു. തിരിഞ്ഞു നോക്കാതെ പറഞ്ഞു – "പിന്നെ ഞാനെന്തു ചെയ്യും ?"

* * * *

ദുർഗ്ഗാപൂജയ്ക്ക് അവധി തുടങ്ങിയ ആദ്യദിവസം രാവിലെ ഫ്ളവർ വസിൽ പൂക്കൾ അലങ്കരിച്ചുകൊണ്ട് കാരണവർ സുനാമയുടെ മുമ്പിൽ നിന്നു. അയാൾ തലകുനിച്ച്, വിറകുകൊള്ളി പോലെയുള്ള വിരലുകൾ പരസ്പരം കോർത്തുകൊണ്ട് പറഞ്ഞു "കൊച്ചമ്മേ, എനിക്ക് നാട്ടിൽ പോകണം. രണ്ടാഴ്ചത്തെ അവധി തരണം."

"എന്തിനാ കാരണവരേ, അവിടെപ്പോയി എന്തു ചെയ്യും?" സുനാമ പ്രാതഃ സ്നാനം കഴിഞ്ഞ്, ഉന്മേഷം നിറഞ്ഞ കണ്ണുകളുയർത്തി നോക്കിക്കൊണ്ടു ചോദിച്ചു.

വൃദ്ധൻ തന്റെ വിളറിയ കണ്ണുകൾ മച്ചിലേക്ക് നീട്ടിക്കൊണ്ടു പറഞ്ഞു – "ലക്ഷ്മണൻ പറഞ്ഞു കൊച്ചമ്മ അലഹബാദിൽ പോവുകയാണെന്ന്. അങ്ങനെയാണെങ്കിൽ എനിക്ക് ഇവിടെ മനസ്സിനു സുഖമില്ലാതാകും."

സുനാമയുടെ മുഖത്ത് രക്തം ഇരച്ചുകയറി "ഇല്ല കാരണവരേ, ഞാൻ എങ്ങും പോകുന്നില്ല..... ഇവിടെത്തന്നെയുണ്ടാകും."

വൃദ്ധൻ കാലുമാറിച്ചവിട്ടി. ആശ്വാസത്തോടെ മറുപടി പറഞ്ഞു "എങ്കിൽ കുഴപ്പമില്ല. ആപ്പീസറില്ലെങ്കിൽ എനിക്കൊന്നും നേരെയാവുകയില്ല. വേനലവധിക്ക് കൊച്ചമ്മ പോയി. എനിക്ക് വലിയ പ്രയാസമായിരുന്നു."

സുനാമ തയ്ച്ചുകൊണ്ടിരുന്ന സ്വെറ്ററിൽ നോക്കിക്കൊണ്ടിരുന്നു. അവൾ വിഷയം മാറ്റി "കാരണവരേ, തണുപ്പുകാലത്ത് പൂക്കുന്ന ചെടികൾ വച്ചു പിടിപ്പിച്ചില്ലേ?"

* * * *

സുനാമ അലഹബാദും ആഗ്രയും പിന്നിലുപേക്ഷിച്ചിട്ടു പോന്നതാണ്. എന്നാൽ പ്രാണനെ പിന്തുടരുന്ന ജീവിതത്തിന്റെ ദ്വന്ദം കൂടെപ്പോന്നു. സെക്രട്ടറി ആദ്യം വളരെ ബഹുമാനത്തോടെ പെരുമാറിയിരുന്നു. പിന്നീട് പിണങ്ങി.

സെക്രട്ടറി മിസ്റ്റർ ഭട്നാഗറിന്റെ കോപത്തിന്റെ കാരണം സ്പഷ്ടമാണ്. മാനേജിങ്ങ് കമ്മിറ്റി ചെയർമാൻ ലാലാ ബിശൻ നാരായണന്റെ മകന്റെ വിവാഹപാർട്ടിക്ക് സുനാമ പോയി. സെക്രട്ടറിയുടെ വീട്ടിൽ ഹോളിക്കു നടത്തിയ പാർട്ടിക്കു ക്ഷണിച്ചെങ്കിലും പോകാൻ കഴിഞ്ഞില്ല. അതിനുശേഷം രണ്ടുമൂന്നു കുട്ടികളുടെ രക്ഷാകർത്താക്കൾ സ്കൂൾ നടത്തിപ്പിനെക്കുറിച്ച് മോശമായ പരാതികളയച്ചു. ആദ്യം സുനാമയ്ക്ക് ദേഷ്യം വന്നു, പിന്നീട് കാര്യങ്ങൾ ഊഹിച്ചു.

ദുർഗാപൂജയുടെ അവധി തുടങ്ങുന്നതിനു മുമ്പ്, ഞായറാഴ്ച സന്ധ്യയ്ക്ക് മാനേജിങ്ങ് കമ്മിറ്റി യോഗം ചേർന്നു. കഴിഞ്ഞയാഴ്ച എ, ബി ക്ലാസ്സുകളിൽ പഠിത്തം നടന്നില്ലെന്ന പ്രശ്നം ഉന്നയിക്കപ്പെട്ടു. മഴ കാരണം കുട്ടികളെ മൂന്നു തവണ വീട്ടിൽ പറഞ്ഞയച്ചു.

സുനാമ മറുപടി പറഞ്ഞു– "അവരെ ഇരുത്താൻ കെട്ടിടത്തിൽ സ്ഥലമില്ല. എല്ലാ കുട്ടികളെയുംകൂടി ഒരു മുറിയിൽ ഇരുത്താൻ പറ്റുകയില്ല. തെളിഞ്ഞ കാലാവസ്ഥയാണെങ്കിൽ കുട്ടികളെ മരത്തണലിലിരുത്താം. മഴക്കാലത്ത് ഒരുപായവുമില്ല. ഈ ക്ലാസ്സുകളിൽ കൂടുതൽ വിദ്യാർത്ഥികളെ ചേർക്കാതിരിക്കുന്നതാണ് നല്ലത്."

അപ്പോൾ സെക്രട്ടറി മറ്റു മെമ്പർമാരോടു പറഞ്ഞു "കെട്ടിടത്തിലെ രണ്ടു മുറികൾ ഹെഡ്മിസ്ട്രസിന്റെ കൈവശത്തിലാണ്. താമസിക്കാൻ

മറ്റൊരു കെട്ടിടം കണ്ടെത്തുന്നതു വരെ, താല്ക്കാലികമായി വിട്ടുകൊടുത്തതാണ് ആ മുറികൾ. ഇപ്പോൾ ഒരു വർഷത്തിൽ കൂടുതലായി........"

സുനാമയുടെ ഹൃദയത്തിൽ അപമാനത്തിന്റെ കനത്ത ആഘാതമേറ്റു. അവൾ അസ്വസ്ഥയായി. റായ് ബഹദുർ സീതാറാം പറഞ്ഞു "ശരിയാണ്. പക്ഷെ, നഗരത്തിലെങ്ങും ഒരിഞ്ചു സ്ഥലം പോലും ഒഴിവില്ല. കുട്ടികളുടെ എണ്ണം കുറയ്ക്കുന്നതാണ് ശരി."

സ്കൂളിലെ അക്കൗണ്ട് ഓഡിറ്ററെക്കൊണ്ട് പാസ്സാക്കിക്കേണ്ടതാവശ്യമാണ്. ദുർഗാപൂജയുടെ അവധിക്ക് സെക്രട്ടറി റജിസ്റ്ററുകൾ പരിശോധിക്കാനാരംഭിച്ചു. ചിലപ്പോൾ അദ്ദേഹം റജിസ്റ്റർ തന്റെയടുത്തെത്തിക്കാനാവശ്യപ്പെടും. ചിലപ്പോൾ സ്വയം സ്കൂളിൽ ചെന്ന് ഹെഡ്മിസ്ട്രസിനെ വിളിപ്പിക്കും. തനിക്ക് സാധിക്കുമായിരുന്നെങ്കിൽ സുനാമ അയാളെ അവഗണിക്കുമായിരുന്നു. പക്ഷേ, വയ്യല്ലോ – താനൊരുദ്യോഗസ്ഥയാണ്. ഗത്യന്തരമില്ല.

കാരണവർ റിക്ഷാ വിളിച്ചു കൊണ്ടുവന്നു. സുനാമ സെക്രട്ടറിയുടെ വീട്ടിൽ പോയി. തിരികെ വന്നപ്പോൾ സൂര്യനസ്തമിച്ചു കഴിഞ്ഞു. അവളുടെ മുഖം തുടുത്തിരുന്നു, കണ്ണ് ഇപ്പോൾ തുളുമ്പി വീഴുമെന്നു തോന്നി. റിക്ഷാ സ്കൂൾ കോമ്പൗണ്ടിലെത്തിയപ്പോൾ വൃദ്ധൻ ഗെയ്റ്റിനടുത്തിരുന്ന് പുകയില നുറുക്കുകയായിരുന്നു–കൊച്ചമ്മയെ കാത്തിരിക്കുകയാണെന്നു തോന്നും. എങ്കിലും സുനാമയ്ക്കു വിളിക്കാൻ തോന്നിയില്ല.

റിക്ഷായിൽ നിന്നിറങ്ങി സുനാമ പഴ്സ് തുറന്ന് ചില്ലറ എടുത്ത് റിക്ഷാക്കൂലി കൊടുത്തു. അപ്പോഴേക്ക് വൃദ്ധൻ ഗെയ്റ്റിൽ നിന്നു വരാന്തവരെ എത്തി. എന്നിട്ടും അവൾ ഒന്നും മിണ്ടാതെ പോകുന്നതു കണ്ട് അയാൾ പറഞ്ഞു "ഒത്തിരി താമസിച്ചല്ലോ, കൊച്ചമ്മേ."

"ആ സെക്രട്ടറി ജീവനെടുത്തേ അടങ്ങൂ! അല്ലാതെന്താ" സുനാമ ദേഷ്യപ്പെട്ട് അകത്തേക്ക് നടന്ന് കട്ടിലിൽ വീണു. അവളുടെ തലച്ചോറ് മോട്ടറിന്റെ അർമേച്ചർ പോലെ കറങ്ങുകയായിരുന്നു. എത്ര നിന്ദ്യമാണീ ജോലി !...... ആഗ്രയിലും അലഹബാദിലും അവൾക്കെന്തഭയം !

വൃദ്ധൻ വൈകുന്നേരത്തെ ചപ്പാത്തിയും രാവിലെ തന്നെ ചുട്ടുവയ്ക്കുമായിരുന്നു. വൈകുന്നേരം ഉള്ളിചേർത്ത് ചട്നിയുണ്ടാക്കി. ചപ്പാത്തി മുറിച്ച് ചട്ണിയിൽ മുക്കി തിന്നാൻ തുടങ്ങിയപ്പോൾ അടുത്ത ക്വാർട്ടറിലിരുന്ന് കണ്ണനും ലക്ഷ്മണനും സംസാരിക്കുന്നതു കേട്ട് ലക്ഷമണൻ പറഞ്ഞു "ടീച്ചർ സെക്രട്ടറി സാറിന്റെ വീട്ടിൽ നിന്ന് ഇപ്പോൾ മടങ്ങിയെത്തിയതേയുള്ളു. കരയുന്നപോലെ തോന്നി."

കണ്ണൻ പറഞ്ഞു "സെക്രട്ടറി സാർ മഹാ വിരുതനാ. ടീച്ചറിന്റെ പിറകെ കൂടിയിരിക്കുകയാണ്. ആദ്യം ടീച്ചർ എതിർത്തു നിന്നു. ഇപ്പോൾ റിക്ഷാ വന്നാലുടനെ ഓടിക്കയറുന്നത് കാണാം. മേലുദ്യോഗസ്ഥനല്ലേ, വേണമെങ്കിൽ വീട്ടിൽ വിളിച്ചു വരുത്താം, വേണമെന്നു തോന്നിയാൽ ഇങ്ങോട്ടു വരാം........"

കണ്ണനും ലക്ഷ്മണനും കുറേനേരം ഇങ്ങനെ സംസാരിച്ചുകൊണ്ടിരുന്നു. വൃദ്ധൻ പതുങ്ങിയിരുന്നു കേട്ടു.

വൃദ്ധന് ആഹാരം കഴിക്കാൻ തോന്നിയില്ല. വിളമ്പി വച്ച ചപ്പാത്തി ഒരു മരത്തിന്റെ ചുവട്ടിൽ കൊണ്ടിട്ടു. പകൽ ഏതെങ്കിലും പട്ടി വന്നു തിന്നുകൊള്ളും.

രാത്രിയിൽ രണ്ട് ശിപായിമാരും തോട്ടക്കാരനും തോട്ടിയും മാറി മാറി പാറാവ് നിൽക്കും. നാലാം യാമത്തിലായിരുന്നു. വൃദ്ധന്റെ ഊഴം. തന്റെ കട്ടിൽ നിത്യവും ഇട്ടിരിക്കുന്നതിനേക്കാൾ കുറച്ചുകൂടി മുന്നോട്ട് നീക്കിയിട്ടു – കൊച്ചമ്മയുടെ വരാന്ത കാണാൻ പാകത്തിൽ. കയ്യിൽ ഒരു നീണ്ട വടി പിടിച്ചുകൊണ്ട് കട്ടിലിൽ കിടന്നു. ഏതോ ആശങ്കയാൽ രാത്രി മുഴുവൻ കണ്ണടയ്ക്കാതെ കിടന്നു. രാവിലെ കൊച്ചമ്മയുടെ മുറിയിൽ പൂക്കൾ കൊണ്ടുവയ്ക്കാൻ ചെന്നപ്പോൾ അവർ കുളിമുറിയിലായിരുന്നു. മനസ്സ് വല്ലാതെ വേദനിച്ചിരുന്നു. പതിവു പോലെ ചപ്പാത്തിയുണ്ടാക്കി, പരിപ്പു വച്ചു; എങ്കിലും ഒന്നു കഴിക്കാൻ തോന്നിയില്ല. പലതവണ സുനാമയുടെ മുറിയുടെ മുമ്പിലെ വരാന്തയിലേക്കു നോക്കി. അവർ മേശപ്പുറത്തെ വലിയ റജിസ്റ്ററുകളിൽ കണ്ണു നട്ട് ഇരിക്കുന്നു...... വളരെ വിഷമത്തോടെ.

വൈകുന്നേരം സെക്രട്ടറിയുടെ ചെറിയ കാർ സ്കൂൾ കൊമ്പൗണ്ടിലെത്തി. ഹെഡ്മിസ്ട്രസ്സിന്റെ മുറിയുടെ മുമ്പിൽ നിന്നു. കണ്ണൻ ഓടിയെത്തി.

ഹെഡ്മിസ്ട്രസ്സിനോട് ഒഫീസിൽ വരാൻ പറയു. ഭട്നാഗർ ആജ്ഞാപിച്ചു.

സുനാമ മുഷിഞ്ഞ സാരി മാറി, മുടി ചീകി, കണ്ണനെക്കൊണ്ട് റജിസ്ററർ എടുപ്പിച്ച് ഒഫീസിലേക്കു നടന്നു. വരാന്തയിലൂടെ നടന്ന് മുമ്പോട്ട് തിരിയാൻ തുടങ്ങിയപ്പോൾ അവർ സ്തംഭിച്ചു നിന്നുപോയി.

കാരണവർ നീണ്ട വടി തോളിൽ വച്ചു കൊണ്ട് സെക്രട്ടറിയുടെ മുന്നിൽ നിന്ന് ഉറഞ്ഞു തുള്ളുകയാണ്. വലതു കയ്യിലെ ചൂണ്ടുവിരലുയർത്തി വെല്ലുവിളിക്കുന്നു "മുട്ട് തല്ലിയൊടിക്കും ഞാൻ. മേലാൽ ഈ വളപ്പിൽ കാല് കുത്തരുത്. ആപ്പീസറുടെ പൊങ്ങച്ചമൊന്നും വേണ്ട."

സെക്രട്ടറിയുടെ മുഖത്ത് രക്തമയമില്ല. കണ്ണുകളിൽ ഭയവും വിസ്മയവും. സുനാമയ്ക്ക് അനങ്ങാൻ വയ്യാതായി. കണ്ണൻ പെട്ടെന്ന് മുമ്പോട്ട് ചെന്നു. ഭട്നാഗറിന്റെ പിന്നിലൂടെ വൃദ്ധന്റെ തോളിലെ വടി അയാൾ കൈക്കലാക്കി. ലക്ഷ്മണനും തോട്ടിയും രംഗം കാണാനോടിയെത്തി.

ആപത്തൊഴിഞ്ഞെന്ന് കണ്ടു ശ്വാസം നേരെ വീണപ്പോൾ സുനാമ മുമ്പോട്ട് ചെന്ന് വളരെ ബുദ്ധിമുട്ടി ഇങ്ങനെ ചോദിച്ചു "എന്താ കാര്യം?"

വൃദ്ധൻ കൈകൂടഞ്ഞു, എന്തൊക്കെയോ പിറുപിറുത്തു കൊണ്ട്, മുടന്തി മുടന്തി തന്റെ മുറിയിലേക്ക് പോയി.

സെക്രട്ടറി നിർഭയനായി ഇംഗ്ലീഷിൽ സുനാമയോട് പറഞ്ഞു "ഇയാൾക്ക് ഭ്രാന്താണോ? മുമ്പ് ഇങ്ങനെ പെരുമാറിയിട്ടുണ്ടോ?"

"ഇല്ല. ഒരിക്കലുമില്ല..... ആരും പറഞ്ഞിട്ടുമില്ല. വളരെ ഉത്തരവാദിത്തമുള്ള, ഗൗരവസ്വഭാവക്കാരനായ ആളായിരുന്നു."

സെക്രട്ടറി പാന്റ്സിന്റെ പോക്കറ്റിൽ കയ്യിട്ട് കൊണ്ട്, തന്റെ ഷൂസിന്റെ അഗ്രഭാഗത്ത് നോക്കിക്കൊണ്ടിരുന്നു. താഴെ നോക്കി പറഞ്ഞു "ഒരു പക്ഷേ........ അപകടകാരിയാണെന്ന് തോന്നുന്നു. പെൺകുട്ടികളുടെ പ്രശ്നം ....... ഇയാളെ ഉടനടി ഡിസ്മിസ് ചെയ്ത് കോമ്പൗണ്ടിനു പുറത്താക്കണം." എന്നിട്ട് കണ്ണനെ നോക്കി ചോദിച്ചു "കേട്ടോ?"

താൻ പറഞ്ഞ കാര്യം ശിപായിമാർ മനസ്സിലാക്കട്ടെ എന്ന ഉദ്ദേശ്യത്തോടെ ഭട്നാഗർ ഹിന്ദിയിലാവർത്തിച്ചു "അപകടം വച്ചുകൊണ്ടിരിക്കുന്നത് ശരിയല്ല. ഇപ്പോൾത്തന്നെ പുറത്താക്കണം. ആവശ്യമെന്നു കണ്ടാൽ, സ്റ്റേഷനിൽ റിപ്പോർട്ട് ചെയ്ത് പോലീസിനെ വിളിക്കണം. ഞാനും സ്റ്റേഷനിൽ ഫോൺ ചെയ്യാം.

സെക്രട്ടറിക്ക് റജിസ്റ്റർ നോക്കാൻ ഉത്സാഹം നഷ്ടപ്പെട്ടു. കാറിൽ കയറി വേഗം സ്ഥലം വിട്ടു.

സുനാമയുടെ കാലുകൾ വിറയ്ക്കുന്നുണ്ടായിരുന്നു. ഓഫീസിൽ ചെന്ന് കസേരയിലിരുന്നു – കൈമുട്ട് മേശപ്പുറത്ത് ഊന്നി, കൈത്തലത്തിൽ മുഖമമർത്തി. ശിപായിമാർ ഓർഡർ പ്രതീക്ഷിച്ച് പിന്നിൽ നിന്നു. സുനാമ വിറയ്ക്കുന്നുണ്ടായിരുന്നു. വായിൽ നിന്ന് ഒരു വാക്കും പുറത്തു വന്നില്ല. ഇരുപത്തഞ്ച് മിനിറ്റ് കഴിഞ്ഞു.

കണ്ണൻ ചോദിച്ചു "എന്തു ചെയ്യണം?"

സുനാമയ്ക്ക് ഒരു തീരുമാനത്തിലെത്താൻ കഴിഞ്ഞില്ല – തോട്ടക്കാരനെ പുറത്താക്കണോ, താൻ പുറത്തുപോകണോ? കഠിനമായ ആത്മസംഘർഷം........ ദൂരെ എവിടെയെങ്കിലും.... സ്വതന്ത്രമായ ഏതെങ്കിലും ഗ്രാമത്തിൽ...... താനും കാരണവരും..........? കാരണവർ കൃഷികാര്യങ്ങൾ നോക്കും, താൻ ആഹാരം പാകം ചെയ്ത് കാത്തിരിക്കും.....

കണ്ണന്റെ ചോദ്യം കേട്ട് സുനാമ തന്റെ ബലഹീനത ദേഷ്യത്താൽ മറച്ചു "എന്തു വേണം?"

"കൊച്ചമ്മേ, തോട്ടക്കാരന്റെ കാര്യം.... സെക്രട്ടറി സാർ പറഞ്ഞത്...."

സുനാമയ്ക്ക് അനങ്ങാൻ കഴിഞ്ഞില്ല. കലശലായ തലവേദന. തല പൊട്ടിപ്പോകുമെന്ന് തോന്നി. എത്ര മിനിറ്റ് കഴിഞ്ഞെന്നറിഞ്ഞുകൂടാ. ശിപായിമാർ കാത്തു നിന്നു. നിന്നു ക്ഷീണിച്ച് അവർ പലതവണ കാല് മടക്കുകയും നിവർക്കുകയും ചെയ്തു. കോട്ടുവാ വിട്ടു. സുനാമയുടെ മൗനത്തിനു ഭംഗം വന്നില്ല. കണ്ണൻ വീണ്ടും വിളിച്ചു "കൊച്ചമ്മേ"

തലവേദന കൊണ്ട് സുനാമയുടെ കണ്ണുകൾ രക്തവർണ്ണമായി. തികഞ്ഞ ആത്മസംയമനം പാലിച്ചു കൊണ്ട് കർക്കശ സ്വരത്തിൽ അവർ

പറഞ്ഞു "കൂടെക്കൂടെ എന്റെ തല കടിച്ചു തിന്നാൻ വരുന്നതെന്തിന്? ഒരു തവണ പറഞ്ഞല്ലോ! ചെല്ല്, അയാളെ പുറത്താക്ക്!"

"കൊച്ചമ്മേ, അയാളുടെ ശമ്പളം....." കണ്ണൻ ചോദിക്കാൻ ധൈര്യപ്പെട്ടു.

മേശവലിപ്പ് ഒച്ചയോടെ വലിച്ചു തുറന്ന് പത്തിന്റെ രണ്ട് നോട്ടെടുത്ത് തറയിൽ വലിച്ചെറിഞ്ഞു. ഭീഷണിയുടെ സ്വരത്തിൽ എല്ലാവരോടും പറഞ്ഞു. "പൊയ്ക്കോ, ഇവിടുന്ന്."

സാരിത്തുമ്പുകൊണ്ട് തലമൂടി അവർ മേശപ്പുറത്തേക്ക് ചാഞ്ഞു. എത്രനേരം കഴിഞ്ഞെന്ന് ഒരു പിടിയുമില്ല. വൈധവ്യത്തിന്റെ ആദ്യ ആഘാതത്തിലുണ്ടായപോലെയുള്ള അബോധാവസ്ഥ.

"കൊച്ചമ്മേ തോട്ടക്കാരൻ യാത്രചോദിക്കാൻ വന്നു നിൽക്കുന്നു."

ഒന്നും ശരിയായി മനസ്സിലായില്ല. കണ്ണുനീരിൽ കുതിർന്ന സാരിത്തുമ്പ് കൊണ്ട് മൂടിയ തലയുയർത്താൻ കഴിഞ്ഞില്ല. അകത്ത് അമർത്തിവച്ച തീയാളിക്കത്തി "പൊയ്ക്കോ, ഇവിടുന്ന്."

കുറച്ചു കഴിഞ്ഞ് സുനാമ സ്വയം നിയന്ത്രിച്ചു. കരച്ചിൽ അവളെ അവശയാക്കിയിരുന്നു. തോരാത്ത കണ്ണീർ പ്രവാഹം നിയന്ത്രിക്കുക സാധ്യമല്ലായിരുന്നു. കരയുന്ന മുഖം സ്കൂളിലെ ജോലിക്കാരെ കാണിക്കുന്നതും മോശം ......... പക്ഷെ, കാരണവർ പോവുകയാണ്........

ഇരിക്കാൻ കഴിഞ്ഞില്ല. തലയുയർത്തി ജനലിലൂടെ എത്തിനോക്കി – കാരണവർ നീല ഷർട്ടിട്ട്, ഒരു പൊതി കക്ഷത്തിടുക്കിപ്പിടിച്ച് വടി കുത്തി, മുടന്തി മുടന്തി ഗെയ്റ്റ് കടന്ന് നടന്നു പോകുന്നു. 'കാരണവരേ, നിൽക്ക്' എന്നു വിളിച്ചു പറയാൻ സുനാമ ആഗ്രഹിച്ചു.

എന്നാൽ പ്രധാനാധ്യാപികയുടെ നിയന്ത്രണം വായ് തുറക്കാൻ തടസ്സമായി. അവരുടെ ഹൃദയം തേങ്ങി – വോൺഹിൺഡൻബർഗ്! നിറഞ്ഞ കണ്ണുകൾക്കു മുമ്പിൽ മുടന്തനായ കാരണവർ വോൺഹിൺഡൻബർഗിനെക്കാൾ മഹത്വമുള്ളവനായിത്തീർന്നു... അയാൾ സുനാമയുടെ ഹൃദയത്തിലെ മഹത്വമുൾക്കൊണ്ട് നടന്നു പോയി.

# സത്യത്തിന്റെ വില

ദിനാങ്കന്റെ പിതൃഭൂമി യമുനയുടെ കിഴക്കൻ തീരത്ത് കോസലത്തിനടുത്തായിരുന്നു. ആ ഭൂമി കുടുംബം പോറ്റുന്നതിനു പര്യാപ്തമായിരുന്നു. കലപ്പ, ഒരു ജോഡി കാള, രണ്ടു പശുക്കൾ, പരിശ്രമിച്ച് അന്നം ഉല്പാദിപ്പിക്കാനുള്ള ഉപകരണങ്ങൾ – എല്ലാമുണ്ടായിരുന്നു. വിളവിന്റെ അഞ്ചിലൊരു ഭാഗം ഭൂനികുതിയായി കൊടുത്ത് മിച്ചമുള്ളതുകൊണ്ട്, മറ്റുകർഷകരെപ്പോലെ അയാളുടെയും ഭാര്യയുടെയും മക്കളുടെയും ചെലവ് നടന്നു പോകുമായിരുന്നു. പക്ഷെ, അയാൾ സംതൃപ്തനല്ലായിരുന്നു.

ദിനാങ്കന്റെ മനസ്സിൽ തൃഷ്ണയുണ്ടായിരുന്നു. സുഖഭോഗങ്ങൾക്കുള്ള ഉപാധികൾ ശേഖരിച്ച് കൂടുതൽ സമ്പത്തും കൂടുതൽ സുഖവും നേടണമെന്ന സ്വപ്നം അയാളുടെ മനസ്സിൽ നിറഞ്ഞു നിന്നു. ധനം സമ്പാദിച്ച് കൂടുതൽ ഭൂമി വിലയ്ക്കു വാങ്ങി, മറ്റുള്ളവരെക്കൊണ്ട് കൃഷി ചെയ്യിക്കുന്ന ഒരു ജന്മിയാകാൻ അയാളാഗ്രഹിച്ചു. മൺഭിത്തിയുടെ മേൽ വയ്ക്കോൽ മേഞ്ഞ മേൽക്കൂരയുടെ സ്ഥാനത്ത് വിശാലമായ തോട്ടത്തിൽ ഒരു വൻ മാളിക പണിയിക്കണമെന്ന് ആഗ്രഹിച്ചു. ഗ്രാമത്തിലെ നെയ്ത്തുകാരൻ നെയ്ത പരുക്കൻ വസ്ത്രത്തിനു പകരം മഗധയിലെയോ, കോസലത്തെയോ, വിദിശയിലെയോ, കലിംഗത്തിലെയോ പട്ടു വസ്ത്രങ്ങളണിയാനാഗ്രഹിച്ചു. ദാസികൾ തന്റെ ദേഹത്ത് ചന്ദനം പൂശണമെന്നും, കഴുത്തിൽ സിംഹളത്തിലെ മുത്തുമാലകളണിയിക്കണമെന്നും, ചന്ദന വിശറികൊണ്ടു വീശണമെന്നും ദിനാങ്കനാഗ്രഹിച്ചു. ഋതുക്കൾക്കനുകൂലമായി തന്റെ മുടിയിൽ സുഗന്ധം പൂശണം. യാത്ര ചെയ്യാൻ രഥം വേണം; രഥം നിറമുള്ള സുന്ദര വസ്ത്രങ്ങൾ കൊണ്ട് ആവരണം ചെയ്തിരിക്കണം. രഥം വലിക്കുന്ന അഴകുള്ള കാളകളുടെ കൊമ്പുകൾ എണ്ണ പുരട്ടി മിനുസപ്പെടുത്തിയതായിരിക്കണം. കാളകളുടെ പുറത്ത് അലങ്കാര വസ്ത്രം ഇടണം. സുഖസൗഭാഗ്യങ്ങൾ പ്രദാനം ചെയ്യുന്ന ആ സാമഗ്രികൾ വിദിശാ നഗരിയിൽ ധാന്യം വിൽക്കാൻ പോയപ്പോഴും സേട്ടുമാരുടെ കൂടെ കിഴക്കു രാജവീഥിയിലൂടെ സഞ്ചരിച്ചപ്പോഴും കണ്ടതാണ്. അത് വലിയൊരാഗ്രഹമായി അയാളുടെ ഭാവനയിൽ നിറഞ്ഞു.

ഈ സാമഗ്രികൾ നേടുന്നതിനുവേണ്ടി ദിനാങ്കൻ ഋതുഭേദമെന്യേ ഉദയം മുതൽ അസ്തമയം വരെ നിരന്തരം പരിശ്രമിച്ചു. പ്രതീക്ഷയുടെ

ഉന്മേഷത്തിൽ ശരീരക്ഷീണം അനുഭവപ്പെട്ടില്ല. സമ്പത്ത് വർദ്ധിപ്പിക്കുന്നതിനു വേണ്ടി അയാൾ കുറച്ച് ധനം സമ്പാദിക്കുമ്പോഴേക്കും, ചിലപ്പോൾ ദൗർഭാഗ്യവശാൽ മഴക്കാലത്ത് ഗംഗയിലെ വെള്ളം നിറഞ്ഞു കവിഞ്ഞൊഴുകും. വെള്ളപ്പൊക്കത്തിൽ ദിനാങ്കന്റെ കൂര ഒഴുകിപ്പോകും. ചിലപ്പോൾ തക്ക സമയത്ത് മഴ പെയ്യാതിരുന്നാൽ എല്ലാം ഉണങ്ങിക്കരിയും; വിതച്ച വിത്തിനെക്കാൾ കുറവായിരിക്കും വിളവ്. ഇത്തരം അവസ്ഥയിൽ അയാൾ അത്യന്തം നിരാശനാകും. എന്നാൽ അയാളറിയാതെ, അയാളുടെ ശരീരത്തു നിന്നു പുറത്തു പോകുന്ന ഓരോ ശ്വാസവും നിരാശയുടെ കുറച്ചുഭാഗം കൂടെകൊണ്ടുപോകും. അങ്ങനെ ജീവിതത്തിന്റെ അവലംബവും ലക്ഷണവുമായ പ്രതീക്ഷ വീണ്ടും ഉണരുകയും ചെയ്യും. ഇങ്ങനെയുള്ള സംഘർഷങ്ങളിൽപെട്ട് ദിനാങ്കൻ മുതിർന്നവനായി. അയാളുടെ ആഗ്രഹങ്ങളും സങ്കല്പങ്ങളും അപൂർണ്ണങ്ങളായി അവശേഷിച്ചു.

യൗവനത്തിൽ സുഖവും സമ്പത്തും ആർജ്ജിക്കാനുള്ള പ്രയത്നം വിഫലമായപ്പോൾ പ്രായം കൂടി വന്നപ്പോഴും ദിനാങ്കൻ അതിനുള്ള ശ്രമം തുടർന്നു. തനിക്കു നേടാൻ കഴിയാത്തത് തന്റെ സന്താനങ്ങൾ നേടുമെന്നും വാർദ്ധക്യത്തിൽ അന്ത്യനാളുകൾ സുഖ സമൃദ്ധിയോടെ കഴിച്ചുകൂട്ടാമെന്നും അയാൾ പ്രത്യാശിച്ചു. എന്നാൽ ഈ സമയത്ത് എല്ലാ ഗണങ്ങളിലും ജനപദങ്ങളിലും ഗ്രാമങ്ങളിലും ഒരു വാർത്ത പരന്നു. ദിഗ്വിജയിയായ സമ്രാട്ട് ഹർഷവർദ്ധനൻ ദിഗന്തങ്ങളോളം വ്യാപിച്ചുകിടക്കുന്ന ഭൂമി പിടിച്ചടക്കിയശേഷം, തഥാഗതനായ ഭഗവാൻ ബുദ്ധന്റെ ധർമ്മം സ്വീകരിച്ച് ഭിക്ഷു വേഷം ധരിക്കാൻ പോകുന്നു.

ഈ വിചിത്ര വാർത്ത് കേട്ട് ദിനാങ്കന്റെ ഭാവനയും ചിന്തയും പ്രക്ഷുബ്ധമായി. തന്റെ വയൽ ഉഴുന്ന സമയത്ത്, നിരപ്പാക്കുന്ന സമയത്ത്, കാട്ടിൽ നിന്ന് വിറക് ശേഖരിക്കുന്ന സമയത്ത്, രാത്രിയിൽ പുൽപ്പായിൽ വിരിച്ച കീറപ്പുതപ്പിൽ ക്ഷീണിച്ചു കിടക്കുന്ന നേരത്ത് അയാൾ സമ്രാട്ട് ഹർഷവർദ്ധനനെ കാണും – കുതിരകളുടേയും പല്ലക്കുകളുടേയും രഥങ്ങളുടേയും അകമ്പടിയോടെ കൊമ്പനാനപ്പുറത്ത് കയറി ഇരുന്ന്, മിന്നിത്തിളങ്ങുന്ന രത്നങ്ങൾ പതിച്ച കിരീടം ധരിച്ച ചക്രവർത്തിയെ അയാൾ കാണും. അദ്ദേഹത്തിന് സമ്പത്തിനോ ശക്തിക്കോ സുഖത്തിനോ അതിരുണ്ടാവില്ല, ആഗ്രഹിക്കുന്നതെന്തും തൽക്ഷണം ലഭിക്കും. അങ്ങനെയുള്ള മഹാരാജാവ് സ്വമനസ്സാലേ എല്ലാം ത്യജിച്ച് ഭിക്ഷുവേഷം ധരിക്കാനായി തഥാഗതന്റെ ധർമ്മം സ്വീകരിക്കുന്നു. കാവിവസ്ത്രം ധരിച്ച, കയ്യിൽ ഭിക്ഷാപാത്രമെടുത്ത, തല മുണ്ഡനം ചെയ്ത ഭിക്ഷുവിന്റെ ശാന്തവും പ്രസന്നവുമായ മുഖം അയാളുടെ ഭാവനയിൽ തെളിഞ്ഞു.

സമ്രാട്ട് ഹർഷന് ബുദ്ധമതത്തിൽ ഭക്തി വർദ്ധിച്ചതിനാൽ തഥാഗതന്റെ ശിഷ്യന്മാർക്ക് സവിശേഷമായ പ്രോത്സാഹനം ലഭിച്ചു. ആയിര

ക്കണക്കിന് പണ്ഡിതന്മാരായ ഭിക്ഷുക്കൾക്ക് നിത്യവും രാജ്യത്തിന്റെ ഖജനാവിൽ നിന്ന് പണം ചെലവാക്കി സൽക്കാരം നൽകി. രാജ്യത്തെ അളവറ്റ ധനം ആയിരക്കണക്കിനു ബൗദ്ധ ഭിക്ഷുക്കൾ വസിക്കുന്ന മഠങ്ങൾക്കു വേണ്ടി ഒഴുകി. ചക്രവർത്തിയുടെ ഔദാര്യത്തെക്കുറിച്ചുള്ള വാർത്ത കേട്ട് ലോകത്തിന്റെ നാനാഭാഗങ്ങളിൽ നിന്ന് കാവിവസ്ത്രം ധരിച്ച ഭിക്ഷു സംഘങ്ങൾ ശ്രീഹർഷന്റെ രാജധാനിയിലേക്കു പ്രവഹിച്ചു.

ലോകം ത്യജിച്ച ഈ ഭിക്ഷുക്കളെ സംബന്ധിച്ചിടത്തോളം പുഷ്പോദ്യാനങ്ങളാൽ വലയിതമായ രാജകൊട്ടാരവും ചുറ്റിനും ചാണകവും വളക്കുനയും നിറഞ്ഞ ഗ്രാമത്തിലെ പുല്ലുമാടവും ഒരു പോലെയായിരുന്നു. ഈ ഭിക്ഷുക്കൾ തങ്ങളുടെ ഉപദേശാമൃതത്തിലെ കരുണ ആകാശത്തു നിന്നു വർഷിക്കുന്ന ജലമെന്ന പോലെ മനുഷ്യ സമൂഹത്തിൽ സർവത്ര സമാനമായി വർഷിച്ചുപോന്നു. അവരുടെ പ്രസന്നമായ മുഖത്ത് ദുഃഖത്തിൽ നിന്നുള്ള മുക്തിയും വിരക്തിയിൽ നിന്നു ലഭിച്ച ശാന്തിയും കളിയാടിയിരുന്നു. അവർ തങ്ങളുടെ ആനന്ദത്തിന്റെ പങ്ക് എല്ലാവരുമായും പങ്കുവയ്ക്കാനൊരുക്കമായിരുന്നു. അവർ ഉപദേശിക്കുമായിരുന്നു–

ലൗകിക ദുഃഖത്താൽ ഉഴലുന്ന ജീവികളേ, രാഗം പോലെ കത്തിക്കുന്ന മറ്റൊരഗ്നിയില്ല. ദ്വേഷം പോലെ കലുഷിതമാക്കുന്ന മാലിന്യമില്ല. പഞ്ചസ്കന്ധങ്ങൾക്കു സമമായ ദുഃഖമില്ല. ശാന്തിയെക്കാൾ മികച്ച സുഖമില്ല. മനുഷ്യരേ, വിശപ്പാണ് എല്ലാറ്റിലും വലിയ രോഗം, സംസാര ദുഃഖമാണ് ഏറ്റവും വലുത്. ഇതറിയുന്നവന് പരമമായ നിർവാണ സുഖം ലഭിക്കും. 'സുസുഖവന്ത! ജീവാമ യ സ്യനോ നത്ഥി.' അഹോ! ഞങ്ങളുടെപക്കൽ ഒന്നുമില്ല. എന്നിട്ടും ഞങ്ങൾ സുഖമായി ജീവിക്കുന്നു. ഞങ്ങൾ ആ ഭാസ്വരദേവന്മാരെപ്പോലെ ഹിതകരമായ ഭക്ഷണം കഴിക്കുന്നു. കർഷകരേ, വയലിലെ ദോഷം തൃണമാണ്. അതുപോലെ മനുഷ്യനിലെ ദോഷം ആഗ്രഹമാണ്. ഈ ശരീരം അനിത്യമാണ്. ഈ ലോകം അനിത്യമാണ്. അനിത്യത്തിൽ നിന്നു ലഭിച്ച അനിത്യം സ്ഥിരമാകുമോ? മായ ഉപേക്ഷിക്കൂ, ജ്ഞാനമാർജ്ജിക്കൂ. ബോധിവൃക്ഷത്തിനു താഴെയിരുന്ന് തഥാഗതൻ ഈ ജ്ഞാനമാർജ്ജിച്ചു. ദുഃഖങ്ങളിൽ നിന്നു മുക്തി നേടാൻ ബുദ്ധനെ ശരണം പ്രാപിക്കൂ, ധർമ്മത്തെ ശരണം പ്രാപിക്കൂ, സംഘത്തെ ശരണം പ്രാപിക്കൂ.

പ്രസന്നവദനരും ശാന്തചിത്തരുമായ ഭിക്ഷുക്കളെ കണ്ടും അവരുടെ ഉപദേശം കേട്ടും ദിനാങ്കന് അത്യന്തം ഗ്ലാനി ഉണ്ടായി. ജീവിതകാലം മുഴുവൻ സുഖം കിട്ടുമെന്ന പ്രതീക്ഷയിൽ താൻ ദുഃഖത്തിന്റെ കാരണങ്ങൾ സംഭരിച്ച് ദുഃഖത്തിന്റെ മാർഗ്ഗത്തിലൂടെ സഞ്ചരിക്കുകയായിരുന്നല്ലോ എന്നോർത്ത് അയാൾ പശ്ചാത്തപിച്ചു. ഭിക്ഷുക്കളുടെ ഉപദേശം കേട്ട് അയാൾ അനന്തമായ സുഖം നേടുന്നതിനെക്കുറിച്ചു ചിന്തിച്ചു തുടങ്ങി. രാജാധിരാജനും ചക്രവർത്തിയുമായ ശ്രീഹർഷന്റെ അപാര

മായ സമ്പത്തും ശക്തിയും തുച്ഛമാക്കിത്തീർത്ത മഹാസുഖം ! ഭിക്ഷുക്കളുടെ വായിൽ നിന്ന് കേട്ട തഥാഗതന്റെ ജീവിത കഥകളും ഉപദേശങ്ങളും മനനം ചെയ്തുകൊണ്ടിരുന്നതിനാൽ ദിനാങ്കന്റെ ഭാവനയിൽ ബോധിവൃക്ഷച്ഛായയിൽ സമാധിസ്ഥനായിരിക്കുന്ന, പ്രഭാവലയമുള്ള ബോധിസത്വന്റെ രൂപം തെളിഞ്ഞു വന്നു.

ജീവിതകാലം മുഴുവൻ പ്രയത്നിച്ചിട്ടും ലഭ്യമാകാഞ്ഞതിനേക്കാൾ മഹത്തായ സുഖം ജ്ഞാനമാർഗ്ഗത്തിലൂടെ മാത്രമേ ലഭിക്കൂ എന്ന വിശ്വാസം അയാളെ ഉത്സാഹ ഭരിതനാക്കി. ആ പരമജ്ഞാനം അന്യന്റെ മുഖത്തു നിന്നോ കഠിനമായ തർക്കത്തിലൂടെയോ നേടുന്നതിനെക്കാൾ, സ്വയം തപസ്സ് ചെയ്ത് സ്വായത്തമാക്കുകയാണ് ഭേദമെന്ന് നിശ്ചയിച്ചു. വിരക്തിയും ജ്ഞാന തൃഷ്ണയും മൂലം അയാൾ കൃഷിയും കുടുംബഭാരവും കിശോരന്മാരായ ആൺമക്കളെയും ഭാര്യയേയും ഏല്പിച്ചിട്ട്, തപസ്സിലൂടെ പരമജ്ഞാനത്തിന്റെ സുഖം തേടി പുറപ്പെട്ടു.

ഗംഗയുടെ വിജനതീരത്ത് ഏകാന്തമായ ഒരു അത്തിമരത്തിന്റെ ചുവട്ടിൽ അയാൾ സമാധിയുറപ്പിച്ചു. പരമജ്ഞാനത്തിലൂടെ ലഭ്യമാകുന്ന പരമസുഖവും നിർവാണവും ഈ സമാധിയുടെ ഫലമാകുമെന്ന് ദിനാങ്കൻ വിചാരിച്ചു.

വിജനമായ ഗംഗാതീരത്ത് സൂര്യൻ അസ്തമിച്ചു. അത്തിമരത്തിന്മേൽ കൂടുകൂട്ടിയ നൂറുകണക്കിനു പക്ഷികളുടെ കളരവത്താൽ അല്പനേരം അവിടം മുഖരിതമായി. കാട്ടിൽ നിന്നൊഴുകി വന്ന കാറ്റ് സൂര്യകിരണങ്ങളിൽ നിന്നു കിട്ടിയ ചൂടുപേക്ഷിച്ച് തണുപ്പുള്ളതായി. കുറുനരികളും മറ്റു ജന്തുക്കളും ഇരുട്ടിൽ ഗംഗാജലം കുടിച്ച് മരത്തിന്റെ ചുവട്ടിൽ വീണു കിടക്കുന്ന പഴങ്ങൾ തിന്നാൻ വേണ്ടി ഒത്തു കൂടി. ദിനാങ്കൻ പത്മാസനസ്ഥിതനായി നിരന്തരം ധ്യാനിച്ചു കൊണ്ടിരുന്നു. – 'സത്യമെന്താണ്? പരമസുഖമെന്താണ്? ദുഃഖങ്ങളിൽ നിന്നു മോചനമെങ്ങനെ?' പിന്നെ സൂര്യോദയത്തിനു മുമ്പ് മരത്തിൽ പക്ഷികളുടെ കോലാഹലം കേട്ടു. സൂര്യന്റെ കോമളകിരണങ്ങൾ ഉഗ്രമായി. മധ്യാഹ്നമായി, പിന്നെ സൂര്യൻ പടിഞ്ഞാറോട്ടു നീങ്ങി. പരിവർത്തനത്തിന്റെ ഈ ചക്രത്തിൽ സമാധിസ്ഥനായ ദിനാങ്കൻ പരിവർത്തനത്തിൽ നിന്നുള്ള മുക്തി–അമരത്വം അന്വേഷിക്കുകയായിരുന്നു.

അങ്ങനെ പതിനാറ് സുര്യോദയവും പതിനേഴ് അസ്തമയവും കഴിഞ്ഞു. ദിനാങ്കൻ സമാധിയിൽ ഉറപ്പോടെ ജ്ഞാനത്തിന്റെ പ്രകാശം പ്രതീക്ഷിച്ചിരുന്നു. ശാരീരികമായ ദുഃഖാനുഭവങ്ങൾ അതി തീവ്രമായി, പിന്നീട് കുറഞ്ഞു വന്നു. ദിനാങ്കന് സന്തോഷം തോന്നി. അയാൾ ദുഃഖത്തിന്റെ മുമ്പിൽ തോൽക്കാതെ ദുഃഖാനുഭവങ്ങളിൽ നിന്നു മുക്തി നേടുകയാണ്. അയാൾ നിരന്തരം ധ്യാനത്തിൽ മുഴുകി.എന്നാൽ അയാളുടെ ധ്യാനശക്തിയും ചിന്താശക്തിയും നിഷ്ക്രിയമായിക്കൊണ്ടിരുന്നു. അയാൾക്ക് ബോധം നഷ്ടപ്പെട്ടുകൊണ്ടിരുന്നു.

ബോധം തെളിഞ്ഞപ്പോൾ അയാൾ കണ്ടു-അയാളുടെ കാലുകൾ സമാധിയുടെ ആസന രൂപത്തിൽ ബന്ധിതങ്ങളാണെങ്കിലും പുറം മരത്തിന്റെ തായ്ത്തടിയിൽ ചാരിയിട്ടുണ്ട്, തലയും അങ്ങനെതന്നെ. ജ്ഞാനത്തിന്റെ പ്രകാശം ഇപ്പോഴും കാണാൻ കഴിഞ്ഞിട്ടില്ല. തന്റെ പരാജയത്തിൽ അയാൾക്ക് ഗ്ലാനി തോന്നി. തനിക്ക് ചിന്തിക്കാനും ധ്യാനിക്കാനും കഴിവില്ലാതായെന്ന് അയാൾ സമ്മതിച്ചു. എന്നാൽ ചിന്തയും ധ്യാനവും തപസ്സും വഴി ജ്ഞാനമാർജ്ജിക്കാനുള്ള അയാളുടെ നിശ്ചയം ദൃഢമായി. അയാൾ മനസ്സിനെ ഇങ്ങനെ ധരിപ്പിച്ചു. 'ചിന്തിക്കാനും ധ്യാനിക്കാനും കഴിവുണ്ടാകണം. ശരീരം നിഷ്ക്രിയവും നിശ്ചേഷ്ടവുമായാൽ ചിന്തയും ധ്യാനവും എങ്ങനെ നടക്കും?'

ശരീരത്തിനു കഴിവ് നൽകാൻ വേണ്ടി അയാൾ തറയിൽ വീണുകിടന്ന അത്തിപ്പഴങ്ങൾ ഉറുഞ്ചിക്കുടിച്ചു. വളരെ നേരം അങ്ങനെ ചെയ്തപ്പോൾ ചിന്തിക്കാനുള്ള കഴിവുണ്ടായി. ദുരാഗ്രഹത്താൽ തന്റെ ചിന്താശക്തി നഷ്ടപ്പെടുത്തുന്നത് വ്യർത്ഥമാണെന്ന് അയാൾക്കു മനസ്സിലായി. ഉള്ളതിനെ മനഃപൂർവ്വം നിരാകരിച്ചിട്ട് ഭാവനയിലൂടെ പുതിയതെന്തെങ്കിലും കണ്ടുപിടിക്കാനുള്ള ദുരാഗ്രഹവും വ്യർത്ഥമാണ്. ദുഃഖത്തോടുള്ള ഭയവും ദുഃഖമാണ്. വെറുതേ ക്ലേശം സഹിച്ച് യാഥാർത്ഥ്യത്തെ ഭാവനയിലൂടെ അയഥാർത്ഥമാണെന്നു കരുതുന്ന ചിന്തയുപേക്ഷിച്ച് അയാൾ എഴുന്നേറ്റു പോയി.

* * * *

ദിവസവും പകലും രാത്രിയും ഗംഗയുടെ വക്ഷസിലൂടെ അനേകം വഞ്ചികൾ ഗംഗാ – യമുനാ സംഗമത്തിലേക്ക് നീങ്ങുന്നത് ദിനാങ്കൻ കണ്ടു. രാജവീഥിയിലൂടെ ഓരോ ഗ്രാമത്തിലെയും ജനപദത്തിലെയും നഗരത്തിലെയും സഞ്ചാരികളുടെ ഒഴുക്ക് നദീ സംഗമത്തിലേക്കൊഴുകുന്ന ജനപ്രവാഹത്തിൽ വന്നു ചേരുന്നതും കണ്ടു. അയാൾ ജിജ്ഞാസയോടെ ഇതിനെക്കുറിച്ച് സഞ്ചാരികളോടന്വേഷിച്ചു. സഞ്ചാരികളും വിസ്മയത്തോടെ ചോദിച്ചു– 'നിങ്ങളറിഞ്ഞില്ലേ? ശ്രീഹർഷവർദ്ധന ചക്രവർത്തി ഗംഗാ–യമുനാ സംഗമത്തിൽ വിശേഷാൽ ചടങ്ങുകൾ സംഘടിപ്പിച്ചിരിക്കുന്നു. ഈ സത്സംഗത്തിൽ ധർമ്മതത്ത്വങ്ങൾ വിശദീകരിക്കും. ചക്രവർത്തി തന്റെ അതിരറ്റ സമ്പത്ത് യാചകർക്ക് ദാനം ചെയ്യും. ഈ ദാനത്തിനു ശേഷം ഭൂമിയിൽ യാചകരാരുമുണ്ടായിരിക്കുകയില്ല.'

രഥങ്ങളും പല്ലക്കുകളും മറ്റു വാഹനങ്ങളും നിറഞ്ഞ രാജവീഥിയിലൂടെ ആയിരക്കണക്കിന് ഗൃഹസ്ഥന്മാരോടും കാഷായ വസ്ത്രധാരികളായ ഭിക്ഷുക്കളോടും ധനമോഹികളായ ദരിദ്രജനങ്ങളോടുമൊപ്പം ദിനാങ്കനും നടന്നു.

ഗംഗായമുനാ സംഗമത്തിന്റെ ദക്ഷിണ തീരത്ത് മണൽപ്പരപ്പിൽ ഏതാണ്ട് ഒരു യോജന ദൂരം മനുഷ്യർ തിങ്ങി നിറഞ്ഞു. ഭൂമിയുടെ എല്ലാ ഭാഗത്തു നിന്നും നാനാ ജാതികളിൽപ്പെട്ട, നാനാ രൂപങ്ങളുള്ള

ജനസമുദായം ധർമ്മതത്ത്വങ്ങളറിയാൻ ഉത്സുകരായി സംഗമത്തിൽ എത്തിച്ചേർന്നു. നാട്ടിലെയും മറുനാട്ടിലെയും വ്യാപാരികൾ അത്ഭുതകരവും വിചിത്രവുമായ സാധനങ്ങളുമായി കടകൾ ആകർഷകമായി അലങ്കരിച്ച് ധർമ്മേച്ഛുക്കളെ ലൗകിക ജീവിതത്തിലേക്ക് ആകർഷിക്കാൻ ശ്രമിക്കുന്നു. മണൽ പരപ്പിന്റെ മധ്യഭാഗത്തായി വിശാലമായ പന്തൽ. അതിലിരുന്നു പതിനായിരം ഭിക്ഷുക്കൾ ഒരുമിച്ച് ബൗദ്ധസൂക്തങ്ങളുരുവിടുന്നതിന്റെ ധ്വനികൊണ്ട് രാപകൽ ആകാശം മുഖരിതമായി.

സമ്മേളന സ്ഥലത്ത് എല്ലായിടത്തും ബോധിസത്വന്റെ ജീവിതവുമായി ബന്ധപ്പെട്ട ചിത്രങ്ങൾ അദ്ദേഹത്തിന്റെ ഉപദേശങ്ങൾ പ്രചരിപ്പിക്കാൻ വേണ്ടി പ്രദർശിപ്പിച്ചിരുന്നു. ബുദ്ധമതത്തിലെ നിയമങ്ങളും ധർമ്മപാലനം സംബന്ധിച്ച രാജകീയ ഉത്തരവുകളും വലിയ ശിലകളിലും ഭിത്തികളിലും സമ്രാട്ട് ഹർഷവർദ്ധനന്റെ മുദ്ര സഹിതം രേഖപ്പെടുത്തിയിരുന്നു. പന്തലിൽ നിരന്തരം പെരുമ്പറയടിച്ച് വിളംബരം ചെയ്തു കൊണ്ടിരുന്നു – സമ്രാട്ട് ശ്രീ ഹർഷൻ സ്വീകരിച്ച തഥാഗത ബുദ്ധന്റെ ഹീനയാനമാർഗ്ഗത്തെ സംബന്ധിച്ച് ആർക്കെങ്കിലും എന്തെങ്കിലും സന്ദേഹമുണ്ടെങ്കിൽ രാജഗുരുവും മഹാ പണ്ഡിതനുമായ ചൈനീസ് സഞ്ചാരി ശ്രീമദ് ഇത്സിങ്ങുമായി ശാസ്ത്രാർത്ഥത്തിൽ ഏർപ്പെടാവുന്നതാണ്. ശാസ്ത്രാർത്ഥത്തിൽ വിജയിക്കുന്നവന് ചക്രവർത്തി തിരുമനസ്സ് പന്തലിൽ വച്ചിരിക്കുന്ന സ്വർണ്ണനാണയക്കൂമ്പാരവും വിലപിടിപ്പുള്ള അസംഖ്യം രത്നങ്ങളും സമ്മാനമായി കൊടുക്കും; പരാജയപ്പെടുന്നവന്റെ ശിരസ്സ്, സദ്ധർമ്മത്തെ നിന്ദിച്ചകുറ്റത്തിന്, വാളാൽ വെട്ടി വേർപെടുത്തുന്നതായിരിക്കും. ധർമ്മനിന്ദ നടത്താൻ ആരും തയ്യാറായില്ല, ധർമ്മം സർവത്ര വിജയിച്ചുകൊണ്ടിരുന്നു.

ദിനാങ്കനും പന്തലിൽ പ്രവേശിച്ചു. പന്തലിന്റെ മുക്കാൽ ഭാഗം കാവി വസ്ത്രം ധരിച്ച ഭിക്ഷുക്കളാൽ നിറഞ്ഞിരുന്നു. മുണ്ഡനം ചെയ്ത തലകൾ കണ്ടാൽ കാവി നിറമുള്ള മണ്ണിൽ ബഹുദൂരം മൺകലങ്ങൾ കമഴ്ത്തിവച്ചിരിക്കുകയാണെന്നു തോന്നും. നാലിലൊരു ഭാഗത്ത് വൈവിധ്യമാർന്ന്, ഭംഗിയുള്ള ഇരിപ്പിടങ്ങളിൽ നിറപ്പകിട്ടുള്ള പട്ടു വസ്ത്രങ്ങളും ആഭരണങ്ങളുമണിഞ്ഞ സാമന്തന്മാരും സമ്പന്നരായ ശ്രേഷ്ഠന്മാരും അമർന്നിരുന്നു. അവരുടെ പിന്നിൽ സാധാരണ ജനങ്ങളുടെ മധ്യത്ത് ഉയർന്ന വേദിയിൽ സ്വർണ്ണക്കുടയ്ക്കു കീഴിൽ, സ്വർണ്ണ സിംഹാസനത്തിൽ, ചാമരം വീശുന്ന യവന സുന്ദരിമാരാലും വാളേന്തിയ ദേഹരക്ഷകന്മാരാലും വലയം ചെയ്യപ്പെട്ട് ചക്രവർത്തി ഗൗരവഭാവത്തിൽ ഇരുന്നു. അദ്ദേഹത്തിന്റെ മുമ്പിൽ സ്വർണ്ണ പീഠത്തിൽ കുശാസനം വിരിച്ച് ചീനക്കാരനായ രാജഗുരു ഇരിപ്പുണ്ടായിരുന്നു. ഒരു ഭാഗത്ത് സ്വർണ്ണ നാണയങ്ങളുടെ കൂമ്പാരവും രത്നം നിറച്ച താലവും കാണാമായിരുന്നു. മറുഭാഗത്ത് ചുവന്ന വസ്ത്രം ധരിച്ച്, തോളത്ത് നീണ്ട വാൾ വച്ചുകൊണ്ട് ആരാച്ചാർ വധശിക്ഷ നടപ്പാക്കാനൊരുങ്ങി നിൽക്കുന്നുണ്ടായിരുന്നു.

ബൗദ്ധ ഭിക്ഷുക്കൾ സൂക്തങ്ങളുരുവിട്ടു. രാജഗുരു വിചിത്രമായ ഉച്ചാരണത്തോടെ ധർമ്മോപദേശം നൽകി 'സാരഹീനമായതിനെ സാരപൂർണ്ണവും, സാരമായതിനെ സാരഹീനവുമാണെന്നു കരുതുന്ന, മിഥ്യാസങ്കല്പങ്ങളിൽ മുഴുകുന്ന മനുഷ്യർക്ക് ഒരിക്കലും സാരം ഗ്രഹിക്കാൻ കഴിയുകയില്ല......... കുമിളകളെ കാണുന്ന പോലെ, മരുഭൂമിയിലെ ജലം മിഥ്യയാണെന്നറിയുന്ന പോലെ ഈ ലോകവും മായാമയമാണെന്നറിയുന്ന മനുഷ്യൻ അമരനായിത്തീരുന്നു.' പന്തലിൽ വീണ്ടും പെരുമ്പറ മുഴക്കി ശാസ്ത്രാർത്ഥത്തിനു വെല്ലുവിളിച്ചു.

സാമന്ത വർഗ്ഗവും സമ്പന്ന സമൂഹവും ഇരിക്കുന്നതിനു പിന്നിൽ നിന്ന് വിറയ്ക്കുന്ന ഒരു സ്വരം ഉയർന്നു കേട്ടു. എല്ലാവരും തിരിഞ്ഞു നോക്കി – ഒരു ഗ്രാമീണൻ കൈ പൊക്കി എന്തോ പറയുന്നു.

ആയുധധാരികളായ രാജകിങ്കരന്മാർ ഗ്രാമീണനായ ദിനാങ്കനെ പിടിച്ച് രാജസിംഹാസനത്തിനു മുമ്പിൽ രാജഗുരുവിന്റെയടുത്ത് കൊണ്ടു നിർത്തി. ഗ്രാമീണന്റെ ഭ്രാന്തിൽ വിശാലമായ സദസ്സിന് വിസ്മയം തോന്നി.

ഉത്സവാധ്യക്ഷനായ മന്ത്രി ഗ്രാമീണനോട് ചോദിച്ചു "നിങ്ങൾ രാജഗുരുവുമായി ധർമ്മതത്ത്വത്തിന്മേൽ ശാസ്ത്രാർത്ഥം നടത്തുമോ?"

ദിനാങ്കൻ സമ്മതഭാവത്തിൽ തലകുലുക്കി.

"ശാസ്ത്രാർത്ഥത്തിൽ തോറ്റാൽ മരണമാണ് ശിക്ഷ, അറിയാമോ?" മന്ത്രി മുന്നറിയിപ്പു നൽകി. ദിനാങ്കൻ വീണ്ടും തലകുലുക്കി.

രാജ ഗുരുവിനടുത്തിരുന്ന ഒരു ശിഷ്യൻ ഗുരുവിനെ പ്രതിനിധാനം ചെയ്ത് ദിനാങ്കനോട് ചോദിച്ചു "അല്ലയോ ഗ്രാമീണാ, നിങ്ങൾ ഏതുമതത്തിന്റെ അനുയായിയാണ്. നിങ്ങളുടെ പ്രതിജ്ഞ എന്താണ്?"

ദിനാങ്കൻ കണ്ണു തുറിച്ച് വായ് തുറന്ന് മൗനമായി ഇരുന്നു. ഗ്രാമീണന്റെ ഈ നിശ്ചേഷ്ടാവസ്ഥ കണ്ട് ഭിക്ഷു സമൂഹത്തിൽ അയാളുടെ അജ്ഞതയോടും ധാർഷ്ട്യത്തോടും പുച്ഛം സ്ഫുരിക്കുന്ന പുഞ്ചിരി പരന്നു. പൗര സമൂഹത്തിൽ ചിലർ പുഞ്ചിരിച്ചു, ചിലരുടെ മുഖത്ത് ഭയം കലർന്ന കരുണാഭാവം നിഴലിച്ചു.

ഗ്രാമീണനെ പ്രോത്സാഹിപ്പിക്കുന്നതിനുവേണ്ടി രാജ ഗുരു കൃപയോടെ പുഞ്ചിരിച്ചു കൊണ്ട് ചോദിച്ചു "ഹേ, സൗമ്യ, നിങ്ങൾക്കെന്താണു സംശയം?"

ദിനാങ്കൻ മറുപടി പറഞ്ഞു "അങ്ങ് പറയുന്നത് സത്യമല്ല. ഈ ലോകം മിഥ്യയല്ല, മായയല്ല."

രാജ ഗുരുവിന്റെ ശിഷ്യൻ വീണ്ടും ചോദിച്ചു "ആയുഷ്മാൻ, നിങ്ങളുടെ സംശയത്തിന് ശാസ്ത്രീയമായ തെളിവുണ്ടോ?"

ദിനാങ്കൻ മൂഢതയാൽ മൗനമായി നിൽക്കുന്നത് കണ്ടു രാജഗുരു വീണ്ടും സരളമായ മന്ദഹാസത്തോടെ അയാളെ പ്രോത്സാഹിപ്പിച്ചു "സൗമ്യ, നിങ്ങളുടെ യുക്തി, അഭിപ്രായം അഥവാ അനുഭവമെന്താണ്?"

"ഞാൻ അങ്ങനെ കണ്ടിട്ടുണ്ട്." മറുപടി പറഞ്ഞ് ദിനാങ്കൻ വീണ്ടും മൗനം പാലിച്ചു.

സഭ മുഴുവൻ വിചിത്രമായ ഈ ചുറ്റുപാടിൽ മൗനം പൂണ്ടു. സമ്രാട്ട് സിംഹാസനത്തിൽ ചാരി ഇടതുകൈത്തലം താടിയിൽ താങ്ങി, ഈ കാര്യം പറയുന്നുതിന് മരണ ഭയമില്ലാതെ മുന്നോട്ട് വന്ന ഗ്രാമീണന്റെ അഭിപ്രായമറിയാൻ ശ്രമിക്കുകയായിരുന്നു.

മന്ത്രി ചക്രവർത്തിയെ നോക്കിയശേഷം ഗ്രാമീണനോട് ചോദിച്ചു "രാജഗുരുവുമായുള്ള ശാസ്ത്രാർത്ഥത്തിൽ തോറ്റാൽ മരണ ശിക്ഷ കിട്ടുമെന്ന് നിങ്ങൾക്കറിഞ്ഞുകൂടേ? നിങ്ങൾ ആ ശിക്ഷയ്ക്കർഹനായിരിക്കുന്നു!" ചുവന്ന വസ്ത്രം ധരിച്ച ആരാച്ചാരുടെ കൈ വാൾപ്പിടിയിൽ മുറുകി.

"പക്ഷെ ഞാൻ തോറ്റിട്ടില്ല." ദിനാങ്കൻ പറഞ്ഞു. സഭയിൽ വീണ്ടും പുച്ഛം കലർന്ന പുഞ്ചിരി പരന്നു.

"എന്റെ അജ്ഞത രാജഗുരുവിന്റെ വിജയമാണെങ്കിൽ," ദിനാങ്കൻ സ്വർണ്ണവും രത്നവും ചൂണ്ടിക്കാണിച്ചുകൊണ്ട് പറഞ്ഞു "ഈ മായാമയവും സാരഹീനവുമായ ദ്രവ്യം സ്വീകരിക്കുന്നത് അദ്ദേഹത്തിന്റെ ഉപദേശങ്ങളുടെ തോൽവിയാണ്. അദ്ദേഹത്തിന്റെ ഉപദേശം സത്യമാണെങ്കിൽ ഈ മായാമയ ദ്രവ്യം എനിക്കു തരട്ടെ. എന്നിട്ട് അദ്ദേഹം സാരഹീനവും അനിത്യവുമായ ഈ ജീവിതത്തിൽ നിന്ന് സ്വയം മുക്തി നേടട്ടെ." ദിനാങ്കൻ ആരാച്ചാരുടെ നേർക്ക് വിരൽ ചൂണ്ടി.

സദസ്സിൽ ആദ്യം ഭയത്തിന്റെ നിശ്ശബ്ദതയും പിന്നീട് കൗതൂഹലം കലർന്ന പരിഹാസവും വ്യാപിച്ചു. രാജ ഗുരുവും പുഞ്ചിരിച്ചു.

ഉത്സവാധ്യക്ഷനായ മന്ത്രി സമ്രാട്ടിന്റെ മുമ്പിൽ തല കുനിച്ച് അപേക്ഷിച്ചു "ന്യായരക്ഷകനായ ചക്രവർത്തി തിരുമനസ്സ് ന്യായാസനത്തിൽ നിന്ന് ഉത്തരവ് പുറപ്പെടുവിച്ചാലും!"

സമ്രാട്ട് ചിന്തയിൽ നിന്നുണർന്നപോലെ പ്രസ്താവിച്ചു "ഈ വിഷയത്തിൽ പുനരാലോചനയുണ്ടാകണം. ഇപ്പോൾ സഭ പിരിയുന്നു."

പരാജയപ്പെട്ടാലുണ്ടാകുന്ന വധശിക്ഷയെ അവഗണിച്ചുകൊണ്ട് പരമജ്ഞാനിയായ ശ്രീമദ് രാജഗുരുവിനോട് ശാസ്ത്രാർത്ഥം നടത്താൻ ദുസ്സാഹസം കാട്ടിയ അജ്ഞനായ ഗ്രാമീണന്റെ വൃത്താന്തം രാത്രിയിൽത്തന്നെ ജനമധ്യത്തിൽ പ്രചരിച്ചു. അടുത്ത ദിവസം സമ്രാട്ട് സിംഹാസനത്തിൽ ഇരുന്നയുടൻ ദിനാങ്കനെ ചങ്ങലകൊണ്ട് ബന്ധിച്ച് അദ്ദേഹത്തിന്റെ മുമ്പിൽ ഹാജരാക്കി. അയാളുടെ മുഖത്ത് ഭീതി നിഴലിച്ചില്ല, ശാന്തി കളിയാടിയിരുന്നു.

കരുണ വ്രതമായി സ്വീകരിച്ച സമ്രാട്ട് രാത്രി മുഴുവൻ അറിവില്ലാത്ത ഈ ഗ്രാമീണനെക്കുറിച്ച് ചിന്തിച്ചുകൊണ്ടിരുന്നു. രാജ ഗുരുവിനെയും മന്ത്രിമാരെയും സംബോധന ചെയ്തിട്ട് സമ്രാട്ട് പ്രഖ്യാപിച്ചു "കുറ്റവാളി ശാസ്ത്രാർത്ഥത്തിൽ പരാജയപ്പെട്ടിട്ടില്ല, എന്തു കൊണ്ടെന്നാൽ അയാൾക്ക് ശാസ്ത്രമറിഞ്ഞുകൂടാ."

രാജഗുരു കൃപയോടെ പുഞ്ചിരിച്ചുകൊണ്ട് സമ്രാട്ടിനെ പിന്താങ്ങി "ചക്രവർത്തി തിരുമനസ്സിന്റെ വാക്കുകൾ സത്യമാണ്. തിരുമനസ്സ് ന്യായ മൂർത്തിയാണ്. അവിടുത്തെ കൃപ അനന്തം. ഒരു രാത്രി മുഴുവൻ അജ്ഞ നായ ഈ ഗ്രാമീണൻ തന്റെ തലയ്ക്കു മുകളിൽ മരണത്തിന്റെ വാൾ തൂങ്ങിക്കിടക്കുന്നതനുഭവിച്ചു. അതിന്റെ വിലയായി തിരുമനസ്സ് അറി വില്ലാത്ത ഇയാൾക്ക് ഒരു ലക്ഷം സ്വർണ്ണ നാണയം ദാനമായി കൊടു ക്കാൻ കനിയണം."

രാജഗുരുവിന്റെ ഔദാര്യവും സദസ്സിനെ അത്ഭുതസ്തബ്ധമാക്കി. സമ്രാട്ട് സന്തോഷത്തോടും കാരുണ്യത്തോടും മന്ദഹസിച്ചു. സർവരും 'നന്ന്, നന്ന്'എന്നഭിപ്രായപ്പെടുകയും, 'രാജഗുരു ജയിക്കട്ടെ' എന്നു ദ്ഘോഷിക്കുകയും ചെയ്തു.

മന്ത്രിയുടെ നിർദ്ദേശപ്രകാരം ദിനാങ്കനെ ചങ്ങലയിൽ നിന്നു മോചി പ്പിച്ചു. കോഷാധ്യക്ഷൻ ഒരു ലക്ഷം സ്വർണ്ണനാണയം ഒരു സഞ്ചിയി ലാക്കി സമ്രാട്ടിന്റെ മുമ്പിൽ വച്ചു. എന്നിട്ട് ദിനാങ്കനോട് പറഞ്ഞു "ഭാഗ്യ വാനേ, രാജകീയ ദാനം സ്വീകരിക്കാൻ മുമ്പോട്ട് ചെല്ലൂ."

ദിനാങ്കൻ നിന്നിടത്തു നിന്ന് അനങ്ങിയില്ല; തലകുനിച്ച്, കൈകൂപ്പി ഉണർത്തിച്ചു "ലോകരക്ഷകനായ, ധർമ്മരാജാവായ ചക്രവർത്തി തിരു മനസ്സ് ക്ഷമിക്കണം. സത്യത്തിന്റെ വില എന്റെ ജീവനാണ്, ഒരു ലക്ഷം നാണയങ്ങളല്ല."

സമ്രാട്ട് വിസ്മയത്തോടെ രാജഗുരുവിനെ നോക്കി. രാജഗുരുവിന്റെ മുഖത്ത് ചിന്തയാൽ ഗൗരവം പ്രകടമായിരുന്നു.

# ഇലക്കറി

ജില്ലാ ജയിലിലെ തൂക്കിക്കൊല്ലാൻ വിധിക്കപ്പെട്ടവരുടെ സെല്ലിൽ വിശ്വേശ്വർ പ്രസാദും റഹ്മാൻ ഖാനും അടയ്ക്കപ്പെട്ടു. ഇരുമ്പുകൂട്ടിലടയ്ക്കപ്പെട്ട സർക്കസിലെ സിംഹത്തെയും പുലിയെയും ആളുകൾ അത്ഭുതത്തോടെ നോക്കുന്നു; അതുപോലെ ബ്രിട്ടീഷുകാരായ സിവിൽ സർജന്മാരും കലാപത്തിനു ശേഷം ജില്ലയിലെ ക്രമസമാധാന നില മെച്ചപ്പെടുത്താനെത്തിയ ബ്രിട്ടീഷുകാരനായ ജില്ലാ കളക്ടറും ആ സെല്ലിലെ അഴികൾക്കു മുമ്പിൽ വന്ന് ഈ തടവു പുള്ളികളെ നോക്കും. എന്നാൽ ഈ ഓഫീസർമാരുടെ മുഖച്ച് തെളിഞ്ഞത് സർക്കസ് കാണുന്നവരുടെ കൗതൂഹലമല്ല, വെറുപ്പായിരുന്നു.

ഈ തടവുകാർ രണ്ടും ജയിലിൽ വന്നപ്പോൾ അവരുടെ ശരീരത്ത് വെടിയേറ്റ മുറിവുകളുണ്ടായിരുന്നു. ബ്രിട്ടീഷ് സിവിൽ സർജൻ തന്റെ ഡ്യൂട്ടിയുടെ ഭാഗമായി ഓപ്പറേഷൻ നടത്തി വിശ്വേശ്വർ പ്രസാദിന്റെ കാൽ മുട്ടിൽ നിന്നും റഹ്മാൻഖാന്റെ അരക്കെട്ടിൽ നിന്നും വെടിയുണ്ട പുറത്തെടുത്തു; മരുന്ന് വച്ചുകെട്ടി. ഇതൊക്കെ ചെയ്യുമ്പോൾ സായ്പിന്റെ മുഖം വെറുപ്പു മൂലം ഈത്തപ്പഴം പോലെ ചുളുങ്ങുമായിരുന്നു.

തന്റെ ചുറ്റും ഭവ്യതയോടെ നിൽക്കുന്ന ഇൻഡ്യാക്കാരായ പാർശ്വവർത്തികളോട് – ജയിലർ, ജയിൽ ഡോക്ടർ, കമ്പൗണ്ടർ, ജയിലിലെ ഉദ്യോഗസ്ഥന്മാർ, വാർഡർമാർ എന്നിവരോട്–പൊട്ട ഹിന്ദിയിൽ ഇങ്ങനെ പറയുമായിരുന്നു "ഈ തെമ്മാടികൾ നമ്മുടെ മേലുദ്യോഗസ്ഥന്മാരെ ബംഗ്ലാവിലിട്ട് ചുട്ടു കൊന്നു."

മുറിവുണങ്ങുന്നതിനു മുമ്പ് തന്നെ സായ്പിന്റെ ഉത്തരവനുസരിച്ച് രണ്ടു തടവുപുള്ളികളുടെയും കാൽ ചങ്ങലകൊണ്ടു ബന്ധിച്ചു. പെട്ടെന്ന് അവരുടെ കേസ് വിസ്തരിച്ച് ശിക്ഷ കൊടുക്കാൻ വേണ്ടി സെഷൻസ് ജഡ്ജി ജയിലിൽ വന്നു. വളരെ വേഗം വേണ്ടത്ര സാക്ഷികളെയും തെളിവുകളും ഹാജരാക്കിയതുമൂലം സെഷൻസ് ജഡ്ജി തീവെയ്പ്, കൊലപാതകം എന്നീ കുറ്റങ്ങളുടെ പേരിൽ അവരെ രണ്ടുപേരെയും തൂക്കിക്കൊല്ലാൻ വിധിച്ചു.

സർക്കാരിന്റെ രീതിയനുസരിച്ച് വധശിക്ഷയ്ക്കു വിധിക്കപ്പെട്ടവർക്ക് ഹൈക്കോടതിയിൽ അപ്പീൽ പോകാവുന്നതാണ്. ഈ രണ്ട് തടവു പുള്ളികൾക്കും വേണ്ടി അപ്പീൽ പോയി. ഹൈക്കോടതി വധ ശിക്ഷ റദ്ദാക്കുകയോ ശരിവയ്ക്കുകയോ ചെയ്യുന്നതുവരെ ഏവരെ ജയിലഴികൾക്കുള്ളിൽ അടച്ചിടാൻ തീരുമാനിച്ചു.

ആ സെല്ലിന്റെ മുമ്പിലെത്തുമ്പോൾ ബ്രിട്ടീഷ് സിവിൽ സർജന്റെ മുഖത്ത് വെറുപ്പ് പ്രകടമാകും. കൂടുതലെന്തെങ്കിലും പറയാനവസരം കിട്ടിയില്ലെങ്കിൽ 'കൊലയാളികൾ ' എന്നു പറഞ്ഞു കൊണ്ട് കാർക്കിച്ചു തുപ്പും.

സായ്പിന്റെ മനോഭാവം മനസ്സിലാക്കി ഇൻഡ്യാക്കാരായ ജയിലറും വാർഡറും മറ്റുദ്യോഗസ്ഥന്മാരും ഈ "ഭീകര" തടവുകാരോട് കർക്കശമായി പെരുമാറി. മറ്റ് തടവു പുള്ളികൾക്ക് അവരുടെ സെല്ലിനടുത്തെങ്ങും പോകാനാനുവാദമില്ലായിരുന്നു. അവരുടെ മുമ്പിലെത്തുമ്പോഴേക്ക് എല്ലാ ഓഫീസർമാരുടെയും വാർഡർമാരുടെയും മുഖം പാറപോലെ വികാരശൂന്യവും കഠോരവുമാകുമായിരുന്നു.

വിശ്വേശ്വർ പ്രസാദിനും റഹ്മാൻഖാനും തങ്ങളുടെ അപരാധത്തിന്റെ ഗൗരവമറിയാമായിരുന്നു. മാപ്പ് കിട്ടുമെന്ന് ഒരു പ്രതീക്ഷയുമില്ല. എന്നാൽ ഈ ഇൻഡ്യാക്കാർക്കെല്ലാം അവരോട് ഇത്ര ദ്വേഷവും ഭയവുമെന്തുകൊണ്ടാണെന്നാലോചിക്കുമ്പോൾ അവർക്ക് നിരാശയും വിസ്മയവുമുണ്ടാകുന്നു. അവർ ബ്രിട്ടീഷ് സർക്കാരിനെതിരെ പൊരുതി. ബ്രിട്ടിഷുകാരെ വല്ലപ്പോഴും മാത്രമേ കാണാറുള്ളു. ആ സർക്കാരിനെ താങ്ങി നിർത്തുന്നത് തങ്ങളെപ്പോലുള്ള ഇൻഡ്യാക്കാരാണ്. രാജ്യത്തെ സ്വതന്ത്രമാക്കേണ്ടതാരിൽ നിന്നാണ്?

ബ്രിട്ടീഷുകാരെ ചുട്ടുകൊന്ന ഈ കൊലയാളികളോട് സായ്പന്മാർക്ക് ക്രോധവും വെറുപ്പും പ്രതികാര ചിന്തയും അളവറ്റ തോതിലുണ്ടായി. ഈ കുറ്റവാളികളുടെ വധശിക്ഷ ഹൈക്കോടതി ശരിവച്ചതോടെ, ഇവർ കൊലക്കയറിൽ കിടന്നു പിടയുന്നത് കാണാൻ വേണ്ടി ജയിലിലെ ഉന്നതോദ്യോഗസ്ഥന്മാരും കലാപ കലുഷിതമായ അവസ്ഥ മെച്ചപ്പെടുത്തുന്നതിനു നിയോഗിക്കപ്പെട്ട മറ്റ് ബ്രിട്ടീഷുദ്യോഗസ്ഥന്മാരും അതിരാവിലെ ജയിലിലെത്തി.

മരണം തൊട്ടു മുമ്പിൽ നിൽക്കുന്നു. ശത്രുവിന്റെ പ്രതികാരബുദ്ധിയാണ് അവരെ മരണത്തിലേക്ക് നയിച്ചത്. ശരീരം വിട്ടുകൊടുത്തുകൊണ്ട്, ആ പ്രതികാരത്തിന്റെ മുമ്പിൽ തോറ്റുപോകാതെ സ്വാതന്ത്ര്യബോധം പുനരുജ്ജീവിപ്പിക്കുന്നതിനുവേണ്ടി തൂക്കുമരത്തട്ടിൽ കയറിനിന്ന് അവർ ഉച്ചത്തിൽ വിളിച്ചു "ഇങ്കിലാബ് സിന്ദാബാദ്! ഭാരത് മാതാ കീ ജയ്!"

അവർ ചുറ്റും നിൽക്കുന്ന ഇൻഡ്യാക്കാരെ നോക്കി – എല്ലാവരും ദാരുപ്രതിമകൾ പോലെ നിർവികാരരും നിശ്ചലരുമായി നിൽക്കുന്നു!

മരണസമയത്തുപോലും സ്വന്തമാളുകളിൽ നിന്ന് സ്വന്തമെന്ന സൂചന അവർക്കു ലഭിച്ചില്ല. ശത്രുക്കൾ പല്ലിറുമ്മുന്നത് കാണാൻ കഴിഞ്ഞു.

വിശ്വേശ്വറിന്റെയും റഹ്മാന്റെയും ബന്ധുക്കൾ ശവം വിട്ടുകിട്ടാൻ വേണ്ടി ജയിൽ ഗയിറ്റിൽ കരഞ്ഞു കൊണ്ട് നിന്നു. കളക്ടർ അവരുടെ അപേക്ഷ നിരസിച്ചു. കലാപകാരികളുടെ ശവം പ്രദർശിപ്പിച്ചാൽ പട്ടണത്തിൽ സമാധാനഭംഗമുണ്ടാകുമെന്ന് ഭയപ്പെട്ടു.

സിവിൽ സർജന്റെ ഉത്തരവനുസരിച്ച് ഇൻഡ്യാക്കാരനായ ജയിലർ ഹാജരായി. സായ്പ് ആജ്ഞാപിച്ചു. "രണ്ടു കലാപകാരികളുടെയും ശവം ജയിൽ വളപ്പിൽ കുഴിച്ചിടുക." പല്ലിറുമ്മിക്കൊണ്ട് അയാൾ തുടർന്നു. "അവരുടെ ശവക്കുഴിയിൽ ചീരയരി വിതയ്ക്കുക. ചീര വളർന്നു കഴിയുമ്പോൾ എല്ലാ ഓഫീസർമാരുടെയും വീട്ടിൽ കൊടുത്തയയ്ക്കണം."

* * * *

ചീര വളരെ വേഗം വളർന്നു; ശവക്കുഴിയിലെ വളമുള്ള മണ്ണിൽ അത് തഴച്ചു വളർന്നു. ഒരു ദിവസം ചീര നല്ല വളർച്ചയെത്തിയതു കണ്ട് സിവിൽ സർജൻ എല്ലാ ബ്രിട്ടീഷുദ്യോഗസ്ഥന്മാർക്കും കൊടുത്തയയ്ക്കാൻ ഉത്തരവിട്ടു.

കലാപകാരികളുടെ ശവക്കുഴികളിലെ ചീര ഓഫീസർമാരുടെ വീടുകളിൽ കൊടുത്തയച്ചെന്ന വാർത്ത ജയിലിലെല്ലായിടത്തും പരന്നു. രാത്രിയായപ്പോൾ ജയിൽ അടഞ്ഞു. ബാരക്കുകളിലടച്ച ഓരോ തടവുകാരന്റെയും മനസ്സിൽ ഇലക്കറിയുടെ കാര്യം നിറഞ്ഞു നിന്നു. ഓരോ തടവുകാരനും ആലോചിക്കുകയായിരുന്നു - ബ്രിട്ടീഷുകാരൻ ഇൻഡ്യാക്കാരനെ തിന്നുന്നു. എന്നാൽ എല്ലാ തടവുകാരുടെയും വായ് അടഞ്ഞിരുന്നു. ഇങ്ങനെ പറഞ്ഞതായി സായ്പറിഞ്ഞാൽ?

ജയിലിലെ ഓരോ ഉദ്യോഗസ്ഥന്റെയും മനസ്സിൽ ഇലക്കറിയുടെ കാര്യം നിറഞ്ഞു നിന്നു. ഓരോ ഉദ്യോസ്ഥനും വാർഡറും ആലോചിക്കുകയായിരുന്നു - ബ്രിട്ടീഷുകാരൻ ഇൻഡ്യാക്കാരനെ തിന്നുന്നു. എന്നാൽ ജയിലർ കൊതുകുവലയ്ക്കുള്ളിൽ, ഫാനിനു കീഴെ തിളച്ചു മറിയുന്ന മനസ്സുമായി തലയിണയിൽ മുഖമമർത്തി കിടന്നു. ഡോക്ടറും കമ്പൗണ്ടറും പുതപ്പിൽ തലമൂടി ഇതു തന്നെ ചിന്തിച്ചുകൊണ്ട് കിടന്നു. ചീഫ് വാർഡർ കീറിയ പുതപ്പു കൊണ്ട് മുഖം മറച്ചും, പ്രതിമാസം ഇരുപത് രൂപ മാത്രം ശമ്പളം കിട്ടുന്ന പുതിയ പട്ടാളക്കാരൻ ഞരങ്ങുന്ന കട്ടിലിൽ, കമഴ്ന്നു കിടന്നും ഇതേ കാര്യം ചിന്തിച്ചു . എങ്കിലും ഒറ്റ വാക്കു പോലും ആരുടെയും ചുണ്ടോളമെത്തിയില്ല.

* * * *

ജില്ലയിൽ ക്രമസമാധാനം പുനഃസ്ഥാപിച്ചതിന്റെ സന്തോഷത്തിൽ ഓഫീസേഴ്സ് ക്ലബ്ബിൽ അന്ന് ഡിന്നറുണ്ടായിരുന്നു. ഇൻഡ്യാക്കാരായ ബെയറർമാർ വൃത്തിയുള്ള തളികകളിൽ ഇൻഡ്യാക്കാരായ കലാപകാരികളുടെ ശവക്കുഴിയിൽ വളർന്ന ചീരകൊണ്ട് ഉണ്ടാക്കിയ കറി വിളമ്പി വച്ചു. അവരും ചീരയുടെ കഥ കേട്ടിരുന്നു. അവരുടെ മുഖം ഭയാതുരമായിരുന്നു,കാലുകൾ ദുർബലമായിരുന്നു; കൈകൾ യജമാനസേവയ്ക്കായി യന്ത്രം പോലെ ചലിച്ചുകൊണ്ടിരുന്നു.

സംഗതി എല്ലാവരുടെയും മനസ്സിലുണ്ടായിരുന്നു; പക്ഷെ ആരുടെയും ചുണ്ടോളമെത്തുന്നില്ല. ബ്രിട്ടീഷുദ്യോഗസ്ഥന്മാരോടുള്ള ഭയം കാരണം; പരസ്പരമുള്ള ഭയം കാരണം.

നെടുവീർപ്പ് എല്ലാവരുടെയും ഉള്ളിലുണ്ടായിരുന്നു; പക്ഷെ ഓരോരുത്തരുടെയും നെടുവീർപ്പ് വെവ്വേറെ ചിതറിപ്പോയിരുന്നു. അവ നിർജ്ജീവമായ ശ്വാസം പോലെ അവരുടെയുള്ളിൽ നിന്നു പുറപ്പെട്ട് വായുവിൽ ലയിച്ചു ചേർന്നു. അവ ഒത്തുചേർന്ന് കൊടുങ്കാറ്റിന്റെ കരുത്ത് നേടുകയില്ല, കാരണം അവയ്ക്ക് പരസ്പരം ഭയമുണ്ടായിരുന്നു. ഭയം - ബന്ധുക്കളോടു ഭയം, ശത്രുക്കളോടു ഭയം, സർവത്ര ഭയം.......!

# ഫൂലോവിന്റെ കുപ്പായം

സങ്കുചിതത്വവും സംഘർഷവും നിറഞ്ഞ നഗരങ്ങളിൽത്തന്നെ ജീവിതം കഴിച്ചുകൂട്ടേണ്ടി വന്നിരുന്നെങ്കിൽ ഞാൻ ഒന്നുകിൽ ആത്മഹത്യ ചെയ്യുമായിരുന്നു, അല്ലെങ്കിൽ ഭ്രാന്തനാകുമായിരുന്നു. ഭാഗ്യത്തിന് ആണ്ടിൽ മൂന്നു മാസം കോളേജിനവധി കിട്ടും. അപ്പോൾ ഞാൻ നഗരങ്ങളിലെ സംഘർഷത്തിൽ നിന്ന് ഓടിയകന്ന് പർവത പ്രദേശത്തുള്ള എന്റെ ഗ്രാമത്തിലെത്തും.

എന്റെ ഗ്രാമം ആധുനിക ക്ഷോഭങ്ങളിൽ നിന്ന് വളരെയകലെ ഹിമാലയത്തിന്റെ പ്രാന്തത്തിലാണ് സ്ഥിതി ചെയ്യുന്നത്. ഈശ്വര കൃപ കൊണ്ട് തീവണ്ടി, മോട്ടോർ വാഹനങ്ങൾ, കമ്പി മുതലായ ശാപങ്ങൾ ഇതു വരെ ഈ ഗ്രാമത്തെ സ്പർശിച്ചിട്ടില്ല. പർവത പ്രദേശം പ്രകൃതി ഭംഗിയണിഞ്ഞു നിൽക്കുന്നു. മനുഷ്യൻ അതിന്റെ ഉല്പാദന ശക്തിയിൽ സന്തുഷ്ടനാണ്.

ഞങ്ങളുടെ നാട്ടിൽ ഗ്രാമങ്ങൾ വളരെ ചെറിയവയാണ്. ചിലയിടത്ത് അങ്ങേയറ്റം ചെറുത്; പത്തിരുപത് വീടുകൾ മുതൽ അഞ്ചാറു വീടുകൾ വരെ ; അതും വളരെ അടുത്തടുത്ത്. ഒരു ഗ്രാമം പർവതത്തിന്റെ താഴ്‌വരയിലാണെങ്കിൽ മറ്റൊന്ന് അതിന്റെ ഇറക്കത്തിലാണ്. വായുടെ വശത്ത് കൈവച്ച് ഉറക്കെ സംസാരിച്ചാൽ അടുത്ത ഗ്രാമത്തിൽ കേൾക്കും. ദാരിദ്ര്യമുണ്ട്, പഠിപ്പില്ല; എങ്കിലും വൈമനസ്യവും അസംതൃപ്തിയും കുറവാണ്.

ബങ്കുസാഹിന്റെ പുല്ലുമേഞ്ഞ കട ഗ്രാമത്തിലെ എല്ലാ ആവശ്യങ്ങളും നിറവേറ്റി കൊടുക്കുന്നു. അദ്ദേഹത്തിന്റെ പീടിക വരാന്തയാണ് ഗ്രാമത്തിലെ പൊതു മണ്ഡപം അഥവാ ക്ലബ്ബ്. വരാന്തയുടെ മുമ്പിൽ അരയാൽ ചുവട്ടിൽ കുട്ടികൾ കളിക്കുന്നു, മൃഗങ്ങൾ അയവിറക്കുന്നു.

രാവിലെ മുതൽ ശക്തിയായി മഴ പെയ്തുകൊണ്ടിരുന്നു. പുറത്തിറങ്ങുക പ്രയാസമായിരുന്നു. അതിനാൽ ഇക്കാലത്തെ ഒരു പുരോഗമന സാഹിത്യകാരന്റെ നോവൽ വായിച്ചു കൊണ്ടിരുന്നു.

കഥ ഇങ്ങനെ– നിർധന കുടുംബത്തിലെ ഒരു യുവാവ് അഭ്യസ്തവിദ്യയായ ഒരു യുവതിയെ വിവാഹം ചെയ്തു. നഗരത്തിൽ യുവാവിന്റെ വരുമാനം കൊണ്ടു മാത്രം കഴിഞ്ഞു കൂടുക പ്രയാസമാണെന്നു കണ്ട് യുവതിയും ജോലിചെയ്ത് എന്തെങ്കിലും വരുമാനമുണ്ടാക്കാമെന്നാഗ്രഹിച്ചു. എന്നാൽ ഇത് യുവാവിന്റെ ആത്മാഭിമാനത്തിന് സ്വീകാര്യ

മായി തോന്നിയില്ല. അവർക്ക് സന്താനങ്ങളുണ്ടായി – ഒന്ന്, രണ്ട്, മൂന്ന്....... വിലക്കയറ്റത്തിന്റെ കാലം. പട്ടിണി കിടക്കേണ്ട സാഹചര്യമുണ്ടായി. കുട്ടികൾക്ക് രോഗം പിടിപെട്ടു. ഭാര്യയുടെ ഉപദേശപ്രകാരം യുവാവ് ഒരു സേഠിന്റെയടുത്ത് ജോലിക്കു പോയി. സന്തോഷത്തോടെ ദിവസങ്ങൾ നീങ്ങി.

ഒരു ദിവസം വലിയൊരു രഹസ്യം വെളിപ്പെട്ടു–യുവാവിന്റെ സന്തോഷത്തിനു കൊടുത്ത വില അയാളുടെ യോഗ്യതയായിരുന്നില്ല, ഭാര്യയുടെ മാനമായിരുന്നു. ഭർത്താവ് ക്രോധാവേശത്താൽ ഭാര്യയുടെ കഴുത്ത് ഞെരിച്ചു കൊല്ലാൻ ശ്രമിച്ചു. ഭാര്യ ദയനീയമായി മാപ്പ് ചോദിച്ചു –താൻ ചെയ്തതെല്ലാംമക്കൾക്കുവേണ്ടിയാണ്. കുഞ്ഞുങ്ങളെ വളർത്താൻ വേണ്ടി തന്നെ കൊല്ലാതെ വിടണമെന്നപേക്ഷിച്ചു. ഭർത്താവ് ചിന്തിച്ചു – എന്റെ മാനമാണോ മൂന്നു കുഞ്ഞുങ്ങളുടെ ജീവനാണോ വലുത്?

ഞാൻ ഗ്ലാനി മൂലം പുസ്തകം വലിച്ചെറിഞ്ഞു. ആലോചിച്ചു – നമ്മുടെ പതനത്തിന്റെ അതിർവരമ്പാണിത്. വ്യഭിചാരത്തെ സാധൂകരിക്കുന്ന തരം സാഹിത്യമാണിപ്പോൾ രചിക്കപ്പെടുന്നത്. ഈ സാഹിത്യം നമ്മുടെ സംസ്ക്കാരത്തിന്റെ അടിത്തറയാകും! നമ്മുടെ ജീവിതം എത്ര ആഴം കുറഞ്ഞതും സങ്കുചിതവുമായിക്കൊണ്ടിരിക്കുന്നു! സ്വാർത്ഥത്തിന്റെ ഉന്മാദം മൂലം പിടിച്ചുപറിയും തമ്മിൽത്തല്ലും നമ്മെ ബോധമില്ലാത്തവരാക്കുന്നു. ആത്മദർശികളായ നമ്മുടെ ഋഷിമാർ ഇടുങ്ങിയ ലൗകിക ചിന്തയിൽ നിന്നു മുക്തരായി വളർത്തിയെടുത്ത മനുഷ്യത്വവും സദാചാരവും സ്ഥൈര്യവും നാം നഷ്ടപ്പെടുത്തി. നാം കണ്ണിൽ സ്വാർത്ഥത്തിന്റെ കറുത്ത തുണി മൂടിക്കെട്ടി, ഭാരതത്തിന്റെ ആത്മജ്ഞാനത്തിന്റെ സംസ്ക്കാരം തുറന്നിട്ട പരമശാന്തിയുടെ മാർഗ്ഗം വെടിഞ്ഞു.... വയറും അന്നവുമാണോ സർവവും? അതിനപ്പുറം മനുഷ്യത്വവും സംസ്ക്കാരവും സദാചാര ബോധവുമില്ലേ?

മഴതോർന്നു. വെയിൽ തെളിഞ്ഞു. വീട്ടിൽ മരുന്നിന് അല്പം അയമോദകം ആവശ്യമായിരുന്നു. ബങ്കുസാഹിന്റെ കടയിൽ നിന്നു വാങ്ങാമെന്നു വിചാരിച്ച് വീട്ടിൽ നിന്നിറങ്ങി.

ബങ്കുസാഹിന്റെ കടത്തിണ്ണയിൽ ആറേഴു മാന്യന്മാർ ഇരിപ്പുണ്ടായിരുന്നു. അവർ ഹുക്കാ വലിച്ചുകൊണ്ടിരുന്നു. മുമ്പിൽ ഗ്രാമത്തിലെ കുട്ടികൾ കളിച്ചുകൊണ്ടിരിന്നു. സാഹിന്റെ അഞ്ചു വയസ്സുകാരി മകൾ ഫൂലോയും അക്കൂട്ടത്തിലുണ്ടായിരുന്നു.

അഞ്ചു വയസ്സുകാരിക്ക് എന്തുവേഷം! ഒരു കുപ്പായം ധരിച്ചിട്ടുണ്ട്. ഫൂലോവിന്റെ വിവാഹ നിശ്ചയം കഴിഞ്ഞിരുന്നു. ഞങ്ങളുടെ ഗ്രാമത്തിൽ നിന്ന് ഒരു ഫർലോംഗ് ദൂരെ ചൂലാ ഗ്രാമത്തിലെ സന്തുവാണ് പ്രതിശ്രുത വരൻ.

സന്തുവിന് ഏഴ് വയസ്സ് പ്രായം. ഏഴുവയസ്സുകാരൻ എന്തു ചെയ്യും? വീട്ടിൽ രണ്ട് എരുമയും ഒരു പശുവും രണ്ട് കാളകളുമുണ്ട്. കന്നുകാലി

കളെ മേയ്ക്കാൻ കൊണ്ടുപോകുമ്പോൾ സന്തു വടിയും കൊണ്ടുപോയി അവയെ നോക്കും. അക്കൂട്ടത്തിൽ കളിക്കുകയും ചെയ്യും. വൈകുന്നേരം അവയെ തെളിച്ച് വീട്ടിലെത്തിക്കും.

മഴ തോർന്നപ്പോൾ സന്തു കന്നുകാലികളെ മേയ്ക്കാൻ ചരുവിലെ പച്ചപ്പരപ്പിലേക്കു കൊണ്ടുവരികയായിരുന്നു. ബങ്കുസാഹിന്റെ കടയുടെ മുമ്പിലെ അരയാൽ ചുവട്ടിൽ കുട്ടികൾ കളിക്കുന്നതുകണ്ട് അവൻ അങ്ങോട്ടു ചെന്നു.

സന്തു കളിക്കാൻ ചെന്നതു കണ്ട് തട്ടാന്റെ മകൻ ആറുവയസ്സുള്ള ഹരി വിളിച്ചു പറഞ്ഞു " ആഹാ, ഫൂലോയുടെ ഭർത്താവ് വന്നേ!" മറ്റു കുട്ടികളും അതുപോലെ വിളിച്ചുകൂവി.

മുതിർന്നവർ ചെയ്യുന്നതു കണ്ട് കുട്ടികൾ ആരും പറയാതെ തന്നെ, പലതും പഠിക്കുകയും അറിയുകയും ചെയ്യുന്നു. ഇങ്ങനെയാണ് മനുഷ്യന്റെ ജ്ഞാനത്തിന്റെയും സംസ്ക്കാരത്തിന്റെയും പാരമ്പര്യം തുടരുന്നത്. അഞ്ചുവയസ്സേ ഉള്ളെങ്കിലും വരന്റെ മുമ്പിൽ നാണിച്ചു നില്ക്കണമെന്ന് ഫൂലോവിനറിയാം. തന്റെ അമ്മയും, ഗ്രാമത്തിലെ എല്ലാ മാന്യസ്ത്രീകളും ലജ്ജയാൽ മൂടുപടം മുഖത്ത് വലിച്ചിടുന്നത് അവൾ കണ്ടിട്ടുണ്ട്. താനും ലജ്ജയോടെ മുഖം മറയ്ക്കണമെന്ന് അവളുടെ സംസ്ക്കാരം അവളെ ഉദ്ബോധിപ്പിച്ചു.

കുട്ടികൾ വിളിച്ചുകൂവുന്നതുകേട്ട് ഫൂലോ ലജ്ജിച്ചു പോയി. പക്ഷെ, അവൾക്കെന്തു ചെയ്യാൻ കഴിയും? അവൾ ഒരു കുപ്പായം മാത്രമേ ധരിച്ചിട്ടുള്ളു. അവൾ രണ്ടു കൈ കൊണ്ടും കുപ്പായത്തിന്റെ താഴത്തെ അറ്റം പിടിച്ചുയർത്തി മുഖം മറച്ചു.

കടത്തിണ്ണയിൽ ഹുക്കായ്ക്കു ചുററും ഇരുന്ന മുതിർന്ന മാന്യന്മാർ ഫൂലോയുടെ നാണം കണ്ട് പൊട്ടിച്ചിരിച്ചു.

കാകാ രാംസിംഗ് ഫൂലോയെ സ്നേഹപൂർവ്വം ശാസിച്ചുകൊണ്ട് കുപ്പായം താഴ്ത്താൻ പറഞ്ഞു.

കുസൃതിക്കാരായ ആൺകുട്ടികൾ ആർത്തുചിരിച്ചു.

ഞാൻ ബങ്കുസാഹിന്റെ കടയിൽ അയമോദകം വാങ്ങാൻ വന്നതാണ്. എന്നാൽ ഫൂലോവിന്റെ നിഷ്ക്കളങ്കത മനസ്സിൽ മുറിവേല്പിച്ചു. ഞാൻ മടങ്ങിപ്പോന്നു.

ഞാനൊരുവേള ഇങ്ങനെ ചിന്തിച്ചു. മാറി വരുന്ന ചുറ്റുപാടിലും പാരമ്പര്യത്തിൽ ഊന്നിയ സംസ്ക്കാരത്തിനനുസരിച്ച് സദാചാരവും ലജ്ജയും നിലനിർത്താനുള്ള വെമ്പലിൽ എന്തൊക്കെയാണ് വന്ന് ചേരുന്നത്.

പുരോഗമന സാഹിത്യകാരന്മാരുടെ നഗ്നയാഥാർത്ഥ്യങ്ങൾ.......

നാം ഫൂലോവിന്റെ കുപ്പായത്തിന്റെ അറ്റത്ത് അഭയം തേടാൻ ശ്രമിച്ച് നഗ്നരായിത്തീരുന്നു. പുതിയ എഴുത്തുകാർ നമ്മുടെ മുഖത്തു നിന്ന് കുപ്പായം താഴേക്കു വലിച്ചിടാൻ ആഗ്രഹിക്കുന്നു.

# വിരുന്ന്

രാംശരൺ ഭാരതസർക്കാരിന്റെ ധനവകുപ്പിൽ ക്ലാർക്കായി നിയമിതനായിട്ട് മൂന്നു വർഷം കഴിഞ്ഞു. ഇത്രയും വലിയൊരു സർക്കാർ വ്യവസ്ഥിതിയിൽ ഇടം കിട്ടിയതിനാൽ രാംശരണിന് സാധാരണക്കാർക്ക് സ്വപ്നം മാത്രമായവശേഷിക്കുന്ന പല സൗകര്യങ്ങളും ലഭ്യമായി. ആണ്ടുതോറും മൈതാനങ്ങളെ ചുട്ടുപൊള്ളിക്കുന്ന ചൂടിൽ നിന്നകന്ന് ആറുമാസം സിംലാ മലനിരകളിൽ താമസവും ആറുമാസം ഡൽഹിയിലെ രാജകീയ നഗരത്തിലെ ആർഭാടവും.

മീററ്റ് ജില്ലയിലെ ഒരു ഗ്രാമത്തിലാണ് രാംശരൺ ജനിച്ചത്. അവിടെ ഭൂമി ഓരോ ഋതുവിലും കലപ്പയുടെ കൊഴുവിന്റെ മുറിവേറ്റ് ഔദാര്യപൂർവ്വം വിത്തേറ്റു വാങ്ങാൻ തയ്യാറായി കിടക്കും. പച്ച നിറഞ്ഞ വിളയുടെ ആവരണത്താൽ കുറച്ചു നാൾ ഭൂമിയുടെ നഗ്നത മറയും. അപ്പോഴേക്കും കൃഷിക്കാർ വിള കൊയ്ത് കളപ്പുരകൾ നിറയ്ക്കും. പാവം ഭൂമി ശോഭ കെട്ട്, മ്ലാനമായി കിടക്കും. മനുഷ്യന്റെ നിരന്തരമായ ഉപയോഗത്താൽ ഫലഭൂയിഷ്ഠമായ പ്രദേശങ്ങളുടെ രൂപം മങ്ങി, വീട്ടുജോലികളുടെയും മറ്റു ബദ്ധപ്പാടുകളുടെയും ഭാരം കൊണ്ടു ഞെരുങ്ങി അണിഞ്ഞൊരുങ്ങാനോ പുഞ്ചിരിക്കാനോ അവസരം കിട്ടാത്ത പ്രൗഢയായ വീട്ടമ്മയുടെ രൂപം പോലെയായി.

രാംശരൺ തന്റെ വീട്ടിൽ നിന്നു കൊണ്ടുവന്ന നെയ്യ് കഴിക്കുകയും ഓഫീസിലിരുന്ന് സർക്കാരിന്റെ കോടിക്കണക്കിനു രൂപയുടെ വരവു ചെലവ് കണക്ക് ശരിയാക്കി തലച്ചോറിനു ക്ഷീണമുണ്ടാക്കുകയും ചെയ്യുമായിരുന്നു. ഒഴിവു സമയത്ത് അയാൾ അടുത്തുള്ള കുന്നുമ്പുറത്ത് ഇരുന്ന് തുറസ്സായ വായുവിൽ നെഞ്ചു വിരിച്ച്, ശ്വാസം വലിച്ചു വിട്ട്, മൈലുകളോളം ദൂരെ കണ്ണോടിച്ച് പ്രകൃതി സൗന്ദര്യം നുകരുമായിരുന്നു. ഏപ്രിൽ – മേയ് മാസങ്ങളിൽ സിംലയിലെ താഴ്വരകൾ പഴങ്ങളുടെ നിറം പേറി പൊട്ടിച്ചിരിച്ച് ഹോളി കളിക്കുന്നതായി തോന്നും. മഴക്കാലത്ത് ആകാശത്ത് നല്ല കറുപ്പ് നിറം നീണ്ടു നിൽക്കും. മേഘങ്ങൾക്ക് എത്ര പെയ്താലും തൃപ്തി വരാത്ത മട്ട്. അവ നിറഞ്ഞു കുമിഞ്ഞ് വീട്ടിനുള്ളിലേക്ക് കടന്നു വരും. ഭൂമി വെയിലിന്റെ പുഞ്ചിരിക്കായി കാത്തിരുന്ന് വ്യാകുലപ്പെടും. എന്നാൽ കാർമേഘം സൗന്ദര്യാഭിമാനമുള്ള നവോഢയെപ്പോലെ പിണക്കം ഭാവിച്ചു നിൽക്കും......... പിന്നെ പ്രകൃതി

നാലുമാസത്തെ സൗന്ദര്യപ്പിണക്കത്തിന്റെ മ്ലാനത വെടിഞ്ഞ് പുഞ്ചിരിക്കുമ്പോൾ, സെപ്റ്റംബർ കഴിയുമ്പോൾ താഴ്വരയിൽ പൂക്കളുടെ ഉന്മാദം പൊട്ടിപ്പടരും. രാംശരണിന്റെ മനസ്സ് പുളകം കൊള്ളും. അയാൾ ചിന്തിക്കും – ഈ അത്ഭുത ദേശത്ത് കൺമുമ്പിൽ എന്തെല്ലാമാണ്?

രാംശരൺ ആ പർവ്വതപ്രദേശത്ത് ബഹുദൂരം സഞ്ചരിച്ചു മടങ്ങി വന്ന അനേകം സാഹസികന്മാരോട് ചോദിച്ച് ധാരാളം അത്ഭുതകഥകളും വൃത്താന്തങ്ങളും, അവിടുത്തെ പ്രകൃതി ഭംഗി, സ്ത്രീ സൗന്ദര്യം, വിചിത്രങ്ങളായ ആചാരങ്ങൾ എന്നിവ സംബന്ധിച്ച് അനവധി കാര്യങ്ങളും കേട്ടിരുന്നു. തങ്ങളുടെ ഗ്രാമത്തിൽ വഴിതെറ്റി വന്നു ചേരുന്ന അതിഥിയെ സല്ക്കരിക്കാനുള്ള അവസരം ലഭിക്കുന്നതിനുവേണ്ടി ആ പ്രദേശത്തെ ഉദാരമതികളും നിഷ്ക്കളങ്കരുമായ നാട്ടുകാർ പരസ്പരം വഴക്കുണ്ടാക്കുമായിരുന്നു. ചമ്പകനിറമുള്ള അവിടുത്തെ യുവതികൾ അതിഥിയുടെ ക്ഷീണം മാറ്റാൻ അയാളുടെ ദേഹം തടവിക്കൊടുക്കും. തങ്ങളുടെ കഴിവിനൊത്ത് അതിഥിക്കുവേണ്ട സൗകര്യങ്ങൾ ചെയ്തു കൊടുക്കും. ആ പ്രദേശം കാണാൻ രാംശരണിനു വെമ്പലായി.

ആ വർഷം ഒക്ടോബറിൽ സർക്കാർ ഓഫീസ് സിംലയിൽ നിന്ന് ഡൽഹിക്കു മാറിയപ്പോൾ രാംശരൺ മൂന്നു മാസത്തെ അവധി എടുത്തു. മലമ്പ്രദേശത്ത് ബഹുദൂരം യഥേഷ്ടം ചുറ്റിക്കറങ്ങാം. ശീതകാലത്ത് മഞ്ഞു പുതച്ചുകിടന്നുറങ്ങുന്ന സിംല കാണാം.

രാംശരൺ ഒരു സഞ്ചിയിൽ അത്യാവശ്യ സാധനങ്ങളും ഒരു കമ്പിളിയും അഗ്രംകൂർത്ത വടിയുമെടുത്ത് സിംലയ്ക്കു പുറപ്പെട്ടു. ഒരോരോ പ്രദേശങ്ങളും കടന്ന്, ആധുനിക പരിഷ്ക്കാരത്തിന്റെ കാപട്യം നിറഞ്ഞ സ്വാധീനത്തിനടിപ്പെടാത്ത അകൃത്രിമമായ ഒരു സ്ഥലത്തെത്തി.

രാംശരൺ വല്ലാതെ ക്ഷീണിച്ചിരുന്നു. റോഡിലേക്കൊഴുകി വീഴുന്ന ഒരു കാട്ടരുവിക്കടുത്ത് ക്ഷീണം മാറ്റാൻ വേണ്ടി അയാൾ ഇരുന്നു. സഞ്ചിയിൽ നിന്ന് കുറച്ച് ഉണക്കപ്പഴമെടുത്തു തിന്നു; കുറച്ചു വെള്ളം കുടിച്ച്, അല്പനേരം വിശ്രമിക്കാമെന്നു വിചാരിച്ചു. അയാളുടെ പിന്നിൽ പാറക്കെട്ടുകളായിരുന്നു. ഉയർന്ന മരങ്ങൾക്കിടയിലൂടെ അരിച്ചെത്തിയ വെയിൽ സുഖം പകർന്നു. മുമ്പിൽ മലയിടുക്കുകളിലെ കാടുകളെ തഴുകി നീങ്ങിയ അയാളുടെ നോട്ടം താഴ്വരയിൽ ചിതറിക്കിടന്ന ഗ്രാമങ്ങളോളം നീണ്ടു. പാടത്ത് വിള പാകമായി ഇലകൾക്കു മഞ്ഞ നിറവും ധാന്യക്കതിരുകൾക്കു ചുവപ്പു നിറവും പകർന്നു. കുറച്ചു ദിവസം മുമ്പ് കൊയ്ത ചോളത്തിന്റെ കതിരുകൾ കെട്ടിടങ്ങളുടെ മേല്ക്കൂരയിൽ ഉണക്കാനിട്ടിരിക്കുന്നു. മേല്ക്കൂരകൾ കുങ്കുമനിറമുള്ള പുതപ്പ് പുതച്ചു കിടക്കുകയാണെന്നു തോന്നും. രാംശരൺ കൺമുമ്പിൽ കണ്ടത് ഇതൊക്കെയായിരുന്നു. പക്ഷേ അയാളുടെ ഭാവന മറ്റെന്തൊക്കെയോ കാണുന്നുണ്ടായിരുന്നു.

റോഡിലെ വളവിനടുത്ത് വയലിൽ നിന്ന് മനുഷ്യ ശബ്ദം കേട്ട് അയാൾ തിരിഞ്ഞു നോക്കി. കാട്ടുജാതിക്കാരായ രണ്ടു സ്ത്രീകൾ അയാളെ നോക്കി പരസ്പരം ചിരിക്കുന്നു. അയാൾ ആലോചിച്ചു- ഇവരെത്ര നിഷ്ക്കളങ്കരാണ്. അവരോട് രണ്ടുവാക്ക് സംസാരിക്കേണ്ടതായിരുന്നു........ ഇനി ഇങ്ങനൊരവസരം വന്നാൽ അങ്ങനെ ചെയ്യാം.

അരുവിയോട് ചേർന്ന്, മലയിറങ്ങി വന്ന് റോഡിൽ ചെന്നു ചേരുന്ന ഒരു ഒറ്റയടിപ്പാതയുണ്ട്. നിറമുള്ള തൊപ്പി വച്ച ഒരു വൃദ്ധൻ അതിലേ നടന്നു വന്ന് അയാളുടെയടുത്തിരുന്നു. വൃദ്ധൻ വിരലുകൾ ചുണ്ടിൽ വച്ച് 'സാറി'നോട് ഒരു സിഗററ്റ് ആവശ്യപ്പെട്ടു. പർവതവാസികൾക്ക് സിഗററ്റിനോടും പുകയിലയോടുമുള്ള താല്പര്യം രാംശരണിനറിയാമായിരുന്നു. അയാൾ സഞ്ചിയിൽ അനേകം സിഗററ്റ് പായ്ക്കറ്റുകൾ കരുതിയിട്ടുണ്ടായിരുന്നു. ഒരു സിഗററ്റെടുത്ത് വൃദ്ധനു കൊടുത്തു. എന്നിട്ട് താഴ്വരയിലും ചുറ്റിനുമുള്ള ഗ്രാമങ്ങളുടെ പേര് ചോദിച്ചു.

ഒറ്റയടിപ്പാത ചൂണ്ടി രാംശരൺ ചോദിച്ചു "ഈ വഴി എങ്ങോട്ടു പോകുന്നു."

"സാംഗോഡിയിലേക്ക്". വൃദ്ധൻ പുക വലിച്ച് ചുമച്ചു കൊണ്ട് മറുപടി പറഞ്ഞു "അതു കഴിഞ്ഞ് തില്ല, പിന്നെ ശോരാ. ഇങ്ങനെ ഓരോ ഗ്രാമം കഴിഞ്ഞ് ചൈന വരെ പോകാം. അതിനപ്പുറം തിബത്ത്. ഞങ്ങൾ ഈ വഴികളിലൂടെ പോകുകയും വരികയും ചെയ്യും. റോഡാണെങ്കിൽ ചുറ്റിച്ചുറ്റിയാണു പോകുന്നത്. ഒറ്റയടിപ്പാതകളിലൂടെ പോയാൽ രണ്ടു ദിവസത്തെ ദൂരം ഒറ്റ ദിവസം കൊണ്ട് തീർക്കാം."

"വഴിക്ക് വലിയ കാടുണ്ടോ?" രാംശരൺ ചോദിച്ചു "വഴിതെറ്റിപ്പോയാലോ?"

"കാടുണ്ട്, ഗ്രാമവുമുണ്ട്. ആൾപാർപ്പുണ്ട്."

"കാട്ടിൽ മൃഗങ്ങളുണ്ടോ?"

"കരടി, കടുവ, പുലി – എല്ലാമുണ്ട്."

"മൃഗങ്ങൾ മനുഷ്യരെ കൊല്ലുകയില്ലേ?"

"പൊതുവേ മനുഷ്യരെ ഉപദ്രവിക്കുന്നത് കുറവാണ്, മറ്റു മൃഗങ്ങളെയാണ് നോട്ടം."

വൃദ്ധൻ സിഗററ്റ് വലച്ച് ശേഷം 'രാമ രാമ' എന്നു പറഞ്ഞു കൊണ്ട് എഴുന്നേറ്റുപോയി. രാംശരൺ ഒറ്റയടിപ്പാതയിലൂടെ നടന്നു. മനസ്സിൽ ഓരോന്ന് ആലോചിച്ചു കൊണ്ട് നടന്നു – തനിക്ക് വഴി തെറ്റുമെന്ന് പേടിക്കുന്നതെന്തിന്? പ്രത്യേകിച്ച് ലക്ഷ്യമൊന്നുമില്ലല്ലോ. ചെല്ലുന്നിടത്തു ചെല്ലട്ടെ. ഏതായാലും പുതിയ സ്ഥലം തന്നെ. അല്പദൂരം അയാൾ ഒരു കുന്നിന്റെ നെറുകയിലെത്തി. താൻ തറനിരപ്പിൽ നിന്ന് വളരെ ഉയരത്തിലാണ് നിൽക്കുന്നതെന്ന് തോന്നി. സൂര്യൻ പടിഞ്ഞാറുള്ള പർവതത്തിന്റെ കൊടുമുടിയെ സ്പർശിക്കുന്നു. സന്ധ്യയായെങ്കിലും അയാൾക്ക് ഭയം തോന്നിയില്ല. മലഞ്ചരുവിൽ ചെറിയ ഗ്രാമം

സൂര്യന്റെ മഞ്ഞരശ്മികളേറ്റ് തിളങ്ങുന്നുണ്ടായിരുന്നു. രാത്രിയിൽ ആ ഗ്രാമത്തിൽ അജ്ഞാതനായ അതിഥിയായി കഴിയാമെന്ന് രാംശരൺ ആഗ്രഹിച്ചു. അയാളുടെ മനസ്സ് നിറയെ അനേകം ഭാവനകളായിരുന്നു.

രാംശരൺ കാട്ടിലൂടെ കുന്ന് കയറുമ്പോൾ സൂര്യ കിരണങ്ങൾ മാഞ്ഞു തുടങ്ങി. അയാളുടെ നെഞ്ചിടിപ്പിനോടൊപ്പം, ശ്വാസോച്ഛ്വാസത്തോടൊപ്പം ഇരുട്ടിന് കട്ടി കൂടിക്കൊണ്ടിരുന്നു. മരങ്ങളുടെയും ചെടികളുടെയും പലനിറമുള്ള ഇലകളും ആകാരവൈവിധ്യവുമെല്ലാം കണ്മഷി പുരണ്ട പോലെയായി. ഇടതൂർന്ന മരങ്ങൾക്കു താഴെ തഴച്ചു വളർന്ന പുൽപ്പരപ്പിൽ ഒറ്റയടിപ്പാത അദൃശ്യമായി. രാംശരൺ ഊഹത്തിന്റെ ബലത്തിൽ നടന്നു.

രാംശരൺ കഴിവിന്റെ പരമാവധി വേഗത്തിൽ നടന്നു. ചെറിയ ഒരൊച്ച കേട്ടാൽ അയാളുടെ രോമങ്ങൾ എഴുന്നു നിൽക്കും. ഈ സമയത്ത് ഏതെങ്കിലും കരടിയോ, പുലിയോ ചാടി വീണാൽ...! ധൈര്യം നഷ്ടപ്പെടാതിരിക്കാൻ വേണ്ടി അയാൾ മനസ്സിലുറച്ചു – മൃഗം വായ് പൊളിച്ച് ചാടി വീഴുമ്പോൾ വടിയുടെ കൂർത്ത അഗ്രം അതിന്റെ വായിൽ കുത്തിക്കയറ്റും. ഏതോ ചെടികളുടെ അരമുള്ള ഇലകൾ അയാളുടെ കവിളിലും കൈകളിലും പോറലേല്പ്പിച്ചു. കയറ്റം കയറുമ്പോൾ കാലുറപ്പിക്കാൻ ഉറപ്പുള്ള തറയുണ്ടായിരുന്നു. എന്നാൽ ഇറക്കം തുടങ്ങിയപ്പോൾ മുന്നോട്ട് പോകുന്നത് കൂടുതൽ ക്ലേശകരമായി. അയാൾ പല തവണ വീഴ്ചയിൽ നിന്നു രക്ഷപ്പെട്ടു. വീണു പോയെങ്കിലും എവിടെ ചെന്നെത്തുമായിരുന്നു ? അടുത്ത ചുവട് ഒരു ചാൺ താഴെയാണോ, ഒരു ഗജം താഴെയാണോ. അതോ അമ്പതടി താഴെയാണോ എന്നു നിശ്ചയമില്ല. ഒന്നും കാണാൻ വയ്യ. അയാളുടെ കാലുകൾ വേച്ചുവേച്ചു പോയി. ദേഹമാസകലം വിയർത്തൊഴുകി.

രാംശരൺ സഞ്ചിയിൽ നിന്ന് ടോർച്ചെടുത്ത്, വടിയൂന്നി ഓരോ ചുവട് വച്ചു. കൂരിരുട്ടിൽ അപരിചിതമായ സ്ഥലത്തു വന്ന് ചാകാൻ തോന്നിയ തന്റെ വിഡ്ഢിത്തമോർത്ത് പശ്ചാത്തപിച്ചു. ദുഷ്ടമൃഗങ്ങളെക്കുറിച്ചുള്ള ചിന്ത അനുനിമിഷം മനസ്സിനെ അലട്ടിക്കൊണ്ടിരുന്നു. കാട്ടുമൃഗങ്ങൾ മനുഷ്യന്റെ ശബ്ദം കേട്ടാൽ വിരളുമെന്ന് പറഞ്ഞു കേട്ടിട്ടുണ്ട്. ഉറക്കെപ്പാടാമെന്നു വിചാരിച്ചു. പക്ഷേ, വായിൽ നിന്ന് ഒരു വാക്ക് പുറത്ത് വരുന്നില്ല. അയാൾ ചിന്തിച്ചു – പർവതം പോലെ മോശപ്പെട്ട ഒരു സ്ഥലം വേറെ ഇല്ല. നാടു കാണണമെന്നുണ്ടായിരുന്നെങ്കിൽ കൽക്കത്തയിലോ ബോംബയിലോ പോയാൽ മതിയായിരുന്നു.

ഏതാണ്ട് ഒരു മണിക്കൂർ നേരം വേഗത്തിൽ നടന്നശേഷം അയാൾ കാടിനു പുറത്തെത്തി. പുറത്ത് ഇരുട്ടിന് കട്ടി കുറവായിരുന്നു. മാനത്ത് കാണപ്പെട്ട വെണ്മേഘങ്ങളിൽ നിന്ന് അല്പം വെളിച്ചം വീശി. വാച്ചിൽ നോക്കി. മണി ഏഴര. അല്പമകലെ വെളിച്ചത്തിന്റെ പൊട്ടുകൾ കാണപ്പെട്ടു. ഗ്രാമത്തിലെത്തിയെന്നു മനസ്സിലായി. അയാൾ പതുക്കെ

അങ്ങോട്ടു നടന്നു. രാംശരണിന്റെ ഭയവും നടത്തയുടെ വേഗവും കുറഞ്ഞു. തണുത്ത മലങ്കാറ്റ് ദേഹത്തുതട്ടിയതുമൂലം വിറയ്ക്കാൻ തുടങ്ങി. അയാൾ കമ്പിളി പുതച്ചുകൊണ്ട് അറിയാത്ത ഗ്രാമത്തിലേക്ക് നടന്നു. അപരിചിതരും നിഷ്ക്കളങ്കരുമായ പർവതവാസികളുടെ വീട്ടിൽ രാത്രി കഴിച്ചു കൂട്ടാമെന്ന ആഗ്രഹം വീണ്ടും ഉണർന്നു. വളരെ ചെറിയ ഗ്രാമമായിരുന്നു, പത്തോ പന്ത്രണ്ടോ വീടുകൾ മാത്രം. പൊക്കം കുറഞ്ഞ ചെറിയ വീടുകൾ – മലമ്പ്രദേശങ്ങളിലെ മറ്റു വീടുകൾ പോലെ രണ്ടു നിലയുള്ളത്. താഴത്തെ നില പൊക്കം കുറഞ്ഞ വാതിലിന്റെ നിരപ്പ് വരെ; രണ്ടാം നില ചരിഞ്ഞ മേൽക്കൂര കാരണമുണ്ടായ ത്രികോണത്തിലൊതുങ്ങുന്നത്. രാംശരൺ ആദ്യത്തെ വീടിനടുത്തെത്തി. ഒരു നായ് കുരയ്ക്കാൻ തുടങ്ങി, പിന്നെ അനേകം നായ്ക്കൾ കുരച്ചു. നായ്ക്കളുടെ കുര അയാളെ ഭയപ്പെടുത്തിയില്ല; നായ് മനുഷ്യന്റെ പാർപ്പിടത്തിന്റെ അടയാളമാണ്; അത് മനുഷ്യന്റെ ചങ്ങാതിയാണ്. അയാൾ നായ്ക്കളെ ഓമനിക്കാനാഗ്രഹിച്ചു, പക്ഷെ അവയോടടുക്കാൻ ധൈര്യമുണ്ടായില്ല. അയാൾ അകലെ നിന്നു വിളിച്ചു ചോദിച്ചു– " ആരുമില്ലേ?..........."

അയാൾ വീണ്ടും വിളിച്ചു "നോക്കൂ, ഒരു വഴിപോക്കനാണ്."

മൂന്നു തവണ വിളിച്ചപ്പോൾ കെട്ടിടത്തിന്റെ മുകളിലത്തെ നിലയിലെ ജനൽ തുറന്നു. മറുചോദ്യമുണ്ടായി "ആരാണീ നേരത്ത്?"

"വഴിപോക്കൻ." രാംശരൺ മറുപടി പറഞ്ഞു.

ജനലിലൂടെ കൈകൊണ്ടു മറച്ചു പിടിച്ച ഒരു വിളക്ക് പുറത്തേക്കു നീണ്ടു. വിളക്കിനു പിന്നിൽ ഒരു മുഖം പ്രത്യക്ഷപ്പെട്ടു. അടുത്തുള്ള മറ്റ് രണ്ടു കെട്ടിടങ്ങളുടെ മുകളിലത്തെ ജനലുകളിലൂടെ ചോദ്യങ്ങൾ വന്നു "ആരാണീ നേരത്ത്? ഏത് വഴിപോക്കൻ ?"

"ഏത് വഴിപോക്കൻ ? എവിടുന്നു വരുന്നു? എങ്ങോട്ട് പോകുന്നു?"

അടുത്തുള്ള കെട്ടിടങ്ങളിൽ നിന്ന് രണ്ടുപേർ കതക് തുറന്ന് പുറത്തു വന്നു.

"സിംലയിൽ നിന്ന് വരുന്നു. നാടു കാണാനിറങ്ങിയതാണ്." രാംശരൺ മറുപടി പറഞ്ഞു.

പുറത്തു വന്നയാൾ ജനലിലൂടെ സംസാരിച്ചു കൊണ്ടിരുന്നവനെ നോക്കി പറഞ്ഞു "തെമ്മാടിയാണ്." എന്നിട്ട് രാംശരണിന്റെ നേർക്കു തിരിഞ്ഞ് ഭീഷണിപ്പെടുത്തി "വേഗം സ്ഥലം വിട്ടോ! ഇവിടെ കടകളും സത്രവുമൊന്നുമില്ല. തെമ്മാടീ! കള്ളാ....... നാടു കാണാനിറങ്ങയിരിക്കുന്നു! ഓടിക്കോ!"

രാംശരണിന്റെ കാൽക്കീഴിൽ നിന്ന് മണ്ണൊലിച്ചു പോകുന്നതായി തോന്നി. പിന്നിട്ട ഘോരവനം, കരടി, പുലി, മാനത്തെമ്പാടും നിറഞ്ഞ കാർമേഘങ്ങൾ – എല്ലാം ഒരുമിച്ച് ഓർമ്മ വന്നു.

രാംശരൺ നിമിഷനേരം ഒന്നും മിണ്ടാതെ അവരെ നോക്കിക്കൊണ്ടിരുന്നു. പിന്നെ ആർദ്രസ്വരത്തിൽ പറഞ്ഞു "വഴി തെറ്റി വന്ന പരദേശിയാണ്. രാത്രി കഴിച്ചുകൂട്ടാനിടം തരണം. ഈ പാവത്തിനോട് ദയ കാട്ടണം."

ജനലിലൂടെ എത്തിനോക്കിക്കൊണ്ടിരുന്നയാളും താഴെ ഇറങ്ങിവന്നു. അയാളുടെ പിറകെ മറ്റൊരാളും വന്നു. അയാളുടെ കയ്യിൽ ഒരു നീണ്ട കത്തിയുണ്ടായിരുന്നു. – പർവത വാസികൾ ഒറ്റവെട്ടിന് ആടിന്റെ തലയറക്കാനും മരത്തൊലി വെട്ടിയെടുക്കാനുമുപയോഗിക്കുന്ന കത്തി.

ഒടുവിൽ വന്നയാൾ ആദ്യം വന്നയാളിനെക്കാൾ ക്രൂരനും ക്രുദ്ധനുമായിരുന്നു. അയാൾ കർക്കശസ്വരത്തിൽ ആജ്ഞാപിച്ചു "പോടാ ഇവിടുന്ന്. അല്ലെങ്കിൽ നിന്നെ വെട്ടിനുറുക്കും." അയാൾ കത്തി ഉയർത്തിക്കാട്ടി "ഉം........ വന്നവഴിയേ ഓട്!"

നായ്ക്കൾ യജമാനന്മാരുടെ മനോഭാവം മനസ്സിലാക്കി മുന്നോട്ട് കുതിച്ചു. രാംശരൺ പിന്നോട്ട് മാറി. ഒരുവൻ നായ്ക്കളെ തടഞ്ഞു. രണ്ടുപേർ രാംശരണിനെയും താഴെയുള്ള ദേശവാസികളെയും ചീത്തപറഞ്ഞുകൊണ്ട് അയാളെ ഗ്രാമത്തിൽ നിന്ന് കാട്ടിലേക്ക് ഓടിച്ചു കൊണ്ടുപോയി.

രാംശരൺ കാടിനോടുള്ള ഭീതിയും മഴപെയ്യുമെന്ന ആശങ്കയും പ്രകടിപ്പിച്ചുകൊണ്ട് അഭയത്തിനു വേണ്ടി യാചിച്ചു. പക്ഷേ, അവർ ഒന്നും കേൾക്കാൻ തയ്യാറല്ലായിരുന്നു. അയാളെ ഗ്രാമത്തിൽ നിന്ന് നൂറുവാര അകലെക്കൊണ്ടു ചെന്ന്, കത്തികാട്ടി താക്കീത് ചെയ്തു "ഇതിനിപ്പുറം കാല് കുത്തിയാൽ വെട്ടി തുണ്ടമാക്കി നായ്ക്കൾക്കിട്ടുകൊടുക്കും." അവർ മടങ്ങിപ്പോവുകയും ചെയ്തു.

വനത്തിൽ എവിടെ പോകും ? കാട്ടുമൃഗങ്ങളിൽ നിന്നു രക്ഷപ്പെടാൻ വേണ്ടി അയാൾ ഗ്രാമാതിർത്തിയിൽ നിന്നകലെയല്ലാതെ ഒരു മരത്തിന്റെ ചുവട്ടിൽ ഇരിപ്പുറപ്പിച്ചു. കമ്പിളി കൊണ്ട് ദേഹം പുതച്ച് മരത്തിന്റെ തായ്ത്തടിയിൽ ചാരി ഇരുന്നു. ടോർച്ചും വടിയും കരുതലോടെ കയ്യിൽ വച്ചു. അല്പം കഴിഞ്ഞ് മഴത്തുള്ളികൾ ഇറ്റുവീഴാൻ തുടങ്ങി. കാറ്റ് ശക്തിയായി വീശി. വിശപ്പും ക്ഷീണവും മൂലം അയാൾക്ക് തലവേദന അനുഭവപ്പെട്ടു. തണുപ്പ് കൊണ്ട് പല്ല് കൂട്ടിയടിക്കാൻ തുടങ്ങി. തണുപ്പ് കൂടുന്തോറും തലവേദനയും കൂടിക്കൊണ്ടിരുന്നു.

രാംശരൺ തലയും ദേഹവും കമ്പിളികൊണ്ട് പുതച്ചു. തന്റെ മടയത്തരമോർത്തപ്പോൾ കരച്ചിൽ വന്നു. നേരം വെളുത്തെങ്കിൽ റോഡിലിറങ്ങി സിംലയ്ക്ക് മടങ്ങിപ്പോകാം. കാട്ടിൽ നിന്ന് വിചിത്രങ്ങളായ ശബ്ദങ്ങൾ കേട്ടു തുടങ്ങി. അതിനു മറുപടിയായി ഗ്രാമത്തിലെ നായ്ക്കൾ ഉറക്കെ കുരച്ചു. രാംശരൺ വല്ലാതെ പരിഭ്രമിച്ചു. സമയം നീങ്ങുന്നില്ല. പുതപ്പിനുള്ളിൽ ടോർച്ചടിച്ച് റിസ്റ്റ് വാച്ച് നോക്കി. ഒൻപത് മണിയായതേയുള്ളു. നൈരാശ്യം വർദ്ധിച്ചു. നേരം വെളുക്കുന്നതുവരെ ജീവിച്ചി

രിക്കാൻ സാധ്യതയില്ല. തലവേദനയിൽ നിന്നു ശ്രദ്ധ തിരിക്കാൻ വേണ്ടി അയാൾ കാൽ മുട്ടിൽ തല വച്ച് ശ്വാസം എണ്ണാൻ തുടങ്ങി.

......മുന്നൂറ്റിപ്പതിനൊന്ന്, മുന്നൂറ്റിപ്പന്ത്രണ്ട് – രാംശരൺ സ്വന്തം ശ്വാസം എണ്ണിക്കൊണ്ടിരുന്നു. പെട്ടെന്ന്, തോളിൽ ആരോ അമർത്തുന്നതനുഭവപ്പെട്ടു, കമ്പിളിയിൽ പിടിച്ചു വലിക്കുന്നു. കരടിയോ കടുവയോ ? ഭയം കൊണ്ട് കുറേക്കൂടി ഒതുങ്ങി. പുതപ്പുമാറി മുഖം കണ്ടാൽ മൃഗം കടിച്ചു കീറും.......നെഞ്ച് ശക്തിയായി ഇടിക്കാൻ തുടങ്ങി. അയാളാലോചിച്ചു – പെട്ടെന്ന് പുതപ്പ് മാറ്റി ടോർച്ച് തെളിച്ച് മൃഗത്തിന്റെ കണ്ണഞ്ചിപ്പിക്കണം. എന്നിട്ട് വടിയുടെ കൂർത്ത അറ്റം കൊണ്ട് ആക്രമിക്കണം.

രാംശരൺ പുതപ്പ് മാറ്റാൻ തുടങ്ങുമ്പോഴേക്കും കാതിൽ ഒരു ശബ്ദം കേട്ടു "ഏയ്, യാത്രക്കാരാ!"

രാംശരൺ ശ്രദ്ധിച്ചുകേട്ടു. വളരെ പതിഞ്ഞ സ്വരത്തിൽ വിളിക്കുന്നു "ഏയ് പരദേശീ ....... ഏയ് യാത്രക്കാരാ!"

ഏതോ മനുഷ്യനാണെന്നു മനസ്സിലായി. മനുഷ്യനാണെങ്കിൽ അയാളോട് സംസാരിച്ച് ജീവൻ രക്ഷപ്പെടുത്താം, യാചിക്കാം, കരയാം. അയാൾ മുഖത്തു നിന്ന് പുതപ്പു മാറ്റി.

"എഴുന്നേൽക്ക്, വാ.............വീട്ടിൽ പോകാം."

രാംശരൺ മുമ്പിൽ നിൽക്കുന്ന മനുഷ്യനെ നോക്കി ഇരുന്നുപോയി; ഒന്നും മനസ്സിലാകാത്ത പോലെ.

"ഇവിടെ ഇരുന്നാൽ തണുത്ത് മരിച്ചുപോകും. നോക്ക്, മാനത്ത് മേഘങ്ങൾ. പെരുമഴ പെയ്യും."

രാംശരൺ നെടുവീർപ്പിട്ടു. വിളിച്ചയാളിന്റെ പിറകേ നടന്നു.

ആ മനുഷ്യൻ വീടിന്റെ വാതിൽ ഒച്ചയുണ്ടാക്കാതെ തുറന്നു. പതിഞ്ഞ സ്വരത്തിൽ പറഞ്ഞു. "ഒച്ചയുണ്ടാക്കരുത്."

പർവതവാസി രാംശരണിനെ മുറിക്കുള്ളിലാക്കി കതകടച്ചു കുററിയിട്ടു. മുറിയിലെ മച്ചിന്റെ ഒരു ഭാഗം തുറന്നു കിടന്നു. മുകളിൽ നിന്ന് വരുന്ന മങ്ങിയ വെളിച്ചത്തിൽ ഗോവണി കണ്ടു. ആമനുഷ്യൻ മുകളിൽ നിന്നു വരുന്ന വെളിച്ചം നോക്കി എന്തോ പറഞ്ഞു. മുകളിൽ നിന്നു മറുപടി കേട്ടു. അയാൾ വീണ്ടും എന്തോ പറഞ്ഞു.വീണ്ടും മറുപടി കേട്ടു.

രാംശരണിന്റെ ഹൃദയസ്പന്ദനത്തിന്റെ വേഗത കൂടി. പെട്ടെന്ന് ഒരു മുതിർന്ന പെൺകുട്ടി രണ്ടു കയ്യിലും മൺചട്ടി പോലെയുള്ള നെരിപ്പോടെടുത്തുകൊണ്ടു വന്നു. നെരിപ്പോടിൽ തീക്കനലുണ്ടായിരുന്നു. അതിന്റെ വെളിച്ചത്തിൽ പെൺകുട്ടിയുടെ മുഖം വെളിച്ചത്തുവച്ച ഗോൾഡൻ ആപ്പിൾ പോലെ തിളങ്ങി.

പെൺകുട്ടി ഭിത്തിയോടു ചേർത്തിട്ടിരുന്ന കട്ടിലിനടുത്ത് നെരിപ്പോട് വച്ചു. എന്നിട്ട് രാംശരണിനോട് പറഞ്ഞു "വിരുന്നുകാരാ, തീയുടെയടുത്തിരിക്ക് നല്ല തണുപ്പുണ്ട്."

തണുപ്പുകൊണ്ട് അയാളുടെ താടി കൂട്ടിയടിക്കുകയും ദേഹം വിറയ്ക്കുകയും ചെയ്യുന്നുണ്ടായിരുന്നു. അയാൾ മടിയോടെയാണെങ്കിലും

തീയ്ക്കടുത്ത് കട്ടിലിൽ ഇരുന്നു. അയാളെ കൂട്ടിക്കൊണ്ടു വന്ന മനുഷ്യനും നെരിപ്പോടിനടുത്ത് തറയിൽ ഇരുന്നു. അയാൾ പോക്കറ്റ് തപ്പി ഒരു പൊതി പുറത്തെടുത്തു. പെൺകുട്ടി ഹുക്കയുടെ പാത്രം എടുത്തുകൊണ്ടുവന്നു.

ആ മനുഷ്യൻ പതുക്കെപ്പതുക്കെ പെൺകുട്ടിയോട് സംസാരിച്ചുകൊണ്ട് ഹുക്ക നിറച്ചു. "അയൽക്കാർ തീരെ കൊള്ളരുതാത്തവരാണ്. ആരെങ്കിലും കണ്ടോ? നീ ചുറ്റും നോക്കിയില്ലേ?........... ദേശക്കാർ ഗജ പോക്കിരികളാണ്. എല്ലാവർക്കുമറിയാം. രഖേഡി ഗ്രാമത്തിലെ രത്തുവിന്റെ ഭാര്യയെ ഒരു പഞ്ചാബി തട്ടിക്കൊണ്ടുപോയി. ആരെങ്കിലും ഇവന്മാരെ വീട്ടിൽ കേറ്റുമോ? രത്തുവും മതിയായും സ്ത്രീയെ അന്വേഷിച്ച് പലയിടത്തും പോയി. കിട്ടിയില്ല. കിട്ടിയെങ്കിൽ.......(തെറി) വെട്ടി നുറുക്കുമായിരുന്നു....... ദേശക്കാർ ഗജ പോക്കിരികളാണ്....... ഈ ഗ്രാമത്തിലുള്ളവർ അന്യായം പ്രവർത്തിക്കുന്നവരാണ്. ആരും കണ്ടില്ലല്ലോ?" പെൺകുട്ടി 'ഹും,' 'ഹും', എന്നു മൂളിക്കൊണ്ടിരുന്നു.

പെൺകുട്ടി രാംശരണിന്റെ കാലിൽ പിടിക്കാൻ ശ്രമിച്ചു. അയാൾ ഒതുങ്ങിയിരുന്നു.

അപ്പോൾ പുരുഷൻ പറഞ്ഞു "കാല് ചൂടു പിടിക്കട്ടെ."

രാംശരൺ പിന്നെ തടസ്സം പറഞ്ഞില്ല. പെൺകുട്ടി അയാളുടെ രണ്ടു പാദങ്ങളും മാറി മാറി തീയുടെ മേൽ ചൂടു പിടിപ്പിച്ചു. പെട്ടെന്ന് അയാളുടെ തണുപ്പ് ശമിച്ചു.

അല്പം കഴിഞ്ഞ് ഒരു യുവതി കോവണി ഇറങ്ങി വന്നു. അവളുടെ ഒരു കയ്യിൽ വെള്ളം നിറച്ച ലോട്ടയും മറ്റേക്കയ്യിൽ താലവുമുണ്ടായിരുന്നു. താലത്തിൽ ചോളത്തിന്റെ ചപ്പാത്തി. ആവി പറക്കുന്ന ചപ്പാത്തിയുടെ ഗന്ധം മുറിയിൽ വ്യാപിച്ചു. താലത്തിൽ ഉരുക്കിയ ശർക്കരയും ധാരാളം വെണ്ണയും വച്ചിരുന്നു.

പെൺകുട്ടി ഭിത്തിയിൽ ചാരി വച്ചിരുന്ന കൊരണ്ടിപ്പലക നെരിപ്പോടിനടുത്ത് നീക്കിയിട്ടു. അതിനടുത്ത് ലോട്ടയും താലവും വച്ചിട്ട് യുവതി പുഞ്ചിരിച്ചുകൊണ്ട് കോമള സ്വരത്തിൽ പറഞ്ഞു "വിരുന്നുകാരാ കഴിക്കൂ."

രാംശരൺ പുരുഷനെ നോക്കി പറഞ്ഞു "വല്ലാത്ത തലവേദന. ഭക്ഷണം കഴിക്കാൻ തോന്നുന്നില്ല."

"ഓ." പുരുഷൻ അതിനോട് യോജിച്ചു "തണുപ്പും ക്ഷീണവും കൊണ്ടായിരിക്കും. ദേശക്കാർ പൊതുവേ ബലമില്ലാത്തവരാ."

അയാൾ ഹുക്ക രാംശരണിനു നീട്ടിക്കൊണ്ട് പറഞ്ഞു "ഒരു കാര്യം ചെയ്യ്. രണ്ടു പുകയെടുക്ക്. ഒന്നു ചൂട് പിടിച്ചാൽ എല്ലാം ശരിയാകും."

രാംശരണിന് ഹുക്ക വലിക്കുന്ന ശീലമില്ലായിരുന്നു. അയാൾ നിരസിച്ചു. പുരുഷൻ അധികാര സ്വരത്തിൽ നിർബന്ധിച്ചു "വലിക്കൂ...... രക്തം ചൂടുപിടിക്കും. ആരോഗ്യം നേരെയാകും."

രാംശരൺ നിർബന്ധത്തിനു വഴങ്ങി വൈമനസ്യത്തോടെ രണ്ടു പുക വലിച്ചു. തല ചുറ്റി. നെഞ്ചിടിപ്പ് കൂടിയപോലെ തോന്നി. തലവേദനയുടെ കാര്യം മറന്നു.

പെൺകുട്ടിയുടെ അമ്മ മുകളിലേക്കു പോയി. ഒരു കയ്യിൽ ഒരു കപ്പ് പാലും മറുകയ്യിൽ ഒരു നുള്ള് ചുക്കുപൊടിയുമായിട്ടാണ് മടങ്ങിവന്നത്.

ആ സ്ത്രീ രാംശരണിനെ സ്നേഹാർദ്രമായി നോക്കിക്കൊണ്ട് പുഞ്ചിരിയോടെ കോമള സ്വരത്തിൽ പറഞ്ഞു "വിരുന്നുകാരാ, ഇതുകൂടി കഴിക്കൂ. തണുപ്പ് നിശ്ശേഷം മാറും."

അയാൾ അതും കഴിച്ചു. പിന്നീട് അവൾ അയാളെ ചപ്പാത്തി തിന്നാൻ നിർബന്ധിച്ചു. ഇഷ്ടക്കേടും ബുദ്ധിമുട്ടും കാരണം രാംശരൺ ഓരോ കഷണം മുറിച്ച് വായിലിട്ട് ചവച്ച് വിഴുങ്ങാൻ ശ്രമിച്ചു. ഗൃഹനാഥൻ അടുത്തിരുന്ന് ദേശക്കാർ പോക്കിരികളാണെന്നും ഗ്രാമവാസികൾ അന്യായക്കാരാണെന്നും ആവർത്തിച്ചു കൊണ്ടിരുന്നു. ആരെങ്കിലും കണ്ടാൽ കുഴപ്പമാണെന്നും പറഞ്ഞു. ദേശക്കാരെ വെട്ടിനുറുക്കി നായ്ക്കൾക്കിട്ടുകൊടുക്കേണ്ടതാവശ്യമാണ്....വാതിൽക്കൽ വിരുന്നുകാരൻ വന്നാൽ ബുദ്ധിമുട്ടാണ്. വീട്ടിൽ തങ്ങാനനുവദിച്ചാൽ വീട്ടിലെ സ്ത്രീയെ തട്ടിക്കൊണ്ടുപോകും, ഗ്രാമത്തിലെ ആളുകൾ വഴക്കുണ്ടാക്കും. വീട്ടിൽ താമസിപ്പിച്ചില്ലെങ്കിൽ ധർമ്മനാശം സംഭവിക്കും. വീട്ടിൽ വരുന്ന വിരുന്നുകാരനെ പറഞ്ഞയക്കുന്നത് അധർമ്മമാണ്.

സ്ത്രീ സ്നേഹം വഴിയുന്ന വിധത്തിൽ അയാൾ ഭക്ഷണം കഴിക്കുന്നത് നോക്കിയിരുന്നു. അവൾ കൈകൂപ്പിക്കൊണ്ടു പറഞ്ഞു. "വിരുന്നുകാരന്റെ രൂപത്തിൽ ഈശ്വരൻ വീട്ടിൽ വന്നു. മഹാഭാഗ്യം."

രാംശരൺ എത്ര ശ്രമിച്ചിട്ടും ചപ്പാത്തി തിന്നു തീർക്കാൻ കഴിഞ്ഞില്ല. സ്ത്രീ താലത്തിൽത്തന്നെ അയാളുടെ കൈകഴുകിച്ചു. എന്നിട്ട് പാത്രമെടുത്തു കൊണ്ടുപോയി.

പെൺകുട്ടി കട്ടിലിൽ മെത്ത വിരിച്ചു. കമ്പിളി വിരിച്ചു. എന്നിട്ട് രാംശരണിനോട് പറഞ്ഞു "വിരുന്നുകാരാ, കിടന്നോളു."

ക്ഷീണിച്ചവശനായിട്ടും രാംശരണിന് കിടക്കാൻ പറ്റിയില്ല. ഗൃഹനാഥൻ ഭിത്തിയിൽ ചാരി ഇരുന്ന് ഹുക്ക വലിച്ചു കൊണ്ട് സിംലയിലെ ചന്തയിൽ പലവ്യഞ്ജനത്തിന്റെ വിലയെക്കുറിച്ച് ചോദിച്ചുകൊണ്ടിരുന്നു. ഇതിനെപ്പറ്റി രാംശരണിന് അറിവില്ലായിരുന്നു. എങ്കിലും സംശയാത്മാവും കോപിഷ്ഠനുമായ വീട്ടുടമസ്ഥന്റെ ചോദ്യങ്ങൾക്കു മറുപടി പറയാതിരിക്കുന്നതെങ്ങനെ? അയാൾ എന്തെങ്കിലുമൊക്കെ പറഞ്ഞുകൊണ്ടിരുന്നു.

അല്പം കഴിഞ്ഞ് പെൺകുട്ടിയും അവളുടെ അമ്മയും വീണ്ടും കോവണി ഇറങ്ങിവന്നു. വന്നയുടൻ സ്ത്രീ ആവലാതിയുടെ രൂപത്തിൽ കൈവീശിക്കൊണ്ട് ഭർത്താവിനെ ദേഷ്യപ്പെട്ടു "നിങ്ങളെന്താ ചെയ്യുന്നത്.......? ക്ഷീണിച്ചു വന്ന വിരുന്നുകാരനെ വിശ്രമിക്കാൻ സമ്മതിക്കുകയില്ലേ?.... വിരുന്നുകാരാ, നിങ്ങൾ കട്ടിലിൽ കിടക്കൂ."

രാംശരൺ കട്ടിലിൽ കിടന്നു. ആ യുവതി അയാളുടെ കാൽക്കലായി തറയിലിരുന്ന് അയാളുടെ കാൽ തിരുമ്മാൻ തുടങ്ങി. അയാൾ കാൽ വലിച്ചു. പക്ഷേ, അവൾ ബലമായി പിടിച്ചു കാൽ തിരുമ്മി.

ഭിത്തിയിൽ ചാരി ഇരുന്ന ഗൃഹനാഥൻ പിറുപിറുത്തുകൊണ്ടിരുന്നു "ദേശക്കാർ പോക്കിരികളാണെന്ന് എല്ലാവർക്കുമറിയാം.........ഗ്രാമക്കാർ അക്രമികളാണ്. അയൽക്കാരാരെങ്കിലുമറിഞ്ഞാൽ എന്തു പറയും? വീട്ടിൽ വന്ന വിരുന്നുകാരനെ താമസിപ്പിച്ചില്ലെങ്കിൽ ദേവൻ പിണങ്ങും......"

സ്ത്രീ ഇടയ്ക്ക് പുഞ്ചിരിച്ചുകൊണ്ട് ഭർത്താവിനോടു പറഞ്ഞു "മുകളിൽ പോയി കിടക്കൂ." എന്നിട്ട് രാംശരണിനെ നോക്കി ചിരിച്ചുകൊണ്ട് മനസ്സർപ്പിച്ച് അയാളുടെ പാദം, കാൽവണ്ണ, തുട, അരക്കെട്ട്, പുറം എന്നിവ തടവിക്കൊണ്ടിരുന്നു.

രാംശരൺ വിവശനായി കണ്ണടച്ചു കിടക്കുകയായിരുന്നു. ഡോക്ടർ അയാളുടെ ശരീരത്തിൽ വേദനയില്ലാതെ ഓപ്പറേഷൻ നടത്തുന്നതു പോലെ തോന്നി. ഗ്രാമത്തിനു പുറത്ത് ചീറിയടിക്കുന്ന കാറ്റും മഴയുമേറ്റ് മരച്ചുവട്ടിൽ കമ്പിളിയിൽ കൂനിക്കൂടി ഇരുന്നതിനെക്കാളും കൂടുതൽ പ്രയാസമനുഭവപ്പെട്ടു.

പിറുപിറുക്കുന്ന ശബ്ദം കേൾക്കാതായപ്പോൾ അയാൾ പതുക്കെ കണ്ണു തുറന്നു നോക്കി. ഗൃഹനാഥൻ മുകളിൽ പോയിരുന്നു. പക്ഷെ സ്ത്രീ അയാളുടെ മുഖത്ത് നോക്കി ഇരിക്കുകയായിരുന്നു. "ഇപ്പോൾ സുഖം തോന്നുന്നുണ്ടോ വിരുന്നുകാരാ?"ഇങ്ങനെ ചോദിച്ചു കൊണ്ട് അവൾ തറയിൽ നിന്ന് എഴുന്നേറ്റ് കട്ടിലിൽ ഇരുന്നു.

രാംശരൺ വീണ്ടും കണ്ണടച്ചു. കണ്ണടച്ചുകിടക്കുമ്പോൾ അയാൾക്ക് വിചിത്രമായ ഒരു ഗന്ധം അനുഭവപ്പെട്ടു. പുല്ലിന്റെ ഗന്ധം, നെയ്യിന്റെ ഗന്ധം, വിയർപ്പിന്റെ ഗന്ധം, സ്ത്രീയുടെ ഗന്ധം. കണ്ണടച്ചു കിടന്നെങ്കിലും അയാൾ കാണുന്നുണ്ടായിരുന്നു – നെറ്റിയിൽ തൂവാല കെട്ടിയ വെളുത്തു തുടുത്ത വട്ടമുഖം, നീണ്ട നാസികയിൽ നിന്ന് തൂങ്ങി നേർത്ത ചുണ്ടിൽ തൊട്ടുകിടക്കുന്ന സ്വർണ്ണാഭരണം,....... കയ്യിൽ നീണ്ട കത്തി, വെട്ടിനുറുക്കി നായ്ക്ക് ഇട്ടുകൊടുക്കുമെന്നു ഭീഷണിപ്പെടുത്തുന്ന പുരുഷൻ.

രാംശരണിന്റെ അടഞ്ഞ കണ്ണുകളിൽ സ്ത്രീയുടെ പുഞ്ചിരിക്കുന്ന മുഖം, കാതിൽ അവളുടെ ശബ്ദം "ഇപ്പോൾ സുഖം തോന്നുന്നുണ്ടോ വിരുന്നുകാരാ?" അയാളുടെ ശരീരത്തിൽ ഉറക്കം വരുത്താൻ വേണ്ടി ചുറ്റിത്തിരിയുന്ന അവളുടെ കൈകൾ അയാളുടെ ഉറക്കം കെടുത്തുകയായിരുന്നു. ക്ഷീണവും ഉറക്കവും രക്തത്തിലെ ചൂടും തലവേദനയാവുകയായിരുന്നു. സ്കൂളിലും കോളേജിലും വടംവലിയിൽ പങ്കെടുത്തപ്പോഴുണ്ടായ വലിച്ചിൽ ശരീരത്തിനനുഭവപ്പെട്ടു. അയാൾക്ക് വേദനയും ഭയവും ഉത്തേജനവും തോന്നി.

രാംശരണിനെ ആരോ കുലുക്കി വിളിച്ചു. പരിചിതമായ ആ കോമള സ്വരം "വിരുന്നുകാരാ, എഴുന്നേല്ക്കൂ."

പുരുഷന്റെ കർക്കശസ്വരം അത് പൂർത്തിയാക്കി "നേരം വെളുക്കാറായി. അയൽക്കാർ കാളയ്ക്ക് പുല്ലിട്ടു കൊടുക്കാനെഴുന്നേല്ക്കും. ഈ തെമ്മാടിയെ ഗ്രാമാതിർത്തി കടത്തിവിട്ടിട്ടു വരാം. ഇല്ലെങ്കിൽ ഞാൻ തന്നെ ഇവനെ വെട്ടിത്തുണ്ടമാക്കി നായ്ക്ക് ഇട്ടു കൊടുക്കേണ്ടി വരും."

സ്ത്രീ തേനും വെണ്ണയും പുരട്ടിയ ഒരു വലിയ ചപ്പാത്തി കൊടുത്തിട്ടു പറഞ്ഞു. "വിരുന്നു കാരാ, വഴിയിൽ കഴിച്ചോളൂ."

പുരുഷൻ രാംശരണിന് മുമ്പേ ഇരുട്ടിൽ കാട്ടുവഴിയിലൂടെ നടന്നു. രാംശരൺ അയാളുടെ പിറകേ വേച്ചു വേച്ചു നടന്നു. അയാൾ ഒറ്റയടിപ്പാതയിലൂടെ രാംശരണിനെ റോഡിലെത്തിച്ചശേഷം കത്തികാട്ടി ഭീഷണിപ്പെടുത്തി "ഓടിക്കോ, തെമ്മാടീ. വീട്ടിൽ താമസിപ്പിച്ചെന്ന് ഒരുത്തനോടും മിണ്ടിപ്പോകരുത്. ഞാൻ തീരെ കൊള്ളരുതാത്തവനാണ്........ വെട്ടിനുറുക്കിക്കളയും........ പെണ്ണുമോഷ്ടാക്കളുടെ നാട്ടിൽ നിന്നു വന്നിരിക്കുന്നു. തെമ്മാടി......."

പുരുഷൻ പെട്ടെന്ന് തിരികെപ്പോയി.

രാംശരൺ നേരെ ശ്വാസം വിടുന്നതിനുവേണ്ടി റോഡിൽ ഇരുന്നു. അയാൾ രാത്രിയിലെ വിചിത്രമായ വിരുന്നിനെക്കുറിച്ചാലോചിക്കുകയായിരുന്നു.

# അന്തസ്സിന്റെ ഭാരം

കേവൽചന്ദിന് സ്വന്തം നഗരമായ അംബാലയിൽ 'മിലിട്ടറി എൻജിനീയറിങ് സർവീസ്' ഓഫീസിൽ ജോലി കിട്ടി. 1946 ൽ ബത്തയുൾപ്പെടെ എൺപത്തഞ്ച് രൂപ ശമ്പളമുള്ള ജോലി കിട്ടിയതിൽ വളരെ സന്തോഷം തോന്നി. അംബാലയിൽ അയാൾക്ക് സ്വന്തം കെട്ടിടമുണ്ട്. തൊള്ളായിരത്തിനാല്പത്താറിൽ സാധനങ്ങൾക്കെല്ലാം നാലിരട്ടി വിലയായപ്പോൾ, നൂറ്റിയഞ്ച് രൂപ പ്രതിമാസം കിട്ടിയിട്ടും കയ്യിലൊന്നുമവശേഷിച്ചില്ല. ഒന്നും നേരേ ചൊവ്വേ നടക്കുന്നില്ല. മാന്യത കാത്തുസൂക്ഷിക്കാൻ സാധ്യമല്ലെന്നു തോന്നി.

അംബാലയിലെ മിലിട്ടറി എൻജിനീയറിങ് സർവീസിലെ ചിലർ സമരം നടത്തി. ക്ഷാമബത്ത വർദ്ധിപ്പിക്കുക, ക്വാർട്ടറനുവദിക്കുക, തങ്ങളോടുള്ള പെരുമാറ്റത്തിൽ മാന്യത പുലർത്തുക എന്നിവയായിരുന്നു മുഖ്യ ആവശ്യങ്ങൾ. കേവൽചന്ദും ഈ സമരത്തിൽ പങ്കെടുത്തു. സമരത്തിന്റെ ഫലമായി, മുമ്പിൽ നിന്നു പ്രവർത്തിച്ചവരെയെല്ലാം പിരിച്ചുവിട്ടു. കേവൽചന്ദിന്റെ വീട്ടിലെ സ്ഥിതി വളരെ മോശമായിരുന്നു. അച്ഛൻ മരിച്ചുപോയി. വയസ്സുചെന്ന അമ്മയ്ക്ക് ആസ്ത്മാ രോഗം. ഏതാനും മാസം മുമ്പാണ് അയാൾ വിവാഹം കഴിച്ചത്. വീട്ടിൽ വന്നപ്പോൾ മുതൽ ഭാര്യയ്ക്ക് രോഗം പിടിപെട്ടു. താമസിക്കുന്ന വീട് സ്വന്തമാണ്; പക്ഷേ പണമിടപാടുകാരന് പണയത്തിലാണ്. സമരത്തിൽ പങ്കെടുത്തതിന് അയാൾ മാപ്പു ചോദിച്ചു. അയാളെ ജോലിയിൽ നിന്നു പിരിച്ചുവിട്ടില്ല. പക്ഷേ, ലഖ്നൗവിലേക്കു സ്ഥലം മാറ്റി.

ലഖ്നൗവിൽ താമസിക്കാൻ പറ്റിയ സ്ഥലമന്വേഷിച്ചു നടന്ന് കേവൽചന്ദിന് നഗരത്തിലെ റോഡുകളും ചന്തകളും തെരുവുകളും കോളണികളും എല്ലാം പരിചിതമായി. നഗരത്തിലെ വ്യത്യസ്ത നിലവാരം പുലർത്തുന്ന പാർപ്പിടങ്ങളിലെ ജീവിതവും കണ്ടു. സിവിൽ ലൈനിലെ കെട്ടിടങ്ങളോ ബംഗ്ലാവുകളോ ഉള്ള ഭാഗത്ത് വീടന്വേഷിക്കുന്നത് വൃഥാവിലാണ്. അത് വലിയ ആളുകളുടെ സ്ഥലമാണ്. നഗരത്തിലെ തിക്കും തിരക്കും നിറഞ്ഞ, പ്രൗഢികുറഞ്ഞ സ്ഥലങ്ങളിൽ, ആകാശത്തു നിന്നു തൂക്കിയിട്ടിരിക്കുന്ന കൂടുകൾ പോലെ വീടിനുമേൽ വീടു പണിഞ്ഞിരിക്കുന്ന സ്ഥലങ്ങളിലാണ് അയാൾ ഇടം തേടുന്നത്. നഗരത്തിലെ മുഴുവൻ മാലിന്യങ്ങൾ കഴുകി വൃത്തിയാക്കുന്ന അലക്കുകാരനും തോട്ടിയും ചെരിപ്പുകുത്തിയും റോഡരുകിൽ പുകനിറഞ്ഞ

കുടിലുകളിൽ താമസിക്കുന്നു. വീടിന്റെ ഉമ്മറപ്പടിയുടെ തൊട്ടുമുമ്പിലെ ഓടയിലെ മലമൂത്രത്തിൽ നിന്നും മോചനം നേടി അകത്തു ചെന്ന് വയർ നിറയ്ക്കാൻ അടുപ്പിൽ ആഹാരം പാകം ചെയ്യുന്നു. അടുപ്പിൽ ചാണ കവറളിയിൽ നിന്നുയരുന്ന പുകയിൽ, വിയർപ്പിന്റെയും മണ്ണിന്റെയും ദുർഗന്ധം സഹിച്ച് മനുഷ്യന്റെ സൃഷ്ടി മുതൽ അന്ത്യം വരെയുള്ള സർവകർമ്മങ്ങളും നിർവഹിക്കപ്പെടുന്നു. ഈ മനുഷ്യർ ഈ വൃത്തി കെട്ട പ്രദേശം വിട്ടുപോവുകയില്ല. നഗരത്തിലെ സമ്പന്നന്മാർക്ക് ഇവ രുടെ സേവനമാവശ്യമാണ്. കേവൽചന്ദ് ഈ പ്രദേശത്ത് താമസിക്കു ന്നതിനൊരുക്കമല്ലായിരുന്നു.

കെട്ടിടം കിട്ടാതായപ്പോൾ കെട്ടിടങ്ങൾക്ക് തോന്നിയ വില ഈടാ ക്കുന്നവരോടും, മറ്റുള്ളവർക്ക് തല ചായ്ക്കാനിടം കിട്ടാത്ത സാഹച ര്യത്തിൽ ഓരോ കാര്യത്തിനും ഓരോ മുറി ഉപയോഗിക്കുന്നവരോടും, വീടിനു മുന്നിൽ വലിയ പൂന്തോട്ടം നിർമ്മിച്ച് സ്ഥലം കളയുന്നവരോടും അയാളുടെ മനസ്സിൽ അമർഷം നിറഞ്ഞു. താമസിക്കാൻ പറ്റിയ ഒരിടം കിട്ടിയാൽ അമ്പത് – അറുപത് രൂപ വാടക ചോദിക്കും. വാടകയുടെ 'വടി' ഒഴിഞ്ഞു കിടക്കുന്ന വീട്ടിൽ പോലും കയറാൻ അയാളെ അനുവ ദിക്കാറില്ല.

പണ്ഡിറ്റ് ശിവറാമിന്റെ പുത്രന് മുഗൾസരായിലേക്ക് സ്ഥലം മാറ്റം കിട്ടി. അവിടെ ക്വാർട്ടർ കിട്ടിയതു കാരണം അയാൾ ഭാര്യയെ കൂട്ടി ക്കൊണ്ടുപോയി. പുത്രനും പുത്രഭാര്യയും കിടപ്പുമുറിയായി ഉപയോ ഗിച്ചിരുന്നതും മുകളിൽ തകരം മേഞ്ഞതുമായ മുറി ഒഴിഞ്ഞു. പണ്ഡിറ്റ്ജി മാസം മുപ്പത് രൂപ നിരക്കിൽ രണ്ടുമാസത്തെ വാടക മുൻകൂർ വാങ്ങി കേവൽചന്ദിന് ആ മുറി കൊടുത്തു.

കേവൽചന്ദ് പെട്ടിയും കിടക്കയും കൊണ്ടുവച്ചിട്ട് ഒരു കട്ടിൽ വാങ്ങി തിരിച്ചുവരുമ്പോൾ, ആ തെരുവിൽ ഗുണ്ടകളെ താമസിപ്പിക്കുന്നതിൽ എതിർപ്പു പ്രകടിപ്പിച്ചുകൊണ്ട് കോലാഹലമുയരുന്നതു കേട്ടു.

പണ്ഡിറ്റ്ജിയുടെ ആ മുറിയിൽ നിന്ന് എട്ടുപത്തടി അകലെ മൂന്നു നിലക്കെട്ടിടത്തിന്റെ ഇഷ്ടിക ഭിത്തി. പണ്ഡിറ്റ്ജിയോടുള്ള വിരോധം കാരണമായിരിക്കാം, ആ ഭിത്തിയിൽ ജനലുകൾ വച്ചിട്ടില്ല.

ഈ മൂന്നു നില കെട്ടിടത്തിന്റെ മൂന്നാംനിലയുടെ മട്ടുപ്പാവിൽ നിന്ന് തടിച്ച ഒരു മദ്ധ്യവയസ്ക്ക കൈകൾ ചലിപ്പിച്ചുകൊണ്ട് ഉറക്കെ സംസാ രിച്ചു "എന്തിനിങ്ങനെ പണമുണ്ടാക്കുന്നു? ആ പണം വെള്ളത്തിൽ തന്നെ! ഇവിടം നശിപ്പിച്ചേ അടങ്ങൂ... മൂരിക്കാളയെ കൊണ്ടുവന്നു താമ സിപ്പിച്ചിരിക്കുന്നു. ഇവിടുത്തെ പെൺകുട്ടികളുടെ മാനാപമാനത്തെപ്പറ്റി ഒരു ചിന്തയുമില്ല."

ഇടുങ്ങിയ തെരുവിന്റെ മറുഭാഗത്തെ കെട്ടിടത്തിന്റെ ജനലിൽ പ്രത്യ ക്ഷപ്പെട്ട ഇരുണ്ടനിറമുള്ള, മെലിഞ്ഞ ഒരു സ്ത്രീ പറഞ്ഞു "അറിയുകേം വേണ്ട, പറയുകേം വേണ്ട. തെരുവിൽ മുഠാളന്മാരെ കൊണ്ടു നിറയ്ക്കു

കയാണ്. സ്വന്തം മരുമകളെ പണമുണ്ടാക്കാൻ പരദേശത്തയച്ചു. എന്നിട്ട് മറ്റുള്ളവർക്ക് ആപത്തുണ്ടാക്കുന്നു.... പണത്തിനു വേണ്ടി പ്രാണൻ കളയുന്നു. നശിച്ചുപോകട്ടെ."

ഇടതുവശത്തെ വീട്ടിൽ നിന്നും എതിർപ്പുണ്ടായി.

ഭഗവാന്റെ കോടതിയിൽ ഹാജരാക്കിയ ഈ പരാതിയിന്മേൽ ഏകപക്ഷീയമായ വിധിയുണ്ടാകുമെന്ന ആശങ്കയാൽ പണ്ഡിറ്റ്ജിയുടെ ഭാര്യ വാതിൽക്കൽ പ്രത്യക്ഷപ്പെട്ടു. നഗ്നമായ മാറിടത്തിൽ ഒരു കൈ കൊണ്ട് ഉടുവസ്ത്രത്തിന്റെ അറ്റം വലിച്ചിട്ടുകൊണ്ട്, മറ്റേ കൈ നീട്ടി മറുപടി പറഞ്ഞു "സ്വന്തം കെട്ടിടങ്ങളിൽ നാലും അഞ്ചും വാടകക്കാരെ താമസിപ്പിക്കുന്നു. അതേസമയം മറ്റുള്ളവർക്ക് പത്തു പൈസ കിട്ടുന്നത് സഹിക്കുന്നില്ല. ഇങ്ങനെയുള്ളവരോട് ദൈവം ചോദിച്ചുകൊള്ളും... പെരുമാറ്റദോഷം കൊണ്ടാ ചെറുപ്പത്തിലേ വിധവയായത്. അന്യരുടെ പണം അപഹരിച്ച് ഓടിപ്പോയവൻ ജീവനോടെ തിരികെ വന്നില്ല...."

പണ്ഡിറ്റിന്റെ ഭാര്യ മൂന്നുനിലക്കെട്ടിടത്തിന്റെ ഉടമസ്ഥയായ ഖത്രാണിയുടെ യൗവനത്തിലെ ദുർന്നടത്തയെപ്പറ്റി പ്രചാരണമാരംഭിച്ചു.

മുൻവശത്തെ തെരുവിനപ്പുറത്ത് ഒരു യുവതി ബാൽക്കണിയിൽ നിന്ന് എന്തോ ചെയ്യുകയായിരുന്നു. അവൾ എഴുന്നേറ്റ് ഒരു വിരിപ്പെടുത്ത് ജനലിൽ കർട്ടനായി ഇട്ടു.

ഇടതുവശത്തെ കെട്ടിടത്തിൽ നിന്ന് ഒരു മാന്യൻ കുടയുമെടുത്ത് ഓഫീസ് വേഷത്തിൽ പുറത്തിറങ്ങി. മുറുക്കാൻ ചവച്ചുകൊണ്ട് അദ്ദേഹം കലഹിക്കുന്ന സ്ത്രീകളെ ആശ്വസിപ്പിച്ചു "പണ്ഡിറ്റ് വരട്ടെ. നമുക്ക് ചോദിക്കാം. കുടുംബമായിട്ടു താമസിക്കുന്ന സ്ഥലത്ത് അലവലാതികളെ കയറ്റി താമസിപ്പിക്കുന്നത് ശരിയാണോ? ഒറ്റയ്ക്കു ജീവിക്കുന്നവർക്ക് ബസാറിൽ മുറികളുണ്ട്, ഹോട്ടലുണ്ട്."

കേവൽചന്ദിനും ഓഫീസിൽ പോകേണ്ട നേരമായി. എതിർപ്പ് കാരണം അയാൾക്ക് അസ്വസ്ഥത തോന്നി. അയാൾ ഒന്നും മിണ്ടിയില്ല. മുറി പൂട്ടി തലകുനിച്ച് തെരുവിലൂടെ നടന്നുപോയി. ഖത്രാണി അയാളെ ലക്ഷ്യമാക്കി എതിർപ്പിന്റെ സ്വരം ഉച്ചത്തിലാക്കി.

സന്ധ്യാനേരത്ത് കേവൽചന്ദ് മനഃപൂർവം വൈകിയാണ് വീട്ടിൽ തിരിച്ചെത്തിയത്. തന്റെ മാന്യതയിൽ വിശ്വാസം ജനിപ്പിക്കാൻ വേണ്ടി അയാൾ തറയിൽ കണ്ണുംനട്ടാണ് തിരികെ വന്നത്. അടുത്ത വീടുകളിൽ പോകുന്ന ജീർണ്ണ വസ്ത്രധാരിണികളുടെ ശരീരം യഥേഷ്ടം മറച്ചുകൊള്ളട്ടെ എന്നറിയിക്കാൻ വേണ്ടി ഇടയ്ക്കിടയ്ക്ക് ചുമയ്ക്കുന്നുമുണ്ടായിരുന്നു.

ഖത്രാണി അപ്പോഴും അയാളെ കാത്ത് ബാൽക്കണിയിൽ നിൽപ്പുണ്ടായിരുന്നു. കേവലിനെ കണ്ടയുടൻ അവർ രാവിലെ തുടങ്ങിവച്ച പോർവിളിയാൽ തെരുവ് മുഖരിതമാക്കി.

പോർവിളി കേട്ട് പണ്ഡിറ്റിന്റെ ഭാര്യയും പുറത്തിറങ്ങി. ഖത്രാണിയുടെ ദുഷ്കൃത്യങ്ങൾ പരസ്യപ്പെടുത്തി അവളുടെ പൂർവചരിത്രം വിവരിക്കാൻ തുടങ്ങി. ആദ്യസന്ധ്യയിൽത്തന്നെ കേവൽചന്ദിന് തന്റെ അയൽക്കാരെക്കുറിച്ച് വേണ്ടുവോളം അറിവുകിട്ടിക്കൊണ്ടിരുന്നു.

ഇരുട്ടുപരക്കുകയും എല്ലാ കെട്ടിടങ്ങളിലും വെളിച്ചം തെളിയുകയും ചെയ്തപ്പോൾ കേവൽ ഒരു മെഴുകുതിരി കത്തിച്ചു. പെൺ പോരിന്റെ കോലാഹലം അല്പം മുമ്പ് അമർന്നു. അപ്പോൾ താഴെ തെരുവിൽ നിന്ന് വിളി കേട്ടു "പുതിയ സാറേ, ദയവായി താഴോട്ടിറങ്ങി വന്നാട്ടെ."

തെരുവിൽ പുരുഷന്മാരുടെ ഒരുപ്രതിനിധിസംഘം കാത്തുനിന്നു. ചോദ്യമൊന്നും ചോദിക്കാതെ അവർ, എല്ലാവരും കുടുംബമായി താമസിക്കുന്ന ഈ പ്രദേശത്ത് ഒറ്റയ്ക്ക് ഒരുത്തൻ താമസിക്കുന്നത് അനൗചിത്യമാണെന്ന അഭിപ്രായം പ്രകടിപ്പിച്ചു. കേവൽചന്ദ് തന്റെ കുടുംബത്തെ കൊണ്ടുവരുന്ന കാര്യം പണ്ഡിറ്റിനോടു പറഞ്ഞിരുന്നു. ഇവരോടും അയാൾ അക്കാര്യം ആവർത്തിച്ചു. മൂന്നുനാല് ദിവസത്തെ അവധി കിട്ടിയാലുടൻ കുടുംബത്തെ കൂട്ടിക്കൊണ്ടുവരും. തുടർന്ന് അയാളുടെ ജാതി, വംശം, കുടുംബം മുതലായ കാര്യങ്ങൾ അന്വേഷിക്കുകയായി. എല്ലാവരുടെയും അന്തസ്സ് കണക്കിലെടുത്ത് വേഗം ഭാര്യയേയും മകനേയും കൂട്ടിക്കൊണ്ടുവരണമെന്നുപദേശിച്ചിട്ട് അവർ പോയി.

കേവൽ കട്ടിലിൽ കിടന്നു. കുടുംബത്തെ കൂട്ടിക്കൊണ്ടുവരാമെന്നുറപ്പു നൽകി. പക്ഷേ രണ്ടുകട്ടിലിന്റെ വിസ്തീർണ്ണത്തിനു തുല്യമായ സ്ഥലത്ത് തന്റെ കുടുംബത്തെ എങ്ങനെ പാർപ്പിക്കും? ആരെ ഉപേക്ഷിക്കാൻ പറ്റും? അടുപ്പ് എവിടെ സ്ഥാപിക്കും? കോവണിയിലൂടെ വെള്ളം ചുമന്ന് ജീവനൊടുങ്ങും.

പുരുഷന്മാർ തൃപ്തരായെങ്കിലും സ്ത്രീ വിഭാഗത്തിന്റെ എതിർപ്പ് കെട്ടടങ്ങിയില്ല. വിശേഷിച്ചും മൂന്നുനിലക്കെട്ടിടത്തിന്റെ മൂന്നാം നിലയിലെ മട്ടുപ്പാവിൽ നിന്ന്. തൽഫലമായി മിക്കപ്പോഴും സ്ത്രീകൾ തമ്മിൽ കലഹമുണ്ടായിക്കൊണ്ടിരുന്നു; കേവലിന് തെരുവിന്റെ ചരിത്രത്തിലെ രഹസ്യങ്ങൾ സംബന്ധിച്ച അറിവ് വർദ്ധിച്ചുവന്നു. പണ്ഡിറ്റിന്റെ വീടിനോടു ചേർന്ന മൂന്നുനിലക്കെട്ടിടം വിധവയായ ഖത്രാണിയുടേതാണെന്നു മനസ്സിലായി. അവിടെ രണ്ട് വാടകക്കാരുണ്ട്. രണ്ടു മക്കളെ പ്രസവിച്ച ആ സ്ത്രീ ഇരുപത്തൊന്നാം വയസ്സിൽ വിധവയായി. അവരുടെ മകൾ മരിച്ചു. മകന് ചെറുപ്രായത്തിൽത്തന്നെ ചൂതുകളിയിൽ കമ്പം തോന്നി. വിവാഹം കഴിഞ്ഞപ്പോൾ എങ്ങോ ചൂതുകളിച്ച് വലിയ നഷ്ടം നേരിട്ടു. ഒടുവിൽ കടക്കാരെ പേടിച്ച് വീടുവിട്ടുപോയി. ഖത്രാണിക്ക് വേറെ രണ്ട് വീടുണ്ട്. കടക്കാരുടെ മുമ്പിൽ അവർ കൈമലർത്തി. രഹസ്യമായി സ്വർണ്ണപ്പണയത്തിന്മേൽ പണം പലിശയ്ക്കു കൊടുത്തു തുടങ്ങി. അവരുടെ മരുമകൾ അതീവ സുന്ദരിയാണ്. അവൾക്ക് എങ്ങും

പോകാനനുവാദമില്ല. അമ്മായിയമ്മ തനിയെ നഗരത്തിൽ ചുറ്റിക്കറങ്ങും, മരുമകളെ വീട്ടിനകത്തിട്ട് മുറി പൂട്ടിക്കൊണ്ടുപോകും.

എതിർപ്പിന്റെ ആദ്യത്തെ തിളയ്ക്കൽ അമർന്നു. ഇപ്പോൾ തെരുവിലെ ആളുകൾ കേവലിനെ സഹിച്ചുതുടങ്ങി. അയൽക്കാർ അയാളുടെ കാർഡിന്റെ റേഷനും പഞ്ചസാരയും വാങ്ങിക്കൊടുക്കാനപേക്ഷിച്ചു. മറ്റു സഹായങ്ങളും ആവശ്യപ്പെട്ടുതുടങ്ങി. മുമ്പിലെ കെട്ടിടത്തിലെ ജനലുകൾ ഇപ്പോൾ അത്ര കർക്കശമായി അടച്ചിടാറില്ല. രണ്ടാം നിലയിൽ താമസിക്കുന്ന ബംഗാളി സ്ത്രീ തന്റെ വസ്ത്രത്തലപ്പ് അല്പസ്വല്പം മാറിക്കിടന്നാലും സങ്കോചം കൂടാതെ ബാൽക്കണിയിലിരുന്ന് പച്ചക്കറി നുറുക്കും. മുൻവശത്തെ കെട്ടിടത്തിലെ മരുമകളുടെ കണ്ണുകൾ ലഹരി പിടിപ്പിക്കുന്നതും മുഖം ചേതോഹരവുമായിരുന്നു.

തെരുവിലെ ആളുകൾ കേവൽചന്ദിനെ സഹിച്ചു തുടങ്ങിയെങ്കിലും ഖത്രാണിയുടെ എതിർപ്പ് ഒട്ടും ശമിച്ചില്ല. അവർ അയൽപക്കത്തെയും തന്റെ വാടകവീടുകളിലെയും യുവതികളെ ഈ 'പഞ്ചാബി'യുടെ ആശങ്കാഭരിതമായ സാന്നിധ്യം ഓർമ്മിപ്പിച്ചുകൊണ്ടിരുന്നു. തന്റെ മരുമകൾ ക്ഷണനേരമെങ്കിലും മട്ടുപ്പാവിൽ തങ്ങിയാൽ ഖത്രാണി കയ്യിൽ നിന്നു താഴെ വീണ ഓട്ടുപാത്രം പോലെ ഒച്ച വയ്ക്കും. അതുകേട്ട് കേവൽചന്ദിന് അങ്ങോട്ടുനോക്കാതിരിക്കാൻ പറ്റുകയില്ല. വധു ദൃഷ്ടിയിൽ നിന്നു മറയുമ്പോൾ കേവലിന്റെ ഉള്ളിൽനിന്ന് നെടുവീർപ്പുയരും. മാംസത്തിൽ തറച്ച മുള്ള് ഊരിയെടുക്കുമ്പോഴുള്ള വേദന അനുഭവപ്പെടും.

കേവൽചന്ദിന് കവിഹൃദയമില്ലായിരുന്നു. ഖത്രാണിയുടെ മരുമകൾ ലക്ഷ്മിയെ കാണുമ്പോൾ അയാൾക്ക് മേഘങ്ങളുടെ ഇടയ്ക്ക് എത്തിനോക്കുന്ന ചന്ദ്രന്റെയോ, മഞ്ഞിൽ കുളിച്ച ചമ്പകപ്പൂവിന്റെയോ, കുളത്തിൽ വിടർന്നു നിൽക്കുന്ന താമരയുടെയോ ഉപമ തോന്നിയില്ല. സ്വർണ്ണക്കടയിലെ ഡപ്പി തുറന്നപ്പോൾ കണ്ട പഞ്ഞിയിൽ പൊതിഞ്ഞു വച്ച മുത്താണ് അയാൾക്കോർമ്മ വന്നത്. വാഴപിളർന്ന് അതിനുള്ളിൽ നിന്നു പുറത്തെടുത്ത പിണ്ടിയുടെ നിറമാണവൾക്ക്. അവളുടെ നീണ്ട കറുത്ത കണ്ണുകൾ നല്ല തിളക്കമുള്ളതായിരുന്നു. നെറ്റിയിലെ ചുവന്ന പൊട്ട് കണ്ടാൽ ആനക്കൊമ്പിൽ ചുവന്ന രക്തം പതിപ്പിച്ചതാണെന്നു തോന്നും. അവൾ മട്ടുപ്പാവിൽ വരുമ്പോൾ കേവൽചന്ദിന്റെ മുറിയിലേക്ക് അറിയാത്തഭാവത്തിൽ ഒന്നു നോക്കാതെ പോവുകയില്ല. കേവൽ അവിടെ ഇരിക്കുന്നതു കണ്ടാൽ ഭയന്ന് ഓടിപ്പോകുകയില്ല.

താൻ താമസം തുടങ്ങിയപ്പോഴുണ്ടായ എതിർപ്പ് ഓർമ്മിക്കുമ്പോൾ എന്തെങ്കിലും സാഹസം പ്രവർത്തിക്കുന്നതിന് ഭയം അനുവദിച്ചില്ല. പോരാത്തതിന് ഖത്രാണിയുടെ വീട്! പെൺകടുവയുടെ ഗുഹയിൽ ചെന്ന് അതിന്റെ കുട്ടിയുടെ മേൽ കൈവയ്ക്കുകയോ! കണ്ണ് നിയന്ത്ര

ണമില്ലാതെ ഖത്രാണിയുടെ മട്ടുപ്പാവിലേക്കു നീളും. ലക്ഷ്മി അവിടെയുണ്ടെങ്കിൽ അവളിൽ തങ്ങിനിൽക്കും. രണ്ടാഴ്ച കഴിഞ്ഞപ്പോഴേക്ക് അവരുടെ കണ്ണുകൾ തമ്മിലിടഞ്ഞു തുടങ്ങി. ലക്ഷ്മി അയാളെ നോക്കി നിൽക്കും; മൂന്നുനാലു ദിവസം കഴിഞ്ഞ്, കണ്ണുകളിടഞ്ഞപ്പോൾ ലക്ഷ്മി പുഞ്ചിരിച്ചു. പുഷ്പവൃഷ്ടിയുണ്ടായോ, അതോ മുത്തുകൾ ചിതറി വീണോ എന്നു വേർതിരിച്ചറിയാൻ കഴിഞ്ഞില്ല. അയാൾ നിയന്ത്രണം വിട്ട് കട്ടിലിൽ നിന്ന് കുതിച്ചെഴുന്നേറ്റു. പരിണാമത്തെപ്പറ്റി ചിന്തിക്കാതെ ലക്ഷ്മിയെ നോക്കിനിന്നു. അവളുടെയടുത്തെത്താൻ വേണ്ടി എന്തുചെയ്യാനും അയാളൊരുക്കമായി.

ലക്ഷ്മി മിക്കപ്പോഴും നെയ്ത്തോ തുന്നലോ ഒക്കെയായി മട്ടുപ്പാവിൽ വന്ന് കേവലിന്റെ മുറിയുടെ നേർക്ക് തിരിഞ്ഞിരിക്കും. മൂന്നടി പൊക്കത്തിൽ വാർത്ത ഇരുമ്പ് ബാൽക്കണിയുടെ മറവിലിരിക്കുന്നതു കാരണം മുമ്പിലും ചുറ്റിലുമുള്ള ജനലുകൾ വഴി അവളെ കാണുക സാധ്യമല്ല. ബാൽക്കണിയിലെ സുഷിരങ്ങളിൽ കണ്ണ് ചേർത്തുവച്ച് അവൾ കേവലിനെ നോക്കിക്കൊണ്ടിരിക്കും. അവൾക്ക് കേവലിന്റെ ഓരോ നീക്കവും വ്യക്തമായി കാണാം. ലക്ഷ്മി ഇരുമ്പഴിക്കപ്പുറത്ത് ഇരിക്കുന്നത് അയാൾക്കും കാണാം. അവൾ ചിലപ്പോൾ മുകളിലെ തുറസ്സായ മട്ടുപ്പാവിൽ പോയി, എന്തെങ്കിലും താഴേക്കിടുന്ന ഭാവത്തിൽ എത്തിനോക്കി പുഞ്ചിരിക്കും. അയാളുടെ മനസ്സ് പിടയ്ക്കും.

ഓഫീസിൽ പോകാതെ സദാസമയം ഈ മുറിയിൽത്തന്നെ ഇരിക്കണമെന്ന് അയാളുടെ മനസ്സാഗ്രഹിച്ചു. ലക്ഷ്മി മുമ്പിലിരുന്ന് ചിരിക്കുന്നത് കാണുമ്പോൾ, തല പൊട്ടിയാലും വേണ്ടില്ല ബാൽക്കണിയിൽ കയറുകതന്നെ എന്നയാൾ ചിന്തിക്കും. അയാൾ ഭിത്തിയിലെ ഇഷ്ടിക എണ്ണിനോക്കിയിട്ട് കണക്കു കൂട്ടി. അയാളുടെ മേൽക്കൂരയിൽ നിന്ന് ഖത്രാണിയുടെ വീടിന്റെ രണ്ടാം നിലയിലേക്ക് പന്ത്രണ്ടടി പൊക്കവും മൂന്നാം നിലയിലേക്ക് അവിടുന്ന് പത്തടി പൊക്കവും കാണും. ബാൽക്കണിക്ക് രണ്ടടി പൊക്കം കാണും. കട്ടിലിൽ കുത്തിനിർത്തി ആറടി കയറാം. ബാക്കി ആറടി.... എന്തു ചെയ്യും?....

നവംബർ മാസം കഴിഞ്ഞു. മുകളിൽ തകരം മേഞ്ഞിരിക്കുന്നതിനാൽ കേവലിന്റെ മുറിയിൽ രാത്രി തണുപ്പ് കൂടുതലാണ്. അടുത്ത തെരുവിൽ വിവാഹം നടക്കുന്നു. തണുപ്പ് കാരണം ഉറക്കം വരാത്തതിനാൽ അയാൾ സ്ത്രീകളുടെ പാട്ട് കേട്ടുകൊണ്ടിരിക്കും. അയാൾ ലഖ്നൗവിൽ വന്ന സമയത്ത് ഉഷ്ണകാലമായിരുന്നു. ഭാരം കുറയ്ക്കാൻ വേണ്ടി പഞ്ഞി നിറച്ച പുതപ്പ് കൊണ്ടു വന്നില്ല. പകൽ വലിയ തണുപ്പ് തോന്നിയില്ല. എന്നാൽ രാത്രിയിൽ തണുപ്പ് കാരണം ഉറക്കം വരാതായി. അപ്പോൾ, ബാൽക്കണിയിലൂടെ കയറി ലക്ഷ്മിയുടെയടുത്ത് പോയാലോ എന്നാലോചിക്കും. ഞായറാഴ്ച ദിവസം ഉച്ചയ്ക്ക് തകരത്തിൽ തട്ടി

വരുന്ന ചൂടേറ്റുകിടക്കുമ്പോൾ അയാൾ ഇടതടവില്ലാതെ ലക്ഷ്മിയുടെ ബാൽക്കണിയിലേക്കു നോക്കും. ലക്ഷ്മി തുന്നാനുള്ള കമ്പിളിനൂലും സൂചിയും മറ്റുമെടുത്ത് അവിടെ വന്നിരിക്കും. ഇടയ്ക്കിടയ്ക്ക് അയാളെ നോക്കി പുഞ്ചിരിക്കും.

കേവൽചന്ദ് ആലോചിച്ചു – തടിച്ചി (തെരുവിലുള്ളവർ ഖത്രാണി കേൾക്കാതെ അങ്ങനെയാണ് വിളിക്കുന്നത്) ഈ നേരത്ത് പുതപ്പ് പുതച്ച് നഗരം ചുറ്റാനിറങ്ങിക്കാണും. അല്ലെങ്കിൽ ഏതെങ്കിലും വിവാഹത്തിനു പോയിക്കാണും. അതുകൊണ്ടാണ് ലക്ഷ്മി നിർഭയമായി ഇത്ര നേരം ഇവിടെ ഇരിക്കുന്നത്. കോവണിയിൽ ഓടാമ്പലിട്ടിട്ടായിരിക്കും പോയത്. തനിക്ക് ബാൽക്കണി വഴി പോകാൻ പറ്റും... ഉച്ചയാണ്. അയൽക്കാരെല്ലാം കാണും. ആദ്യം ലക്ഷ്മിയുമായി സംസാരിക്കണം. എന്നിട്ട്... പക്ഷേ, എങ്ങനെ സംസാരിക്കും?

കേവൽ ലക്ഷ്മിയെ പലതവണ ദൂരെ നിന്നു കണ്ടിട്ടുണ്ടെന്നു മാത്രം. സംസാരിക്കുന്ന പ്രശ്നമേയുണ്ടായില്ല. എന്നാൽ ലക്ഷ്മിയോടുള്ള സ്നേഹത്തിൽ അയാളുടെ ശരീരവും മനസ്സും മുഴുകിപ്പോയിരുന്നു. അവളുടെ സ്നേഹത്തിനു വേണ്ടി എന്താപത്തും നേരിടാനൊരുക്കമായിരുന്നു.

ചൊവ്വാഴ്ച ഓഫീസിൽ നിന്നു മടങ്ങി വരുമ്പോൾ അയാൾ എവിടെയോ കുറച്ചുനേരം തങ്ങി. ഹോട്ടലിൽ നിന്ന് ഭക്ഷണം കഴിച്ചിട്ട് സന്ധ്യയ്ക്ക് തെരുവിൽ വന്നപ്പോൾ ഖത്രാണിയും അവരുടെ പിറകേ മരുമകളും കയ്യിൽ പ്രസാദത്തിന്റെ കുമ്പിളുമായി വീട്ടിൽ നിന്നിറങ്ങുന്നതു കണ്ടു. അയാളുടെയും ലക്ഷ്മിയുടെയും കണ്ണുകളിടഞ്ഞു. അവൾ പുഞ്ചിരിക്കാതെ താഴേക്കു നോക്കി. മെലിഞ്ഞ, ആനക്കൊമ്പിന്റെ പ്രതിമ പോലെ ദൂരെ കാണപ്പെട്ട ലക്ഷ്മിയെ അടുത്തുകണ്ടപ്പോൾ പത്തിരട്ടി സൗന്ദര്യമുള്ളതായി തോന്നി. ലക്ഷ്മിയുടെ ശരീരത്തിലെ സുഗന്ധം ശ്വാസത്തിലൂടെ അയാളുടെ ഉള്ളിൽ നിറഞ്ഞു. അയാളുടെ രക്തം തിളച്ചു.

കേവൽ ഒന്നുംമിണ്ടാതെ തന്റെ മുറിയിൽ കയറി. അമ്മായിയമ്മയും മരുമകളും അമീനാബാദിൽ ഹനുമാൻ കോവിലിൽ പോയതായിരിക്കുമെന്നു വിചാരിച്ചു. ഉടൻ മുറിവിട്ടിറങ്ങി അതിവേഗം അമീനാബാദിലേക്കു നടന്നു. ബസാറിൽ കുറച്ചുദൂരം പോയിട്ട് അയാൾ അവരെവിടെയെന്നു നോക്കി.

അമ്പലത്തിനു വെളിയിൽ പ്രസാദവും പൂക്കളും വിൽക്കുന്ന കടകളിൽ വൻതിരക്കുണ്ടായിരുന്നു. അമ്മായിയമ്മ മരുമകളെ തിക്കിലും തിരക്കിലും പെടാതിരിക്കാൻ വേണ്ടി ഒരിടത്തു മാറ്റി നിർത്തിയിട്ട് പൂ വാങ്ങാൻ ആൾക്കൂട്ടത്തിൽ നുഴഞ്ഞുകയറി. മരുമകൾ സാരിത്തുമ്പ് തലയിലൂടെ മുഖത്തേക്ക് വലിച്ചു നീക്കിയിട്ടുകൊണ്ട് മൈലാഞ്ചി പുരട്ടിയ,

ചെമ്പകപ്പൂവിന്റെ നിറമുള്ള കയ്യിൽ പ്രസാദക്കുമ്പിൾ പിടിച്ച് മാറി നിൽക്കുകയായിരുന്നു.

കേവൽ അമ്മായിയമ്മ വരുന്നുണ്ടോ എന്നറിയാനായി ആൾക്കൂട്ടത്തിൽ കണ്ണോടിച്ചുകൊണ്ട് ലക്ഷ്മിയുടെയടുത്തേക്ക് നീങ്ങി.

മരുമകൾ ചുണ്ടുകടിച്ചുകൊണ്ടു നിന്നു.

കേവൽ പതുക്കെ ചോദിച്ചു "എന്നെ ഇഷ്ടമാണോ?"

ലക്ഷ്മി കണ്ണ് ചലിപ്പിച്ച് സമ്മതമറിയിച്ചു.

"കാണാൻ പറ്റുമോ?"

അവൾ വീണ്ടും കണ്ണുകൊണ്ട് സമ്മതമറിയിച്ചു.

"എപ്പോൾ?"

"ഇന്നുരാത്രി അമ്മ പാട്ടുകേൾക്കാൻ പോകും."

"വരട്ടെ?"

"വാടകക്കാരുണ്ട്."

"ബാൽക്കണിയിലൂടെ വരട്ടെ?"

അവൾ പറഞ്ഞു "വാടകക്കാർ നേരത്തേ ഉറങ്ങും."

അമ്മായിയമ്മ വരുന്നതിനുമുമ്പ് കേവൽ അവിടെ നിന്നു മാറിപ്പോയി.

മുറിയിൽ തിരിച്ചെത്തിയപ്പോൾ കേവൽചന്ദ് ചിന്താക്കുഴപ്പത്തിലായി. ഖത്രാണിയുടെ വീട്ടിലെ കോവണി അയാൾ കണ്ടിട്ടില്ല. ബാൽക്കണി വഴി കയറിയാൽ വീണുപോകുമോ എന്ന ഭയവുമുണ്ട്. മടങ്ങിവരുമ്പോൾ അയാൾ കണ്ണോടിച്ച് ഖത്രാണിയുടെ കോവണിയുടെ സർവേ നടത്തി. കട്ടിലിലിരുന്നുകൊണ്ട് ബാൽക്കണിയുടെ നിർമ്മാണവും, ഭിത്തിയോടു ചേർത്തുറപ്പിച്ചിരിക്കുന്ന വെള്ളക്കുഴലിന്റെ സൈഡിലെ കുറ്റികളുടെ ദൂരവും കണക്കു കൂട്ടി നോക്കി. അയാൾ അങ്ങോട്ടുതന്നെ നോക്കി ഇരുന്നു. ലക്ഷ്മി ബാൽക്കണിയിൽ പ്രത്യക്ഷപ്പെട്ടു. അവൾ തലയിൽ സാരിത്തുമ്പിടുന്ന ഭാവത്തിൽ അല്പം കഴിയട്ടെ എന്ന് ആംഗ്യം കാണിച്ചു. കേവൽചന്ദും രണ്ടാം നിലയിലെ ബൾബ് കെടുന്നത് കാത്തിരിക്കുകയായിരുന്നു. ആ മുറികൾക്കുള്ളിൽ നിന്ന് ബാൽക്കണിയിൽ വെളിച്ചം പരക്കുന്നുണ്ടായിരുന്നു. മുമ്പിലെ കെട്ടിടങ്ങളുടെ ജനലുകൾ തണുപ്പുകാരണം നേരത്തെ അടച്ചിരുന്നു. കേവൽചന്ദ് പുറത്ത് ഇരുട്ടിൽ അസ്വസ്ഥതയോടെ അങ്ങോട്ടുമിങ്ങോട്ടും ചുറ്റി നടന്നു.

ഒൻപത് മണിയടിച്ചപ്പോൾ രണ്ടാം നിലയിലെ ബൾബ് കെട്ടു. കേവൽ പതിനഞ്ച് മിനിറ്റ് കൂടി കാത്തു. ഇതിനിടയ്ക്ക് ലക്ഷ്മി പലതവണ ബാൽക്കണിയിൽ വന്നുപോയി.

കേവൽ ഒൻപതേ കാലിന് എഴുന്നേറ്റു. കട്ടിൽ ഖത്രാണിയുടെ വീടിന്റെ ഭിത്തിയിൽ ചാരിവച്ച് കയറാൻ തുടങ്ങുമ്പോൾ അയാളുടെ തലയിൽ എന്തോ വീണു. മുകളിലേക്കു നോക്കി. ഇരുട്ടിൽ ലക്ഷ്മിയുടെ വെളുത്ത കൈ. അല്പം കൂടി ക്ഷമിക്കാനുള്ള സൂചന.

കേവൽ ഒച്ചയുണ്ടാക്കാതെ കട്ടിലെടുത്തു മാറ്റി. അകത്തു വന്ന് ബാൽക്കണിയിലേക്കു നോക്കി ഇരുന്നു. ഒമ്പതര മണിയായപ്പോൾ ലക്ഷ്മി ആംഗ്യം കാണിച്ചു "വരൂ!"

കേവൽചന്ദിന്റെ കട്ടിൽ രണ്ടാംനിലയുടെ പൊക്കത്തിന്റെ പകുതിക്ക് താഴെ എത്തി. കട്ടിലിന്റെ ഏറ്റവും മുകളിലത്തെ പലകയിൽ ചവിട്ടി നിന്നു. കൈകൾ പൊക്കി മൂന്നാം നിലയിലെ വരാന്തയുടെ ഇരുമ്പഴി യിൽ മുറുകെപ്പിടിച്ചു. എന്നിട്ട് കൈകളുടെ കരുത്തിൽ ശരീരം മേലോ ട്ടുയർത്തി. ഒരു ഇരുമ്പഴിയിൽ കാലുറപ്പിച്ചു. എന്നിട്ട് വിരൽ കുത്തി പ്പൊങ്ങി ബാൽക്കണിയിലെത്തി. ലക്ഷ്മി അയാളെ കൈകൊണ്ട് താങ്ങി അകത്തേക്കു കൊണ്ടുപോയി.

കേവൽ വിയർത്തുപോയി. അയാളുടെ ഹൃദയമിടിപ്പ് വർദ്ധിച്ചു. ശ്വാസോച്ഛ്വാസം ഉലയൂതുമ്പോലെയായി. എന്നാൽ അയാളുടെ സ്നേഹം അത്യുഗ്രമായിരുന്നു. അയാൾ ലക്ഷ്മിയെ കൈകൾക്കുള്ളിൽ വരിഞ്ഞുമുറുക്കി. അയാൾ അവളുടെ ചുണ്ടുകൾ കടിച്ചുതിന്നാൻ കൊതിച്ചു....

പെട്ടെന്ന് കോവണിയുടെ വാതിലിന്റെ ഓടാമ്പൽ ഇളകുന്ന ശബ്ദം കേട്ടു. കതകു തുറന്നു. കോവണിയിലെ ബൾബിന്റെ വെളിച്ചം അകത്ത് പരന്നു. അമ്മായിയമ്മ അകത്തു കടന്നു. കണ്ണുകൾ വിടർത്തി, വായ്പൊ ളിച്ച് അമ്പരന്നു നിന്നുപോയി.

അമ്മായിയമ്മ ഉറക്കെ നിലവിളിക്കാൻ മുതിരവേ....

കേവലിന്റെ കരവലയത്തിലൊതുങ്ങിയ ലക്ഷ്മി ഏതാണ്ട് അബോ ധാവസ്ഥയിലായി. അയാൾ അവളെ അങ്ങനെ തന്നെ തറയിൽ വീഴാന നുവദിച്ചു. എന്നിട്ട് അയാൾ ആത്മരക്ഷാർത്ഥം മുന്നിൽനിൽക്കുന്ന ഖത്രാ ണിയുടെ മേൽ ചാടി വീണു. ഉറക്കെ നിലവിളിക്കാൻ വായ്തുറന്ന ആ സ്ത്രീയുടെ വായിൽ നിന്ന് ശബ്ദം പുറപ്പെടുന്നതിനു മുമ്പുതന്നെ കേവൽ അവരുടെ വലിയ ശരീരത്തെ കൈകളിലാക്കി അടുത്തു കിടന്ന കട്ടിലിലേക്കു മറിച്ചിട്ട് മുകളിൽ കയറി അമർത്തി....

കേവൽ ഖത്രാണിയുടെ കഴുത്തിലമർത്തിയില്ല. പക്ഷേ, അവർക്ക് ഉറക്കെ നിലവിളിക്കാൻ പറ്റിയ ഒരവസ്ഥയല്ലായിരുന്നു. അവർ അമർത്തിയ സ്വരത്തിൽ എതിർത്തു "ങേ, ങേ, എന്താണീ കാട്ടുന്നത്?"

കേവലിനെ സംബന്ധിച്ചിടത്തോളം എതിർപ്പ് വകവച്ചുകൊടുക്കു ന്നത് ജീവന്മരണ പ്രശ്നമായിരുന്നു.

മരുമകൾ പരിസരബോധമുണ്ടായ നിമിഷത്തിൽ മുറിയിൽ നിന്ന് ഓടി പ്പോയിരുന്നു.

പത്തുമിനിറ്റിനു ശേഷം ഖത്രാണി കേവൽചന്ദിന്റെ കൈകളിൽ നിന്നു മോചിതയായപ്പോൾ, അയാളുടെ കവിളിൽ തോണ്ടിക്കൊണ്ട് പുഞ്ചിരിയോടെ പരിഭവം പറഞ്ഞു "ആള് കൊള്ളാമല്ലോ!"

ഖത്രാണി ചോദിച്ചു "കോവണി താഴിട്ടു പൂട്ടിയിരിക്കുകയായിരുന്നല്ലോ. പിന്നെങ്ങനെ വന്നു?"

കേവൽ വിവരിച്ചു കേൾപ്പിച്ചു. ഭയംമൂലം ഖത്രാണിയുടെ രോമങ്ങൾ എഴുന്നുനിന്നു. അവർ പറഞ്ഞു "എന്റെ ദൈവമേ!"

ഖത്രാണി കോവണി വഴി കേവലിനെ മുറിയിലെത്തിക്കാനൊരുക്കമായിരുന്നു. പക്ഷേ, അയാൾ തന്റെ മുറിയുടെ അകത്തുനിന്ന് ഓടാമ്പൽ ഇട്ടിരിക്കുകയായിരുന്നു. അവർ ഒരു മുണ്ട് കൊടുത്തു. അത് തൂണിൽ കെട്ടി പതുക്കെ താഴെ ഇറങ്ങാൻ സഹായിച്ചു.

അതിനുശേഷം മരുമകൾ മട്ടുപ്പാവിൽ വന്നുനിന്നാൽ ഖത്രാണി ഒച്ച താഴ്ത്തി മാത്രമേ ദേഷ്യപ്പെടാറുള്ളു. അവർ മിക്കപ്പോഴും ബാൽക്കണിയിൽ വന്നിരിക്കും. ചിലപ്പോൾ അതു വഴി കടന്നുപോകുന്ന കേവലിനെ വിളിക്കും "നിങ്ങളുടെ ആപ്പീസിൽ പഞ്ചസാര റേഷൻകാർഡ് കിട്ടുമല്ലോ. പഞ്ചസാരയ്ക്ക് വലിയ ക്ഷാമം. നിങ്ങൾ ഹോട്ടലിൽ നിന്നല്ലേ കഴിക്കുന്നത്. കുടുംബമായിട്ടു കഴിയുന്നവർക്കാ കഷ്ടപ്പാട്." ചിലപ്പോൾ വിളിച്ചു പറയും – "ആപ്പീസിൽ നിന്നു വരികയല്ലേ? ഇവിടെ ചായ എടുത്തുവച്ചിട്ടുണ്ട്. ഒരു ഗ്ലാസ് കുടിച്ചിട്ട് പോയാൽ മതി. നല്ല തണുപ്പാണ്." ചിലപ്പോൾ കേവൽ ഏതെങ്കിലും സാധനം കൊടുക്കാൻ മൂന്നാംനിലയിൽ പോകും. ഖത്രാണി ഇല്ലാത്ത സമയം നോക്കിയാണ് പോവുക. കേവൽചന്ദ് തെരുവിൽ എല്ലാവർക്കും ഉപയോഗമുള്ളയാളാണ്. അയാൾ ഇതുവരെ അംബാലയിൽ നിന്ന് കുടുംബത്തെ കൂട്ടിക്കൊണ്ടുവന്നില്ല. എന്നാൽ ഇപ്പോൾ ആരും ആ വിഷയം ചർച്ച ചെയ്യാറില്ല.

1946 ജനുവരിയിൽ ഖത്രാണിയുടെ വീടിന്റെ രണ്ടാം നിലയിൽ വാടകയ്ക്കു താമസിച്ചിരുന്ന മുഖർജി കല്ക്കത്തയ്ക്ക് മടങ്ങി.

ഖത്രാണി കേവലിനെ തെരുവിൽ തടഞ്ഞുനിർത്തി പറഞ്ഞു "ആ തകരഷെഡ്ഡിൽ എങ്ങനെ കഴിഞ്ഞുകൂടുന്നു? ഇനിയിപ്പോൾ ചൂടുകാലം വരുന്നു. വേണമെങ്കിൽ മുഖർജി ഒഴിഞ്ഞ മുറി തരാം. അങ്ങോട്ട് പോരൂ. സുഖമായി കഴിയാം."

കേവൽ സന്തോഷപൂർവം അങ്ങോട്ടു താമസം മാറ്റി.

തെരുവിൽ വീണ്ടും അന്തരീക്ഷം കലുഷമായി. പണ്ഡിറ്റിന്റെ ഭാര്യ വാതിൽക്കൽ വന്നു നിന്ന്, പാവപ്പെട്ടവരുടെ പള്ളയ്ക്കടിക്കുന്നവരെ ഭൈരവസ്വാമി ശിക്ഷിക്കുമെന്നു പ്രാകി. തകരക്കൂടിനകത്ത് ആളുകളെ കുടുക്കി പണം പിടുങ്ങുന്നവരെ ഖത്രാണി ചീത്ത പറഞ്ഞു. "നീ വിലയ്ക്കു വാങ്ങിയ അടിമയാണോ അയാൾ?" എന്നു ചോദിക്കുകയും ചെയ്തു.

കേവൽ തെരുവിലുള്ളവരോട് മര്യാദയോടെ പറഞ്ഞു "പഴയ മുറിയിൽ ഭാര്യയെയും കുട്ടികളെയും കൊണ്ടു വന്നു താമസിപ്പിക്കാനിടമുണ്ടോ? ഇപ്പോൾ സൗകര്യമുള്ള സ്ഥലം കിട്ടി. ഇനി പോയി അവരെ കൂട്ടിക്കൊണ്ടു വരണം."

പുറമേക്ക് കേവൽചന്ദ് ഖത്രാണിയുടെ വാടകക്കാരൻ തന്നെ. വാസ്തവത്തിൽ രണ്ടാം നിലയും മൂന്നാം നിലയും തമ്മിൽ വലിയ വ്യത്യാസമില്ലായിരുന്നു. അതേ സമയം, അമ്മായിയമ്മ എപ്പോഴും മരുമകളെ കർശനമായി നിരീക്ഷിച്ചുകൊണ്ടിരുന്നു. അവളുടെ അമ്മയുടെ വീട്ടിൽ പറഞ്ഞയയ്ക്കുമെന്ന് ഇടയ്ക്കിടെ ഭീഷണിപ്പെടുത്തും. കേവലിനും ലക്ഷ്മിക്കും വല്ലപ്പോഴും ഒന്നു പുഞ്ചിരിക്കാനിട കിട്ടും.

പഴയമുറിയിൽ താമസിച്ച കാലത്ത് കേവൽചന്ദിന് വീട്ടിലേക്ക് ഒരു രൂപ പോലും അയയ്ക്കാൻ സാധിച്ചില്ല. ആ മാസം വീട്ടിൽ നിന്നു വന്ന കരുണാർദ്രമായ കത്തിനു മറുപടിയായി തന്റെ പകുതി ശമ്പളം അയച്ചുകൊടുത്തു. ഹോട്ടലുകാരനും ഒന്നും കൊടുക്കാൻ പറ്റിയില്ല. അടുത്ത മാസങ്ങളിൽ വാടക കൊടുത്തില്ലെന്നു മാത്രമല്ല, ഖത്രാണിയുടെ കയ്യിൽ നിന്ന് ഇരുന്നൂറ് രൂപ കടം വാങ്ങുകയും ചെയ്തു. കുറച്ചു രൂപ വീട്ടിലയച്ചു. മാന്യനാണെന്നു തോന്നലുണ്ടാക്കാനായി ഒരു സൂട്ട് തയ്പ്പിച്ചു.

അഞ്ച് മാസം സന്തോഷകരമായി കഴിഞ്ഞു. ഖത്രാണി മിക്കവാറും ദിവസം രാവിലെയും വൈകുന്നേരവും അയാളെ ഭക്ഷണം കഴിക്കാൻ വിളിക്കും "ഹോട്ടലിലെ ഭക്ഷണം എന്തിനുകൊള്ളാം! ഇവിടുന്ന് കഴിക്കൂ." ഖത്രാണിക്കും പ്രയോജനമുണ്ട്. കേവലിന്റെ റേഷൻ കാർഡിൻപ്രകാരം സാധനങ്ങൾ പകുതി വിലയ്ക്കു കിട്ടും. കടം വീട്ടാൻ അയാളെ ബുദ്ധിമുട്ടിച്ചില്ല. എങ്കിലും ചിലപ്പോൾ ഓർമ്മിപ്പിക്കുകയും ചെയ്യും "ഇത്തവണ ശമ്പളം വാങ്ങിക്കുമ്പോൾ തരണം. ആവശ്യമുണ്ട്. പിന്നെ, സഹോദരങ്ങൾ തമ്മിലും അച്ഛനും മക്കളും തമ്മിലും കണക്ക് കണക്കായിരിക്കണമെന്നറിയാമല്ലോ."

സന്ധ്യാസമയത്ത് കേവലിനു വലിയ അസൗകര്യമാണ്. അയാൾക്ക് ലക്ഷ്മിയോടു സംസാരിക്കണമെന്നാഗ്രഹം. അമ്മായിയമ്മ തടിച്ച ദേഹം കൊണ്ട് അവളെ മറച്ചിട്ട് ശകാരിക്കും "നിനക്ക് പോയി കിടന്നുകൂടെ? അന്യപുരുഷന്മാരുടെ മുമ്പിൽ വരുന്നോ? തലതെറിച്ചവളേ!"

ആറുമാസം കഴിഞ്ഞു. ഖത്രാണിയുടെ സ്നേഹം ആപത്താണെന്ന് കേവലിന് തോന്നിത്തുടങ്ങി. വേറെ എവിടെയെങ്കിലും മുറി വാടകയ്ക്കെടുത്താലോ എന്നാലോചിച്ചു. തനിക്ക് വലിയ ക്ഷീണം തോന്നുന്നുണ്ട്. പക്ഷേ, എന്തുചെയ്യും? ഇത് അയാളുടെ പൗരുഷത്തിനോടുള്ള വെല്ലുവിളിയാണ്. രാത്രി - ഒൻപത് - പത്ത് മണിയായിട്ടും ഖത്രാണി മുകളിലത്തെ നിലയിൽ ഉറങ്ങാൻ പോയില്ലെങ്കിൽ അയാൾക്ക് പരിഭ്രമമുണ്ടാകും. അയാൾ ബാൽക്കണിയിൽ പോയി നിൽക്കും. ഇതിനെക്കാൾ നല്ലത് തന്റെ പഴയ മുറിയായിരുന്നെന്നു വിചാരിക്കും.

കേവൽ കുറേനേരം ബാൽക്കണിയിൽ നിൽക്കുകയാണെങ്കിൽ ഖത്രാണി പാൻ ചവച്ചുകൊണ്ട് പതുക്കെ വിളിക്കും "ഉറങ്ങുന്നില്ലേ?"

ബാൽക്കണിയിൽ മുണ്ടുകെട്ടി, മുമ്പ് ചെയ്തപോലെ, താഴേക്കിറങ്ങിയാലോ എന്നാഗ്രഹിക്കും.

അന്ന് അങ്ങനെയൊരു കളിക്കിറങ്ങിയത് ഇന്ന് പൊല്ലാപ്പായി. ഇപ്പോൾ ലക്ഷ്മിയും സുന്ദരിയായൊരു സർപ്പമാണെന്നാണ് അയാൾക്കു തോന്നുന്നത്. അയാൾ അവളിൽ നിന്നും ഒഴിഞ്ഞുമാറാൻ തുടങ്ങി.

ഓഫീസിൽ നിന്നു മടങ്ങുമ്പോൾ അയാൾ നിത്യവും ആലോചിക്കും – പെട്ടിയും കിടക്കയുമെടുക്കാനായി വരാതിരുന്നാലോ? എന്തായാലും അതിന്റെ വില ഖത്രാണിയുടെ കടത്തെക്കാൾ കൂടുതലല്ല.

എന്നാൽ ഇപ്പോൾ തെരുവിൽ അയാളുടെ സ്ഥിതി മറ്റൊന്നാണ്. ആളുകൾ അയാളെ സംശയത്തിന്റെയോ എതിർപ്പിന്റെയോ ദൃഷ്ടിയിലൂടെയല്ല, പരിചയത്തോടും വിശ്വാസത്തോടുമാണ് നോക്കിക്കാണുന്നത്. വൃത്തിയായി ധരിക്കുന്ന സൂട്ട് കാരണം ഓഫീസിലെ ഉദ്യോഗസ്ഥന്മാരും അടുപ്പത്തോടും തുല്യതയോടും പെരുമാറുന്നു. ഇതെല്ലാമുപേക്ഷിച്ചിട്ട് അയാൾ കടം പേടിച്ച് ഓടുകയോ? കള്ളനെപ്പോലെ ഓരോ തെരുവിലും ഒളിച്ചും പതുങ്ങിയും കഴിയുകയോ....?

അയാളുടെ ശരീരവും മനസ്സും ഉന്മേഷരഹിതമായിക്കൊണ്ടിരുന്നു. അരക്കെട്ടിൽ വേദന അനുഭവപ്പെട്ടു. എന്നാൽ തെരുവിൽ ഉറച്ചുപോയ അയാളുടെ പുറംപൂച്ചിന്റെ, അന്തസ്സിന്റെ ഭാരം ചുമക്കുകയല്ലാതെ ഗത്യന്തരമില്ലായിരുന്നു....

# ധർമ്മരക്ഷ

പ്രൊഫസർ ബ്രഹ്മവ്രതൻ എം.എസ്സി. പാസായ കാലത്ത് ഇത്തരം നേട്ടമുണ്ടാക്കിയവരുടെ എണ്ണം വളരെ കുറവായിരുന്നു. അദ്ദേഹത്തിനു വേണമായിരുന്നെങ്കിൽ ഗവൺമെന്റ് കോളേജിൽ പ്രൊഫസറായോ മറ്റേതെങ്കിലും ഉയർന്ന പദവിയിലോ ഉദ്യോഗം ലഭിക്കുമായിരുന്നു. എന്നാൽ അദ്ദേഹം അക്കാര്യമാലോചിച്ചിട്ടേ ഇല്ല.

ബ്രഹ്മവ്രതൻ വേദജ്ഞാനം പ്രചരിപ്പിക്കുന്നതിലൂടെ ലോകനന്മ എന്ന വ്രതവുമായി 'വേദപ്രചാരസഭ'യുടെ ആയുഷ്ക്കാല അംഗമായി. അദ്ദേഹം ജീവിതകാലം മുഴുവൻ പ്രതിമാസം എഴുപത്തഞ്ച് രൂപ ശമ്പളം പറ്റിക്കൊണ്ട് രാജ്യത്തിന് വേദജ്ഞാനം പ്രദാനം ചെയ്യാമെന്ന കഠിന വ്രതം ഏറ്റെടുത്തു.

ബ്രഹ്മവ്രതൻ പാശ്ചാത്യരസതന്ത്രമാണ് പഠിച്ചതെങ്കിലും അതിന്റെ ഭ്രമജനകമായ സ്വാധീനത്തിൽ നിന്ന് വിമുക്തനായിരുന്നു. സത്യവിദ്യ എന്നറിയപ്പെടുന്ന എല്ലാ പദാർത്ഥങ്ങളുടെയും ആദിമൂലം ഈശ്വരനാണെന്ന് അദ്ദേഹം അടിയുറച്ചു വിശ്വസിച്ചു. എല്ലാ സത്യവിദ്യകളുടെയും മൂലവും ആദിജ്ഞാനത്തിന്റെ ഏകസ്രോതസ്സും വേദം തന്നെ. പാശ്ചാത്യ ഭൗതികശാസ്ത്രത്തിന്റെയടിസ്ഥാനത്തിൽ ലോകം പുരോഗമിക്കുമെന്ന പ്രത്യാശ തെറ്റുധാരണ നിറഞ്ഞ അഹങ്കാരം മാത്രമാണ്. ചുക്കിന്റെ ഒരു കഷണം എടുത്തു കൊണ്ടുപോകുന്ന എലി പലവ്യഞ്ജനക്കട മുഴുവൻ കൈക്കലാക്കി എന്നു വിചാരിക്കുന്നതു പോലെയാണത്.

ബ്രഹ്മവ്രതൻ മിക്കപ്പോഴും പ്രസിദ്ധശാസ്ത്രജ്ഞനായ ന്യൂട്ടന്റെ അഭിപ്രായം ആവർത്തിക്കുമായിരുന്നു–കടൽത്തീരത്ത് വന്നടിഞ്ഞ തിളങ്ങുന്ന, ഭംഗിയുള്ള ചിപ്പി എടുത്ത് നാം അത്യന്തം ആനന്ദഭരിതരാകുന്നു. ഈശ്വരന്റെ അനന്തശക്തികൾ നിറഞ്ഞ സമുദ്രത്തിൽ എത്രയെത്ര അമൂല്യരത്നങ്ങൾ അടിഞ്ഞു കിടപ്പുണ്ടെന്ന് നമുക്കറിഞ്ഞുകൂടാ. അവിടുത്തെ കൃപയും അറിവും കൂടാതെ നമുക്ക് ഈ അമൂല്യരത്നങ്ങൾ ലഭ്യമാവുകയില്ല. പ്രൊഫസർ ബ്രഹ്മവ്രതൻ പാശ്ചാത്യശാസ്ത്രത്തിന്റെ പൊള്ളത്തരവും, അതുമായി താരതമ്യം ചെയ്യുമ്പോൾ വേദജ്ഞാനത്തിന്റെ യുക്തി ഭദ്രതയും കാര്യകാരണബന്ധവും ശാശ്വതത്വവും തെളിയിക്കുകയും ചെയ്യുമായിരുന്നു. ഭാരതം വേദജ്ഞാനത്തോട് വൈമുഖ്യം പ്രകടിപ്പിച്ചതിന്റെ ഫലമായിട്ടാണ് ഇവിടെ വിദേശാധിപത്യവും ദാരിദ്ര്യവും

ദൈന്യതയും നടമാടിയതെന്ന് അദ്ദേഹം വിശ്വസിക്കുന്നു. ഈ രാജ്യം ബ്രഹ്മചര്യത്തിന്റെ ബലത്തിൽ വേദജ്ഞാനത്തിനധികാരിയായിരുന്ന കാലത്തെ സ്ഥിതി ഇതായിരുന്നില്ല.

"ഏതദ്ദേശേ പ്രസൂതസ്യ സകാശാദ് അഗ്ര ജന്മന:"

സ്വം സ്വം ചരിത്രം ശിക്ഷേരണ പൃഥിവ്യാം സർവ മാനവ:" (ഈ രാജ്യത്ത് ജനിക്കുന്നവർ ലോകത്തിലെ മികച്ച ആചാര്യന്മാരാണ്. ലോകത്തുള്ള എല്ലാ മനുഷ്യരും ഈ രാജ്യത്ത് ജനിച്ചവരിൽ നിന്ന് ധർമ്മത്തിന്റെയും സ്വഭാവശുദ്ധിയുടെയും പാഠങ്ങൾ പഠിക്കുന്നു.) പ്രാചീനഭാരതത്തിൽ ബ്രഹ്മചര്യത്തിന്റെ ബലത്തിൽ ലഭ്യമായ ജ്ഞാനത്തിന്റെ തെളിവായി ബ്രഹ്മവ്രതൻ തന്റെ പ്രഭാഷണങ്ങളിൽ ഈ ശ്ലോകം പ്രായേണ ഉദ്ധരിക്കാറുണ്ടായിരുന്നു.

* * * *

ബ്രഹ്മവ്രതന്റെ ജനനസമയത്തെ ഗ്രഹനിലയനുസരിച്ച് പേര് നിർദ്ദേശിച്ച പുരോഹിതൻ അല്പം ശൃംഗാര സ്വഭാവക്കാരനായിരുന്നെന്നു തോന്നുന്നു. ബാലന് രാധാരമണൻ എന്നു പേരിട്ടു.

രാധാരമണൻ ലാഹോറിലെ 'ആംഗ്ലോവേദിക് കോളേജിൽ' പഠിക്കുന്ന കാലത്ത് അബ്രഹ്മചര്യത്താലുണ്ടാകുന്ന നാശത്തിന്റെയും ബ്രഹ്മചര്യത്താലുണ്ടാകുന്ന ശക്തിയുടെയും മാർഗ്ഗം വേർതിരിച്ചറിഞ്ഞു. സ്വജീവിതത്തിൽ നിന്ന് ഭോഗവിലാസത്തിന്റെയും അബ്രഹ്മചര്യത്തിന്റെയും സകല ചിഹ്നങ്ങളും തുടച്ചുമാറ്റുന്നതോടൊപ്പം മാതാ രാധയോടു രമിക്കുന്നതായി സൂചിപ്പിക്കുന്ന അശ്ലീലനാമവുമുപേക്ഷിക്കാൻ തീരുമാനിച്ചു. അങ്ങനെ ബ്രഹ്മവ്രതൻ എന്ന പേര് സ്വീകരിച്ചു. അദ്ദേഹം ബോഡിങ്ങിലെ തന്റെ മുറിയുടെ ഭിത്തിയിൽ വലിയ അക്ഷരത്തിൽ എഴുതി വച്ചു–

"ഓം"

"ബ്രഹ്മചര്യേണ തപസാദേവ മൃത്യുമുപാഘ്നത:"

"ബ്രഹ്മചര്യമാണ് ജീവിതം."

കോളേജിലെ മറ്റു വിദ്യാർത്ഥികളെപ്പോലെ ബ്രഹ്മവ്രതന്റെ ശിരസ്സിൽ ചീകിയൊതുക്കിയ ചുരുൾമുടി ഇല്ലായിരുന്നു. പറ്റെ വെട്ടിയ കുറ്റിമുടിക്കിടയിൽ കുടുമ കാണാം. കോട്ടും പൈജാമയും നാടൻ ചെരിപ്പും ധരിക്കുമായിരുന്നു. എം.എസ്സി. വരെ അദ്ദേഹത്തിന്റെ ഈ വേഷത്തിനു മാറ്റമുണ്ടായില്ല. പ്രൊഫസറായ ശേഷവും മാറ്റമുണ്ടായില്ല. ചെറുപ്പക്കാർ സുഖസൗകര്യങ്ങൾക്കുവേണ്ടി വരുത്തുന്ന ചെലവ് കൊണ്ട് വിഷമിച്ച മാതാപിതാക്കൾ പ്രൊഫസർ ബ്രഹ്മവ്രതന്റെ ലാളിത്യത്തെ പ്രശംസിച്ച് ഒരു മാതൃകയാക്കാനുപദേശിക്കുമായിരുന്നു.

ബ്രഹ്മചര്യത്തിന്റെ മഹത്ത്വം മനസ്സിലാക്കാത്ത, കുസംസ്കാരങ്ങളിൽ കുടുങ്ങിയ ബ്രഹ്മവ്രതന്റെ മാതാപിതാക്കൾ പല തെറ്റുകളും ചെയ്തു. മകൻ എൻട്രൻസിനു പഠിക്കുമ്പോൾത്തന്നെ അവന്റെ വിവാഹം നട

ത്തിയതും ഇതിൽപ്പെടും. ബ്രഹ്മചര്യത്തിന്റെ മഹത്ത്വം മനസ്സിലാക്കി ക്കഴിഞ്ഞ് ബ്രഹ്മവ്രതൻ ദൃഢമായ ഒരു തീരുമാനമെടുത്തു. കോളേജിലെ അവധി സമയത്ത് അദ്ദേഹം ഗ്രാമത്തിലെ വീട്ടിൽ ചെല്ലുമ്പോൾ യുവതിയായ ഭാര്യ അവളുടെ വീട്ടിൽപോയി താമസിക്കണം.

ഭർത്താവിന്റെ സദുദ്ദേശ്യം മനസ്സിലാക്കാൻ കഴിയാത്തതുകൊണ്ട് മൂകയായ നവവധു ഒന്നും പറഞ്ഞില്ല. എന്നാൽ അയാളുടെ മാതാപിതാക്കൾക്കും വധുവിന്റെ മാതാപിതാക്കൾക്കും പട്ടണജീവിതത്തിന്റെ ഫലമായി വഴിപിഴച്ചുപോയ യുവാവിന്റെ ഈ ചെയ്തി സ്വീകാര്യമായില്ല. അയൽക്കാരും ബന്ധുക്കളും ഇതിന് അനേകം അർത്ഥം കണ്ടെത്തി-പയ്യന് പെൺകുട്ടിയെ ഇഷ്ടമല്ല; പട്ടണത്തിൽ പോയി അയാൾ വേറേ വിവാഹം കഴിച്ചു.... എന്നിങ്ങനെ.

ബ്രഹ്മവ്രതന് കുസംസ്കാരങ്ങളെ പിന്തുണയ്ക്കുന്ന ഭൂരിപക്ഷത്തിന്റെ മുമ്പിൽ തല കുനിക്കേണ്ടിവന്നു. പിന്നെ, ശാസ്ത്രങ്ങളിലെഴുതിയിരിക്കുന്നതുപോലെ അതിന്റെ ഫലവുമുണ്ടായി. ബ്രഹ്മവ്രതൻ ബി.എസ്സി.ക്കു പഠിച്ചുകൊണ്ടിരുന്ന കാലത്ത്, ഒരു ദിവസം കോളേജ് മാഗസിനിൽ പ്രസിദ്ധീകരിക്കാൻ 'ബ്രഹ്മചര്യ രക്ഷ'യെക്കുറിച്ച് ഉപന്യാസമെഴുതിക്കൊണ്ടിരുന്നപ്പോൾ വീട്ടിൽ നിന്നുവന്ന കത്ത് പൊട്ടിച്ചുവായിച്ചു-അയാൾ സുന്ദരിയായ ഒരു ബാലികയുടെ പിതാവായി എന്ന വാർത്തയറിഞ്ഞു.

കുഞ്ഞുണ്ടായ വാർത്തയറിഞ്ഞ്, തന്റെ വ്രതത്തിനു ഭംഗം നേരിട്ടതിന്റെ തെളിവാണെന്നു മനസ്സിലാക്കി അയാൾക്ക് ക്ഷോഭവും ഗ്ലാനിയുമുണ്ടായി. ഈ അപരാധത്തിനു പ്രായശ്ചിത്തമായി പന്ത്രണ്ടു വർഷക്കാലം ഭാര്യയുമായി സഹവസിക്കുകയില്ലെന്ന് പ്രതിജ്ഞചെയ്തു. ഈശ്വരൻ ലോകത്ത് തന്റെ സന്ദേശം പ്രചരിപ്പിക്കാൻ അദ്ദേഹത്തിനു നൽകിയ ശക്തി ഒരിക്കലും നഷ്ടപ്പെടുത്തുകയില്ല.

പഞ്ചാബിലെ പാശ്ചാത്യ വിദ്യാഭ്യാസത്തിന്റെ കേന്ദ്രമായിരുന്നു, ലാഹോർ. ആ നഗരത്തിലെ സുഖഭോഗങ്ങളുടെയും ബാഹ്യാകർഷണങ്ങളുടെയും അന്തരീക്ഷത്തിൽ ബ്രഹ്മചര്യാദർശം കാത്തു സൂക്ഷിക്കുക സാധ്യമല്ലെന്ന് പ്രൊഫസർ ബ്രഹ്മവ്രതനു തോന്നി. അദ്ദേഹം ബിയാസ് നദിയുടെ തീരത്തെ ഒരു ചെറിയ ഗ്രാമത്തിലെ ആംഗ്ലോവൈദിക് ഹൈസ്കൂളിൽ ഹെഡ്മാസ്റ്റർ പദവി സ്വീകരിച്ചു. നഗരങ്ങളിൽ നിന്നകലെ, താരതമ്യേന ലളിതവും ആരോഗ്യകരവുമായ അന്തരീക്ഷത്തിൽ വളരുന്ന കുട്ടികൾക്ക് ഉചിതമായ വൈദിക വിദ്യാഭ്യാസം നൽകി ഋഷിപ്രദത്തമായ വൈദികജ്ഞാനം ലോകമെമ്പാടും പ്രചരിപ്പിക്കാൻ അവരെ പ്രാപ്തരാക്കിത്തീർക്കാമെന്ന് അദ്ദേഹം വിശ്വസിച്ചു. സുഗന്ധതൈലം പൂശി മുടിചീകിയൊതുക്കി, സിഗററ്റ് വലിച്ച് വിളറി, പ്രകൃതിയോടു മുഖം തിരിച്ചു നടക്കുന്ന ചെറുപ്പക്കാർക്ക് ആര്യന്മാരുടെ പവിത്രലക്ഷ്യം- "കൃണ്വന്തോ വിശ്വമാര്യം" (വിശ്വം മുഴുവൻ ആര്യമാക്കുക)- പൂർത്തീ

കരിക്കുക സാധ്യമല്ല. പ്രകൃതി മാതാവിന്റെ മടിത്തട്ടിൽ നിന്ന് ശക്തിയാർജ്ജിക്കുന്ന, ആരോഗ്യവാന്മാരും, സുഖഭോഗങ്ങളുടെയും ബാഹ്യാകർഷണങ്ങളുടെയും വിനാശകരമായ സ്വാധീനത്തിൽ നിന്നു വിമുക്തരുമായ ഗ്രാമീണ യുവാക്കൾക്കേ ആ ലക്ഷ്യം പൂർത്തിയാക്കാൻ കഴിയൂ.

പ്രൊഫസർ ബ്രഹ്മവ്രതൻ ഗ്രാമത്തിൽ നിന്ന് രണ്ടുമൈൽ അകലെ, നദീതീരത്ത്, 'ആംഗ്ലോ-വൈദിക്' സ്കൂളിനടുത്ത് ഒരു 'ബ്രഹ്മചാരീ ബോഡിങ്' സ്ഥാപിച്ചു. ഈ ബോഡിങ്ങിലെ വിദ്യാർത്ഥികൾക്ക് പട്ടണത്തിലോ ചന്തയിലോ പോകാനനുവാദമില്ലായിരുന്നു. ബോഡിങ്ങിനു ചുറ്റും ഉയർന്ന മതിൽകെട്ടി മുകൾഭാഗത്ത് കുപ്പിച്ചില്ല് കുത്തിയുറപ്പിച്ചു. വിദ്യാർത്ഥികളുടെ ആഹാരം, വസ്ത്രം, മറ്റുവസ്തുക്കൾ എല്ലാം ബ്രഹ്മചര്യനിയമങ്ങൾക്കനുസൃതമായിരുന്നു.

ബ്രഹ്മവ്രതൻ നിത്യവും സന്ധ്യയ്ക്ക് വിദ്യാർത്ഥികളെ ഉപദേശിക്കുമായിരുന്നു "ഈശ്വരൻ നമുക്ക് ഈ സുന്ദരമായ ശരീരവും ആരോഗ്യവും തന്നിരിക്കുന്നത്, തന്റെ ആജ്ഞകളും നിയമങ്ങളും പാലിക്കുന്നതിനു വേണ്ടിയാണ്. ബ്രഹ്മചര്യത്താൽ ശരീരശക്തിയും ബുദ്ധിയും വികസിക്കും. അബ്രഹ്മചര്യത്താൽ ശരീരവും ബുദ്ധിയും ക്ഷയിക്കും." അദ്ദേഹം ബ്രാഹ്മമുഹൂർത്തത്തിൽ എഴുന്നേറ്റ് ശൗചം, സ്നാനം, വ്യായാമം മുതലായവ ചെയ്യാനുപദേശിക്കും. ബ്രഹ്മചര്യം സംരക്ഷിക്കാൻ വ്യായാമവും തണുത്ത വെള്ളത്തിലെ കുളിയും ആവശ്യമാണെന്ന് അദ്ദേഹം അവരോടു പറഞ്ഞു. ഏതെങ്കിലും ദുർവിചാരം മനസ്സിലുദിച്ചാലുടൻ ഗായത്രിമന്ത്രം ജപിക്കണം. സിഗററ്റ്, പുളി, മുളക്, മധുരം-ഇവയെല്ലാം ബ്രഹ്മചര്യത്തിനു ഹാനികരമാണ്. അശ്ലീലഗാനങ്ങളും അശ്ലീലചിത്രങ്ങളും ബ്രഹ്മചര്യത്തിനു വിരുദ്ധമാണ്. ഇത്തരം തെറ്റുകൾ ചെയ്താൽ അദ്ദേഹം വിദ്യാർഥികളെ ചൂരൽകൊണ്ട് അടിക്കും. ഇങ്ങനെ ചെയ്യുന്നത് ബ്രഹ്മചര്യയുടെ നാശമാണ്, ആത്മഹത്യയാണ്.

ബ്രഹ്മചര്യത്തിന്റെ മഹത്ത്വവും അബ്രഹ്മചര്യത്തിന്റെ നിന്ദയും തുടരെത്തുടരെ കേട്ടതുമൂലം, അബ്രഹ്മചര്യമെന്താണെന്നറിയാൻ കുട്ടികൾക്ക് കുതൂഹലം വർദ്ധിച്ചു. അവർക്ക് പുളിയും മുളകും തിന്നാനും, തണുത്ത വെള്ളത്തിലെ കുളിയിൽ നിന്ന് രക്ഷപ്പെടാനുമുള്ള ആഗ്രഹമുണ്ടാകും. അങ്ങനെ ബ്രഹ്മചര്യം ലംഘിക്കുന്നതിൽ സന്തോഷം കണ്ടെത്തും. കൂടുതലറിയാവുന്നവർ മറ്റുകുട്ടികളോട് അഭിമാനത്തോടെ പറയും - ശരിയായ അബ്രഹ്മചര്യം ആണും പെണ്ണും തമ്മിലുള്ള ബന്ധത്തിലെ ചീത്തക്കാര്യങ്ങളാണ്.

നേരത്തേ കുസംസ്ക്കാരം നേടിയ കുട്ടികൾ രണ്ടുമൂന്നു പ്രാവശ്യം ബോഡിങ്ങിൽ അബ്രഹ്മചര്യത്തിനനുസരിച്ച് മോശമായി പെരുമാറി. പ്രൊഫസർ കുറ്റക്കാരെ ചൂരൽകൊണ്ട് അടിക്കുകയും ബോഡിങ്ങിൽ നിന്നു പുറത്താക്കുകയും ചെയ്തു. മറ്റു വിദ്യാർത്ഥികൾ കുറേ നാള

ത്തേക്ക് ഈ തെറ്റുകളെക്കുറിച്ച് ഭാവന ചെയ്യുകയും ജിജ്ഞാസ പ്രകടിപ്പിക്കുകയും ചെയ്തു.

പ്രൊഫസർ ബ്രഹ്മവ്രതൻ സമൂഹത്തിന്റെയും ലോകത്തിന്റെയും നന്മയ്ക്കുവേണ്ടി അജ്ഞതയോടും കുസംസ്ക്കാരത്തോടും ലൗകികാകർഷണങ്ങളോടും പടവെട്ടിക്കൊണ്ടിരുന്നു. അദ്ദേഹം കഠിനമായ സംയമത്തോടെ ബ്രഹ്മചര്യം പാലിച്ചുപോന്നു. തന്റെ വിദ്യാർത്ഥികളെക്കൊണ്ട് വ്രതമനുഷ്ഠിപ്പിച്ചു. ലോകനന്മയ്ക്കുവേണ്ടി ഉപദേശിക്കുകയും ചെയ്യുമായിരുന്നു–ബ്രഹ്മചര്യത്തിലൂടെ ശക്തിയാർജ്ജിച്ച് ഭഗവൽ കാര്യങ്ങൾ പൂർത്തിയാക്കുമ്പോൾ ലഭിക്കുന്ന സാത്വികമായ ആനന്ദവും ശാന്തിയും, ലൗകികമോഹങ്ങളിൽപെട്ട് ഈശ്വരദത്തമായ ശരീരം നശിപ്പിക്കുന്നവന് ലഭ്യമാവുകയില്ല. ലൗകികമോഹങ്ങളിൽ നിന്നു ലഭിക്കുന്ന ആനന്ദം മുളകിന്റെ സ്വാദ് പോലെയാണ്. അതിൽ നിന്നകന്ന് നിൽക്കാൻ പ്രകൃതി നമ്മെ ഉപദേശിക്കുന്നു. മുളക് മൂലം നമുക്ക് ക്ലേശമുണ്ടാകുന്നു. എങ്കിലും നാം ആത്മനാശത്തിന്റെ ശാഠ്യത്തോടെ അത് ശീലിക്കുന്നു. ഇതുപോലെ ഓരോ ദുഷ്കർമ്മം ചെയ്യുമ്പോഴും ഭഗവാൻ നമ്മുടെ മനസ്സിൽ ലജ്ജയും സങ്കോചവും ഉണ്ടാക്കുന്നു. ഇത് ഭഗവാൻ തരുന്ന ഒരു മുന്നറിയിപ്പാണ്. ഈശ്വരന്റെ ആജ്ഞയനുസരിക്കുന്നതിലൂടെ ആനന്ദവും ശക്തിയും ശാന്തിയും ലഭ്യമാകും."

പ്രൊഫസർ ബ്രഹ്മവ്രതന്റെ ഉപദേശങ്ങളും ജീവിതചര്യയും സമൂഹത്തിൽ ആദരവ് നേടിക്കഴിഞ്ഞു.

* * * *

പ്രൊഫസർ ബ്രഹ്മവ്രതൻ പന്ത്രണ്ടു വർഷത്തെ ബ്രഹ്മചര്യ വ്രതത്തിൽ ഉറച്ചു നിന്നു. എന്നാൽ തന്റെ മകൾക്ക് ആറ് വയസ്സായപ്പോൾ അദ്ദേഹത്തിന് അവളുടെ വിദ്യാഭ്യാസത്തെക്കുറിച്ച് ചിന്തയുണ്ടായി. പുത്രിക്ക് ജ്ഞാനവതി എന്നാണ് പേരിട്ടത്. പുത്രിയേയും അവളുടെ അമ്മയേയും തന്റെ കൂടെ താമസിപ്പിക്കുന്നത് ബാക്കിയുള്ള ആറു വർഷത്തെ ബ്രഹ്മചര്യത്തിന് ആശങ്ക ജനിപ്പിച്ചിരുന്നു.

ജ്ഞാന മൂർത്തിയായ ഈശ്വരൻ തന്റെ അനന്തവും അജ്ഞേയവുമായ നിശ്ചയത്തിലൂടെ ആ കഠിന പ്രശ്നത്തിൽ ബ്രഹ്മവ്രതനെ സഹായിച്ചു. ജ്ഞാനവതിയുടെ അമ്മയ്ക്ക് ഈ ഭൂമിയിൽ നിർദ്ദേശിക്കപ്പെട്ട കാര്യവും കാലവും അവസാനിച്ചു കഴിഞ്ഞു. ഭർത്താവിന്റെ മഹത്തായ ലക്ഷ്യം നിർവിഘ്നം നിറവേറ്റുന്നതിനു വേണ്ടി അവൾ പരമ പിതാവിന്റെ സമീപത്തേക്ക് മടങ്ങിപ്പോയി.

ബ്രഹ്മവ്രതൻ ജ്ഞാനവതിയെ അപ്പൂപ്പന്റെയും അമ്മൂമ്മയുടെയും കുസംസ്ക്കാരവും വാത്സല്യവും നിറഞ്ഞ അന്തരീക്ഷത്തിൽ നിന്ന് കൂട്ടിക്കൊണ്ട് വന്നു. അമ്മയും അമ്മൂമ്മയും കുട്ടിയുടെ ചെറിയ കൈത്തണ്ടകളിൽ സ്വർണ്ണവളകൾ അണിയിച്ചിട്ടുണ്ടായിരുന്നു. അവളുടെ കുഞ്ഞിക്കൈകളിൽ മൈലാഞ്ചി അണിഞ്ഞിരുന്നു. മുടി പിന്നിയിട്ടിരുന്നു.

അച്ഛൻ പറഞ്ഞു വിശ്വസിപ്പിച്ചോ, അച്ചടക്കം അടിച്ചേൽപ്പിച്ചോ അവളുടെ ദേഹത്തെ ആ വൃത്തികേടുകളെല്ലാം ഇല്ലാതാക്കി. അവളുടെ തലമുടി ആൺകുട്ടികളുടേതുപോലെ വെട്ടിച്ചു. 'നമസ്തേ' പറയാൻ പഠിപ്പിച്ചു. ഗായത്രിമന്ത്രം മനഃപാഠമാക്കിച്ചു. കുറേ ഈശ്വരഭക്തിഗാനങ്ങൾ പഠിപ്പിച്ചു.

അച്ഛൻ ചോദിക്കും "നീ ആരായിത്തീരും?"

മകൾ മറുപടി പറയും "ബ്രഹ്മചാരിണി."

ആഹാരത്തിനുശേഷവും, ഏമ്പക്കം വിടുമ്പോഴും, എക്കിളുണ്ടാകുമ്പോഴും അവൾ 'ഓം' എന്നുച്ചരിക്കും.

ഭാര്യയുടെ അഭാവത്തിൽ ബാലികയ്ക്ക് വീട്ടിൽ അസൗകര്യമുണ്ടാകുമെന്നു കണ്ട് അവളെ കന്യാഗുരുകുലത്തിൽ പ്രവേശിപ്പിച്ചു. പന്ത്രണ്ട് വർഷത്തേക്ക് ജ്ഞാനവതിയുടെ ജീവിതത്തിനു വ്യവസ്ഥയുണ്ടായി. ഗുരുകുലത്തിൽ ഇടയ്ക്ക് അവധിയനുവദിച്ചിരുന്നെങ്കിലും പ്രൊഫസർ മകളെ കുസംസ്ക്കാരത്തിൽ നിന്ന് രക്ഷപ്പെടുത്തണമെന്ന ഉദ്ദേശ്യത്താൽ ആശ്രമത്തിനു പുറത്ത് കൊണ്ടു വരുമായിരുന്നില്ല.

ജ്ഞാനവതി ഗുരുകുലത്തിൽ പന്ത്രണ്ട് വർഷത്തെ പഠനം പൂർത്തിയാക്കി. അവൾ സംസ്കൃതത്തിലും വൈദിക സാഹിത്യത്തിലും യഥേഷ്ടം ജ്ഞാനമാർജ്ജിച്ചു. അവൾക്ക് 'മഹാഭാഷ്യ'വും 'നിരുക്ത'വും വ്യാഖ്യാനിക്കാൻ കഴിയുമായിരുന്നു. ഗുരുകുലത്തിലെ കർക്കശ ജീവിതം കാരണം അവളുടെ ശരീരം ദുർബലവും ശുഷ്കവുമായിത്തീർന്നു. എങ്കിലും അവൾ ആരോഗ്യവതിയായിരുന്നു.

ജ്ഞാനവതി ഗുരുകുലത്തിൽ നിന്നു മടങ്ങി വന്നിട്ട് രണ്ടു മാസം കഴിഞ്ഞു. ബോഡിങ്ങിനടുത്ത് തന്നെ അവളുടെ അച്ഛനു താമസിക്കാൻ കെട്ടിടം പണിയിച്ചിരുന്നു. ആ കെട്ടിടത്തിൽ മൂന്നു മുറികളുണ്ടായിരുന്നു. ഒരു മുറിയിൽ പുസ്തകങ്ങൾ നിറച്ച അലമാരകളും സ്കൂൾ കാര്യങ്ങൾ നടത്താനുള്ള ഓഫീസ് സംവിധാനവും. ഒരു മുറിയിൽ അച്ഛനു കിടന്നുറങ്ങാൻ തടിക്കട്ടിലിട്ടിരുന്നു. ജ്ഞാനവതിക്കു കിടക്കാൻ അടുത്ത മുറിയിൽ പൊക്കം കുറഞ്ഞ ഒരു തടിക്കട്ടിലിട്ടു. പ്രൊഫസറുടെ വേലക്കാരനായ മോത്തീറാം അടുക്കളയിലോ വരാന്തയിലോ കിടന്നുറങ്ങും. കുട്ടിക്കാലം മുതലേ പ്രൊഫസറുടെ കൂടെയായതിനാൽ മോത്തീറാമിന് അക്ഷരം പഠിക്കാൻ സാധിച്ചു. അവൻ രാമായണവും മഹാഭാരതവും മറ്റു ചില പുസ്തകങ്ങളും വായിച്ചു കഴിഞ്ഞു. കൂടാതെ കമല എന്നൊരു പശുവുമുണ്ടായിരുന്നു. കമലയ്ക്ക് ധാരാളം പാലുണ്ടായിരുന്നു. ഉടമസ്ഥനും വേലക്കാരനും യഥേഷ്ടം പാൽ കുടിക്കുമായിരുന്നു.

കമല പ്രസവിച്ച് ഒരു വർഷം കഴിഞ്ഞപ്പോഴാണ് ജ്ഞാനവതി അവിടെ താമസിക്കാനെത്തിയത്. കമലയുടെ പാൽ കുറഞ്ഞുതുടങ്ങി. ജ്ഞാനവതിയുടെ ദുർബലശരീരം പുഷ്ടിപ്പെടട്ടെ എന്നു വിചാരിച്ച് ദിവസവും പുറത്തു നിന്ന് ഓരോ സേർ പാൽ വാങ്ങാനേർപ്പാടു ചെയ്തു.

ജ്ഞാനവതിക്ക് പാൽ കുടിക്കുന്നതിനേക്കാൾ കൂടുതൽ സന്തോഷം കമലയെ പരിചരിക്കുന്നതിലൂടെ ലഭിച്ചിരുന്നു. കമല ആ വീട്ടിൽ എപ്പോഴും പുരുഷന്മാരെ മാത്രമേ കണ്ടിട്ടുള്ളൂ. സ്വവർഗ്ഗത്തിൽപ്പെട്ട യുവതിയായ ജ്ഞാനവതിയെ കണ്ട് പുളകിതയായി. പശു നീണ്ട കണ്ണുകളുയർത്തി ജ്ഞാനവതിയെ നോക്കുകയും സ്നേഹാർദ്രമായ സ്വരത്തിൽ അമറി വിളിക്കുകയും ചെയ്യുമായിരുന്നു. ജ്ഞാനവതി കമലയുടെ സ്നിഗ്ധ കോമളമായ, രോമനിബിഡമായ ദേഹത്ത് കയ്യോടിക്കുന്നതിലും, അതിന്റെ കഴുത്തിനടിയിൽ തലോടുന്നതിലും സുഖം കണ്ടെത്തി. അവൾ മോത്തീറാമിന്റെ സഹായത്തോടെ പശുവിനെ കറക്കാൻ പഠിച്ചു. മോത്തീറാം വേലക്കാരനായിരുന്നെങ്കിലും യുവാവായ പുരുഷനായിരുന്നു. അവൾ ഇതുവരെ സഹകരിച്ചിരുന്ന പെൺകുട്ടികളിൽ നിന്നു വ്യത്യസ്തൻ.

ബ്രഹ്മചര്യകാലം പൂർത്തിയാക്കിയതിനാൽ നിയമപ്രകാരം ജ്ഞാനവതിക്ക് പുളിയും മുളകും തിന്നാനവകാശമുണ്ടായിരുന്നു. ഈ പദാർത്ഥങ്ങളുടെ സ്വാദ് അവൾക്കിഷ്ടപ്പെടുകയും ചെയ്തു. പ്രൊഫസറുടെ ഭക്ഷണത്തിൽ ഇത്തരം ഉത്തേജന പദാർത്ഥങ്ങൾ ഉൾപ്പെടുത്തിയിരുന്നില്ല. മോത്തീറാം തനിക്കു വേണ്ടി അവ പ്രത്യേകം ചേർക്കുമായിരുന്നു. ജ്ഞാനവതിക്കും അതിൽ താല്പര്യമുണ്ടെന്നു കണ്ട അയാൾ ഒട്ടും പിശുക്ക് കാണിക്കാതായി. മറ്റൊരാളെ സന്തോഷിപ്പിക്കുന്നതിൽ സ്വയം സന്തോഷം തോന്നുമല്ലോ.

മോത്തീറാം ചിലപ്പോൾ ആര്യസമാജ മന്ദിറിൽ താമസിക്കുന്ന പണ്ഡിറ്റ്ജിയുടെയോ സ്കൂൾ മാസ്റ്റർമാരുടെയോ പക്കൽ നിന്ന് ഒന്നോ രണ്ടോ പുസ്തകം വാങ്ങിക്കൊണ്ടു വന്ന് വായിക്കുമായിരുന്നു. 'സ്വാമി ദയാനന്ദന്റെ ജീവചരിത്രം', 'ഹനുമാന്റെ ചിരിത്രം' എന്നിവയ്ക്കു പുറമേ 'ചന്ദ്രകാന്താസന്തതി'യോ മറ്റ് സാമൂഹ്യ നോവലുകളോ കുറ്റാന്വേഷണ നോവലുകളോ അങ്ങനെ കിട്ടുമായിരുന്നു. വീട്ടിൽ ഒറ്റയ്ക്കിരിക്കുന്ന ജ്ഞാനവതിക്ക് സമയം കളയാൻ ഈ പുസ്തകങ്ങൾ വായിക്കുകയല്ലാതെ മറ്റുപായമൊന്നുമില്ലായിരുന്നു. നിരന്തരം പഥ്യമാചരിച്ച ശേഷം, വൈദ്യൻ നിഷേധിച്ച എരിവും പുളിയുമുള്ള ഭക്ഷണം കഴിക്കുമ്പോഴുണ്ടാകുന്ന സന്തോഷം ഈ പുസ്തകങ്ങൾ വായിക്കുമ്പോൾ അവൾക്ക് ലഭിക്കുമായിരുന്നു.

പ്രൊഫസർ ആറ് വയസ്സുള്ള കുട്ടിയെ ഗുരുകുലത്തിലയച്ചപ്പോൾ അവൾ 'നമസ്തേ' പറയുന്ന, ഗായത്രിമന്ത്രം ചൊല്ലുന്ന ഒരു പാവ മാത്രമായിരുന്നു. ഗുരുകുലത്തിൽ പതിനെട്ടു വയസ്സ് പൂർത്തിയാക്കി തിരിച്ചെത്തിയ ജ്ഞാനവതി അദ്ദേഹത്തിന്റെ മകളാണെങ്കിലും യൗവനയുക്തയായിരുന്നു. പതിനെട്ടു വർഷം മുമ്പ് ബ്രഹ്മവ്രതൻ കോളേജിൽ പഠിക്കുന്ന കാലത്ത് ജ്ഞാനവതിയുടെ അമ്മ യൗവനയുക്തയായിരുന്നു. അവളുടെ മുമ്പിൽ പരാജയപ്പെട്ടതു കാരണമാണ് അദ്ദേഹം പന്ത്രണ്ടു വർഷത്തെ ബ്രഹ്മചര്യാവ്രതം അനുഷ്ഠിച്ചത്.

ജ്ഞാനവതിയെ കാണുമ്പോൾ പ്രൊഫസറുടെ മനസ്സിൽ അവളുടെ അമ്മയുടെ ഓർമ്മയുദിക്കും. മകൾ ആകൃതിയിലും നിറത്തിലും അമ്മ യേപ്പോലെയായിരുന്നു. പക്ഷെ, പെരുമാറ്റത്തിൽ വ്യത്യാസമുണ്ട്. അമ്മ സങ്കോചമുള്ളവൾ, ഭീരുവായ ഗ്രാമ വധു. മകൾ പഠിത്തത്തിന്റെ കരു ത്തുള്ളവൾ, ഉഗ്രസ്വഭാവക്കാരി. സ്ത്രീകളുമായി അടുത്തിടപഴകാത്ത പ്രൊഫസർക്ക് ജ്ഞാനവതിയുടെ മുമ്പിലും സങ്കോചമനുഭവപ്പെടും. അവളെ നേരേ നോക്കാതെ ഒഴിഞ്ഞുമാറും.

കഴിയുന്നിടത്തോളം സ്ത്രീ സമ്പർക്കം ഒഴിവാക്കുക, സ്ത്രീ സമ്പർക്കത്തിന് അവസരമുണ്ടായാൽ അവരെ അമ്മ എന്നോ സഹോദ രിയെന്നോ സംബോധന ചെയ്യുക – ഇതായിരുന്നു പ്രൊഫസറുടെ ബ്രഹ്മ ചര്യവ്രതത്തിന്റെ മാർഗ്ഗം. അദ്ദേഹത്തിന് മുപ്പത്തെട്ടു വയസ്സേ പ്രായമു ള്ളു. ജ്ഞാനവതിയെ അമ്മയെന്നോ സഹോദരിയെന്നോ വിളിക്കാൻ പറ്റുകയില്ല. മകളെന്നു വിളിച്ചാൽ താൻ പെട്ടെന്നു വയസ്സനായെന്ന തോന്നലുണ്ടാകും. ചിട്ടതെറ്റിക്കാതെ കഴിഞ്ഞതിനാൽ അദ്ദേഹത്തിന്റെ തലയിലെ ഒരു മുടി പോലും നരച്ചിട്ടില്ല.

പൂർണ്ണ യുവതിയായ മകൾ ഗുരുകുലത്തിൽ നിന്നു വന്നപ്പോൾ അദ്ദേ ഹത്തിന്റെ സ്നേഹിതന്മാർ അവളുടെ വിവാഹക്കാര്യത്തിലേക്ക് ശ്രദ്ധ ക്ഷണിച്ചു. പ്രൊഫസർ മകൾക്കു പറ്റിയ വരനെ അന്വേഷിച്ചു തുടങ്ങി. ഗുരുകുലത്തിൽ പഠനം പൂർത്തിയാക്കിയ ചില വിദ്യാർത്ഥികളെക്കുറിച്ചും യോഗ്യരായ ചില അധ്യാപകരെക്കുറിച്ചും ആലോചിച്ചു. വിഷയാസക്തി ഇല്ലാത്ത, ഗാർഹസ്ഥ്യ ജീവിതവുമായി ബന്ധമില്ലാത്ത യുവതിയായ മകളോട് അവളുടെ വിവാഹക്കാര്യം ചർച്ച ചെയ്യാൻ അദ്ദേഹത്തിനു ധൈര്യമുണ്ടായില്ല.

ജ്ഞാനവതിയെക്കൊണ്ട് ബ്രഹ്മവ്രതമനുഷ്ഠിപ്പിക്കുകയും വേദ ജ്ഞാനം പ്രചരിപ്പിക്കാൻ നിയോഗിക്കുകയും ചെയ്താലോ എന്നും അദ്ദേഹം ആലോചിച്ചു. ജ്ഞാനവതിക്കു പകരം ഒരു മകൻ ജനിച്ചിരു ന്നെങ്കിൽ ഈ പ്രശ്നം ഉദിക്കുമായിരുന്നില്ലെന്നും വിചാരിച്ചു.

കൂടെക്കൂടെ സ്ത്രീ ചിന്ത വരുന്നതു കാരണം പ്രൊഫസർക്ക് തന്നോ ടുതന്നെ ക്രോധമുണ്ടായി. അദ്ദേഹം തന്റെ മനസ്സിനെ സമാധാനിപ്പിച്ചു – ദുർവിചാരം അടക്കുന്നതാണ് പുരുഷാർത്ഥം. സ്ത്രീ ചിന്ത ആസ ക്തിയാണ്. അത് ജ്ഞാനത്തിന്റെ പരമശത്രുവാണ്.ലാഹോറിൽ ഞായ റാഴ്ച ഉച്ചക്ക് 'വേദ പ്രചാരസഭ' യുടെ സമ്മേളനം നടക്കുന്നു. പ്രൊഫ സർക്ക് അവിടെ പോകേണ്ടത് അത്യാവശ്യമായിരുന്നു. അദ്ദേഹം രാവിലെ വണ്ടിയിൽ ലാഹോറിനു പോയി.

* * * *

ഉച്ച സമയമായിരുന്നു. മോത്തീറാം സാധനങ്ങൾ വാങ്ങാൻ ചന്തയിൽ പോയി. ജ്ഞാനവതി കട്ടിലിൽ കിടന്ന് ഏതോ പുസ്തകം വായിക്കുക യായിരുന്നു. വീടിന്റെ പിൻവശത്ത് പശു ഉറക്കെ അമറുന്ന ശബ്ദം കേട്ടു.

തുടരെത്തുടരെ മോത്തീറാമിനോട് ദേഷ്യവും തോന്നി – പരമദുഷ്ടൻ! പശുവിന് വയ്ക്കോൽ കൊടുത്തുകാണുകയില്ല.

ജ്ഞാനവതി എഴുന്നേറ്റ് ഒരു കുട്ട വയ്ക്കോൽ പശുവിന്റെ മുമ്പിൽ കൊണ്ടുവച്ചു. കമല വയ്ക്കോൽ നോക്കിയതേയില്ല. കൂടുതൽ വ്യാകുലതയോടെ അമറാൻ തുടങ്ങി.

ജ്ഞാനവതി ഉത്കണ്ഠയോടെ പശുവിനെ നോക്കി. അവൾ ഒരു തൊട്ടി വെള്ളം കൊണ്ടു ചെന്നു കൊടുത്തു.

കമല വെള്ളം ശ്രദ്ധിച്ചില്ല; ശക്തിയായി തല കുലുക്കി അമറാൻ തുടങ്ങി. പശു വ്യാകുലതയോടെ കെട്ടിയിരുന്ന കുറ്റിക്ക് ചുറ്റും വട്ടം കറങ്ങാൻ തുടങ്ങി. അത് കയറ് പൊട്ടിക്കാൻ ശ്രമിച്ചു. ജ്ഞാനവതി പശുവിന്റെ പ്രയാസം കണ്ട് ദുഃഖത്തോടെ അതിനെ തലോടിക്കൊണ്ടിരുന്നു.

മോത്തീറാം മടങ്ങി വന്നു. ജ്ഞാനവതി ദുഃഖ സ്വരത്തിൽ കമലയുടെ അവസ്ഥ വിവരിച്ചു കേൾപ്പിച്ചു. പശു അപ്പോഴും കയറുപൊട്ടിക്കാൻ നോക്കുകയായിരുന്നു. മോത്തീറാം പശുവിനെ നോക്കി അലക്ഷ്യമായി പറഞ്ഞു. "പശുവിനെ ചേർപ്പിക്കണം...... ഒരു രൂപ തരൂ."

"എവിടെ?" ജ്ഞാനവതി ചോദിച്ചു. "മൃഗാശുപത്രിയിലോ?"

"മൂരിക്കാളയുടെയടുത്ത് കൊണ്ടുപോകണം." മോത്തീറാം ജ്ഞാനവതിയുടെ അജ്ഞതയോർത്ത് ചിരിച്ചു.

"അയ്യോ അതെന്തിനാ?" ജ്ഞാനവതി ആശ്ചര്യപ്പെട്ടു.

ഈ പ്രശ്നം ഗുരുകുലത്തിൽ ഒരിക്കലും അവളുടെ മുമ്പിൽ വന്നുപെട്ടിട്ടില്ല. ഒരു പുസ്തകത്തിലും അതിനെക്കുറിച്ച് വായിച്ചിട്ടുമില്ല.

"രൂപ നൽകൂ."

രൂപ എന്തിനാണെന്ന് അവൾ ചോദിച്ചു.

"കാളയുടെ ഉടമസ്ഥനു കൊടുക്കാൻ."

"എന്തിന്?"

"പശുവിന് ഗർഭമുണ്ടാകും."

"ഗർഭമുണ്ടാകുന്നതെങ്ങനെ?" ജ്ഞാനവതി അറിയാൻ ആഗ്രഹം പ്രകടിപ്പിച്ചു.

"തിരികെ വന്നിട്ട് പറഞ്ഞുതരാം."

ജ്ഞാനവതി അച്ഛന്റെ അലമാരിയിൽ നിന്നു അഞ്ച് രൂപ നോട്ട് എടുത്തു കൊടുത്തു. മോത്തീറാം പശുവിനെ നടത്തിക്കൊണ്ടു പോയി.

ജ്ഞാനവതി ആകാംക്ഷയോടെ ചിലപ്പോൾ മുറികളിൽ ചുറ്റിക്കറങ്ങും, ചിലപ്പോൾ കട്ടിലിൽ കിടക്കും. പശുവിന്റെ അസുഖത്തെപ്പറ്റിയുള്ള ചിന്ത കാരണം അവളുടെ മനസ്സിന്റെ ഭാരം വർദ്ധിച്ചു.

സന്ധ്യയ്ക്ക് മോത്തീറാം പശുവിനെ തിരികെ കൊണ്ടു വന്നു. കമല വളരെ ശാന്തയായിരുന്നു.

കമലയെ കണ്ടയുടൻ ജ്ഞാനവതി ചോദിച്ചു "എന്തായിരുന്നു കുഴപ്പം?"

മോത്തീറാം പുഞ്ചിരിച്ചു. "അറിഞ്ഞുകൂടെ? പശുവിന് മൂരിക്കാളയു ടെയടുത്ത് പോകണമായിരുന്നു."

"അയ്യോ!" കണ്ണ് വിടർത്തി, നെടുവീർപ്പിട്ടുകൊണ്ട് ജ്ഞാനവതി ചോദിച്ചു "മൂരിക്കാള പാവം കമലയെ കുത്തിയോ? എന്താണുണ്ടായത്? സത്യം പറയൂ."

അതിനു മറുപടി പറയാതെ ഒഴിഞ്ഞു മാറാമെന്നു വിചാരിച്ച് മോത്തീറാം അടുക്കളയിലേക്കു നടന്നു. പക്ഷെ, ജ്ഞാനവതി അറിയ ണമെന്ന് ശാഠ്യം പിടിച്ചു. ഈ ശാഠ്യം മോത്തീറാമിൽ എന്തൊക്കെയോ ഇളക്കങ്ങളുണ്ടാക്കി. അയാളുടെ കണ്ണുകളിൽ അരുണിമ പരന്നു, നാക്ക് കുഴഞ്ഞു.

അയാൾ പറഞ്ഞു "അത് ......ആണും പെണ്ണും ചെയ്യുന്നത്......"

ജ്ഞാനവതിക്ക് കുതൂഹലം വർദ്ധിച്ചു "എങ്ങനെ? എന്തു ചെയ്യും?"

മോത്തീറാം അശ്ലീലം പറഞ്ഞു. ജ്ഞാനവതിക്ക് കാര്യം മനസ്സിലായി. ദേഹം വിയർത്തു - അവൾ തുണിത്തുമ്പ് കടിച്ചു കൊണ്ടു പറഞ്ഞു "ഛി..... പാവം പശു. ഇത് മഹാ ചീത്ത കാര്യമല്ലേ?"

മോത്തീറാമിന് ആത്മനിയന്ത്രണം നഷ്ടപ്പെട്ടു. അയാൾ ജ്ഞാനവ തിയുടെ കൈത്തണ്ടയിൽ പിടിച്ചുകൊണ്ടു പറഞ്ഞു "വരൂ, ഞാൻ പറ ഞ്ഞുതരാം."

ഇങ്ങനെ പിടിക്കുന്നതിൽ അവൾ എതിർപ്പ് പ്രകടിപ്പിച്ചു, പക്ഷെ കോപം പ്രകടിപ്പിച്ചില്ല. ആ എതിർപ്പ് മോത്തീറാമിന്റെ കരുത്തിന്റെ ഉന്മാദം വർദ്ധിപ്പിക്കുന്ന തരത്തിലുള്ളതായിരുന്നു.

പിടിക്കപ്പെട്ടപ്പോൾ ജ്ഞാനവതി മോത്തീറാമിനോടടുത്തു നിന്നു കൊണ്ട് ഇടറിയ സ്വരത്തിൽ പറഞ്ഞു "വേണ്ട. ഇതു ചീത്തക്കാര്യമാണ്."

മോത്തീറാം അപേക്ഷാസ്വരത്തിൽ പറഞ്ഞു "ഒരു തവണ നോക്ക്. ചീത്തയാണോന്ന് നോക്ക്. ശ്രീരാമനും സീതയും ശ്രീകൃഷ്ണനുമെല്ലാം ഇങ്ങനെ ചെയ്യാറുണ്ട്."

ജ്ഞാനവതി അച്ഛനെ പേടിയാണെന്നു പറഞ്ഞു. മോത്തീറാം പറഞ്ഞു "അദ്ദേഹം ലാഹോറിൽ പോയിരിക്കുകയല്ലേ. നാളെയേ വരി കയുള്ളൂ."

മോത്തീറാം സമ്മതിക്കുകയില്ലെന്ന് ജ്ഞാനവതിക്കു മനസ്സിലായി അവൾക്കാണെങ്കിൽ അയാളെ തടയാനും കഴിയുന്നില്ല. തല ചുറ്റുന്ന തിനാൽ അവളുടെ എതിർപ്പ് അയഞ്ഞു. പാപ ഭീതിക്ക് മനസ്സ് ഉത്തരം കണ്ടെത്തി - അവളുടെ ബ്രഹ്മചര്യത്തിന്റെ പ്രായം കഴിഞ്ഞു. ഋഷിമാ രുടെ യുഗത്തിലും, കന്യക ഭർത്താവിനെ സ്വയം വരിക്കുന്ന ഏർപ്പാടു ണ്ടായിരുന്നു....... ബ്രഹ്മചര്യേണ തപസാ കന്യാ വിന്ദതേ യുവാനം പതിം.

മോത്തീറാമിന്റെ കരുത്തിനു മുമ്പിൽ മധുരമായ പരാജയം സ്വീകരിക്കുന്നതിനു വേണ്ടി, ജ്ഞാനവതി മോത്തീറാമിന്റെ ചഞ്ചലമായ കൈകളെ തന്റെ ശിഥില കരങ്ങളാൽ തടഞ്ഞുകൊണ്ട് പറഞ്ഞു "വേഗം വിവാഹമന്ത്രം ചൊല്ലൂ. ഓം വിഷ്ണൂർ യോനി കല്പവതു ത്വഷ്ടാ.........."

അവർ രണ്ടുപേരും പാചകത്തിന്റെയും ഭക്ഷണത്തിന്റെയും കാര്യം മറന്നു.

വീടിന്റെ വാതിൽ അടയ്ക്കുന്ന കാര്യവും മറന്നു.

* * * *

പ്രൊഫസർ ഉച്ചമുതൽ നാലുമണിവരെ ലാഹോറിൽ സമ്മേളനത്തിൽ പങ്കുകൊണ്ടു. യുവതിയായ മകൾ വീട്ടിൽ ഒറ്റയ്ക്കാണെന്ന ചിന്ത അദ്ദേഹത്തെ പെട്ടെന്നു വീട്ടിലേക്കു മടങ്ങാൻ പ്രേരിപ്പിച്ചു. അദ്ദേഹം സന്ധ്യയ്ക്കുള്ള വണ്ടിയിൽ മടങ്ങി.

രാത്രി ഒൻപതു മണിക്ക് സ്റ്റേഷനിലിറങ്ങി. കടലാസ് കെട്ട് കക്ഷത്തിലിടുക്കി വടികുത്തി വയൽ വരമ്പിലൂടെ വീട്ടിലേക്ക് നടന്നു.

ബ്രഹ്മവ്രതൻ വീട്ടിലിരിക്കുന്ന യുവതിയായ മകളുടെ ഭാവിയെക്കുറിച്ച് ചിന്തിച്ചുകൊണ്ട് നടന്നു – അവൾ ഈ പ്രായത്തിൽത്തന്നെ വേദപ്രചാരമാരംഭിച്ചാലോ? എന്നാൽ അവൾ സമ്മേളന വേദിയിൽ നിന്ന് ബ്രഹ്മചര്യമുപദേശിക്കുമ്പോൾ വിലാസലോലുപരായ ആളുകൾ അവളെ അടിമുടി നോക്കുകയില്ലേ? അവളുടെ ഉയർന്ന മാറിടത്തിൽ നോട്ടമയക്കുകയില്ലേ? സ്ത്രീകളുടെയിടയിൽ മാത്രം വേദപ്രചരണം നടത്താനിറങ്ങിയാലും യുവാക്കളായ പുരുഷന്മാരുമായി സംസർഗ്ഗത്തിൽ ഏർപ്പെടേണ്ടി വരികയില്ലേ ? ഭോഗലാലസയും വിഷയാസക്തിയും ബാധിക്കാതിരിക്കുന്നതിനാൽ ഇതുവരെ അവളുടെ ബ്രഹ്മചര്യം സുരക്ഷിതമാണ്. അതിൽ നിന്നു രക്ഷനേടണമെങ്കിൽ വ്യക്തി സ്വയം ബലമാർജ്ജിക്കണം. ഈ ബലം നിരന്തരം സംയമനം ശീലിക്കുന്നതിലൂടെ ലഭ്യമാകും. ഞാൻ എത്ര പരിശീലനത്തിലൂടെയാണ് ഈ ബലമാർജ്ജിച്ചത്. ജീവിതത്തിൽ എത്ര പരീക്ഷകൾ നേരിടേണ്ടി വന്നു.......

ബ്രഹ്മചര്യ വ്രതം എത്ര കഠിനമാണ്. അതാലോചിച്ചപ്പോൾ തന്റെ ഇരുപത്തൊന്നാം വയസ്സിൽ കാലിടറിയ കാര്യം ഓർമ്മ വന്നു. അതിന്റെ ഫലമാണീ പെൺകുട്ടി. അതിനു ശേഷം എത്ര കർക്കശമായി ആസക്തി നിയന്ത്രിച്ചു.

ജ്ഞാനവതി ഇന്ന് എങ്ങനെയിരിക്കുന്നോ അതുപോലെയായിരുന്നു അന്ന് അവളുടെ അമ്മ. അവൾ കാമാസക്തി കരകവിഞ്ഞൊഴുകുന്ന നദിയായിരുന്നു. അശ്വിനമാസത്തിലെ ഇതുപോലെ നിലാവുള്ള ഒരു രാത്രിയിൽ, വീടിന്റെ മട്ടുപ്പാവിൽ............... ജ്ഞാനവതിക്ക് ലാജോയെക്കാൾ അല്പം ഉയരക്കൂടുതലുണ്ട്. ലാജോ കുനിഞ്ഞു നടന്നു, ഇവൾ തലയുയർത്തിപ്പിടിക്കും. ഇവളുടെ മാറിടം അവളുടേതിനെക്കാൾ.......

പ്രൊഫസറുടെ ചെരിപ്പ് ഒരു കുറ്റിച്ചെടിയിൽ തട്ടി; അദ്ദേഹം വീഴാതെ കഷ്ടിച്ച് രക്ഷപ്പെട്ടു. അപ്പോൾ കുളക്കോഴി തീക്ഷ്ണ സ്വരത്തിൽ അദ്ദേഹത്തിനു മുന്നറിയിപ്പ് നൽകി. തന്റെ രക്ത സഞ്ചാരം വർദ്ധിച്ചതും ശരീരം ഉത്തേജിതമായതും പ്രൊഫസർക്കനുഭവപ്പെട്ടു. അദ്ദേഹം പ്രാണായാമത്താൽ ശ്വാസം നിയന്ത്രിച്ച് ശരീരാവേഗം ശാന്തമാക്കി. ഗായത്രിമന്ത്രം ചൊല്ലി.സ്വയം ശകാരിച്ചു. അവൾ നിന്റെ മകളാണ്. ലോകത്തുള്ള സർവ യുവതികളും നിന്റെ മക്കളോ സഹോദരിമാരോ അമ്മമാരോ ആണ്. ബ്രഹ്മചര്യം പാലിക്കുക എത്ര കഠിനമാണെന്ന് വീണ്ടും ഓർത്തു. ബ്രഹ്മചര്യമെന്ന അമൂല്യ രത്നം മനുഷ്യനിൽ നിന്നപഹരിക്കാൻ എത്ര ദുഷ്ട ചിന്തകളാണ് ഒരുങ്ങിപ്പുറപ്പെടുന്നത്! പ്രൊഫസർ വീണ്ടും തനിക്കു മുന്നറിയിപ്പ് നൽകി – സ്ത്രീ ശരീരത്തെക്കുറിച്ചുള്ള ചിന്ത മനസ്സിലുദിക്കാൻ പാടില്ല. മനസ്സിനെ ശാന്തമാക്കാൻ വേണ്ടി അദ്ദേഹം നിരന്തരം ഗായത്രിമന്ത്രം ചൊല്ലിക്കൊണ്ടു നടന്നു.

വീടിന്റെ വാതിൽ തുറന്നു കിടക്കുന്നത് കണ്ട് പ്രൊഫസർക്ക് മകളുടെയും ജോലിക്കാരന്റെയും ശ്രദ്ധയില്ലായ്മയിൽ കോപമുണ്ടായി. വീട്ടിലെങ്ങും വെളിച്ചവുമില്ല. എന്താണിത്......? വീട്ടിലാരുമില്ലേ?

പ്രൊഫസർ ആരെയും വിളിക്കാതെ അകത്ത് ചെന്ന് തന്റെ മുറി കടന്ന് ജ്ഞാനവതിയുടെ മുറിയുടെ വാതിൽക്കലെത്തി വിളിക്കാൻ തുടങ്ങുമ്പോൾ മകൾ കട്ടിലിൽ വേലക്കാരന്റെ കൂടെ കിടക്കുന്നത് കണ്ടു. കാലൊച്ച കേട്ട് എഴുന്നേറ്റ മോത്തീറാമിനെ അദ്ദേഹം കയ്യിലിരുന്ന വടി കൊണ്ട് അടിച്ചു. അയാൾ അടികൊണ്ട് മുറ്റത്തിറങ്ങി ഓടി. പ്രൊഫസർ വടി കൊണ്ട് മകളെ അടിച്ചു. ദേഹത്ത് അടി കൊള്ളാതിരിക്കാൻ വേണ്ടി അവൾ കൈകളുയർത്തി.

പ്രൊഫസർ വടി താഴെ ഇട്ടു. അഴിഞ്ഞുലഞ്ഞ വസ്ത്രങ്ങളോടെ കട്ടിലിൽ കിടന്ന ജ്ഞാനവതിയെ അടിക്കാനും ഇടിക്കാനും തുടങ്ങി. അദ്ദേഹത്തിന്റെ കൈകൾ അവളുടെ ദേഹത്ത് പലഭാഗത്തും കൊണ്ടു. അവളുടെ ദേഹസ്പർശം അദ്ദേഹത്തിന്റെ കൈകളെ ഉത്തേജിപ്പിച്ചുകൊണ്ടിരുന്നു. അല്പം മുമ്പ് നിലാവിൽ നടന്നു വരുമ്പോൾ ഇവളുടെ ഈ മാറിടത്തെ ലാജോയുടെ മാറിടവുമായി താരതമ്യപ്പെടുത്തിയത് ഓർമ്മ വന്നു. ക്രോധം കൊണ്ടു മങ്ങിയ മസ്തിഷ്ക്കത്തിൽ പതിനെട്ടു വർഷം മുമ്പുള്ള ചിത്രം തെളിഞ്ഞു വന്നു. അദ്ദേഹത്തിന്റെ കൈകൾ ജ്ഞാനവതിയുടെ ശരീരത്ത് അടിക്കുന്നതിനുപകരം തടവാനും പിടിക്കാനും താങ്ങാനും തുടങ്ങി.

ജ്ഞാനവതി അച്ഛന്റെ അടി നിശ്ശബ്ദം സഹിച്ചു. എന്നാൽ പിന്നീട് അദ്ദേഹത്തിന്റെ നിയന്ത്രണം വിട്ട കൈകളെ തടയാൻ ശ്രമിച്ചു. അവൾ ചോദിച്ചു. "അച്ഛാ, എന്താണിത്?"

പ്രൊഫസർ മൂഢനായിക്കഴിഞ്ഞു. ജ്ഞാനവതി വിളിച്ചു കൂവരുതെന്ന് വിചാരിച്ചു അവളുടെ വായ് പൊത്തിപ്പിടിച്ച് അവളെ വശത്താക്കാൻ

ശ്രമിച്ചു. പക്ഷെ ജ്ഞാനവതി പിടിവിടുവിച്ച് ചാടിപ്പിടഞ്ഞെഴുന്നേറ്റു. അവൾ ചീറി "അച്ഛൻ എന്നെ വ്യഭിചരിക്കാനാഗ്രഹിക്കുന്നോ? മഹാ പാപം!"

പ്രൊഫസർ പല്ലിറുമ്മിക്കൊണ്ട് വീണ്ടും അവളെ പിടിക്കാനാഞ്ഞു. അദ്ദേഹം ഭീഷണിയുടെ സ്വരത്തിൽ ചോദിച്ചു. "നീ പാപിയാണ്. വേല ക്കാരന്റെ കൂടെ വ്യഭിചരിക്കുകയല്ലായിരുന്നോ?"

ജ്ഞാനവതി രണ്ടു കൈകൊണ്ടും പ്രൊഫസറെ തള്ളിമാറ്റി, നിർഭയ സ്വരത്തിൽ മറുപടി പറഞ്ഞു "അല്ല. ഞാൻ ബ്രഹ്മചര്യത്തിലൂടെ യുവാ വായ പുരുഷനെ വരിച്ചു. ഞാൻ ഗർഭാധാന മന്ത്രം ചൊല്ലി."

പ്രൊഫസർ സ്തംഭിച്ചു നിന്നു. അദ്ദേഹം ഒരു നിമിഷം മൂകനായി അവളെ നോക്കി നിന്നു. പിന്നെ പോരിൽ തോറ്റ മൂരിക്കാളയെപ്പോലെ ഒന്നും മിണ്ടാതെ കാലുകൾ നീട്ടിവച്ച് വീടിനു പുറത്തിറങ്ങി.

പാലൊളിച്ചന്ദ്രൻ പടിഞ്ഞാറോട്ടു നീങ്ങി. പ്രൊഫസർ മൂന്നുമണി ക്കൂറായി വീടിനു ചുറ്റും നടക്കുകയാണ്. ആത്മനിന്ദ കൊണ്ട് പുകയു കയാണ്. ഇഷ്ടികയോ കല്ലോ വച്ച് തല തല്ലിപ്പൊട്ടിച്ചാലോ എന്നു ചിന്തിച്ചു. ജീവിതകാലം മുഴുവൻ അനുഷ്ഠിച്ച വ്രതവും സാധനയും ഒരു നിമിഷം കൊണ്ടെങ്ങനെ നഷ്ടമായി? ഹീനവും തിരസ്കൃതവു മായ ഈ ജീവിതം കൊണ്ട് എന്തു പ്രയോജനം? സമൂഹത്തിന്റെ മുന്നിൽ, ലോകത്തിന്റെ മുന്നിൽ മുഖം കാണിക്കുന്നതെങ്ങനെ? ആത്മഹത്യ യല്ലാതെ മറ്റൊരുപായവുമില്ല.

പ്രൊഫസർ തല കുനിച്ച് ബിയാസ് നദിയിലെ പാലത്തിലേക്ക് നടന്നു. പാലത്തിൽ നിന്നു വെള്ളത്തിലെടുത്തു ചാടി എല്ലാമവസാനി പ്പിക്കാം.

പ്രൊഫസർ തന്റെ ആത്മാവിന്റെ സദ്ഗതിക്കു വേണ്ടി മരണസമ യത്ത് മനസ്സ് ശാന്തവും പവിത്രവുമായിരിക്കാൻ വേണ്ടി "ഓം" ശബ്ദവും ഗായത്രി മന്ത്രവും ചൊല്ലിക്കൊണ്ടിരുന്നു. പുനർജന്മത്തിൽ താൻ പൂർണ്ണ ബ്രഹ്മചാരിയായിത്തീരണമെന്ന് അദ്ദേഹം പ്രാർത്ഥിച്ചു.

പ്രൊഫസർ പാലത്തിലെത്തിയപ്പോൾ കുളക്കോഴി വീണ്ടും തീക്ഷ്ണ സ്വരത്തിൽ ശബ്ദമുണ്ടാക്കി. പ്രൊഫസറുടെ ഉദ്വേഗം ശാന്തമായി. ആലോചിച്ചു – ഭഗവാൻ ഇപ്പോൾ എന്തു മുന്നറിയിപ്പാണോ തരുന്നത്? പെട്ടെന്ന് അദ്ദേഹത്തിന് ഋഷിവചനം ഓർമ്മ വന്നു.

"അസൂര്യാനാം തേ ലോകാ അന്ധേന തമസാവൃതാ
താംസ്തേ പ്രീത്യാഭിഗച്ഛന്തി യേകേച ആത്മഹനോ ജനാ:"

(ആത്മഹത്യ ചെയ്യുന്നവർ സൂര്യപ്രകാശമില്ലാത്ത ശൂന്യ നരകത്തി ലേത്തിച്ചേരും)

പ്രൊഫസർ ചിന്തിച്ചു – പാപത്തെ പാപം കൊണ്ട് കഴുകിക്കളയാ നൊക്കുകയില്ല. പ്രായശ്ചിത്തവും തപസ്സും കൊണ്ടു മാത്രമേ പാപ മില്ലാതാക്കാൻ കഴിയൂ. ക്ഷണനേരത്തെ ഭ്രമം മൂലം വഴിവിട്ടുപോയതിന്റെ

പേരിൽ ജീവിതത്തിന്റെ ലക്ഷ്യം, പരമാത്മാവിന്റെ കാര്യം എന്തിനുപേക്ഷിക്കണം ? സ്ത്രീസംഗം കർത്തവ്യത്തിന്റെ ശത്രുവാണ്. പരിതസ്ഥിതിയുടെ ദോഷം കൊണ്ട് അങ്ങനെ സംഭവിച്ചു. ഞാൻ നാളെത്തന്നെ പൂർണ്ണ സന്ന്യാസം സ്വീകരിക്കും.

പ്രൊഫസർ വീട്ടിലേക്ക് മടങ്ങി. തണുത്ത വെള്ളത്തിൽ കുളിച്ചു. ഉറങ്ങിക്കിടന്ന ജ്ഞാനവതിയെ വിളിച്ചുണർത്തി കുളിക്കാൻ പറഞ്ഞു. പിന്നെ ഹോമം നടത്തി. ഹോമാഗ്നിക്കു മുമ്പിലിരുന്ന ജ്ഞാനവതിയെ ഉപദേശിച്ചു "ഇന്നലെ നീ സംയമനം വിട്ട് പാപം ചെയ്തു. കന്യകയുടെ വിവാഹം മാതാപിതാക്കളുടെ അനുമതിയോടെ നടന്നാലെ അവൾക്ക് ഗൃഹസ്ഥന്റെ അവകാശം കിട്ടുകയുള്ളൂ. ആ തെററിനു ഞാൻ നിന്നെ ശിക്ഷിക്കുകയായിരുന്നു. ഞാനിന്നു സന്ന്യാസം സ്വീകരിക്കും. എല്ലാവരും യഥാവിധി ആശ്രമ ധർമ്മം പാലിക്കണം. ഒരു യോഗ്യനായ വരനുമായി നിന്റെ വിവാഹം നടത്തിത്തരും. പാപസ്മരണ മനസ്സിനെ കലുഷിതമാക്കും. അറിയാതെ പോലും ഈ പാപത്തെക്കുറിച്ചു ചർച്ച ചെയ്യുകയില്ലെന്ന് ഈശ്വരനാമത്തിൽ സത്യം ചെയ്യണം. അല്ലെങ്കിൽ ഈ പാപത്തിന്റെ ഫലമായി നിന്റെ ജീവിതം കളങ്കമയവും ക്ലേശപൂർണ്ണവുമായിത്തീരും. ഉചിതമായ ജീവിതമാണ് ധർമ്മത്തിന്റെ ഉദ്ദേശ്യം. ധർമ്മരക്ഷയ്ക്ക് ഇതാണാവശ്യം."

# എല്ലാവരുടെയും മാനം

"ഷട്ടപ്പ് റോണീ, ഫൂൾ...!" ഉത്തര ഉറക്കെ ശകാരിച്ചു.

റോണി നിലത്തു മുട്ടുന്ന തന്റെ ചെവികളോടെ ഉത്തരയുടെ കാലിലുരുമ്മിക്കൊണ്ട് അവളുടെ സാരിയുടെ അറ്റത്ത് ഒതുങ്ങിക്കൂടി.

ഉത്തര ഉല്ലാസം തുളുമ്പുന്ന തന്റെ കണ്ണുകൾ കൊണ്ട് വ്യാസിന്റെ കണ്ണുകളിൽ ഉറ്റുനോക്കി; റോണിയുടെ ധിക്കാരത്തിനു പകരം ആദരവ് പ്രകടിപ്പിച്ചു "ഈ ഭ്രാന്തിക്ക് താങ്കളെ കാണുമ്പോൾ വലിയ ചാട്ടമാണ്."

വ്യാസ് കയ്യിൽ റൂൾത്തടി പോലെ ചുരുട്ടിപ്പിടിച്ച മാസിക സോഫായ്ക്കടുത്ത് കിടന്ന വട്ടമേശപ്പുറത്തിട്ടു. സോഫയിലിരുന്നുകൊണ്ട് അയാൾ കണ്ണിറുക്കി പറഞ്ഞു "നിങ്ങളുടെ വീട്ടുകാർക്ക് എന്നോടുള്ള മനോഭാവം ഇതിനു നന്നായറിയാം. ഞാൻ ഒളിച്ചുവരികയാണെന്നറിയാം. പട്ടി കള്ളനെ മണത്തറിയും."

ഉത്തര കണ്ണുകളാൽ സ്നേഹപൂർവം ഭർത്സിച്ചു കൊണ്ട് പറഞ്ഞു "ഓഹോ! ഒളിച്ചുവരുന്നതെന്തിനാ? നൂറുതവണ സേവ പിടിച്ചിട്ടാണ് ഇങ്ങോട്ടെഴുന്നള്ളിയത്."

സോഫയോടു ചേർത്തിട്ടിരിക്കുന്ന കസേരയിലിരുന്നു കൊണ്ട് ഉത്തര പറഞ്ഞു "ഈ ഫൂളിന് ചില പ്രത്യേക ശീലങ്ങളുണ്ട്. നടന്നുവരുന്നവർക്കു നേരെ കുരയ്ക്കും. കാറിൽ വരുന്നവരുടെ മടിയിൽ കയറി ഇരിക്കും. ബ്രെഡ്, പാൽ, പഴം മുതലായവ സൈക്കിളിൽ കൊണ്ടു വരുന്നവരെ നോക്കി മുരളും. പോസ്റ്റ്മാനെ കാണുമ്പോൾ നിർത്താതെ കുരയ്ക്കും."

"അതാ ഞാൻ പറഞ്ഞത്. ഇതിന് വർഗ്ഗഭേദമറിയാം. അരിസ്റ്റോക്രാറ്റുകളുടെ വീട്ടിൽ സാധാരണക്കാരനെന്തു കാര്യമെന്ന് റോണിക്കറിയാം. അവർ വന്നാൽ ഈ അന്തരീക്ഷം മലിനമാകും." വ്യാസ് പറഞ്ഞു.

"അസംബന്ധം പറയാതെ." ഉത്തര സ്നേഹത്തോടെ ശാസിച്ചു "ഇത്തരം വർത്തമാനം എനിക്കിഷ്ടമല്ല. താങ്കളുടെ പ്രഭാവത്തിന്റെയും പ്രതിഭയുടെയും മുമ്പിൽ ഇവർക്കെന്തു സ്ഥാനം? 'നാടോടിസംസ്ക്കാര സമ്മേളന'ത്തെക്കുറിച്ച് മിനിഞ്ഞാന്ന് താങ്കൾ എഴുതിയ കുറിപ്പുകൾ സർവത്ര ചർച്ചാവിഷയമായിരിക്കുന്നു. വെൽവെറ്റിൽ പൊതിഞ്ഞുള്ളതല്ലായിരുന്നു. നല്ല രസമുണ്ടായിരുന്നു. പരിഹസിക്കുന്നതിൽ താങ്കളെ തോൽപിക്കാനാരുമില്ലെന്ന് എന്റെ ഒരു കൂട്ടുകാരി പറഞ്ഞു."

വ്യാസ് ഉത്തരയുടെ കണ്ണുകളിലുറ്റുനോക്കിക്കൊണ്ടു പറഞ്ഞു "സത്യം പറയട്ടെ. നിങ്ങൾക്കിഷ്ടമാകട്ടെ എന്നു വിചാരിച്ചാണ് ആ കുറിപ്പുകളെഴുതിയത്."

"ഓ, കള്ളം!" ഗദ്ഗദസ്വരത്തിൽ ഉത്തര പ്രതികരിച്ചു "എന്നെപ്പറ്റി താങ്കൾക്കെന്തെങ്കിലും വിചാരമുണ്ടോ? താങ്കളെ ലോകം അംഗീകരിക്കുന്നു. താങ്കൾ സാക്ഷാൽ വ്യാസമുനി തന്നെ. അത്രയ്ക്ക് കീർത്തിമാനാണ്... ആ കയ്യൊന്നു നോക്കട്ടെ."

വ്യാസ് വലതുകൈ മുന്നോട്ടു നീട്ടിക്കാണിച്ചു. ഉത്തര അയാളുടെ കൈ തന്റെ കയ്യിലെടുത്തുവച്ചുകൊണ്ടു പറഞ്ഞു "ദേ, നോക്കൂ. യശോരേഖ എത്ര ദീർഘവും സ്പഷ്ടവുമാണെന്നു കണ്ടോ!" അവൾ വ്യാസിന്റെ കൈ അമർത്തിക്കൊണ്ടിരുന്നു.

വ്യാസ് ചോദിച്ചു "നിങ്ങളുടെ സഹോദരന്മാർ ആ കുറിപ്പുകൾ വായിച്ചോ?"

"അവർക്ക് അത്തരം കാര്യങ്ങളിൽ വല്ല താല്പര്യവുമുണ്ടോ?" ഉത്തര ചുണ്ട് കോട്ടിക്കൊണ്ട് മറുപടി പറഞ്ഞു "അവർ വസ്തുവകകളുടെ വില്പനയും ഗവൺമെന്റ് കോൺട്രാക്റ്റും സംബന്ധിച്ച നോട്ടീസ് വായിക്കും. അല്ലെങ്കിൽ മിലിട്ടറിക്ലബ്ബിന്റെയും ടർഫ് ക്ലബ്ബിന്റെയും നോട്ടീസോ സർക്കാരുദ്യോഗസ്ഥന്മാർ പങ്കെടുക്കുന്ന പാർട്ടികളെക്കുറിച്ചുള്ള വാർത്തകളോ വായിക്കും."

"ഞാനാരാണെന്ന് അവർക്കറിയാമോ?" വ്യാസ് ചോദിച്ചു.

ഉത്തര തന്റെ കയ്യിലിരുന്ന വ്യാസിന്റെ കൈത്തലം തലോടിക്കൊണ്ടു പറഞ്ഞു "കുറച്ചൊക്കെ അറിയാം. എങ്കിലും പൂർണ്ണമായി അറിഞ്ഞുകൂടാ."

"എന്തറിയാം?" വ്യാസ് ഔത്സുക്യത്തോടെ ഉത്തരയുടെയടുത്തേക്ക് ചാഞ്ഞു.

"അവർ പലതവണ നമ്മളെ ഒരുമിച്ചു കണ്ടിട്ടുണ്ട്. താങ്കൾ ഇവിടെ പല തവണ വന്നിട്ടുണ്ട്. എന്നോടു ചോദിച്ചു. പ്രസിദ്ധ പത്രപ്രവർത്തകനാണെന്ന് ഞാൻ പറഞ്ഞിട്ടുണ്ട്. പേരും പറഞ്ഞിട്ടുണ്ട്."

"പിന്നെ?" അയാൾ ഉത്തരയോട് കുറേക്കൂടി അടുത്തു.

"മൂത്ത ചേട്ടൻ മുഖം വക്രിപ്പിച്ച് 'ഓ, പത്രക്കാരൻ' എന്നുപറഞ്ഞു; പത്രമാപ്പീസിൽ ജോലിക്കാരനായിരിക്കുമെന്നു പറഞ്ഞു. എനിക്കിഷ്ടപ്പെട്ടില്ല. ഞാൻ പിന്നെയൊന്നും മിണ്ടിയില്ല."

ഉത്സാഹം നശിച്ച വ്യാസ് സോഫയിൽ ചാരി. അയാൾ ചുറ്റിനും കണ്ണോടിച്ചു "നിങ്ങൾ എന്നെ വെറുതേ ഇങ്ങോട്ടു വിളിച്ചു. ഞാൻ നിങ്ങളുടെ ഡ്രായിങ്റൂമിനു യോജിച്ചവനല്ല." അയാൾ താടി തടവിക്കൊണ്ടു പറഞ്ഞു "വേഗത്തിലിറങ്ങിയതിനാൽ ഷേവ് ചെയ്യാൻ കഴിഞ്ഞില്ല. ഇസ്തിരിയിടാത്ത ബുഷ്ഷർട്ടും ക്രീസില്ലാത്ത പാന്റ്സും."

ഉത്തര സ്നേഹപൂർവം അയാളെ നോക്കി "രത്നം പഴന്തുണിയിലൊളിപ്പിക്കാവുന്നതല്ല."

"നിങ്ങൾ 'അറോറ'യിൽ വന്നാൽ മതിയായിരുന്നു. ഈ സമയത്ത് അവിടെ തിരക്ക് കുറവാണ്. അവിടം ആരുടെയും തറവാട്ടുസ്വത്തല്ല. പൈസയുണ്ടെങ്കിൽ പോയിരിക്കാമല്ലോ."

ഉത്തര ക്ഷമാപണസ്വരത്തിൽ പറഞ്ഞു "എനിക്ക് റസ്റ്റോറന്റ് ഇഷ്ട മല്ല. പരിചയക്കാരാരെങ്കിലും വരും. എനിക്ക് നാണമാ. ഞാനിന്നലെ ഒരു മാറ്റർ എഴുതി. അത് താങ്കളെ കാണിക്കണമെന്നുണ്ട്."

"എനിക്കിവിടെ വരുമ്പോൾ പരിഭ്രമം തോന്നുന്നു." വ്യാസ് അസ്വ സ്ഥത പ്രകടിപ്പിച്ചു.

ഉത്തര സാന്ത്വനപ്പെടുത്തുന്ന മട്ടിൽ പറഞ്ഞു "പരിഭ്രമിക്കുന്നതെ ന്തിന്? അച്ഛൻ മിനിഞ്ഞാന്ന് 'സോലനി'ൽ പോയി. സഹോദരന്മാർ രണ്ടും ആറുമണിക്കുമുമ്പ് ഓഫീസ് വിട്ടു വരികയില്ല. ഇന്ന് രത്തനും ഇവിടെ ഇല്ല."

പെട്ടെന്ന് അവൾ പറഞ്ഞു " ഞാൻ ചായകൊണ്ടു വരാം."

വ്യാസ് അവളുടെ കൈക്കു പിടിച്ചു നിർത്തി "രത്തൻ എവിടെപ്പോയി? ആ നെറികെട്ടവന്റെ കണ്ണിലും കാവൽക്കാരന്റെ നോട്ടമാണ്."

"ഞാൻ താങ്കളെ ഫോൺ ചെയ്തു കഴിഞ്ഞപ്പോൾ അവൻ വന്നു പറഞ്ഞു 'യജമാനൻ എന്നോട് ഉച്ചയ്ക്ക് ഓഫീസിൽ ചെല്ലാൻ പറഞ്ഞി ട്ടുണ്ട്.' 'നീ പോ' എന്ന് പറയാൻ ഞാനാഗ്രഹിച്ചു."

വ്യാസ് ഉത്തരയെ തന്നിലേക്കടുപ്പിച്ചുകൊണ്ടു പറഞ്ഞു "ഭഗവാൻ അനുകൂലമായ സമയം തന്നു. അടുത്തു വാ."

ഉത്തര വ്യാസിനോടു ചേർന്നിരുന്നു. ലജ്ജയോടെ തന്റെ മുഖം അയാ ളുടെ തോളിൽ ചായ്ച്ചു.

വ്യാസ് അവളുടെ മുടി തലോടിക്കൊണ്ടു പറഞ്ഞു "കേൾക്കൂ!"

"എന്താ?" ഉത്തര മുഖം അയാളുടെ തോളിൽ നിന്നു മാറ്റാതെ ചോദിച്ചു.

"നോക്കൂ!" അയാൾ ഉത്തരയുടെ മുഖം തന്റെ മുഖത്തിന്റെ നേർക്കു തിരിക്കാൻ ശ്രമിച്ചു.

ഉത്തര വ്യാസിന്റെ മാറിൽ കൈവച്ച് തന്റെ തല പിന്നാട്ടാക്കി "വേണ്ട, ഇപ്പോൾ വേണ്ട."

"പിന്നെ എപ്പോൾ?" വ്യാസിന്റെ ശബ്ദം വിറപൂണ്ടു.

"എന്നെ സ്വന്തമാക്കിക്കഴിഞ്ഞ്."

"നീ എന്റേതാകുമോ?"

"തീർച്ചയായും. സ്വീകരിക്കുമെങ്കിൽ." ഉത്തര വ്യാസിന്റെ തോളിൽ തല ചായ്ച്ചു.

"അച്ഛനും സഹോദരന്മാരും സമ്മതിക്കുമോ?"

വ്യാസ് ഉത്തരയുടെ പുറം തലോടിക്കൊണ്ട് ചോദിച്ചു.

"അവരുടെ കാര്യം വിട്."

"അതെങ്ങനെ സാധിക്കും?"

"എന്താ?എന്റെ വിവാഹം തീരുമാനിക്കേണ്ടത് ഞാനാണ്. സഹോദരന്മാരുടെ വിവാഹത്തിൽ ഞാനിടപെടുകയില്ല."

"അവരെന്താ പറയുന്നത്?"

"അവരെ വിട്. വിവാഹം എന്റേതല്ലേ!"

"എന്തെങ്കിലും പറഞ്ഞു കാണുമല്ലോ." വ്യാസ് നിർബന്ധം പിടിച്ചു "സ്ഥിതി അറിഞ്ഞിരിക്കണമല്ലോ."

"എനിക്കും കുടുംബത്തിനും സമൂഹത്തിലുള്ള നില ഓർമ്മിക്കണമെന്നവർ പറഞ്ഞു."

"ശരിയാണ്.... അവർ എന്നെപ്പറ്റി എന്തുപറഞ്ഞു?" ഉത്തരയുടെ മുഖത്ത് നോട്ടമുറപ്പിച്ചുകൊണ്ട് വ്യാസ് ചോദിച്ചു.

"താങ്കൾ ഇവിടെ വരുന്നത് ശരിയല്ലെന്ന് ഒരു ദിവസം പറഞ്ഞു. പുറത്തും നാം തമ്മിൽ കണ്ടുമുട്ടുന്നതും അവർക്കിഷ്ടമല്ല. പക്ഷേ, ഞാനതൊന്നും വകവയ്ക്കുന്നില്ല."

"പിന്നെ നിങ്ങളെന്തിനാണ് എന്നെ ഇങ്ങോട്ടു വിളിച്ചത്?" വ്യാസ് ഗൗരവം പൂണ്ടു.

"എന്താ?" ഉത്തര അധികാരഭാവത്തിൽ പറഞ്ഞു "അവർക്ക് ചില വിചാരങ്ങളുണ്ട്. എനിക്കുമുണ്ട് സ്വന്തമായ ചില വിചാരങ്ങൾ. ഈ വീട് എന്റെ കൂടിയാണ്. അവരുടെ അതിഥികൾക്കിവിടെ വരാമെങ്കിൽ എന്റെ അതിഥികൾക്കും വരാം. അവർ എന്റെ മേൽ ബലപ്രയോഗം നടത്തുന്നു. എനിക്കവസരം കിട്ടും. ഞാനും എന്റെ ആഗ്രഹം പൂർത്തിയാക്കും... ഓ.....ഇലക്ട്രിക് കെറ്റിൽ നന്നെ ചൂടായിക്കാണും. സ്വിച്ച് ഓഫ് ചെയ്തിട്ട് ഇപ്പോ വരാം."

ഉത്തര ഡ്രായിങ് റൂമിന്റെ പിറകിലെ വാതിലിലൂടെ അടുത്ത മുറിയിലേക്കു പോയി.

വ്യാസ് കണ്ണുകൾ പകുതിയടച്ച് എന്തോ ചിന്തിക്കാൻ തുടങ്ങുകയായിരുന്നു. അപ്പോൾ ഡ്രായിങ് റൂമിന്റെ വരാന്തയിൽ കാൽപെരുമാറ്റം കേട്ടു. ഉത്തരയുടെ മൂത്ത സഹോദരൻ ബൽവന്ത്ഖന്ന അകത്തേക്ക് എത്തിനോക്കിയിട്ട് മാറിയത് ജനൽവഴി കണ്ടു.

വ്യാസ് പരിഭ്രമിച്ചെഴുന്നേറ്റു.

ബൽവന്ത് രത്തനെ ആംഗ്യം കാട്ടി അടുത്തു വിളിച്ചിട്ട് കാതിലെന്തോ മന്ത്രിച്ചു.

രത്തൻ വ്യാസിനെ കാണാത്ത ഭാവത്തിൽ ഡ്രായിങ്റൂമിലൂടെ ഓടി അകത്തേക്കു പോയി.

അടുത്തനിമിഷം ഇളയസഹോദരൻ യശ്വന്ത് ധൃതിയിൽ നടന്നുവന്ന് മറ്റു മുറികളിലേക്കു തുറക്കുന്ന കതകുകളെല്ലാമടച്ചു കുറ്റിയിട്ടു.

വ്യാസ് ആശങ്കയോടെ രണ്ടു സഹോദരന്മാരെയും മാറിമാറി നോക്കിക്കൊണ്ടു നിന്നു. ഇവരെന്താണ് ചെയ്യാൻ പോകുന്നത്?

യശ്വന്ത് ഭീഷണിയുടെ ഭാവത്തിൽ ഷർട്ടിന്റെ കൈകൾ തെറുത്തുകയറ്റിക്കൊണ്ട് വ്യാസിന്റെയടുത്തേക്കുവന്നു. ബൽവന്തും വ്യാസിനെ തുറിച്ചുനോക്കിക്കൊണ്ട് അടുത്തു.

ബൽവന്ത് അടക്കിയതെങ്കിലും കർക്കശസ്വരത്തിൽ ചോദിച്ചു "നീയാരാ?"

യശ്വന്ത് ഭീഷണിപ്പെടുത്തുന്ന ഭാവത്തിൽ ചോദിച്ചു "ആരോടു ചോദിച്ചിട്ട് ബംഗ്ലാവിൽ വന്നു? ചോദിക്കാതെ ഇവിടെ വന്നതെന്തിന്?"

അപമാനത്തിന്റെയും ഭീഷണിയുടെയും അപ്രതീക്ഷിതമായ ഈ പരിതസ്ഥിതിയിൽ വ്യാസ് ധൈര്യം കൈക്കൊണ്ടു പറഞ്ഞു "ഞാൻ ചോദിക്കാതെ വന്നതല്ല. നിങ്ങളുടെ സഹോദരി മിസ് ഉത്തര ടെലിഫോണിലൂടെ ക്ഷണിച്ചതനുസരിച്ചാണ് ഞാൻ വന്നത്. നിങ്ങൾക്ക് രണ്ടുപേർക്കും എന്നെ നന്നായറിയാം. ഞാൻ മുമ്പും പല തവണ ഈ വീട്ടിൽ വന്നിട്ടുണ്ട്. നിങ്ങളെ പരിചയപ്പെട്ടിട്ടുണ്ട്. ഒരു പക്ഷേ നിങ്ങൾ മറന്നുപോയിരിക്കും."

ബൽവന്ത് ഭീഷണിപ്പെടുത്തി "ഞങ്ങൾക്ക് നിന്നെ അറിഞ്ഞുകൂടാ. നീ കള്ളനാണ്. ഇവിടെ മോഷണം നടത്തുമ്പോൾ നിന്നെ പിടികൂടിയതാണ്."

താൻ വലയിൽ കുടുങ്ങിയെന്ന് വ്യാസിനു മനസ്സിലായി. അയാൾ ആത്മാഭിമാനം രക്ഷിക്കാൻ വേണ്ടി പറഞ്ഞു "ഇത് മാന്യന്മാർക്കു ചേർന്ന പെരുമാറ്റമല്ല. ഞാൻ വിളിക്കാതെ വന്നതല്ല. നിങ്ങളുടെ സഹോദരി ക്ഷണിച്ചതനുസരിച്ചു വന്നതാണ്. നിങ്ങൾക്കെതിർപ്പുണ്ടെങ്കിൽ പൊയ്ക്കൊള്ളാം."

ബൽവന്ത് പറഞ്ഞു "പോകാൻ പറ്റുകയില്ല. നീ കള്ളനാണ്. നിന്നെ പോലീസ് കൊണ്ടു പോകും."

ബൽവന്ത് ടെലിഫോൺ മേശയിലേക്കു നീങ്ങി.

വ്യാസിന് ആശങ്കയുണ്ടായെങ്കിലും ക്രോധം പ്രകടിപ്പിച്ചു "നിങ്ങൾ എന്നെ ചതിക്കുകയാണ്, അപമാനിക്കുകയാണ്. ഞാനിവിടെ നിൽക്കുന്നില്ല. നിങ്ങൾക്കെന്നെ തടയാനാവില്ല."

വളരെ നേരമായി വെമ്പി നിന്ന യശ്വന്ത് വ്യാസിന്റെ താടിയുടെ ഇടതും വലതും വശങ്ങളിൽ മുഷ്ടി ചുരുട്ടി ഇടിച്ചു. ക്രോധത്തോടെ പിറുപിറുത്തു "പന്നി! ഗുണ്ടാ!"

ഇടികൊണ്ട് വ്യാസിന്റെ ചുണ്ടുപൊട്ടി ചോരയൊഴുകി. പോക്കറ്റിൽ തൂവാല ഇല്ലാഞ്ഞതിനാൽ അയാൾ ബുഷ്ഷർട്ടിന്റെ കൈകൊണ്ട് ചോര തുടച്ചു.

ബൽവന്ത് യശ്വന്തിനോടു പറഞ്ഞു "കള്ളൻ ഓടിപ്പോകാതെ നോക്കണം. കതകടയ്ക്ക്. ഞാൻ പോലീസിനെ വിളിക്കാം."

യശ്വന്ത് വ്യാസിനെ തള്ളി സോഫയിലിട്ടു "എഴുന്നേറ്റാൽ നിന്റെ തല തല്ലിപ്പൊളിക്കും. പന്നീ.... തെമ്മാടീ!"

അയാൾ ഡ്രോയിങ്റൂമിൽ നിന്നു വരാന്തയിലേക്കുള്ള വാതിലും അടച്ചു കുറ്റിയിട്ടു.

ആ സമയത്ത് ഡ്രോയിങ്റൂമിന്റെ പിൻവശത്തെ വാതിലിൽ ശക്തിയായി മുട്ടുന്നതു കേട്ടു.

ബൽവന്ത് അങ്ങോട്ടു നോക്കി അസ്വസ്ഥതയോടെ പറഞ്ഞു "നോൺസെൻസ്!" അയാൾ യശ്വന്തിനോടു പതുക്കെപ്പറഞ്ഞു "അവളെ അകലെ നിർത്തിയാൽ മതി. ഇവിടെ വേറേ പലരുമുണ്ടെന്നും പോലീസ് കേസാണെന്നും പറയൂ."

യശ്വന്ത് കതകിന്റെ കുറ്റിയെടുത്ത് കതക് അല്പം തുറന്നു.

ഉത്തരയുടെ വാക്കുകൾ വ്യാസ് കേട്ടു "എനിക്കങ്ങോട്ടു വരണം."

യശ്വന്ത് പെട്ടെന്ന് അടുത്തമുറിയിൽ കടന്നു. കതകടയുകയും ചെയ്തു.

വ്യാസ് ആപത്തിൽ സഹായത്തിനുവേണ്ടി ഉറക്കെ വിളിച്ചു "ഉത്തരേ, ഇങ്ങോട്ടു വരൂ. ഇവിടെ....."

ബൽവന്ത് പല്ലിറുമ്മിക്കൊണ്ട് അയാളുടെ മേൽ ചാടിവീണു.

യശ്വന്ത് കതക് തുറന്ന് വീണ്ടും ഡ്രയിങ്റൂമിലെത്തി. വീണ്ടും കത കടച്ചു കുറ്റിയിട്ടു.

ബൽവന്ത് ഫോണിന്റെ റിസീവറെടുത്തു, നമ്പർ കറക്കി. പെട്ടെന്ന് "ഹോ...." എന്നുപറഞ്ഞ് റിസീവർ താഴെ വച്ചു. തന്റെ ബാഗ് തുറന്ന് രണ്ട് നീണ്ട ഇരുമ്പു കമ്പി എടുത്ത് മേശപ്പുറത്തു വച്ചു. വീണ്ടും ഫോൺ നമ്പർ കറക്കി "ഹലോ, മെക്കാളെ റോഡ് പോലീസ് സ്റ്റേഷൻ! മിസ്റ്റർ നാരായണനല്ലേ?"

ബൽവന്ത് ഒന്നു വിക്കി – " നോ, പേഴ്സണൽ അല്ല. ഞാൻ റിപ്പോർട്ടു ചെയ്യുകയാണ്."

"...................."

"യെസ്, വെൽ, എന്റെ വീട്ടിൽ ഒരു കള്ളൻ കയറി."

"...................."

"അല്ല. ഞാനും എന്റെ അനുജനും ഇപ്പോൾ ഓഫീസിൽ നിന്നു വന്നു. ഞങ്ങളവനെ ഡ്രോയിങ്റൂമിൽ....ഓഫീസ് ടേബിളിനടുത്ത് നിൽക്കുന്നതുകണ്ടു."

"....................."

"യെസ്. ഞങ്ങളെ കണ്ടയുടൻ അവൻ ഓടാൻ ശ്രമിച്ചു."

"....................."

"ഞങ്ങളവനെ പിടികൂടി."

"....................."

"നോ, ഐ കാൺട്. ആയുധമൊന്നും കണ്ടില്ല."

"....................."

"യെസ്. എന്റെ പേര് ബൽവന്ത് ഖന്ന. നമ്പർ സെവൻ, മെക്കാളേ റോഡ്."

"................."

"ഡ്രായിങ് റൂമിൽ ഞങ്ങളുടെ ടേബിളിന്റെ ഡ്രാ തുറക്കാൻ നോക്കുകയായിരുന്നു."

"...................."

"ഓടുമ്പോൾ അയാളുടെ കയ്യിൽ നിന്നു താഴെ വീണു."

"...................."

"ഓ! ഗുഡ്! താങ്ക്യൂവെരിമച്ച്."

"...................."

"ങാ... കഴിവതും വേഗം."

"...................."

ബൽവന്ത് റിസീവർ വച്ചിട്ട് അനുജനോടു പറഞ്ഞു "നാരായൺ തന്നെ വരുന്നു."

അപ്പോൾ വ്യാസ് പറഞ്ഞു "നിങ്ങൾ റിപ്പോർട്ട് ചെയ്തു കഴിഞ്ഞു. എനിക്കും പോലീസിനോടു സംസാരിക്കണം."

യശ്വന്ത് വീണ്ടും അയാളെ ഇടിച്ചു "മിണ്ടാതിരിക്കവിടെ. ഗുണ്ടാ, തെമ്മാടി. ഈ വീട്ടിൽ കാൽകുത്താൻ നിനക്കെങ്ങനെ ധൈര്യമുണ്ടായി? റാസ്ക്കൽ...."

ബൽവന്ത് രണ്ടുകൈകളും പാന്റ്സിന്റെ പോക്കറ്റിൽ തിരുകിക്കൊണ്ട് മുറിയിൽ ഒരറ്റം മുതൽ മറ്റേയറ്റം വരെ നടന്നു. അയാൾ എന്തോ ആലോചിക്കുകയായിരുന്നു. കുറച്ചുകഴിഞ്ഞ് യശ്വന്തിനെ വാതിലിനടുത്തേക്കു വിളിച്ച് പതിഞ്ഞ സ്വരത്തിൽ പറഞ്ഞു "നീ പോലീസുകാരോടു പറയണം. നമ്മൾ വരാന്തയിൽ വന്നപ്പോൾ ഇയാളെ കണ്ടു. നോ...ഡ്രായിങ്റൂമിന്റെ വാതിൽ തുറന്നുകിടക്കുകയായിരുന്നു.... ഇയാൾ പാർട്ടീഷന്റെ പിറകിലൂടെ ഓടുന്നതു കണ്ടു. നീ മുന്നോട്ടു ചെന്നു തടഞ്ഞു..... ഒരു കാര്യം ചെയ്യ്. വേഗം അയാളുടെ ബുഷ്ഷർട്ട് വലിച്ചു കീറ്...ക്വിക്ക്."

യശ്വന്ത് ഉടൻതന്നെ വ്യാസിന്റെയടുത്തുചെന്ന് അയാളുടെ ഷർട്ട് വലിച്ചുകീറി.

ബൽവന്ത് ബാക്കി കാര്യങ്ങൾ കൂടി പറഞ്ഞു കൊടുത്തു "ഇയാൾ ഓടാൻ ശ്രമിച്ചു. തടയാൻ വേണ്ടി മുഖത്ത് രണ്ടുമൂന്ന് ഇടി കൊടുക്കേണ്ടിവന്നു...."

ഒരു ജീപ്പ് വന്നു നിന്ന ശബ്ദം കേട്ടു. ബൽവന്ത് പറഞ്ഞു "വെൽ, പോലീസെത്തി." അയാൾ ജനലിലൂടെ എത്തിനോക്കി "വെരി ഗുഡ്! നാരായൺ തന്നെ. നീ വാതിൽ തുറക്ക്."

യശ്വന്ത് ഡ്രായിങ്റൂമിന്റെ വാതിൽ തുറന്നു. ഒരു പോലീസ് ഇൻസ്പെക്ടർ നാല് സായുധപോലീസുകാരുമായി എത്തി.

"വരൂ, വരൂ. ഞങ്ങൾ നിങ്ങളെ കാത്തിരിക്കുകയായിരുന്നു." ബൽവന്ത് പുഞ്ചിരിച്ചുകൊണ്ട് മുന്നോട്ടു ചെന്ന് ഇൻസ്പെക്ടറുടെ കൈപിടിച്ചു കുലുക്കി.

"മെക്കാളെ റോഡ്, എഴാം നമ്പർ ബംഗ്ലാവ് ഇതുതന്നെയല്ലേ?" ഇൻസ്പെക്ടർ നിർമ്മമനായി ചോദിച്ചു. ബൽവന്ത് ഖന്നയെ മുൻപരിചയമില്ലാത്ത ഭാവം. "താങ്കളാണോ മിസ്റ്റർ ഖന്ന? വീട്ടിൽ കള്ളൻ കയറിയെന്നു താങ്കൾ റിപ്പോർട്ടു ചെയ്തില്ലേ? ഞാൻ നാരായൺ പ്രസാദ് സിൻഹ. എരിയാ ഓഫീസർ."

"ക്ഷമിക്കണം. താങ്കളെ ബുദ്ധിമുട്ടിക്കേണ്ടിവന്നു." ബൽവന്തും അവസരത്തിനൊത്ത് ഗൗരവം ഭാവിച്ചുകൊണ്ടു പറഞ്ഞു "ആൾ ഇതു തന്നെ. ഞങ്ങൾ ഇയാളെ പിടിച്ചുവച്ചിരിക്കുകയായിരുന്നു. ഇനി താങ്കൾ കൈകാര്യം ചെയ്യുക...ഈ നിൽക്കുന്നത് എന്റെ അനുജൻ യശ്വന്ത് ഖന്ന."

യശ്വന്തും മുന്നോട്ടു ചെന്ന് ഇൻസ്പെക്ടർക്ക് ഹസ്തദാനം ചെയ്തു.

വ്യാസ് പറഞ്ഞു "ഇത് ചതിയാണ്. എന്നെ വീട്ടിൽ വിളിച്ചുവരുത്തി വഞ്ചിക്കുകയാണ്. എന്നെ ആക്രമിക്കുകയും അപമാനിക്കുകയും ചെയ്തു."

ഇൻസ്പെക്ടർ വിസ്മയം പ്രകടിപ്പിക്കുന്ന മട്ടിൽ കണ്ണുകൾ വിടർത്തി വ്യാസിനെ നോക്കി "താങ്കൾക്കു പറയാനുള്ളതും കേൾക്കാം." എന്നിട്ട് ബൽവന്തിനോടു പറഞ്ഞു "താങ്കൾ പറയൂ."

ഇൻസ്പെക്ടറോട് ഇരിക്കാൻ പറഞ്ഞിട്ട് ബൽവന്തും ഒരു കസേരയിലിരുന്നു. പോക്കറ്റിൽ നിന്ന് സ്വർണ്ണസിഗരറ്റ് കേസെടുത്ത് ഇൻസ്പെക്ടർക്കു നീട്ടി. ഒരു സിഗരറ്റ് അയാളുമെടുത്തു. ലൈറ്റർ ആദ്യം ഇൻസ്പെക്ടർക്കു കൊടുത്തു. പിന്നീട് സ്വന്തം സിഗററ്റും കത്തിച്ചു.

ബൽവന്ത് സിഗററ്റ് കേസും ലൈറ്ററും മേശപ്പുറത്തുവച്ച്, കണ്ഠശുദ്ധി വരുത്തി, റിസ്റ്റ് വാച്ച് നോക്കി സംസാരിച്ചു "ഞാനും അനുജനും ഓഫീസിൽ നിന്നു വന്നു. ഏതാണ്ട് ഇരുപത് മിനിറ്റായി. ഡ്രായിങ്റൂമിന്റെ വാതിൽ ചേർത്തടച്ചിട്ടില്ലായിരുന്നു. ഞങ്ങൾക്ക് സംശയം തോന്നി."

അയാൾ ഒന്നുകൂടി മുരടനക്കി "ഞാൻ വരാന്തയിൽ വന്ന് പതുക്കെ കതകുതുറന്ന് അകത്തേക്ക് എത്തിനോക്കി. അപ്പോൾ പാർട്ടീഷന്റെ പിറകിൽ മേശയ്ക്കടുത്ത് ഇയാൾ നിൽക്കുന്നതു കണ്ടു. ഞങ്ങളുടെ കാൽപെരുമാറ്റം കേട്ടപ്പോൾത്തന്നെ ഇയാൾ ഞങ്ങളുടെ നേർക്കു ചാടി. നോ, ഞാനുദ്ദേശിച്ചത് ആ വാതിലിലൂടെ പുറത്തു പോകാനോടി. യശ്വന്ത് വഴി തടഞ്ഞുനിന്ന് ഇയാളെ പിടികൂടി. ഇയാൾ രക്ഷപ്പെട്ടോടാൻ ശ്രമിച്ചപ്പോൾ പിടിവലിയിൽ ഇയാളുടെ മുഖത്തു മുറിവുണ്ടായി. യൂ ക്യാൻ സീ. എന്റെ അനുജൻ ബോക്സറാണ്. ഹി ഈസ് എ സ്പോർട്ട്സ്മാൻ."

ഡ്രായിങ്റൂമിന്റെ പിൻവശത്തെ കതകിൽ തുടർച്ചയായി മുട്ടു കേട്ടു.

ബൽവന്തിന്റെ നെറ്റിയിൽ ചുളിവുകൾ തെളിഞ്ഞു. അല്പം പ്രയാസമുണ്ടായെങ്കിലും അത് പ്രകടിപ്പിക്കാതെ മൊഴി തുടർന്നു "പിന്നെ ഞങ്ങൾ രണ്ടുപേരും കൂടി ഇയാളെ പിടിച്ചിരുത്തി. മേശയുടെയടിയിൽ പൂട്ടു പൊളിക്കാനുള്ള ഇരുമ്പുകമ്പി കിടക്കുന്നതു കണ്ടു."

"പൂട്ടുപൊളിക്കാനുള്ള കമ്പിയോ? എവിടെ? കാണട്ടെ." ഇൻസ്പെക്ടർ നാരായൺ പറഞ്ഞു.

ബൽവന്ത് മേശപ്പുറത്തു വച്ചിരുന്ന ഇരുമ്പുകമ്പികളെടുത്തു കൊടുത്തു.

അടഞ്ഞ വാതിലിൽ തുടരെ മുട്ടുന്ന ശബ്ദം വീണ്ടും കേട്ടു.

ഇൻസ്പെക്ടർ കമ്പികൾ പരിശോധിച്ചശേഷം പതുക്കെപ്പറഞ്ഞു "ആയുധങ്ങൾ! ഉം, പറയൂ. ഞാൻ കേൾക്കുന്നുണ്ട്."

ബൽവന്ത് ഒന്നു ചുമച്ചിട്ട് സംസാരം തുടർന്നു "ഇയാൾ മുൻവശത്തെ വാതിൽ ഈ കമ്പിയുപയോഗിച്ചായിരിക്കും തുറന്നത്."

ഇൻസ്പെക്ടർ "എന്നു താങ്കൾ അനുമാനിക്കുന്നു."

ബൽവന്ത് "ഒഫ്കോഴ്സ്! അങ്ങനെ വിചാരിക്കുന്നു.....ഉടനെ ഞങ്ങൾ പോലീസ് സ്റ്റേഷനിലേക്കു ഫോൺ ചെയ്തു."

വ്യാസ് തലയുയർത്തി ചോദിച്ചു "ഇനി എനിക്കു സംസാരിക്കാമോ?"

ഇൻസ്പെക്ടർ അയാളോട് മിണ്ടാതിരിക്കാൻ ആംഗ്യം കാണിച്ചു "അല്പം ക്ഷമിക്കൂ."

ഇൻസ്പെക്ടർ ബൽവന്തിനോടു ചോദിച്ചു "ഈ വീട്ടിൽ ആരെല്ലാം താമസമുണ്ട്?"

ബൽവന്ത് ഇൻസ്പെക്ടർക്ക് സിഗററ്റ് കൊടുത്തശേഷം ഒരെണ്ണം ചുണ്ടത്തു വച്ചുകൊണ്ട് മറുപടി പറഞ്ഞു "ഞങ്ങളുടെ അമ്മയും അച്ഛനും ഇവിടെയാണ് താമസം. പക്ഷേ അവർ ജൂലൈ മുതൽ സോലനിലാണ്. പിന്നെ, ഞങ്ങളുടെ ഇളയ സഹോദരിയുണ്ട്. അവൾ മിക്കവാറും ഉച്ചയ്ക്കു ശേഷം വീട്ടിൽ കാണുകയില്ല. അവൾ ദേശീയ സാംസ്കാരിക പരിഷത്തിന്റെ ജോയ്ന്റ് സെക്രട്ടറിയാണ്."

ഇൻസ്പെക്ടർ നെറ്റി ചൊറിഞ്ഞുകൊണ്ടു ചോദിച്ചു "ഈ വീട്ടിൽ എത്ര വേലക്കാരുണ്ട്?"

"രണ്ടു വേലക്കാർ. ഒരുത്തൻ ഫാദറിന്റെ കൂടെ സോലനിൽ പോയിരിക്കുന്നു, മറ്റവൻ ഇവിടെയുണ്ട്. അവന്റെ വയസ്സായ അമ്മയും ഇവിടെ താമസിക്കുന്നു. പാത്രം തേയ്ക്കുകയും മുറി അടിച്ചുവാരുകയും ചെയ്യും. അടുക്കളയുടെ പിന്നിലെ വരാന്തയിൽ കിടക്കും. കൂടാതെ ഒരു തോട്ടക്കാരനുമുണ്ട്."

അടഞ്ഞ കതകിൽ ശക്തിയായി മുട്ടുന്നതും പട്ടി കുരയ്ക്കുന്നതും ഇത്തവണ ഇൻസ്പെക്ടറും കേട്ടു. അദ്ദേഹം ചോദിച്ചു "അങ്ങേ വശത്ത് വേറെയാളുകൾ താമസമുണ്ടോ?"

ഇൻസ്പെക്ടറുടെ ചോദ്യം കേട്ട് സഹോദരന്മാരുടെ മുഖം വ്യാകുലമായി. ബൽവന്ത് വിക്കിവിക്കിപ്പറഞ്ഞു "ഒഫ്.... ഒഫ്കോഴ്സ്.....വാടകക്കാരുണ്ട്....."

യശ്വന്ത് പറഞ്ഞു "റോണിയായിരിക്കും. റോണി ഞങ്ങളുടെ വളർത്തുനായാണ്."

ഇൻസ്പെക്ടർ "നിങ്ങളുടെ വീട്ടിൽ പട്ടിയുണ്ട്! ആരെങ്കിലും വന്നാൽ പട്ടി കുരയ്ക്കുകയില്ലേ?"

ഈ സമയത്ത് റോണി പിൻവശത്തു കൂടെ വന്ന് വരാന്തയിൽ നിൽക്കുന്ന പോലീസുകാരെ നോക്കി ഉച്ചത്തിൽ കുരയ്ക്കാൻ തുടങ്ങി. യശ്വന്ത് വിളിച്ചപ്പോൾ അത് അകത്തു വന്ന് വ്യാസിനെ നോക്കി കുരച്ചു.

യശ്വന്ത് അതിനെ തടവി നിശ്ശബ്ദയാക്കി.

ഇൻസ്പെക്ടർ പട്ടിയെ നോക്കിപറഞ്ഞു "സുന്ദരിയാണല്ലോ. പ്യൂവർ ബ്രീഡാണെന്നു തോന്നുന്നു."

"ഒഫ്കോഴ്സ്, പ്യൂവർബ്രീഡ്. ഷീ ഈസ് പെഡിഗ്രി." ബൽവന്ത് ഉത്സാഹത്തോടെ പറഞ്ഞു "കേണൽ ലോനാവാലയുടെ പട്ടിയുടെ സഹോദരിയാണ്. സെയ്ം ലിറ്റർ. കേണലിന്റെ പട്ടിക്ക് ഈ വർഷം ഡോഗ്ഷോയിൽ പ്രൈസ് കിട്ടി. താങ്കൾക്കും പട്ടിയിൽ താല്പര്യമുണ്ടല്ലോ. ഇവൾക്ക് ഇണയെ അന്വേഷിക്കുകയാണ് ഞാൻ. കേണലിനോടു സംസാരിക്കാം."

ഇൻസ്പെക്ടറിന് സങ്കോചം തോന്നി വിഷയം മാറ്റി "നോ, നോ. ഈ പട്ടി വീട്ടിൽ വരുന്നവരോടു കുരയ്ക്കുമോ എന്നാണ് ഞാൻ ചോദിച്ചത്."

ബൽവന്ത് മറുപടി പറഞ്ഞു "ഇത് വാച്ച് ഡോഗല്ല. കൗതുകവസ്തുവാണെന്നു കരുതിക്കോളൂ. സ്വീറ്റ്തിങ്. കാവലിന് അൽസേഷനാണ് നല്ലത്."

ബൽവന്ത് അനുജനോടു തിരിഞ്ഞു "മിസ്സസ് സുന്ദരയ്യയുടെ അൽസേഷൻ മൂന്നു കുട്ടികളെ പ്രസവിച്ചു. നീയറിഞ്ഞില്ലേ?"

വ്യാസ് വീണ്ടും ചോദിച്ചു "ഇനി എനിക്കു സംസാരിക്കാമോ?"

ഇൻസ്പെക്ടർ അയാളെ തുറിച്ചുനോക്കി. എന്നിട്ട് കപടവിനയത്തോടെ പറഞ്ഞു "വേണ്ടപോലെ സംസാരിച്ചാലും."

വ്യാസ് " ആദ്യം താങ്കൾ നോട്ട് ചെയ്യേണ്ട കാര്യം. എന്നെ മിസ്റ്റർ ഖന്നയുടെ സഹോദരി മിസ് ഉത്തര ഇങ്ങോട്ടു ക്ഷണിച്ചതുകൊണ്ടാണ് ഞാൻ വന്നത്. ഞാൻ അവരെ കാണാൻ വന്നതാണ്."

ഇൻസ്പെക്ടറുടെ നെറ്റിയിൽ ചുളിവുകൾ പ്രത്യക്ഷപ്പെട്ടു. ബൽവന്തിനെ ഒന്നു നോക്കിയിട്ട് അദ്ദേഹം വ്യാസിനോടു ചോദിച്ചു "എന്തു കാര്യത്തിനാണ് നിങ്ങളെ വിളിച്ചത്? നിങ്ങൾക്കെവിടെയാണ് ജോലി? ലോൺഡ്രിയിലോ ഇലക്ട്രിക് കമ്പനിയിലോ?....."

വ്യാസ് തലയുയർത്തിപ്പിടിച്ചു "മിസ് ഉത്തര വിശേഷിച്ചൊരു കാര്യത്തിനും വേണ്ടിയല്ല; എന്നെ കാണുന്നതിനു വേണ്ടി വിളിച്ചതാണ്."

ഇൻസ്പെക്ടറുടെ സ്വരം കർക്കശമായി "ആലോചിച്ചു സംസാരിക്കണം. നിങ്ങൾ ഈ കെട്ടിടത്തിൽ ട്രെസ്പാസ്, അതായത് അനുവാദമില്ലാതെ അതിക്രമിച്ചു കടക്കുക എന്ന കുറ്റം ചെയ്തു. എന്നിട്ട് ആഭിജാത്യമുള്ള ഒരു കുടുംബത്തിലെ പെൺകുട്ടിയെ കളങ്കപ്പെടുത്താൻ ശ്രമിക്കുന്നു. മാനനഷ്ടത്തിനെതിരായും കേസെടുക്കാവുന്നതാണ്, മനസ്സിലായോ?"

വ്യാസ് എഴുന്നേറ്റു നിന്നു "ഇതാണ് താങ്കളുടെ രീതിയെങ്കിൽ ഞാനൊന്നും പറയാനുദ്ദേശിക്കുന്നില്ല. എന്നെ ഫോൺ ചെയ്യാനനുവദിക്കൂ, ഞാൻ പോലീസ് സൂപ്രണ്ടുമായി സംസാരിച്ചുകൊള്ളാം."

ഇൻസ്പെക്ടർ അല്പമാലോചിച്ചിട്ട് പുഞ്ചിരിച്ചു "നിങ്ങൾ പോലീസ് സൂപ്രണ്ടുമായി സംസാരിക്കുമോ?"

വ്യാസ് നിർഭയനായി മറുപടി പറഞ്ഞു "യെസ്, ഞാൻ സൂപ്രണ്ടുമായി സംസാരിക്കും. യുവർ ആറ്റിറ്റ്യൂഡ് ഈസ് പാർഷ്യൽ. താങ്കൾ തീർത്തും പക്ഷപാതം കാണിക്കുന്നു. മറ്റേതെങ്കിലും പോലീസോഫീസറെ അയയ്ക്കണമെന്ന് ഞാൻ അദ്ദേഹത്തോടാവശ്യപ്പെടും."

ഇൻസ്പെക്ടർ ഞെട്ടി. നിയന്ത്രണം പാലിച്ചുകൊണ്ടു പറഞ്ഞു "ഞാനെന്തു പാർഷ്യാലിറ്റി കാണിച്ചു? മിസ്റ്റർ ഖന്നാ റിപ്പോർട്ടു ചെയ്തു. ആദ്യം അദ്ദേഹത്തിനു പറയാനുള്ളതു കേട്ടു. ഇപ്പോൾ താങ്കൾ പറയുന്നത് കേട്ടുകൊണ്ടിരിക്കുന്നു."

വ്യാസ് കുറേക്കൂടി കടുപ്പത്തിൽ പറഞ്ഞു "എങ്കിൽ കേൾക്കൂ." അയാൾ ബൽവന്തിനെയും യശ്വന്തിനെയും ചൂണ്ടിക്കൊണ്ടു പറഞ്ഞു "ഇവർ എന്റെ മേൽ മോഷണക്കുറ്റമാരോപിക്കുന്നു. താങ്കൾ എന്നെ കസ്റ്റഡിയിലെടുക്കും. എനിക്ക് ജാമ്യമെടുക്കേണ്ടി വരും. എനിക്ക് ഒരു ജാമ്യക്കാരനെ ഫോൺ ചെയ്യണം. കൂടാതെ കാര്യങ്ങൾ നേരിട്ടു കാണാൻ ഒരു വക്കീലിനെയും വിളിച്ചുവരുത്താനാഗ്രഹിക്കുന്നു."

ഇൻസ്പെക്ടറുടെ മുഖം കുറേക്കൂടി ഗൗരവം പൂണ്ടു. രണ്ടുപ്രാവശ്യം ഇമവെട്ടിക്കൊണ്ടു പറഞ്ഞു "താങ്കൾ ആരാണെന്നു പരിചയപ്പെടുത്തിയാൽ കൊള്ളാം."

വ്യാസ് ഷർട്ടിന്റെ പോക്കറ്റിൽ നിന്ന് സ്വന്തം കാർഡെടുത്ത് ഇൻസ്പെക്ടർക്കു നീട്ടി "എന്റെ പേര് കെ. എൽ. വ്യാസ്. കാർഡിൽ എന്റെ മേൽവിലാസമുണ്ട്. ഫോൺനമ്പർ 77019. 'ഇൻഡ്യൻ ഹെറാൾഡ്' ഓഫീസിൽ ഫോൺചെയ്ത് അന്വേഷിച്ചു നോക്കൂ. ഞാനവിടെ ജോയ്ന്റ് എഡിറ്ററാണ്. താങ്കൾ എഡിറ്റർ മിസ്റ്റർ നാഥനോട്, മോഷണക്കുറ്റത്തിന് എന്നെ പിടികൂടിയെന്നും ജാമ്യമെടുക്കുന്നതിന് മെക്ലാളെ റോഡിൽ ഏഴാം നമ്പർ കെട്ടിടത്തിൽ വരണമെന്നും പറയുക."

അടഞ്ഞ വാതിലിൽ തുടരെത്തുടരെ ശക്തിയായി മുട്ടുന്ന ശബ്ദം കുറേക്കൂടി ഉച്ചത്തിലായി.

വ്യാസ് ഉത്തേജിതനായി "തുടരെയുള്ള ഈ മുട്ട് താങ്കൾ കേൾക്കുന്നില്ലേ? ഇവർ മിസ് ഉത്തരയെ മുറിയിൽ പൂട്ടി ഇട്ടിരിക്കുകയാണ്. അവരെ

ഇങ്ങോട്ടു വരാനനുവദിക്കാത്തതെന്ത്? ഷി ഈസ് ഓഫ് മേജർ ഏജ്. അവരാണെന്റെ സാക്ഷി. പല തവണ മുട്ടു കേട്ടിട്ടും താങ്കൾ ആക്ഷനെടുക്കാത്തതെന്തുകൊണ്ട്? ഞാൻ ഈ വിവരം പോലീസ് സ്റ്റേഷനിൽ അറിയിക്കാനാഗ്രഹിക്കുന്നു. പോലീസ് സൂപ്രണ്ട് മിസ്റ്റർ മാഥുറുമായി സംസാരിക്കാൻ എന്നെ അനുവദിക്കണം."

ഇൻസ്പെക്ടർ നാരായൺ നെടുവീർപ്പിട്ടുകൊണ്ട് ബൽവന്തിനെ നോക്കി "ഇതെന്ത് കുരുക്ക്?"

വാതിലിലെ മുട്ട് വീണ്ടും കേട്ടു.

വ്യാസ് അധികാരസ്വരത്തിൽ നിർബന്ധിച്ചു.

"താങ്കൾ ആദ്യം മിസ് ഖന്നയെ തടവിൽ നിന്നു മോചിപ്പിക്കണം. അവരെ ഇങ്ങോട്ടു വിളിപ്പിക്കണം. കുരുക്കുകൾ താനേ അഴിയും."

യശ്വന്ത് പറഞ്ഞു "മിസ് ഖന്ന വീട്ടിലില്ല. പരിഷദിൽ പോയി."

വ്യാസ് ഒരടി മുന്നോട്ടു വച്ചു "ഇൻസ്പെക്ടർ സാർ, മിസ് ഖന്ന ഈ വീട്ടിലുണ്ട്. പത്തുമിനിറ്റ് മുമ്പ് എന്നോടു സംസാരിച്ചുകൊണ്ടിരിക്കുകയായിരുന്നു. ഈ വീട് സെർച്ച് ചെയ്യണമെന്നു ഞാൻ താങ്കളോടാവശ്യപ്പെടുന്നു. ഞാൻ പത്രപ്രതിനിധിയെന്ന നിലയിൽ ആവശ്യപ്പെടുന്നു. സെർച്ചിന് ഞാൻ സാക്ഷിയാകാം. താങ്കൾക്ക് വേണമെങ്കിൽ വേറെയും സാക്ഷികളെ വിളിക്കാം. എന്റെ റിപ്പോർട്ടിന്മേൽ ആക്ഷനെടുത്തില്ലെങ്കിൽ അതിന്റെ ഉത്തരവാദിത്തം താങ്കൾക്കു മാത്രമായിരിക്കും."

ഇൻസ്പെക്ടർ നാരായണൻ ആകെ പരവശനായി. അതീവ വിനയത്തോടും ആദരവോടും വ്യാസിന്റെ തോളിൽ കൈെച്ചുകൊണ്ട് അദ്ദേഹം പറഞ്ഞു "വ്യാസ് സാർ, താങ്കൾ ഇരിക്കൂ. താങ്കൾ പറഞ്ഞ കാര്യം വേണ്ട പോലെ ശ്രദ്ധിക്കുന്നതാണ്."

ഇൻസ്പെക്ടർ വ്യാസിനെ സോഫയിലിരുത്തി. ബൽവന്തിനോടു പറഞ്ഞു – "മിസ്റ്റർ ഖന്നാ, ഒരു കാര്യം പറയട്ടെ."

ഇൻസ്പെക്ടർ ഖന്നയുടെ തോളിൽ കൈവച്ച് പാർട്ടീഷനടുത്തേക്ക് രണ്ടു ചുവടു വച്ചപ്പോൾ വ്യാസ് എതിർത്തു "ഇൻസ്പെക്ടർ, താങ്കൾ വന്നത് കേസന്വേഷണത്തിനാണോ, അതോ ഗൂഢാലോചന നടത്താനോ? താങ്കൾ ആദ്യം മിസ് ഖന്നയെ വിളിപ്പിക്കൂ."

വ്യാസിന്റെ എതിർപ്പവഗണിച്ചുകൊണ്ട് ഇൻസ്പെക്ടർ തനിക്കു പറയാനുള്ളത് ഖന്നയുടെ ചെവിയിൽ പറഞ്ഞു. എന്നിട്ട് വ്യാസിനോടു പറഞ്ഞു "മിസ്റ്റർ വ്യാസ്, താങ്കളുടെ നിലയിലുള്ള ഒരു മാന്യവ്യക്തിയെ ഇങ്ങനെ തെറ്റിദ്ധരിക്കാനിടയായതെങ്ങനെ എന്ന് ഞാൻ വിസ്മയിക്കുന്നു. താങ്കൾ ഈ വഴക്ക് മറന്നേക്കൂ. താങ്കൾക്കെവിടെയാണ് പോകേണ്ടത്. ഞാനവിടെ എത്തിക്കാം."

വ്യാസ് ശബ്ദമുയർത്തി "വേണ്ട സാർ! എന്നെ ചതിക്കുകയായിരുന്നു. ഇവർ എന്നെ ആക്രമിച്ചു, എന്നെ അപമാനിച്ചു. താങ്കൾ മിസ് ഖന്നയെ വിളിപ്പിക്കണം. എന്നിട്ട് മോഷണക്കുറ്റത്തെക്കുറിച്ച് അന്വേ

ഷണം നടത്തണം. എന്തിനാണെന്നെ ഇങ്ങോട്ടു വിളിച്ചതെന്ന് എനിക്കറിയണം. മിസ് ഖന്നയെ ബലപ്രയോഗം നടത്തി പൂട്ടിയിട്ടിരിക്കുകയാണ്. അവർ ഇവിടെ വരാതെ ഞാനിവിടെ നിന്നു പോവുകയില്ല. എന്റെ മുഖത്തെ മുറിവിനും ഇവരുടെ പെരുമാറ്റത്തിനും താങ്കൾ സാക്ഷിയാണ്."

ഇൻസ്പെക്ടർ വളരെ അടുപ്പം ഭാവിച്ചുകൊണ്ട് വ്യാസിനോടു പറഞ്ഞു "മിസ്റ്റർ വ്യാസ്, സഹോദരീ സഹോദരന്മാരുടെ വഴക്കിൽ താങ്കളെന്തിനിടപെടണം. താങ്കൾ വരൂ. ഡോക്ടറെ കാണിച്ച് താങ്കളുടെ മുറിവ് ഡ്രസ് ചെയ്യിക്കാം."

വീണ്ടും കതകിൽ ശക്തിയായ മുട്ട് കേട്ടു. അമർത്തിയ നിലവിളിയും.

വ്യാസ് രോഷത്തോടെ വെല്ലുവിളിച്ചു "കുറ്റം കണ്ടിട്ട് താങ്കൾ അവഗണിക്കുന്നു. സഹോദരൻ സഹോദരിയെ കൊന്നാൽ അത് സഹോദരീസഹോദരന്മാരുടെ വഴക്കാണെന്നു പറഞ്ഞ് അവഗണിക്കുമോ? മിസ്ഖന്നയെ എന്തിനാണടച്ചിട്ടിരിക്കുന്നതെന്ന് താങ്കളറിയണം."

"താങ്കൾ ഇരിക്കൂ. ഇൻസ്പെക്ടർ വിനയത്തോടെ അപേക്ഷിച്ചു. എന്നിട്ടു ബൽവന്തിനെയും യശ്വന്തിനെയും പാർട്ടീഷനടുത്തു നീക്കിനിർത്തി സംസാരിച്ചു."

യശ്വന്ത് ഗത്യന്തരമില്ലാതെ തലകുനിച്ചുകൊണ്ട് പിൻവശത്തെ വാതിലിന്റെ കുറ്റിയെടുത്തു. കതക് തുറന്നു. ക്രോധം കൊണ്ടും കരച്ചിൽ കൊണ്ടും ചുവന്നു തുടുത്ത മുഖം സാരിത്തുമ്പുകൊണ്ട് ഒപ്പി ബോധം നശിച്ചവളെപ്പോലെ ഉത്തര കടന്നുവന്നു. വന്നപാടെ അവൾ പറഞ്ഞു "ഞാൻ വിളിച്ചിട്ടാണ് ഇദ്ദേഹം വന്നത്.... നിങ്ങളെന്താ ചെയ്യുന്നത്?"

വ്യാസ് എഴുന്നേറ്റു നിന്നു. ഇൻസ്പെക്ടറോടു പറഞ്ഞു "കേൾക്കൂ, കേൾക്കൂ."

ഇൻസ്പെക്ടർ ഉത്തരയെ ആശ്വസിപ്പിച്ചു "മിസ് ഖന്നാ, ശാന്തമായിരിക്കൂ. നിങ്ങളോടാരും അന്യായം പ്രവർത്തിക്കുകയില്ല."

വ്യാസിന്റെ മുറിവേറ്റ ചുണ്ടും ചോര പറ്റിയ ഷർട്ടും ചൂണ്ടിക്കാണിച്ച് ഉത്തര അലറി "ഇതന്യായമല്ലേ? ഇദ്ദേഹത്തെ തല്ലി. ഇദ്ദേഹത്തെ ഞാൻ വിളിച്ചുവരുത്തിയതാണ്." അവൾ സഹോദരന്മാരുടെ നേർക്ക് തിരിഞ്ഞു "നിങ്ങൾക്ക് തല്ലണമെങ്കിൽ എന്നെ തല്ലിക്കോ."

ഇൻസ്പെക്ടർ ശകാരഭാവത്തിൽ ബൽവന്തിനെ നോക്കി. എന്നിട്ട് ഉത്തരയുടെയടുത്തേക്കു നീങ്ങി "സിസ്റ്റർ, സംഭവിച്ചത് തീരെ മോശമായിപ്പോയി. ഇപ്പോൾ ഞാനിവിടെയുണ്ടല്ലോ. എന്നെ വിശ്വസിക്കൂ. പോയി മുഖം കഴുകി വരൂ. ഇനിയുള്ള സംഭാഷണം നിങ്ങളുടെ മുമ്പിൽ വച്ചു മാത്രം."

നാരായൺ യശ്വന്തിന്റെ തോളിൽ കൈവച്ചുകൊണ്ടു പറഞ്ഞു "മിസ്റ്റർ ഖന്നാ, സഹോദരിയെ കൂട്ടിക്കൊണ്ടുപോയി മുഖം കഴുകിച്ചു വരൂ."

ഉത്തരയ്ക്കു ദേഷ്യം വന്നു "താങ്കളെന്നെക്കുറിച്ചു ചിന്തിച്ചു വിഷമിക്കേണ്ട. എനിക്ക് മുഖം കഴുകേണ്ടയാവശ്യമില്ല. നിങ്ങൾക്ക് സംസാരിക്കാനുള്ളത് എന്റെ മുമ്പിൽവച്ചാകട്ടെ." അവൾ സാരിത്തുമ്പുകൊണ്ട് മുഖം തുടച്ചുകൊണ്ട് നെറ്റിയിലേക്കു വീണുകിടന്ന മുടി പിന്നിലേക്ക് ഒതുക്കിവച്ചുകൊണ്ട് ഒരു കസേരയിലിരുന്നു.

"ശരി, ശരി." ഇൻസ്പെക്ടർ സമ്മതിച്ചു "ദാറ്റീസ് ഓൾറൈറ്റ്!" ഞാൻ നിങ്ങളുടെ സൗകര്യമുദ്ദേശിച്ചു പറഞ്ഞതാണ്. ഒഫ്കോഴ്സ്. വളരെ ഖേദകരമായ സംഭവമാണ്. വലിയ തെറ്റിദ്ധാരണയായിപ്പോയി. ഇതിവിടെ വച്ച് അവസാനിപ്പിക്കണം. മിസ്റ്റർ വ്യാസ് ഇരിക്കൂ."

നാരായൺ വ്യാസിന്റെ തോളിൽ പിടിച്ച് സോഫയിലിരുത്തി. അദ്ദേഹവും ഒരു കസേരയിലിരുന്നുകൊണ്ട് പറഞ്ഞു "നോക്കൂ. തെറ്റിദ്ധാരണമൂലം ഇങ്ങനെയൊക്കെ സംഭവിച്ചു. യഥാർത്ഥത്തിൽ വളരെ ഖേദകരമായിപ്പോയി. മിസ്റ്റർ വ്യാസിനെപ്പോലെ മാന്യനായ ഒരു വ്യക്തിയോട് ഭയങ്കര അന്യായമാണ് പ്രവർത്തിച്ചത്. എന്തായാലും മിസ്റ്റർ ബൽവന്തും യശ്വന്തും മിസ്റ്റർ ഖന്നയോടു ഖേദം പ്രകടിപ്പിക്കണം; ക്ഷമ ചോദിക്കണം."

വ്യാസ് നാരായണന്റെ സഹതാപം സ്വീകരിക്കാൻ കൂട്ടാക്കിയില്ല "ഇൻസ്പെക്ടർ, താങ്കൾ സ്വന്തം കർത്തവ്യത്തിന്റെ സീമ ലംഘിക്കുന്നു. താങ്കൾക്ക് ഈ വീട്ടിൽ മോഷണം നടന്നെന്ന റിപ്പോർട്ട് കിട്ടി. താങ്കൾ അതന്വേഷിക്കണം. വിധി നിർണ്ണയിക്കുന്നത് കോടതിയാണ്."

ബൽവന്ത് കസേരയിൽ മുന്നോട്ടാഞ്ഞു പറഞ്ഞു "ബട്ട്.....ബട്ട്....."

നാരായൺ അയാളെ തടഞ്ഞു "പോലീസോഫീസർ എന്ന നിലയിലല്ല, ഒരു പൗരനെന്ന നിലയിലാണ് ഞാനിപ്പോൾ സംസാരിക്കുന്നത്. പോലീസിന്റെ ജോലി വഴക്കുണ്ടാക്കാൻ സഹായിക്കുകയല്ല, ഒത്തുതീർപ്പിനു സഹായിക്കുകയാണ്. ഒരു വസ്തുതയും ഞാൻ നിഷേധിക്കുന്നില്ല. നിങ്ങളുടെയെല്ലാം സ്നേഹിതനെന്ന നിലയിൽ ഞാൻ പറയട്ടെ. കോടതിയിൽ പോകുന്നത്, നിങ്ങളെപ്പോലുള്ളവരുടെ മാന്യതയ്ക്കു ചേർന്നതല്ലെന്നാണെന്റെ അഭിപ്രായം."

വ്യാസ് ക്ഷുഭിതനായി പറഞ്ഞു "എനിക്ക് മാനനഷ്ടം സംഭവിച്ചുകഴിഞ്ഞല്ലോ."

ഉത്തര അതിനെ പിന്താങ്ങി "സംശയമുണ്ടോ? ഇദ്ദേഹത്തെ അങ്ങേയറ്റം അപമാനിച്ചുകഴിഞ്ഞു."

"ഞാനുമതു തന്നെയാണു പറയുന്നത്. വളരെ മോശമായിപ്പോയി." നാരായൺ ഉത്തരയെ നോക്കി "സിസ്റ്റർ എന്നോടു ക്ഷമിക്കണം. ഇതിന്റെ ഉത്തരവാദിത്തം, അറിഞ്ഞോ അറിയാതെയോ, നിങ്ങളുടെ സഹോദരന്മാർക്കാണ്. നമുക്ക് പ്രശ്നം പരിഹരിക്കാൻ ശ്രമിക്കാം. അവർ രണ്ടുപേരും മിസ്റ്റർ വ്യാസിനോടു ക്ഷമ ചോദിക്കണം."

വ്യാസ് ഭീഷണിപ്പെടുത്തി "പ്രശ്നം പരിഹരിക്കുന്നതിനു താങ്കളെന്തിനു ബുദ്ധിമുട്ടണം? പ്രശ്നം കോടതിയിൽ പരിഹരിച്ചുകൊള്ളും. പത്രങ്ങളിലൂടെ പൊതുജനം അത് ചർച്ച ചെയ്യട്ടെ."

"പൊതുജനമോ?" ഇൻസ്പെക്ടർ പുരികം ചുളിച്ചു "താങ്കളെന്താണീ പറയുന്നത്? അല്പമൊന്നാലോചിച്ചു നോക്കൂ. ഖന്നാകുടുംബത്തെയും മിസ്റ്റർ വ്യാസിനെയും ആരാണറിയാത്തത്? ശ്രദ്ധിക്കൂ. കോടതിയിൽ മിസ് ഉത്തരയുടെ സാക്ഷിമൊഴിയാണ് മുഖ്യം. തുടർന്ന് അവരെ ക്രോസ് വിസ്താരം നടത്തും."

"ഒഫ്കോഴ്സ്. മിസ് ഉത്തര കോടതിയിൽ സത്യം പറയുമെന്ന് എനിക്കുറപ്പുണ്ട്." വ്യാസ് പറഞ്ഞു.

"തീർച്ചയായും ഞാൻ സത്യം പറയും." ഉത്തര തറപ്പിച്ചു പറഞ്ഞു.

നാരായൺ കണ്ണുകളിൽ ആശങ്കാഭാവം പ്രദർശിപ്പിച്ചു "സിസ്റ്റർ, സത്യമായാലും കള്ളമായാലും, കോടതിയിൽ പോകുന്നതും വക്കീലന്മാരുടെ ചോദ്യങ്ങൾക്കു മറുപടി പറയുന്നതും വളരെ ബുദ്ധിമുട്ടുള്ള കാര്യമാണ്. വക്കീലന്മാർ വിസ്തരിക്കുമ്പോൾ എന്തെല്ലാം ചോദ്യങ്ങൾ ചോദിക്കുമെന്നറിയാമോ? ആരെയും എങ്ങനെ വേണമെങ്കിലും അപമാനിക്കാം. മിസ്റ്റർ ഖന്നയ്ക്ക് സ്വന്തം കുടുംബത്തിന്റെ മാനം രക്ഷിക്കാനുള്ള വ്യഗ്രതയായിരുന്നു, ഈ സംഭവത്തിന്റെ പിന്നിലെന്നു ഞാൻ വിചാരിക്കുന്നു. മിസ്സ് ഉത്തരയും എന്നോടു യോജിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു."

ഉത്തര എതിർത്തു "ഇതിൽ കുടുംബത്തിന്റെ മാനത്തിന്റെ പ്രശ്നമെന്താണ്? സ്വന്തം കുടുംബത്തിന്റെ മാനം കാക്കാൻ മറ്റൊരാളിന്റെ ജീവനെടുക്കുമോ? വെറുതേ ഒരാളിന്റെ മാനം കെടുത്തുമോ?"

ഇൻസ്പെക്ടർ സമ്മതിച്ചു "സിസ്റ്റർ പറയുന്നത് ശരിതന്നെ. ഒരിക്കലും അങ്ങനെ സംഭവിക്കാൻ പാടില്ലായിരുന്നു. അത് നിങ്ങളുടെ സഹോദരന്മാരുടെ തെറ്റ്. കുടുംബത്തിന്റെ മാനം കാക്കാനുള്ള വിഭ്രാന്തിയായിരുന്നു. തെറ്റ് തിരുത്താനും മാനം കാക്കാനുമുള്ള ഉപായമാണ് ഞാനിപ്പോൾ ചൂണ്ടിക്കാണിക്കുന്നത്. സിസ്റ്ററിനു കോടതിയിൽ പോകേണ്ടിവന്നാൽ ഇവരുടെയും നിങ്ങളുടെയും മാനം......."

വ്യാസ് ക്ഷോഭിച്ചു "എന്റെ മേൽ വിജയകരമായി മോഷണക്കുറ്റമാരോപിക്കാൻ സാധിച്ചിരുന്നെങ്കിൽ മിസ് ഉത്തരയ്ക്ക് കോടതിയിൽ സാക്ഷി പറയേണ്ടിവരുമായിരുന്നില്ലേ? സഹോദരന്മാർ തന്നെയാണ് സഹോദരിയെ കോടതി കയറ്റാൻ സാഹചര്യമുണ്ടാക്കിയത്."

ഇൻസ്പെക്ടർ "ഒഫ്കോഴ്സ്, അവരുടെ തെറ്റു തന്നെ. ഖന്നാ സഹോദരന്മാർ കുടുംബത്തിന്റെ മാനമോർത്ത് കോടതിയിൽ പോവുകയില്ലെന്നു ഞാൻ വിശ്വസിക്കുന്നു."

വ്യാസിന്റെ മുറിവേറ്റ ചുണ്ടു വിറച്ചു "അതേയതേ! പോലീസിന്റെ സഹായത്തോടെ ഒരാളെ കള്ളനാക്കി ജയിലിലടയ്ക്കാൻ ഗൂഢാലോ

ചന നടത്തുകയാണ് കുടുംബത്തിന്റെ മാനം കാക്കുന്ന രീതി! നന്നായിരിക്കുന്നു!"

ബൽവന്ത് വിക്കി വിക്കിപ്പറഞ്ഞു ".....ഐ... നെവർ.... ത്....ത്. തോട്ട് സോ ഫാർ. ഞങ്ങൾക്ക് ....അങ്ങനൊരുദ്ദേശ്യം........ഇല്ലായിരുന്നു. വെറും......."

വ്യാസിന്റെ ക്രോധം വർദ്ധിച്ചു "ഓ, നിങ്ങൾ ഏതോ നാടകത്തിന്റെ റിഹേഴ്സൽ നടത്തുകയായിരുന്നു. ഇപ്പോൾ കാര്യം തിരിഞ്ഞടിക്കുമെന്നായതുകൊണ്ട് നിങ്ങളുടെ ഉദ്ദേശ്യം മാറി. ഇപ്പോൾ കോടതിയിൽ പോകുന്നത് നിങ്ങൾക്കപമാനമാണെന്നു തോന്നുന്നു.നിങ്ങളെന്തിനു കോടതിയിൽ പോകണം? പക്ഷേ, ഞാൻ പോകും. എന്നെ വഞ്ചിച്ചു. എനിക്ക് മാനനഷ്ടമുണ്ടായി. ഞാൻ കോടതിയിൽ പോകും. ഇൻസ്പെക്ടർ എന്റെ സാക്ഷിയായിരിക്കും."

നാരായൺ "വെൽ, വെൽ, ആസ് ഫാക്റ്റ്സ് ഗോ, ഐ മീൻ.... അതായത്....ഞാൻ വസ്തുതകൾ നിഷേധിക്കുകയില്ല."

ബൽവന്ത് പതുക്കെ പറഞ്ഞു "പക്ഷേ, ഇതെല്ലാം..."

നാരായൺ "ഇപ്പോൾ കേസ് മിസ്റ്റർ വ്യാസിന്റെ മാനനഷ്ടം സംബന്ധിച്ചാണ്. അത് മിസ് ഉത്തരയുടെ സാക്ഷിമൊഴി അനുസരിച്ചു തീരുമാനിക്കപ്പെടുകയും ചെയ്യും."

ഉത്തര തല കുനിച്ചുകൊണ്ടു പറഞ്ഞു "ഞാൻ സത്യം പറയും. ഞാൻ ഇദ്ദേഹത്തെ വിളിച്ചതാണ്."

"ദെയ്ർ യൂ ആർ. നിങ്ങൾ കേട്ടല്ലോ." വ്യാസ് മുന്നറിയിപ്പ് നൽകി.

നാരായൺ "തെറ്റിദ്ധാരണ മൂലമുണ്ടായ സംഭവത്തിന്റെ കാരണങ്ങളെപ്പറ്റി കോടതിയിൽ വാദം കേൾക്കും. വക്കീലന്മാർ ക്രോസ് വിസ്താരം നടത്തും. അതെല്ലാം പത്രത്തിൽ പ്രസിദ്ധപ്പെടുത്തും. ആർക്കാണിതുകൊണ്ട് മെച്ചം?"

സഹോദരന്മാർ തല കുനിച്ചു മിണ്ടാതിരുന്നു.

വ്യാസ് പറഞ്ഞു "ഞാൻ സന്തോഷത്തോടെ ചെയ്യുകയല്ല. എന്നെ അങ്ങനെയാക്കിത്തീർത്തു."

നാരായൺ "ഐ അഡ്മിറ്റ്. ഞാൻ യോജിക്കുന്നു. അതുകൊണ്ടാണ് അവർ രണ്ടുപേരും മാപ്പപേക്ഷിക്കണമെന്നു ഞാനാവശ്യപ്പെടുന്നത്. മിസ് ഉത്തരയും സഹോദരന്മാരോടാവശ്യപ്പെടണം."

ഉത്തര തലകുനിച്ചുകൊണ്ട് പറഞ്ഞു "തീർച്ചയായും മാപ്പപേക്ഷിക്കണം."

വ്യാസ് ക്രുദ്ധനായി "മാപ്പപേക്ഷിക്കുന്നതെന്തിന്? ദാറ്റീസ് ഒൺലി സ്നോബറി. ആരുടെയെങ്കിലും ദേഹത്ത് കൈമുട്ടിയാലും മാപ്പപേക്ഷിക്കാം."

വ്യാസ് തന്റെ മുറിഞ്ഞ ചുണ്ടിലേക്കു ചൂണ്ടിക്കൊണ്ട് തീവ്രസ്വരത്തിൽ ചോദിച്ചു "ഇത് അറിയാതെ കൈമുട്ടിയതാണോ? ഒരാളെ വീട്ടിൽ

വിളിച്ചുവരുത്തിയിട്ട് മോഷണക്കുറ്റമാരോപിക്കുകയും ദേഹോപദ്രവ മേൽപ്പിക്കുകയും ചെയ്തിട്ട് 'സോറി' പറഞ്ഞാൽ മതിയോ?"

നാരായണന്റെ മുഖം ഗൗരവപൂർണ്ണമായി. വ്യാസിന്റെ കണ്ണുകളിൽ സൂക്ഷിച്ചു നോക്കിക്കൊണ്ടു പറഞ്ഞു "ശരിയാണ്. താങ്കളോടു ചെയ്ത അന്യായത്തിന് എന്തു പ്രതികാരം വേണമെന്നു പറയൂ."

യശ്വന്തും ചോദിച്ചു "താങ്കൾക്കെന്തു വേണം?"

വ്യാസ് തലയുയർത്തിപ്പിടിച്ചു "കോടതി തീരുമാനിക്കട്ടെ."

"കോടതിയോ?" നാരായൺ ചോദിച്ചു "താങ്കൾ മിസ് ഉത്തരയെ കോടതിയിലേക്കു വലിച്ചിഴയ്ക്കുമോ?"

വ്യാസ് കോപം കൊണ്ടു തിളച്ചു "ഇൻസ്പെക്ടർ സാർ, ഇത് അത്ര നിസ്സാരസംഗതിയാണോ? എന്റെ മാനത്തിനൊരു വിലയുമില്ലേ? എനിക്ക് ബംഗ്ലാവുകളില്ല, കാറുകളില്ല. പക്ഷേ, ആത്മാഭിമാനമുണ്ട്. എന്റെ തല പോയാലും അനാദരവും അപമാനവും സഹിക്കുകയില്ല."

ഇൻസ്പെക്ടറും ശബ്ദമുയർത്തി "നിങ്ങൾക്കു പ്രതികാരം ചെയ്യണം, അല്ലേ? മിസ്റ്റർ ഖന്നയുടെ സഹോദരിയെ കോടതിയിൽ കയറ്റിയാലേ നിങ്ങളുടെ മാനം രക്ഷിക്കാൻ കഴിയുകയുള്ളോ?"

വ്യാസ് സോഫയിൽ നിന്നെഴുന്നേറ്റ് ആവേശത്തോടെ ചോദിച്ചു "ഇൻസ്പെക്ടർ, താങ്കൾ പക്ഷപാതം കാണിക്കുന്നു. ഇത് താങ്കൾക്കു ചേർന്നതല്ല."

"ഞാനെന്തു പക്ഷപാതം കാണിക്കുന്നു? ഞാൻ താങ്കളോട് ചോദിക്കുന്നു – താങ്കളുടെ അപമാനത്തിനു പ്രതികാരം കോടതിമുഖാന്തിരമേ നടക്കുകയുള്ളോ?"

"സേർട്ടൻലി. ഒൺലി ഇൻ കോർട്ട്." വ്യാസ് ഭീഷണിയുടെ സ്വരത്തിൽ മറുപടി പറഞ്ഞു.

"മിസ് ഉത്തരയും കോടതിയിൽ പോകുന്നതാണു നല്ലതെന്നു വിചാരിക്കുന്നുണ്ടോ?" ഇൻസ്പെക്ടർ പതിഞ്ഞ സ്വരത്തിൽ ചോദിച്ചു.

"കോടതി മുമ്പാകെ സത്യം തുറന്നു പറയുന്നതിന് ആരെ പേടിക്കണം?" ഉത്തര നിർഭയയായി പറഞ്ഞു.

"ഹും!" നാരായൺ തന്റെ പാന്റ്സിന്റെ പോക്കറ്റിൽ കൈ തിരുകിക്കൊണ്ട് അല്പനേരം ആലോചിച്ചുനിന്നു. എന്നിട്ട് ഉത്തരയോടു ചോദിച്ചു "നിങ്ങൾക്ക് കോടതിയിൽ സത്യം തെളിയിക്കാൻ കഴിയുമോ?"

"സത്യം തെളിയിക്കുക എന്നു പറഞ്ഞാൽ?" ഉത്തര വിസ്മയത്തോടെ ചോദിച്ചു.

"വക്കീലന്മാർ നിങ്ങൾ പറഞ്ഞത് വിശ്വസിക്കാതെ ക്രോസ് വിസ്താരം നടത്തുമ്പോൾ മറുപടി പറയാൻ പറ്റുമോ?" നാരായൺ ചോദിച്ചു.

"എന്തുകൊണ്ട് പറ്റുകയില്ല? എനിക്ക് സത്യം പറയാൻ പേടിയില്ല." ഉത്തര നിർഭയയായി പറഞ്ഞു.

"നിങ്ങൾക്കു പേടിയില്ല." നാരായൺ ആത്മാർത്ഥതയോടെ പറഞ്ഞു "എങ്കിലും സ്ഥിതിയെന്താണെന്ന് നിങ്ങളെ ധരിപ്പിക്കാൻ ഞാനാഗ്രഹിക്കുന്നു. നിങ്ങൾ എന്നെങ്കിലും കോടതിയിൽ പോയിട്ടുണ്ടോ? ക്രോസ് വിസ്താരം കേട്ടിട്ടുണ്ടോ?"

"കോടതിയിൽ പോയില്ലെങ്കിലെന്താ? അയാം നോട്ട് അഫ്രെയ്ഡ്." ഉത്തര ധൈര്യം പ്രകടിപ്പിച്ചു.

"ഒഫ്കോഴ്സ്, യൂ ആർ നോട്ട് അഫ്രെയ്ഡ്." നാരായൺ സമ്മതിച്ചു. നിങ്ങളെ എന്റെ സഹോദരിയായി കണക്കാക്കി അവിടുത്തെ സ്ഥിതി ധരിപ്പിക്കാനാഗ്രഹിക്കുന്നു. ഡുയു മൈൻഡ്?"

"നോ, ഐ ഡോണ്ട് മൈൻഡ്."

"വെൽ, വക്കീൽ നിങ്ങളോടിങ്ങനെ ചോദിച്ചേക്കാം – നിങ്ങൾ മിസ്റ്റർ വ്യാസിനെ നിങ്ങളുടെ സഹോദരന്മാരുടെ അറിവോടും അനുവാദത്തോടും കൂടിയാണോ ക്ഷണിച്ചത്? അവരുടെ അറിവും അനുവാദവും കൂടാതെയാണ് ക്ഷണിച്ചതെന്നു പറയേണ്ടിവരും. ശരിയല്ലേ?"

"യെസ്."

"മറ്റൊന്നും വിചാരിക്കരുത്, സ്ഥിതി മനസ്സിലാക്കാൻ വേണ്ടി പറയുകയാണ്. വക്കീൽ തുടർന്നു ചോദിക്കും – സഹോദരന്മാരെ ഒളിച്ച് നിങ്ങൾ മിസ്റ്റർ വ്യാസിനെ ആദ്യമായിട്ടാണോ വിളിച്ചത്, അതോ കൂടെക്കൂടെ വിളിക്കാറുണ്ടോ? അല്ലെങ്കിൽ നിങ്ങൾ മിസ്റ്റർ വ്യാസിനെ എത്ര പ്രാവശ്യം എത്ര സ്ഥലത്ത് ഗൂഢോദ്ദേശ്യത്തോടെ സന്ധിച്ചിട്ടുണ്ട്? അല്ലെങ്കിൽ ഇങ്ങനെയും ചോദിക്കാം – നിങ്ങൾ മിസ്റ്റർ വ്യാസിനെ മാത്രമേ സന്ധിക്കാറുള്ളോ അതോ വേറെയും ചെറുപ്പക്കാരുമായും ഇത്തരം ഏർപ്പാടുണ്ടോ? ഇനിയും ചോദിക്കാം – ഇത് നിങ്ങളുടെ ഒരു ഹോബി മാത്രമാണോ? അതോ മിസ്റ്റർ വ്യാസിനെക്കൊണ്ട് വിശേഷാൽ പ്രയോജനം വല്ലതുമുണ്ടോ? ഇത്തരക്കാരായ യുവതികളെ പൊതുവെ എങ്ങനെയാണ് ആളുകൾ കരുതുന്നതെന്നറിയാമോ?.... കോടതിയിൽ എന്തെല്ലാം ചോദ്യങ്ങൾ ചോദിച്ചാലും മറുപടി പറഞ്ഞേ പറ്റൂ."

ഉത്തര തല താഴ്ത്തി മൗനമായി ഇരുന്നു.

"ഇൻസ്പെക്ടർ, താങ്കൾ സാക്ഷിയെ ഇന്റിമിഡേറ്റ് ചെയ്യുകയാണ്." വ്യാസ് എതിർപ്പ് പ്രകടിപ്പിച്ചു.

ഇൻസ്പെക്ടർ നാരായൺ കണ്ണുകളിൽ ഭീഷണിയും സ്വരത്തിൽ വിനയവും ദ്യോതിപ്പിച്ചുകൊണ്ടു പറഞ്ഞു "മിസ്റ്റർ വ്യാസ്, ഞാൻ സാക്ഷിയെ ഭീഷണിപ്പെടുത്തുകയല്ല. ഞാൻ താങ്കളെയും സിസ്റ്റർ ഉത്തരയേയും വസ്തുസ്ഥിതി ധരിപ്പിക്കാൻ ശ്രമിക്കുകയാണ്. നിങ്ങളുടെ മനസ്സിൽ ഉത്തരയോട് വലിയ ആദരഭാവമുണ്ടെന്നെനിക്കറിയാം."

വ്യാസ് കോപത്തോടെ പറഞ്ഞു "ഇൻസ്പെക്ടർ, താങ്കൾ എന്റെ മേൽ അനാവശ്യമായി സമ്മർദ്ദം ചെലുത്തുന്നു. ഐ മസ്റ്റ് ഗോ ടു ദി കോർട്ട്."

ഉത്തരയ്ക്കു ദേഷ്യം വന്നു. അവൾ ചാടിയെഴുന്നേറ്റു. വ്യാസിനെ നോക്കിപ്പറഞ്ഞു "താങ്കൾക്ക് ചെയ്യാനുള്ളത് ചെയ്തോളൂ."

ഉത്തര സഹോദരന്മാരെ ലക്ഷ്യമാക്കി പറഞ്ഞു "ഇവർ കുടുംബത്തിന്റെ മാനം നോക്കുമ്പോൾ എനിക്കൊരു വിലയും കല്പിക്കുന്നില്ല. താങ്കളുടെ വ്യക്തിപരമായ മാനത്തിന്റെ മുമ്പിലും എനിക്കൊരു നിലനിൽപുമില്ല. എല്ലാവർക്കും മാനമുണ്ട്, പെണ്ണിനു മാത്രം മാനമില്ല."

ഉത്തരയുടെ ശബ്ദം ഉയർന്നു "ഞാൻ കോടതിയിൽ പോവുകയില്ല, പോവുകയില്ല." ഡ്രായിങ്റൂമിൽ നിന്നു പോകാൻ തിരിഞ്ഞു "സൈനേഡ് കഴിച്ചുറങ്ങേണ്ടി വന്നാലും....."

# കച്ചവടക്കാരനും കള്ളനും

താൻ ദില്ലിയിലെത്തുന്ന വിവരത്തിന് സ്നേഹിതന് ടെലഗ്രാം അയച്ചിരുന്നു. പക്ഷേ ബോംബെ മെയ്ൽ ഒന്നര മണിക്കൂർ താമസിച്ചാണ് സ്റ്റേഷനിലെത്തിയത്. വെയ്റ്റിങ്ങ് റൂമിലെ ബെയ്ററെ സാമാനങ്ങൾ ഏൽപിച്ചു. സ്റ്റേഷനിലെ ഭോജനശാലയിൽ നിന്ന് ബ്രെയ്ക്ക്ഫാസ്റ്റ് കഴിച്ചു. വെയ്ററിങ്ങ് റൂമിൽ തിരികെ വന്ന് ബെയ്ററോട് ഒരു കൂലിയെ വിളിക്കാൻ പറഞ്ഞു.

ഒരു സിഗററ്റ് വലിക്കണമെന്നു തോന്നി. സൂട്ട്കേസ് തുറന്ന് പുതിയ സിഗററ്റ് ടിന്നെടുത്ത് തുറക്കാൻ ശ്രമിച്ചു. അപ്പോൾ വെയ്റ്റിങ്ങ് റൂമിന്റെ വാതിൽ തുറന്ന് മാന്യമായി വേഷം ധരിച്ച ഒരു യുവാവ് അകത്തു കടന്നു. അയാൾ ചാരനിറമുള്ള പാന്റ്സും കോട്ടും ധരിച്ചിരുന്നു. കയ്യിൽ പത്രം ചുരുട്ടിപ്പിടിച്ചിരുന്നു.

യാത്രയ്ക്കിടയിൽ ചില സ്റ്റേഷനുകളിൽ ഈ യുവാവിനെ കണ്ട തോർത്തു. കുറേ ദൂരം ഓടിക്കഴിഞ്ഞ് ട്രെയിൻ ഏതെങ്കിലും സ്റ്റേഷനിൽ നിൽക്കുമ്പോൾ, ഇരുന്ന് ഇരുന്ന് മുഷിഞ്ഞ ഞാൻ പ്ലാറ്റ് ഫോമിലിറങ്ങി അങ്ങോട്ടുമിങ്ങോട്ടും നടക്കും. ആ യുവാവും പത്രം വായിച്ചു കൊണ്ടോ, വെറുതേ നടന്നോ എന്റെയടുത്തുകൂടെ കടന്നു പോകും. ഞങ്ങൾക്ക് രണ്ടുപേർക്കും പരസ്പരം ആവശ്യമൊന്നുമില്ലായിരുന്നു.

യുവാവ് വെയ്റ്റിങ്ങ് റൂമിലെത്തി എന്നെ നോക്കിക്കൊണ്ട് അടുത്തു വന്നു. തെല്ല് സങ്കോചത്തോടെ ഇംഗ്ലീഷിൽ എന്നോട് സംസാരിച്ചു കച്ചവടക്കാരനും കള്ളനും "താങ്കൾ ഒരു മിനിറ്റ് ഇരിക്കുമോ? എനിക്കൽപ്പം സംസാരിക്കാനുണ്ട്."

യുവാവിന്റെ ശബ്ദത്തിലും മുഖഭാവത്തിലും സങ്കോചവും അനിശ്ചിതത്വവും നിഴലിച്ചു. എനിക്കു തോന്നി – അതേ...... അതു തന്നെകാര്യം. വണ്ടിയിൽ നിന്നിറങ്ങി ഗെയ്റ്റ് വരെ ചെന്നു. ടിക്കററ് കൊടുക്കാൻ വേണ്ടി പോക്കററിൽ കയ്യിട്ടു. ടിക്കറ്റ് പഴ്സിൽ സൂക്ഷിച്ചു വച്ചിരിക്കുകയായിരുന്നു....... പഴ്സ് കാണാനില്ല! നാണക്കേട് മൂലം ആരോടും ഒന്നും പറയാനും വയ്യ......... എന്റെ അഡ്രസ് എഴുതിയെടുത്തോളൂ........ നന്മയുള്ള ഒരാളായതു കൊണ്ട് താങ്കൾ ചെയ്യുന്ന സഹായം ഞാൻ ഒരു കാലത്തും മറക്കില്ല. പക്ഷേ, കടം വീട്ടേണ്ടത് എന്റെ കടമയാണ്........ എന്നിങ്ങനെ. നന്മയുടെയും ദയവിന്റെയും മറ പിടിച്ച് കൊള്ളയടിക്കാൻ നടക്കുന്ന ചതിയന്മാരായ മാന്യന്മാരുടെ ചിത്രം പെട്ടെന്ന് എന്റെ ഭാവനയിൽ തെളിഞ്ഞു.

മനസ്സിലുദിച്ച വെറുപ്പമർത്തി, മാന്യന്മാരുടെ മാന്യത കാക്കാൻ വേണ്ടി പുത്തൻ സിഗററ്റ് ടിൻ ആ യുവാവിന് നീട്ടിക്കൊണ്ട് പറഞ്ഞു "എടുക്കൂ........ പ്ലീസ്......"

യുവാവ് വിനയപൂർവം നന്ദി പ്രകാശിപ്പിച്ചു കൊണ്ട് സിഗററ്റെടുത്തു. കസേര നീക്കി എന്റെയടുത്തിട്ടു. എന്നിട്ടു പറഞ്ഞു "എനിക്ക് താങ്കളോട് ഒരു കാര്യമേ ചോദിക്കാനുള്ളു. ഇരിക്കൂ."

യുവാവിന്റെ പെരുമാറ്റം വിസ്മയജനകമായിരുന്നു. ഞാൻ ഒരു സിഗററ്റെടുത്ത് ചുണ്ടത്തു വച്ചു തീപ്പെട്ടി കത്തിച്ച് ആദ്യം അയാൾക്കു നീട്ടി. അയാൾ സിഗററ്റിനു തീ കൊളുത്തിയ ശേഷം വീണ്ടും എന്നോടിരിക്കാനാവശ്യപ്പെട്ടു. ഇയാൾ സി.ഐ.ഡി. ഉദ്യോഗസ്ഥനാണോ എന്ന് സംശയം തോന്നി. പക്ഷേ, എന്നോടെന്തു ബന്ധം? ഇരുന്നുകൊണ്ട് ഞാൻ ചോദിച്ചു. "ഉം, പറയൂ."

യുവാവ് എന്റെ കണ്ണിലേക്കുറ്റു നോക്കിക്കൊണ്ട് സംസാരിച്ചു "എന്റെ വാക്കുകൾ കേട്ട് വിഷമിക്കരുത്. ഞാൻ മൂലം താങ്കൾക്ക് കഷ്ടനഷ്ടമൊന്നുമുണ്ടാവുകയില്ല. വിശ്വസിക്കാം." പിന്നെ മടിച്ചു മടിച്ചു ചോദിച്ചു "താങ്കളുടെ പക്കൽ ആയിരത്തിന്റെ നാല്പത് നോട്ടുകളുണ്ടോ?"

എനിക്ക് ഷോക്കേറ്റതുപോലെ തോന്നി. അടുത്തതായി കൈത്തോക്ക് ചൂണ്ടുമെന്ന ആശങ്കയുണ്ടായി.

എന്തായാലും കൈത്തോക്ക് കണ്ടില്ല. മനസ്സിൽ മറ്റൊരാശങ്ക ..... നോട്ട് സുരക്ഷിതമാണോ .....? തപ്പിനോക്കുന്നതെങ്ങനെ? കരുതിയിരിക്കണമല്ലോ.

വെയ്റ്റിങ്ങ് റൂമിൽ ഞങ്ങൾ രണ്ടും മാത്രമേയുള്ളു. ഞാൻ ഒറ്റയ്ക്കാണെന്നു കണ്ടിട്ടാണ് അയാൾ വന്നത്. പ്രായം ചെന്ന ബെയറർക്ക് മാന്യന്മാരുടെ രീതികളറിയാം. രണ്ടു മാന്യന്മാർ അടുത്തിരുന്നു സംസാരിക്കുന്നതു കണ്ടപ്പോൾ അയാൾ അകലെ മാറിപ്പോയി. പരിഭ്രമം മറയ്ക്കാൻ വേണ്ടി ഞാൻ സിഗററ്റ് പുകയൂതി വിട്ടുകൊണ്ട് ചോദ്യ രൂപത്തിൽ മറുപടി പറഞ്ഞു – "എന്ത്?........... മനസ്സിലായില്ല........ ഏത് നോട്ട്.........?"

യുവാവ് സഗൗരവം സംസാരിച്ചു. "താങ്കളുടെ പക്കൽ നാൽപതിനായിരം രൂപ ഉണ്ടായിരിക്കുകയും താങ്കൾ പേടി കാരണം അത് നിഷേധിക്കുകയും ചെയ്താൽ ഒരു മനുഷ്യന്റെ ജീവൻ വൃഥാ നഷ്ടപ്പെടും."

യുവാവിന്റെ വാക്കു കേട്ടപ്പോൾ പരിഭ്രമം വർദ്ധിച്ചു "ആരുടെ ജീവൻ? ........ നാല്പതിനായിരമോ.......?" നിങ്ങളെന്താണുദ്ദേശിക്കുന്നത്.......?"

എന്റെ പരിഭ്രമം മറച്ചുവയ്ക്കാൻ കഴിഞ്ഞില്ല. യുവാവ് കസേര കുറച്ചുകൂടി അടുപ്പിച്ചിട്ടു. സിഗററ്റ് വലിച്ചുകൊണ്ട് പറഞ്ഞു. "താങ്കൾ പരിഭ്രമിക്കേണ്ട. സത്യം പറയണം. താങ്കളുടെ പക്കൽ രൂപയുണ്ടെങ്കിൽ പോലും ഇനി ആപത്തൊന്നും സംഭവിക്കുകയില്ല. ഈ വിഷയത്തിൽ

എനിക്ക് ചതി പറ്റിയോ എന്നറിഞ്ഞാൽ മാത്രം മതി. ബോംബെയിൽ നിന്നു വരുമ്പോൾ മാൻമാഡിൽ വച്ച് താങ്കളെ മുന്നൂറ് രൂപയ്ക്കു വിറ്റിരുന്നു. അതിനുശേഷം ഞാൻ താങ്കളെ ഇറ്റാർസി സ്റ്റേഷനിൽ വച്ച് ഇരുന്നൂറ് രൂപയ്ക്ക് വാങ്ങി. ഞങ്ങളെ ഒരാൾ ചതിക്കുകയായിരുന്നോ എന്നറിഞ്ഞാൽ മാത്രം മതി."

അയാളുടെ കയ്യിൽ റിവോൾവറോ കത്തിയോ കണ്ടില്ല. ഞാൻ സൂത്രത്തിൽ പണം എന്റെ കയ്യിലുണ്ടെന്നുറപ്പു വരുത്തി. എന്നിട്ട് ക്രുദ്ധനായി മറുപടി പറഞ്ഞു "എന്റെ കയ്യിൽ രൂപയൊന്നുമില്ല...... നിങ്ങൾ വിചിത്ര സ്വഭാവക്കാരനാണല്ലോ........ എന്നെ വിറ്റെന്നും വാങ്ങിയെന്നും പറയുന്നതിന്റെ അർത്ഥമെന്താണ്? ........ നിങ്ങൾ കവർച്ച നടത്തുന്നു, കൊല നടത്തുന്നു. എന്നിട്ട് ചതി പറ്റിയെന്ന് പരാതിപ്പെടുന്നു! നിങ്ങളെ പോലീസിൽ ഹാജരാക്കുകയാണു വേണ്ടത്."

യുവാവ് സിഗററ്റെടുത്ത് പിടിച്ച് മുന്നറിയിപ്പിന്റെ മട്ടിൽ എന്നെ തടഞ്ഞു "എന്നെപ്പറ്റി പോലീസിൽ പരാതിപ്പെട്ടതു കൊണ്ട് ഒരു പ്രയോജനവുമില്ല..... അതിനു ഞങ്ങൾ നേരത്തേ ഏർപ്പാട് ചെയ്തിട്ടുണ്ട്. താങ്കൾക്ക് ബുദ്ധിമുട്ടുണ്ടാകുമെന്ന് മാത്രം. താങ്കളുടെ പോക്കറ്റിടിച്ചോ? താങ്കൾ എന്തിന്റെ പേരിൽ പരാതിപ്പെടും? എനിക്കാണ് ചതിപറ്റിയത്. പക്ഷേ, ഞാനതിന് പോലീസിനോട് യാചിക്കാൻ പോവുകയില്ല. ഇത്തരം ചതിക്കും അന്യായത്തിനും ശിക്ഷിക്കുന്നത് പോലീസിന്റെ അധികാര പരിധിയിൽപെട്ട കാര്യമല്ല. ഇത്തരം കുറ്റങ്ങൾക്ക് ഞങ്ങൾ തന്നെ ശിക്ഷ നൽകും. എന്നാൽ താങ്കൾ ഭയമില്ലെങ്കിലും രൂപയുണ്ടെന്ന കാര്യം നിഷേധിച്ചാൽ അതിന്റെ പരിണാമം അന്യായമായിരിക്കും."

വെട്ടിത്തുറന്നു പറയുന്ന സ്വഭാവക്കാരനായ, ധൈര്യശാലിയായ ആ യുവാവ് സാന്ത്വനിപ്പിച്ചിട്ടും ഞാൻ ഇത്രയും വലിയ തുക കയ്യിലുണ്ടെന്നു സമ്മതിക്കാനൊരുക്കമായില്ല. ഞാനയളോടു ചോദിച്ചു. "ഇതെന്തു ചുറ്റിക്കളിയാണ്.........? എനിക്കൊന്നും മനസ്സിലാകുന്നില്ല. എന്റെ കയ്യിൽ രൂപയുണ്ടെങ്കിൽ നിങ്ങൾക്കെന്തു കാര്യം ? ........ എന്റെ കയ്യിൽ രൂപയില്ലെങ്കിൽ മറ്റൊരാളുടെ ജീവൻ നഷ്ടപ്പെടുന്നതെങ്ങനെ?"

യുവാവ് എന്നെ വിശ്വസിപ്പിക്കാൻ വേണ്ടി കയ്യുയർത്തി പറഞ്ഞു "താങ്കൾ ഇന്നലെ ഒരു മണിക്ക് ബാങ്കിൽ നിന്ന് ആയിരത്തിന്റെ നാൽപത് നോട്ടെടുത്തു........ എന്നിട്ട് നേരെ സ്റ്റേഷനിൽ വന്നു....... നോട്ട് കോട്ടിന്റെ അകത്തെ പോക്കറ്റിലാണു വച്ചത്. ടിക്കറ്റെടുത്തത് താങ്കളല്ല. താങ്കളുടെ ജോലിക്കാരനോ ഗുമസ്തനോ ആണ്. ഇത്രയും കാര്യങ്ങൾ ശരിയല്ലേ?" എന്നെക്കുറിച്ച് ഇത്ര സത്യസന്ധമായ വിവരങ്ങൾ പറഞ്ഞുകേട്ടപ്പോൾ എനിക്ക് പരിഭ്രമം കൂടി. എങ്കിലും വിസ്മയം പ്രകടിപ്പിച്ചു "നിങ്ങളാരുടെ കാര്യമാണ് സംസാരിക്കുന്നത്?....... ആരുടെ രൂപ?.........എന്നെ ഇതിലെന്തിനാ വെറുതെ വലിച്ചിഴയ്ക്കുന്നത് ?"

എന്റെ മറുപടി കേട്ട് യുവാവിന് അസ്വസ്ഥത വർദ്ധിച്ചു. അയാൾ വിശദീകരിച്ചു. "ബാങ്ക് മുതൽ താങ്കളെ പിന്തുടർന്നയാൾ മാൻമാഡ് സ്റ്റേഷനിൽ യാത്രയവസാനിപ്പിച്ചു. അയാളുടെ പ്രവർത്തനപരിധി അവിടെയവസാനിച്ചു. ബോംബെയിൽ നിന്നു വണ്ടി പുറപ്പെടുന്നതുവരെ രൂപ താങ്കളുടെ കോട്ടിന്റെ പോക്കറ്റിലുണ്ടായിരുന്നെന്ന് അയാൾ പറഞ്ഞു. മാൻമാഡിൽ അയാൾ മുന്നൂറ് രൂപയ്ക്ക് താങ്കളെ മറ്റൊരാൾക്കു വിറ്റു. രണ്ടാമൻ ഇറ്റാർസി വരെ താങ്കളെ പിന്തുടർന്നു. ശ്രമം വിഫലമായപ്പോൾ അയാൾ നൂറുരൂപ നഷ്ടം സഹിച്ചു കൊണ്ട് ഇരുന്നൂറ് രൂപയ്ക്ക് താങ്കളെ എനിക്കു വിറ്റു. ഞാൻ പല വിധത്തിൽ ശ്രമിച്ചു നോക്കിയിട്ടും താങ്കളെവിടെയാണ് രൂപ വച്ചിരിക്കുന്നതെന്നു കണ്ടെത്താൻ കഴിഞ്ഞില്ല. താങ്കളുടെ കോട്ടിന്റെ പോക്കറ്റിൽ നൂറിന്റെ ഒരു നോട്ടും പത്തിന്റെ മൂന്നു നോട്ടും മാത്രമേയുള്ളു. താങ്കളുടെ കോട്ടിലും പാന്റ്സിലും കള്ളപ്പോക്കറ്റില്ല. താങ്കൾ മാർവാഡികളെപ്പോലെ ഷർട്ടിനടിയിൽ പോക്കറ്റുള്ള ബനിയൻ ധരിച്ചിട്ടില്ല. താങ്കളുടെ അരയിൽ പണം സൂക്ഷിക്കാവുന്ന അരപ്പട്ടയുമില്ല. ഷൂസിനുള്ളിൽ പണം വച്ചിട്ടില്ല. അല്ലായിരുന്നെങ്കിൽ രാത്രിയിൽ ഷൂസൂരി താഴെ ഇടുമായിരുന്നില്ല. സൂട്ട്കേസിലോ മെത്തയിലോ രൂപ വച്ചിരുന്നെങ്കിൽ താങ്കൾ നിർഭയനായി സ്റ്റേഷനുകളിൽ ഇറങ്ങി ഉലാത്തുമായിരുന്നില്ല. താങ്കൾ രൂപ എവിടെ വച്ചിരിക്കുന്നെന്ന് ഞാനിപ്പോൾ അന്വേഷിക്കുന്നില്ല. അത് ഞാൻ തന്നെ അറിയാൻ ശ്രമിക്കാം. ഞങ്ങൾ കബളിപ്പിക്കപ്പെട്ടോ എന്നു മാത്രമേ അറിയേണ്ടതുള്ളു. എന്റെ പരാജയത്തിന് ഇരുനൂറ് രൂപ നഷ്ടപ്പെടാൻ എനിക്ക് വിഷമമില്ല. നാല്പതിനായിരം രൂപയ്ക്കുവേണ്ടി ഇരുന്നൂറ് രൂപ മുടക്കി അത് നഷ്ടപ്പെട്ടാൽ വിഷമിക്കാൻ പാടില്ല. പക്ഷേ കബളിപ്പിക്കപ്പെട്ടോ എന്നതാണ് പ്രശ്നം. ഞങ്ങളുടെ ഇടയിൽ വഞ്ചന തുടങ്ങിയാൽ ഒരു പണിയും നടക്കുകയില്ല. ആദ്യം മുതൽ താങ്കളെ പിന്തുടർന്നയാളിന്റെ പണം കൊടുത്തു തീർക്കാതെ ഞാൻ താങ്കളുടെ പണം കൊണ്ടുപോയാൽ അത് തെറ്റായിരിക്കും. കാര്യമിതാണ്. ബോംബെയിൽ നിന്ന് താങ്കളെ പിൻതുടർന്നയാളിനെപ്പറ്റി കുറച്ചു ദിവസമായി സംശയമുണ്ട്. ഇത്തവണ അയാൾ വാസ്തവത്തിൽ കബളിപ്പിക്കുകയായിരുന്നെങ്കിൽ അയാൾക്ക് തീർച്ചയായും ശിക്ഷകൊടുക്കണം. ഞാനാണിപ്പോൾ സംഘത്തലവൻ. ചതിക്കുന്നവനെ ശിക്ഷിക്കേണ്ടത് എന്റെ കടമയാണ്. താങ്കൾ സത്യം പറയുന്നതനുസരിച്ചിരിക്കും, തീരുമാനം."

ഞാൻ മടിക്കുന്നതു കണ്ട് അയാൾ അഭ്യർത്ഥിച്ചു. "എന്നെ വിശ്വസിക്കൂ. താങ്കൾക്ക് നഷ്ടമുണ്ടാകുമെന്നു പേടിക്കണ്ട. നിരപരാധിയുടെ രക്തം ചിന്തുന്നതും ഉചിതമല്ല. അപരാധിയെ ശിക്ഷിക്കാതിരുന്നാൽ പ്രസ്ഥാനം തകരാറിലാകും."

ബഹുമാനപ്പെട്ട ജഡ്ജിയെപ്പോലെ ഒരു കുറ്റവാളി സംസാരിക്കുന്നതു കേട്ട് എനിക്കു ദേഷ്യം വന്നു. "നിങ്ങൾ തെറ്റിൽ മുങ്ങിക്കുളിച്ചവനാണ്, നിങ്ങളെക്കാൾ വലിയ കുറ്റവാളിയാരുണ്ട്? നിങ്ങൾ മറ്റൊരാളെ ശിക്ഷിക്കുമോ ? നിങ്ങൾ എന്റെ പോക്കറ്റടിച്ചിരുന്നെങ്കിൽ അതൊരു നിരപരാധിയുടെ കൊലയാകുമായിരുന്നില്ലേ?..... ഞാൻ നിങ്ങളോടെന്തു തെറ്റു ചെയ്തു?......... പറയൂ."

"താങ്കൾ പറയുന്നത് മറ്റൊരു കാര്യം." അയാൾ ശാന്തനായി മറുപടി പറഞ്ഞു. അയാളുടെ സിഗററ്റ് കത്തിത്തീർന്നു. പോക്കറ്റിൽ നിന്ന് ക്യാപ്സ്റ്റൻ സിഗററ്റിന്റെ ടിന്നെടുത്ത് എന്റെ നേർക്കു നീട്ടി. ഒരു സിഗററ്റ് കത്തിച്ചു കൊണ്ട് സംസാരിച്ചു. "താങ്കൾ വളരെ ഗൗവരവമുള്ള ഒരു കാര്യമാണ് പറഞ്ഞത്. അങ്ങനെയാലോചിച്ചാൽ എല്ലാ കാര്യങ്ങളും കുറ്റമായി കണക്കാക്കേണ്ടി വരും. മനുഷ്യന് ജീവിക്കാൻ തന്നെ പ്രയാസമായിത്തീരും...... താങ്കൾക്കൊന്നും തോന്നരുത്. ഞാനൊന്നു ചോദിച്ചോട്ടെ, ഈ നാൽപ്പതിനായിരം രൂപ താങ്കൾ നേർവഴിക്കു സമ്പാദിച്ചതാണോ? ഇത് താങ്കളുടെ പരിശ്രമത്തിന്റെ ഫലമാണോ അതോ തട്ടിപ്പിന്റേയോ? ......... പറയൂ."

അയാളുടെ കർശനമായ ചോദ്യത്തിനു മറുപടി പറയാനുള്ള ആഗ്രഹം കൊണ്ടോ, വിശ്വാസ്യതയോടുകൂടിയ സംഭാഷണ രീതികൊണ്ടോ, ഞാൻ ഇങ്ങനെ പറഞ്ഞു "ഇതെന്റെ രൂപയല്ല. ഞാൻ കമ്പനി ഉദ്യോഗസ്ഥനാണ്. രൂപ കമ്പനിയുടെതാണ്."

"എങ്കിൽ ഈ ചോദ്യം താങ്കളുടെ കമ്പനിയോടാകാം. കമ്പനി നേരായ മാർഗ്ഗത്തിലൂടെയാണോ ഈ പണം സമ്പാദിച്ചത് ? അധികം പരിശ്രമിക്കുന്നതു കൊണ്ട് അധികം രൂപ കിട്ടുമെന്നു പറയാനും വയ്യ. താങ്കൾ ഈ തുകയുമായി ദില്ലിയിൽ വന്നത് ഈ തുക ഉപയോഗിച്ച് കമ്പനിക്കു മൂന്നു ലക്ഷം രൂപ സമ്പാദിക്കാനുള്ള ഉപായം തേടിയായിരിക്കും. ഒരു പക്ഷേ ഏതെങ്കിലും കോൺട്രാക്ട് എടുക്കാനായിരിക്കും. അല്ലെങ്കിൽ വലിയൊരു സെയ്‌ലിൽ ഏർപ്പെട്ട് സാധനങ്ങൾ ഗോഡൗണിൽ നിറയ്ക്കാനായിരിക്കും. ഇതെല്ലാം സത്യസന്ധമായ പരിശ്രമമാണോ, വെറും കൗശലമാണോ? നിങ്ങളുടെ കമ്പനിയുടമ ഈ വ്യാപാരത്തിൽ അല്പമെങ്കിലും പരിശ്രമിക്കുന്നുണ്ടോ?"

ഞാൻ യുവാവിന്റെ അജ്ഞത തിരുത്താൻ ശ്രമിച്ചു. "നിങ്ങൾക്കെന്തറിയാം ?.... നാൽപ്പതിനായിരം എന്താകാനാണ്.....? ഇത് കോൺട്രാക്റ്റ് കിട്ടുന്നതിനു വേണ്ടിയുള്ള കാഴ്ച ദ്രവ്യമാണ്. കൈക്കൂലി. അതു കഴിഞ്ഞ് ഈ ജോലിക്ക് പത്തു പതിനഞ്ചു ലക്ഷം മുടക്കേണ്ടി വരും. ചിലപ്പോൾ നഷ്ടവും സംഭവിക്കാം. ഇതിൽ റിസ്ക്കില്ലേ? നിങ്ങൾ എന്തു വിവരക്കേടാണീ പറയുന്നത്? ഇതൊക്കെ ആലോചിക്കുകയും പ്രവർത്തിക്കുകയും ചെയ്യാൻ തലച്ചോറ് പുണ്ണാക്കണം..............."

" അതാണ് ഞാൻ പറയുന്നത്" യുവാവ് പുകവിട്ടുകൊണ്ട് പറഞ്ഞു "ഞാൻ ഇരുന്നൂറ് രൂപയ്ക്ക് റിസ്ക്കെടുത്തില്ലേ?......... പറയൂ. എനിക്കും നഷ്ടമുണ്ടായില്ലേ? താങ്കളുടെ പോക്കറ്റിൽ നിന്ന് നോട്ടെടുക്കുന്ന സമയത്ത് എന്നെ പിടി കൂടിയാലോ?....... അങ്ങനെ വന്നാൽ പോലീസിനു പ്രതിമാസം നിശ്ചയിച്ചിട്ടുള്ള തുകയേക്കാൾ അഞ്ചൂറോ ആയിരമോ കൂടുതൽ കൊടുക്കേണ്ടി വരും. ചിലപ്പോൾ ജയിലിൽ പോകേണ്ടി വരും. ഞങ്ങളും നല്ലപോലെ ബുദ്ധി പ്രയോഗിക്കുകയും കഠിനമായി അധ്വാനിക്കുകയും ചെയ്യുന്നു. നിങ്ങൾ മാർക്കറ്റ് ഊഹിക്കുന്നു, ഞങ്ങൾ പണക്കാരനെ ഊഹിക്കുന്നു. ഊഹിച്ചെടുക്കാനുള്ള കഴിവ്, കൈവിരലുകളുടെയും കാലിന്റെയും വേഗത – ഇവയാണ് ഞങ്ങൾക്കു വേണ്ടത്. ഉദാഹരണത്തിന്, താങ്കൾ ടിക്കറ്റെടുക്കാൻ തിരക്കിൽ നിൽക്കുന്നു. പഞ്ഞിത്തിരി കൊണ്ട് താങ്കളുടെ വലതു ചെവിയുടെ പിന്നിൽതൊടുന്നു. താങ്കൾ ചൊറിയുന്നതിനുവേണ്ടി വലതുകൈ പൊക്കുന്നു. അതിനിടയ്ക്ക് താങ്കളുടെ അകത്തെ പോക്കറ്റിൽ നിന്ന് നോട്ട് വലിച്ചെടുക്കുന്നു. ഇത്രയും ഭംഗിയായി താങ്കൾക്ക് ഈ ജോലി ചെയ്യാൻ കഴിയുമോ? നിങ്ങളുടെ രീതി മറ്റൊന്നാണ്. ഏതു സാധനത്തിന്റെ കുറവുകൊണ്ട് ആളുകൾക്ക് ബുദ്ധിമുട്ട് കൂടുമെന്ന് നിങ്ങളുടെ കമ്പനി ഊഹിച്ചു കണ്ടുപിടിക്കുന്നു. കമ്പനി ആ സാധനം വൻതോതിൽ ശേഖരിച്ച്, ആളുകളുടെ ബുദ്ധിമുട്ട് വർദ്ധിപ്പിച്ച് അവരുടെ പോക്കറ്റിൽ നിന്ന് വേണ്ടുവോളം രൂപ അടിച്ചെടുക്കുന്നു. അല്ലെങ്കിൽ നിങ്ങളുടെ കമ്പനി പത്തുലക്ഷം രൂപയുടെ കപ്പലണ്ടി വിൽക്കാൻ കൊള്ളക്കച്ചവടം നടത്തി ധാന്യങ്ങളുടെ വിലയിടിക്കും. കുറഞ്ഞ വിലയ്ക്ക് ഇരുപതുലക്ഷത്തിന്റെ കപ്പലണ്ടി വാങ്ങും. വില വർദ്ധിച്ചാലും ചരക്ക് തടഞ്ഞു വയ്ക്കും. ആളുകൾക്കാവശ്യമായതിനാൽ അധികവിലയ്ക്ക് വാങ്ങാൻ നിർബന്ധിതരാകും. ഇതും കൊള്ളയടി തന്നെ. നിങ്ങളുടെ മാർഗ്ഗം, നിങ്ങളുടെ മുടക്കുമുതൽ. ചിലർ കക്ഷികളെ കത്തി കാണിച്ചു ഭയപ്പെടുത്തി പണം തട്ടിയെടുക്കുന്നു. നിങ്ങൾ സ്വന്തം മൂലധനത്തിന്റെ പേരിൽ ആളുകളെ ബുദ്ധിമുട്ടിക്കുന്നു. കത്തിക്കുത്ത് നടത്തിയോ തുരങ്കമുണ്ടാക്കിയോ കവർച്ച നടത്തുന്നത് കാട്ടാളത്തമാണെന്ന് ഞങ്ങൾ വിചാരിക്കുന്നു. ഞങ്ങളുടെ രീതിയാണ് ബുദ്ധിപരവും ശാസ്ത്രീയവുമെന്ന് ഞങ്ങളും, നിങ്ങളുടെ രീതിയാണ് ശരിയെന്ന് നിങ്ങളും വിചാരിക്കുന്നു."

അയാൾ സിഗററ്റ് ആഞ്ഞു വലിച്ച ശേഷം സംഭാഷണം തുടർന്നു – "കേൾക്കൂ. രണ്ടു വർഷം മുമ്പ്, 1943 ൽ, ഞാൻ കൽക്കത്തയിൽ അരി ഡിപ്പോയിൽ ഒരു ജോലിക്കാരനായിരുന്നു. ആ ഡിപ്പോ അരി വാങ്ങിക്കൂട്ടി കൃത്രിമമായ വിലക്കയറ്റം സൃഷ്ടിച്ച് ആറുമാസത്തിനുള്ളിൽ മൂന്നു കോടി രൂപ വരുമാനമുണ്ടാക്കി. ഡിപ്പോയിൽ അരി ഉല്പാദിപ്പിക്കുന്നില്ല. ആളുകളിൽ നിന്ന് കുറഞ്ഞ വിലക്ക് അരി വാങ്ങി കൂടിയ വിലയ്ക്ക് വിൽക്കുന്ന കളിയിലൂടെ ഡിപ്പോ മൂന്നു കോടി രൂപ വരുമാനമുണ്ടാക്കി.

ഇത് സത്യസന്ധതയാണോ സാമർത്ഥ്യമാണോ? ഇനിയും കേൾക്കൂ. ജോലി ചെയ്യുന്നത് ഞാനും എന്നെപ്പോലെയുള്ളവരും. ഞങ്ങളിലൂടെ ഡിപ്പോ ലക്ഷങ്ങളുണ്ടാക്കുന്നു. എനിക്ക് കിട്ടുന്നത് നൂറ്റി ഇരുപത്തഞ്ച് രൂപയും ബത്തയും മാത്രം. കമ്പനി ഞങ്ങളെ ഉപയോഗിച്ചു മറ്റുള്ളവരുടെ പോക്കറ്റടിപ്പിക്കുന്നു. എന്നിട്ട് ഞങ്ങളുടെയും പോക്കറ്റടിക്കുന്നു. എല്ലാ വ്യവസായങ്ങളുടെയും മൂലമന്ത്രമിതാണ്– കുറഞ്ഞ വിലയ്ക്ക് വാങ്ങി ഏറ്റവും കൂടിയ വിലയ്ക്ക് വിൽക്കുക, കുറഞ്ഞ കൂലി കൊടുത്ത് സാധനങ്ങൾ ഉല്പാദിപ്പിച്ച് ഏറ്റവും കൂടിയ വിലയ്ക്കു വിൽക്കുക. ഈ ചതി നിലനിർത്തുന്നതിന് ചതിയുടെ നിയമങ്ങളോട് സത്യസന്ധത പുലർത്തേണ്ടതാവശ്യമാണ്. ഈ വ്യവസായത്തിലും, നിങ്ങളോട് അരിയുടെ വില വാങ്ങി കല്ല് കലർത്തി അരിച്ചാക്കുകൾ സപ്ലൈ ചെയ്താൽ നിങ്ങൾ അവരെ ശിക്ഷിക്കുകയില്ലേ? ഇതുതന്നെ ഞങ്ങളുടെ കാര്യത്തിലും സംഭവിക്കുന്നത്. ഓരോ സമൂഹത്തിലും അന്യരുടെ പോക്കറ്റടിക്കുന്നതിന് ചില അംഗീകൃത സമ്പ്രദായങ്ങളുണ്ട്. അതനുസരിച്ചു നടക്കണം. ആ നിയമങ്ങളനുസരിച്ചില്ലെങ്കിൽ മറ്റുള്ളവരെ കൊള്ളയടിക്കുമെന്ന വ്യവസ്ഥയും ശരിയായി നടപ്പാവുകയില്ല."

മോഷണത്തെ ന്യായീകരിക്കുന്നതിൽ ആ യുവാവ് ആത്മാഭിമാനമുള്ളവനായി കാണപ്പെട്ടു. ഞാൻ അവന്റെ അഭിമാനത്തെ വ്രണപ്പെടുത്താനാഗ്രഹിച്ചു. "ചതിയും കളവും പ്രയോഗിച്ച് അന്യന്റെ മുതൽ അപഹരിക്കുന്നതിൽ അഭിമാനിക്കുന്നത് ഞാനാദ്യമായിട്ടാണ് കാണുന്നത്."

അയാൾക്കല്പം പോലും ലജ്ജ തോന്നിയില്ല. അയാൾ പറഞ്ഞു. "താങ്കൾ മോഷണത്തിന്റെ കാര്യം പറയുന്നു. അന്യന്റെ ധനം കൈക്കലാക്കുന്നത് മോഷണമാണോ ? അധ്വാനിക്കുന്നവനും കർഷകനും തൊഴിലാളിയുമാണ് വാസ്തവത്തിൽ ധനമുണ്ടാക്കുന്നത്. ആ ധനമുണ്ടാക്കുന്നവന്റെ കയ്യിൽ നിന്ന് ഏറ്റവും കൂടുതൽ കൈവശപ്പെടുത്തുകയെന്ന സാമർത്ഥ്യമാണ് മറ്റെല്ലാ വ്യവസായങ്ങളും നിർവഹിക്കുന്നത്. ചതിയുടെ ചില സമ്പ്രദായങ്ങൾ സമൂഹം അംഗീകരിക്കുന്നു, ചിലത് കുറ്റമാണെന്നു വിധിയെഴുതുന്നു. സമൂഹം അംഗീകരിച്ച സമ്പ്രദായങ്ങളിൽ സ്ഥാനം നേടാൻ കഴിയാത്തവർ കാക്കയേയും പരുന്തിനെയും പോലും റാഞ്ചിയെടുത്ത് ഉപജീവനം നടത്തുന്നു." സിഗററ്റ് കുറ്റി തറയിലിട്ട് ചെരിപ്പുകൊണ്ടു ചവിട്ടിയരച്ചിട്ട് പുഞ്ചിരിയോടെ അയാൾ തുടർന്നു "ഞാൻ താങ്കളോട് നന്ദിയുള്ളവനാണ്. താങ്കൾ എന്നെ ഏറ്റവും ജുഗുപ്സാവഹവും കഠിനവുമായ പ്രവൃത്തിയിൽ നിന്ന് രക്ഷപ്പെടുത്തി."

യുവാവിന്റെ പെരുമാറ്റത്തിൽ ആകൃഷ്ടനായ ഞാൻ അയാളെ ഉദ്ബോധിപ്പിക്കാനാഗ്രഹിച്ചു. "ഇത്രയും പഠിപ്പും വിവേകവുമുള്ള ചെറുപ്പക്കാരനായ നിങ്ങൾക്ക് ഹീന പ്രവൃത്തികൾ ചെയ്യുമ്പോൾ ആത്മനിന്ദയനുഭവപ്പെടാറില്ലേ?"

അയാൾ അത്യന്തം വിസ്മയത്തോടെ എന്റെ കണ്ണുകളിൽ തറപ്പിച്ചു നോക്കിക്കൊണ്ടു ചോദിച്ചു. "ആത്മനിന്ദ എന്തിന് ?.......... അതിനു ഞാനെന്തു ചെയ്യുന്നു."

"നിങ്ങൾക്ക് സ്വന്തം സാമൂഹ്യ വിരുദ്ധ പ്രവൃത്തികളിൽ ലജ്ജ തോന്നുന്നില്ലേ ? നിങ്ങൾക്ക് സ്വന്തം ജോലിയെക്കുറിച്ച് മാന്യന്മാരോടു സംസാരിക്കാൻ പറ്റുമോ?" അയാളുടെ കണ്ണു തുറപ്പിക്കാമെന്ന പ്രതീക്ഷയിൽ ഞാൻ സഹാനുഭൂതി പ്രകടിപ്പിച്ചു.

അയാൾ പുഞ്ചിരി മറയ്ക്കാൻ വേണ്ടി ചുണ്ടമർത്തിപ്പിടിച്ച് ക്ഷണ നേരം മിണ്ടാതിരുന്നു. എന്നിട്ടു പറഞ്ഞു " താങ്കൾ മാന്യൻ എന്നു പറയുന്നത് ആരെയാണ് ? ആദരിക്കപ്പെടേണ്ടയാളാണ് മാന്യൻ. രൂപ ചെലവാക്കാൻ കഴിഞ്ഞാൽ ആദരവു കിട്ടും. ഞാനെന്തു തിന്മ ചെയ്യുന്നു......? ങാ, പോക്കറ്റടിക്കുന്നത് മോശമാണെന്നു താങ്കൾ കരുതുന്നു. ........ ഞങ്ങൾ ലക്ഷത്തിലൊരാളിന്റെ പോക്കറ്റടിക്കുന്നു. വീണ്ടും വീണ്ടും ഒരാളിന്റെ പോക്കറ്റടിക്കുന്നില്ല. പോക്കറ്റടിക്കുക എന്നു പറഞ്ഞാൽ മറ്റുള്ളവരുടെ പണം അപഹരിക്കുക എന്നർത്ഥം. താങ്കളോട് ചോദിക്കട്ടെ ? ആയിരക്കണക്കിനു മനുഷ്യർ അത്യധ്വാനം ചെയ്തുണ്ടാക്കിയ ധനം ജീവിതകാലം മുഴുവൻ അപഹരിക്കുന്നത് മാന്യതയാണോ? ഞങ്ങൾ പരസ്പരം കാണുമ്പോൾ അവരവരുടെ നേട്ടങ്ങൾ അഭിമാനത്തോടെ വിവരിക്കാറുണ്ട്. എന്നാൽ നിങ്ങൾക്ക് സ്വന്തം കമ്പനിയുടെ തന്ത്രങ്ങളും രഹസ്യങ്ങളും മറ്റു കമ്പനിക്കാരോടു പറയാൻ പറ്റുമോ? കഴിഞ്ഞ യുദ്ധത്തിൽ വലിയ സേനാനായകന്മാർ എന്താണ് ചെയ്തത്? അവർ എത്ര നരഹത്യ നടത്തിയോ, ശത്രു രാജ്യത്തെ എത്ര സമ്പത്ത് നശിപ്പിച്ചോ അത്രമാത്രം പ്രശംസയ്ക്കർഹരായി. കച്ചവട രംഗത്തെ മത്സരവും ഇങ്ങനെ തന്നെ. യുദ്ധം നടത്തുന്നതെന്തിനാണ് ? ലോകത്തെ മറ്റു രാജ്യങ്ങളെ ഏറ്റവും കൂടുതൽ കൊള്ളയടിക്കാനുള്ള അധികാരം ആർക്കാണെന്ന് നിശ്ചയിക്കാനല്ലേ? നമ്മുടെ സമൂഹത്തിലെ സാമ്പത്തിക ജീവിതം നിയന്ത്രിക്കുന്നവർ ചെയ്യുന്ന അതേ കാര്യമാണ് ഞങ്ങളും ചെയ്യുന്നത്. ഒരു വ്യത്യാസം മാത്രം. അന്യരുടെ ധനമപഹരിക്കുന്ന ചില രീതികൾക്ക് സമൂഹം അംഗീകാരം നൽകിയിട്ടുണ്ട്, ചിലത് കുറ്റമാണെന്ന് വിധിച്ചിട്ടുണ്ട്. അത് വെറും അംഗീകാരത്തിന്റെ പ്രശ്നമാണ്."

ഒരു കാലത്ത് ബാബർ സൈന്യവുമായി വന്ന് ഈ രാജ്യത്തെ കവർച്ച ചെയ്തു. അത് തന്റെ അവകാശമാണെന്നു കരുതി. ഇന്ന് അമേരിക്കയും ഇംഗ്ലണ്ടും വ്യാപാര രംഗത്ത് അതു തന്നെ ചെയ്യുന്നു. വാസ്തവം പറഞ്ഞാൽ കളിയുടെ അടിസ്ഥാന തത്ത്വം ഒന്നു തന്നെ. അന്യന്റെ ശ്രമഫലം സമർത്ഥമായി കൈക്കലാക്കുക. പക്ഷെ, ഒരു സമ്പ്രദായത്തെ കച്ചവടക്കാരന്റേതെന്നും മറ്റൊന്നിനെ കള്ളന്റേതെന്നും കരുതുന്നു........."

അപ്പോഴേക്കും പ്ലാറ്റ് ഫാമിൽ ഒരു തീവണ്ടി വന്നു നിന്നു. യുവാവ് കസേരയിൽ നിന്നെഴുന്നേറ്റു "ക്ഷമിക്കണം. ചെറിയൊരു കാര്യത്തിനു

വേണ്ടി ഞാൻ താങ്കളുടെ ഇത്രയും സമയം പാഴാക്കി. എനിക്ക് ഈ വണ്ടിയിൽ മടങ്ങപ്പോകണം."

യുവാവിന്റെ വാക്കുകൾ കേട്ട് എനിക്ക് ദുഃഖം തോന്നി. അത് പ്രകടിപ്പിക്കാതിരിക്കാൻ കഴിഞ്ഞില്ല "നിങ്ങളെപ്പോലെ ബുദ്ധിമാനായ ഒരു വ്യക്തിക്ക് ഇങ്ങനെയൊരു ദുരവസ്ഥ വന്നതിൽ ഖേദമുണ്ട്. നിങ്ങളെക്കൊണ്ട് സമൂഹത്തിന് എത്ര പ്രയോജനമുണ്ടാകുമായിരുന്നു."

"നോക്കൂ, ദയ കാണിക്കണ്ടാ." പുഞ്ചിരിയോടെ അയാൾ പറഞ്ഞു "ദയക്കുവേണ്ടി യാചിച്ചുമടുത്താണ് ഞാനീ വഴി സ്വീകരിച്ചത്. എന്നെപ്പോലെ ബുദ്ധിയും സത്യസന്ധതയുമുള്ള വ്യക്തിപോലും ഈ സമൂഹത്തിലെ സമ്പന്ന വർഗ്ഗത്തെ സേവിക്കുകയല്ലാതെ മറ്റൊന്നും ചെയ്യാൻ പ്രാപ്തനല്ല. മുതലാളി വർഗ്ഗത്തെ എതിർക്കുന്നതാണ് മോഷണം......... സഖാക്കൾ പറയുന്ന പല കാര്യങ്ങളും ശരിയാണ്. എന്നാൽ അതിൽ കഴമ്പൊന്നുമില്ല. അത് ദരിദ്രവർഗ്ഗത്തിന്റെ നേതാവ് കളിയാണ്. ഒരു തമാശ, ഒരു കിറുക്ക്. അധ്വാനിക്കുന്നവരുടെ ഭരണം നിലവിൽ വരണമെന്ന് അവർ പറയുന്നു. തൊഴിലാളിയുടെ ഭരണം വന്നാൽ പിന്നെ തൊഴിലാളി അധ്വാനിക്കുമോ ? നമ്മുടെ ജീവിതകാലത്ത് ഇത് സംഭവിക്കുമോ? അച്ഛന്റെ ചികിത്സയ്ക്കു വേണ്ടിയാണ് ഞാൻ മോഷ്ടിച്ചത്. മോഷണം നടത്തി രൂപയും കൊണ്ട് വീട്ടിലെത്തിയപ്പോഴേക്ക് അച്ഛൻ മരിച്ചു കഴിഞ്ഞിരുന്നു. അദ്ദേഹത്തിനുവേണ്ടി ഒന്നും ചെയ്യാനൊത്തില്ല. അതുപോലെ നമ്മൾ സഖാക്കളുടെ സമരം നടത്തി നടത്തി മരിച്ചു പോയാൽ, പിൽക്കാലത്ത് തൊഴിലാളി ഭരണം നടപ്പായാൽ നമുക്കെന്തു പ്രയോജനം? ഇത് നല്ല തമാശ. സഖാക്കൾ വെറുതെ വർത്തമാനം പറയുന്നു; മുതലാളിമാരെ ചീത്ത പറയുന്നു. അവർ മുതലാളിയെ കൊല്ലുകയില്ല, അയാളുടെ പണം തട്ടിയെടുക്കയില്ല. അതു കൊണ്ട് എനിക്ക് സഖാക്കളെ വിശ്വാസമില്ല... ങാ, വണ്ടി നീങ്ങുന്നു, നന്ദി" അയാൾ ട്രെയിനിൽ ചാടിക്കയറി.

അയാൾ മുഖം തിരിച്ചയുടൻ ഞാൻ വീണ്ടും നാൽപ്പതിനായിരത്തിന്റെ നോട്ട് സന്തോഷത്തോടെ തപ്പി നോക്കി. നോട്ട് സുരക്ഷിതമാണ്. ആശ്വാസപൂർവ്വം നിശ്വസിച്ചു. ഞാൻ വ്യാപാരിയാണ്, കള്ളനല്ല. ഇത് കമ്പനി മുതലാണ്, പതിനൊന്നു മണിക്ക് ടെൻഡർ തുറക്കുന്നതിനു മുമ്പായി കരാറുറപ്പിക്കുന്ന ഓഫീസർമാരുടെയടുത്തെത്തിക്കേണ്ടതാവശ്യമാണ്.

# ദാസധർമ്മം

മഴക്കാലം തുടങ്ങിയപ്പോൾ ആന്ദ്രേക്കസ്, ജംബുദ്വീപിലെ വാണിജ്യപ്രവാസം അവസാനിപ്പിച്ചിട്ട് മടങ്ങിപ്പോന്നു. ദീമയുടെ അവസ്ഥ കണ്ട് വലിയ ദുഃഖം തോന്നി. ദീമയുടെ പനിനീർപ്പൂപോലെ വിടർന്ന കോമള മുഖം, വിരഹത്തിൽ, വൃക്ഷത്തിൽ നിന്നു വാടിവീണ ആപ്പിൾപോലെ വിളറിപ്പോയി. മുഖത്ത് ചുളിവുകൾ വീണു. കണ്ണുകൾ കുണ്ടിലാണ്ട് രണ്ട് ഉണങ്ങിയ മുറിവുകൾ പോലെ കാണപ്പെട്ടു. രണ്ടുമാസം കഴിഞ്ഞ് വരികയായിരുന്നെങ്കിൽ ആന്ദ്രേക്കസിന് ദീമയുടെ ശവകുടീരത്തിൽ പോകേണ്ടിവരുമായിരുന്നു.

കൂടിച്ചേരലിന്റെ കണ്ണീരൊഴുക്കിക്കൊണ്ടിരുന്ന ദീമയുടെ തല തന്റെ മാറിലമർത്തിക്കൊണ്ട് ആന്ദ്രേക്കസ് തീർത്തു പറഞ്ഞു.... എനിക്ക് ഭാരതത്തിലെ ധനം വേണ്ട. കരയുന്ന നിന്നെ ഉപേക്ഷിച്ചിട്ട് ഇനി ഞാനെങ്ങും പോവുകയില്ല. നീയാണെന്റെ ധനം. നിനക്കുവേണ്ടി സർവസമ്പത്തും ഉപേക്ഷിക്കാൻ ഞാൻ തയ്യാറാണ്. നിന്നെ സന്തോഷിപ്പിക്കാൻ വേണ്ടി എനിക്ക് ബാവേരുവിലെ ബസാറിലും തെരുവുകളിലും ചുമടെടുത്ത് ഉപജീവനം കഴിക്കേണ്ടിവന്നാലും, അല്ലെങ്കിൽ നിസ്സാരനായി കൃഷിക്കാരനാകേണ്ടി വന്നാലും ഞാനത് സ്വീകരിക്കും.

ആന്ദ്രേക്കസിന്റെയും ദീമയുടെയും ദിനരാത്രങ്ങൾ പ്രേമപരിണയത്തിലലിഞ്ഞു നീങ്ങി. ദീമ വീണ്ടും തഴച്ചു വളർന്നു. അവളുടെ ചുവന്ന ചുണ്ടുകളിൽ പുഞ്ചിരിയും നീണ്ട നീല നയനങ്ങളിൽ മാദകരത്നവും, കവിളുകളിൽ കുങ്കുമവും തിരിച്ചുവന്നു. ഒരു സന്ധ്യയ്ക്ക് ആന്ദ്രേക്കസ് ഭാരതത്തിൽ നിന്നുകൊണ്ടുവന്ന വംഗദേശത്തെ സ്വർണ്ണഖചിതമായ നേർത്ത വസ്ത്രങ്ങളാൽ ദീമയെ അണിയിച്ചൊരുക്കി. പാടലീപുത്രത്തിലെ രത്നവ്യാപാരിയിൽ നിന്നു വാങ്ങിയ മരതകമണിമാല അവളുടെ കഴുത്തിൽ ചാർത്തി. കന്യാകുബ്ജത്തിലെ വിലപിടിപ്പുള്ള അത്തർ പൂശി. ആനക്കൊമ്പിന്റെ കവചമുള്ള കണ്ണാടി മുമ്പിൽ വച്ചുകൊടുത്തിട്ടു പറഞ്ഞു "സ്വന്തം ഭംഗിനോക്കൂ, ബാവേരുവിന്റെയും ഈജിപ്തിന്റെയും സിറിയയുടെയും ചക്രവർത്തിയായ അന്തിയോക്കസിന്റെ പട്ടമഹിഷി പോലും നിന്നെ കണ്ടാൽ അസൂയപ്പെടും."

ദീമ തന്റെ നഖങ്ങൾ നോക്കി മിണ്ടാതിരുന്നു. അവളുടെ താടിക്കു പിടിച്ചുയർത്തി ആന്ദ്രേക്കസ് ചോദിച്ചു. "എന്താ പ്രിയേ, മിണ്ടാതിരിക്കുന്നത്?"

ഭർത്താവ് അടുത്തുവന്നപ്പോൾ ദീമ അയാളുടെ കഴുത്തിൽ കയ്യിട്ടു കൊണ്ട് അയാളുടെ താടിരോമങ്ങളിൽ തന്റെ മുടി ചേർത്തുവച്ചു പറഞ്ഞു–"ങാ, ഇപ്പോൾ ഞാൻ ഏതു പട്ടമഹിഷിയെക്കാളും സുഖമനുഭവിക്കുന്നവളാണ്. എന്നാൽ ഈ വസ്ത്രാഭരണങ്ങൾ; ഇവ കാരണം എനിക്കെത്ര വിരഹമനുഭവിക്കേണ്ടി വന്നു?"

ആന്ദ്രേക്കസ് ദീമയെ ആലിംഗനം ചെയ്തു. ഇനി വ്യാപാരത്തിനു വേണ്ടി സമുദ്രയാത്ര ചെയ്യുകയില്ലെന്ന നിശ്ചയം ആവർത്തിച്ചു.

* * * *

മഴക്കാലം കടന്നുപോയി. മദ്ധ്യധരണ്യാഴിയുടെ തീരത്തുള്ള നഗരങ്ങളിൽ നിന്ന് വിലയേറിയ വാണിജ്യവസ്തുക്കൾ ബാവേരുവിലെ സമ്പന്നമായ ബസാറുകളിൽ വന്നു നിറഞ്ഞു. വൻകിട വ്യാപാരിയായ മരാസസിന്റെ ദ്രവ്യശാലകൾ വിലപിടിപ്പുള്ള വസ്തുക്കളാൽ നിറഞ്ഞു. മരാസസ് തന്റെ സമർത്ഥനായ പുത്രനെ വിളിച്ചു പറഞ്ഞു "മോനേ, സമയത്ത് വിൽപന നടത്താത്ത വാണിജ്യവസ്തുവിന്റെ വില സമയം തിന്നുകളയും. വാണിജ്യവസ്തുവിന്റെ സാർത്ഥകത ആവശ്യക്കാരന്റെ കൈയിലെത്തിച്ചേരുന്നതിലാണ്. അല്ലെങ്കിൽ അത് വ്യാപാരിക്ക് ഉൽക്കണ്ഠയ്ക്കും നഷ്ടത്തിനും കാരണമാകും. നമ്മുടെ ഗോഡൗണുകൾ ചരക്കുകൊണ്ടു നിറഞ്ഞു. കഴിഞ്ഞ വർഷം സമുദ്രയാത്ര കഴിഞ്ഞുവന്ന നമ്മുടെ വള്ളങ്ങൾ ഏർപ്പാടുചെയ്തു കഴിഞ്ഞു. സിറിയായിലെ വ്യാപാരികളുടെ നാവികസംഘം യാത്രയാരംഭിക്കുന്നു. നീയും സമയം കളയാതെ യാത്രയ്ക്കൊരുങ്ങ്. പിഴ പറ്റാതെ ദ്രവ്യം വർദ്ധിപ്പിക്കുകയാണ് വണിക്കിന്റെ ധർമ്മം. വർദ്ധിക്കാത്ത ദ്രവ്യം ക്ഷയിക്കും. സമുദ്രവ്യാപാരിയുടെ വീട് സമുദ്രത്തിൽ നീന്തുന്ന വള്ളം തന്നെയാണ്; യാത്ര തന്നെയാണ് അവന്റെ ജീവിതം. നിന്റെ പ്രായത്തിൽ ഞാൻ നാലു പ്രാവശ്യം ജംബുദ്വീപിൽ യാത്ര ചെയ്തിട്ടുണ്ട് – മൂന്നു പ്രാവശ്യം കടൽമാർഗ്ഗം, ഒരു പ്രാവശ്യം ഹിന്ദുകുഷ് കടന്ന് കരമാർഗ്ഗം. യൗവനമാണ് വ്യവസായത്തിന്റെ കാലം. ബാവേരുവിലെയും സിറിയായിലെയും ഈജിപ്റ്റിലെയും യുവവ്യാപാരികളുടെ കൂടെ നീയും വ്യവസായയാത്രയ്ക്ക് ഒരുങ്ങിക്കോ. സീയൂസ്ദേവൻ നിനക്ക് നല്ലത് വരുത്തും."

പിതാവിന്റെ ആജ്ഞകേട്ട് ആന്ദ്രേക്കസിന്റെ മനസ്സ് വ്യാകുലമായി. കഴിഞ്ഞ യാത്ര കഴിഞ്ഞ് മടങ്ങിയെത്തിയപ്പോൾ കണ്ട ദീമായുടെ നിരുന്മേഷ മുഖം അയാളുടെ ഓർമ്മയിൽ തെളിഞ്ഞു. ഇനി ദൂരയാത്രയ്ക്കു പോയി അവളെ ദുഃഖിപ്പിക്കുകയില്ലെന്ന പ്രതിജ്ഞയും ഓർമ്മ വന്നു. എങ്കിലും പൗരുഷവും ആത്മാഭിമാനവും കർത്തവ്യബോധവും അയാളെ നിശ്ശബ്ദനാക്കി. അയാൾ പിതാവിന്റെ ആജ്ഞ അനുസരിച്ചു.

* * * *

ദീമ രാത്രി മുഴുവൻ കരഞ്ഞുകൊണ്ടിരുന്നു. ആന്ദ്രേക്കസ് അവളെ മാറോടുചേർത്തു പിടിച്ചു. ദീമയുടെ ദുഃഖം കണ്ട് അയാളുടെ മനസ്സലിഞ്ഞു,

കണ്ഠമിടറി. ഒരു വാക്കുപോലും ഉച്ചരിക്കാൻ കഴിഞ്ഞില്ല. ചുണ്ടുകടിച്ചമർത്തി സ്വയം നിയന്ത്രിക്കാൻ ശ്രമിച്ചു. എന്നിട്ടും കലങ്ങിച്ചുവന്ന കണ്ണുകളിൽ നിന്ന് മൂന്നു നാലു തുള്ളി കണ്ണുനീർ ഇറ്റുവീണു. ദീമയുടെ അടഞ്ഞ കണ്ണുകളിൽ നിന്ന് കണ്ണുനീർ ധാരധാരയായി ഒഴുകി. ദീമയുടെ കണ്ണീരിൽ കുതിർന്ന മുഖം തന്റെ തോളിൽ നിന്നുയർത്തി, അവളുടെ കൺപോളകളിൽ അമർത്തി ചുംബിച്ചുകൊണ്ട് അയാൾ പറഞ്ഞു "എന്റെ ദീമാ, ഇത്തവണത്തെ കടൽ യാത്രയിൽ ഞാൻ നിന്നെ എന്റെ കൂടെ കൊണ്ടു പോകും..... ധൈര്യമായിരിക്ക്."

ദീമയുടെ മൂകമായ കരച്ചിൽ ഏങ്ങലടിയായി മാറി. അവൾ കണ്ണ് തുടച്ചു. അവളെ തന്നിലേക്ക് കുറച്ചുകൂടി അടുപ്പിച്ച് ചുണ്ടിൽ ചുംബിച്ചുകൊണ്ട് ആന്ദ്രേക്കസ് പറഞ്ഞു "ഇനിയെന്തിനു കരയുന്നു, പ്രിയേ? നിന്നെക്കൂടെ കൊണ്ടുപോകാമെന്നു ഞാൻ വാക്കു തരുന്നു. ഉന്നത കുടുംബങ്ങളിലെ പല സ്ത്രീകളും ഭർത്താക്കന്മാരൊത്ത് സമുദ്രയാത്രയ്ക്കു പോകാറുണ്ട്..... കടൽക്കൊള്ളക്കാരെപ്പറ്റി മാത്രമേ അല്പം ചിന്തയുള്ളൂ." കരഞ്ഞുകരഞ്ഞു ക്ഷീണിച്ചു വിളറിയ ദീമയുടെ മുഖത്ത് പുഞ്ചിരിയും കണ്ണീരും ഒത്തുചേർന്നു. ആന്ദ്രേക്കസിന്റെ കഴുത്തിൽ കയ്യിട്ടുകൊണ്ട് അവൾ പറഞ്ഞു "ഞാൻ പോകട്ടെ. വെയിൽ പരന്നു. ദാസി വരുന്നുണ്ടായിരിക്കും."

* * * *

ബാവേരുവിലെയും സിറിയയിലെയും ഈജിപ്റ്റിലെയും സാർത്ഥവാഹകസംഘം അറ്റ്ലാന്റിക് മഹാസമുദ്രത്തിന്റെ നീലജലപ്പരപ്പിലൂടെ, ശുഭ്രവസ്ത്രം കൊണ്ടുണ്ടാക്കിയ മണിമാളികപോലെ ഉയർന്ന പായ്മരം വിടർത്തി ദക്ഷിണദിശയിലേക്ക് നീങ്ങുകയായിരുന്നു. വള്ളങ്ങളുടെയും പായ്ക്കപ്പലുകളുടെയും കൂട്ടം വലിപ്പവും വിസ്താരവും കാരണം നഗരം പോലെ സ്ഥിരമായി കാണപ്പെട്ടു. കടൽക്കാറ്റിന്റെ തലോടൽ ഏറ്റ് ഈ നഗരത്തിലെ നീലഭൂമി ആ നഗരത്തെ മുഴുവൻ ചലിപ്പിച്ചുകൊണ്ടിരുന്നു. ഈ ഇളകുന്ന നഗരത്തിൽ നാഗരിക ജീവിതത്തിലെ എല്ലാ ആവശ്യവസ്തുക്കളും സുഖസൗകര്യങ്ങളും ലഭ്യമായിരുന്നു. സമ്പന്നരായ വ്യാപാരികളെ പരിചരിക്കുന്നതിന് ദാസന്മാരും ദാസിമാരുമുണ്ടായിരുന്നു. സ്വാദുള്ള ഭക്ഷണം പാകം ചെയ്യാനേർപ്പാടുണ്ടായിരുന്നു. ആലസ്യവും വിരക്തിയും അകറ്റുന്നതിനുവേണ്ടി വീണയും മൃദംഗവും നർത്തകിമാരുടെ നൂപുരധ്വനിയും മുഴങ്ങിക്കൊണ്ടിരുന്നു. സാർത്ഥവാഹകസംഘം മഗധസാമ്രാജ്യത്തിലെ സുഖഭോഗതല്പരരായ പൗരന്മാർക്കുവേണ്ടി മദ്ധ്യേഷ്യയിലെയും ഗ്രീസിലെയും റോമിലെയും സുഖസാമഗ്രികൾ കൊണ്ടുപോകുന്നുണ്ടായിരുന്നു. മദ്ധ്യേഷ്യയിലെയും ഗ്രീസിലെയും റോമിലെയും ഐശ്വര്യശാലികൾക്കുവേണ്ടി ഭാരതത്തിലെ അമൂല്യവസ്ത്രങ്ങൾ, രത്നം, മുത്ത്, മാണിക്യം, സുഗന്ധദ്രവ്യങ്ങൾ മുതലായവ വാങ്ങുന്നതിനായി പായ്ക്കപ്പലുകളിൽ അമിതമായി സ്വർണ്ണം നിറച്ചി

രുന്നു. അവർക്ക് കടൽക്കൊള്ളക്കാരെ പേടിയുണ്ടായിരുന്നു. അതു കൊണ്ട് സായുധരായ സൈനികരാൽ നിറഞ്ഞ വള്ളങ്ങൾ ഈ ഇള കുന്ന സമ്പന്ന നഗരത്തെ വലയം ചെയ്തു നീങ്ങി. വേണ്ടുവോളം ധനം നൽകി ഈ വണിക്കുകൾ പ്രതാപശാലിയായ അന്തിയോക്കസ് ചക്ര വർത്തിയുടെ ജലസേനയെ തങ്ങളുടെ രക്ഷയ്ക്കുവേണ്ടി ക്രയം ചെയ്തി രുന്നു.

വൻകിട വ്യവസായിയായ മരാസസ്സിന്റെ പുത്രനായ ആന്ദ്രേക്കസി ന്റെയും അയാളുടെ ഭാര്യ ദീമയുടെയും മുറി സവിശേഷമായ സുഖ ഭോഗസാമഗ്രികൾകൊണ്ടു നിറഞ്ഞതായിരുന്നു. ആന്ദ്രേക്കസ് സാർത്ഥ വാഹകസംഘത്തിലെ പൊതുകലാപരിപാടികൾക്കുശേഷം ക്ഷീണിച്ച്, ദീമയുടെ ഉത്തേജകമായ ആലിംഗനത്തിലമർന്ന് സുഖമായി വിശ്രമി ക്കുമായിരുന്നു. അവൾ പകർന്നു നൽകുന്ന റോമിലെയും ഏഥൻസി ലെയും മദ്യം ദാഹം തീരുവോളം കുടിക്കുമായിരുന്നു. മദ്യത്തെക്കാൾ അധികം മാദകമായ ദീമയുടെ അധരപാനം നടത്തി ദീർഘയാത്ര ആസ്വ ദിക്കുകയായിരുന്നു. അറ്റ്ലാന്റിക് സമുദ്രംപോലെ അതിരില്ലാത്തതും അഗാധവുമായ ദീമയുടെ കണ്ണുകളിൽ അയാൾ സ്വയം നഷ്ടപ്പെട്ടവ നായിത്തീർന്നു. വിവിധതരത്തിലുള്ള കാലാവസ്ഥ, പുഷ്പങ്ങൾ, ഫല ങ്ങൾ, മൃഗങ്ങൾ, പക്ഷികൾ, മനുഷ്യർ–ദീമ അത്ഭുതവും ആഹ്ലാദവും കൊണ്ടു മതി മറന്നു.

സമുദ്രവ്യാപാരികൾ സിംഹളദ്വീപിൽ നിന്ന് മുത്തുകളുടെ ഭണ്ഡാരം വാങ്ങി ശേഖരിച്ചശേഷം ഭാരതത്തിലെ കിഴക്കൻ സമുദ്രത്തിൽ പ്രവേ ശിച്ചു. സൈനികരും നാവികരും കൂടുതൽ ജാഗ്രതയുള്ളവരായി. അക്കാ ലത്ത് കലിംഗപട്ടണം മുതൽ ഗംഗാസാഗരം വരെ ഭാരതത്തിന്റെ പൂർവ ഭാഗത്തെ സമുദ്രതീരം യവനവ്യാപാരികൾക്ക് ശ്മശാനതുല്യം ഭയാവ ഹമായിരുന്നു. ചക്രവർത്തിയായ സീമുകസാതവാഹനനോട് അഭയം തേടിയ പരാക്രമികളായ കടൽക്കൊള്ളക്കാരുടെ അക്രമം അതിഭയാന കമായിരുന്നു. ഈ കടൽക്കൊള്ളക്കാർ തകർത്ത വള്ളങ്ങളുടെ അവ ശിഷ്ടങ്ങൾ അങ്ങിങ്ങ് ചിതറിക്കിടന്നു. ഗോതമ്പുനിറമുള്ള, ചെമ്പൻമു ടിയുള്ള, ആരോഗ്യമുള്ള, ബലിഷ്ഠരായ യവനദാസന്മാരോടും ദാസി മാരോടും ആന്ധ്രയിലെ കറുത്തനിറക്കാരായ പൗരന്മാർക്ക് സവിശേഷ മായ താല്പര്യമുണ്ടായിരുന്നു. രാജകൊട്ടാരത്തിലും സാമന്തന്മാരുടെ കണ്ണിലും ഈ ദാസന്മാർക്കും ദാസിമാർക്കും വലിയ വിലയുണ്ടായി രുന്നു. സ്വദേശത്തെയും സ്വജനങ്ങളെയും എന്നെന്നേക്കുമായി ഉപേ ക്ഷിച്ച്, കൊള്ളക്കാരിൽ നിന്ന് തങ്ങളെ വിലയ്ക്കു വാങ്ങിയ യജമാ നന്റെ വിശ്വാസപാത്രമായി കഴിയാൻ ഈ ദാസന്മാർ ശ്രമിക്കുമായിരുന്നു. അവരുടെ ജീവിതവും മരണവും യജമാനന്റെ സന്തോഷത്തെ ആശ്ര യിച്ച് നിലനിന്നു.

യവന സാർത്ഥവാഹകസംഘം തീരത്തുനിന്നു വളരെ അകലെയായി കൂടുതൽ കരുതലോടെ ഗംഗാസാഗരസംഗമത്തിലേക്കു നീങ്ങുകയായിരുന്നു. ആന്ദ്രേക്കസ് ധനത്തിന്റെ മൂല്യത്തെക്കുറിച്ചു ചിന്തിക്കുന്നതിന്റെ ഉത്തരവാദിത്തം സൈനികർക്കും നാവികർക്കും വിട്ടുകൊടുത്തിട്ട് ആമോദത്തിൽ മുഴുകി. മദ്യത്തിന്റെയും പ്രണയത്തിന്റെയും മധുരമാദകത്വത്തിൽ രാത്രിയുടെ രണ്ടുയാമങ്ങൾ കഴിച്ചുകൂട്ടിയശേഷം അയാൾ സുഖനിദ്രയിൽ ആത്മവിസ്മൃതി നേടും. ആ നിദ്രയവസാനിക്കുമ്പോൾ അതിലും സുഖപ്രദമായ ദീമയുടെ കരസ്പർശവും, മധുരവും അസ്ഫുടവുമായ സംബോധനയും.

ഉഷസ്സിന്റെ അരുണിമ പരന്ന പൂർവാകാശത്തിൽ സൂര്യബിംബം പതുക്കെപ്പതുക്കെ ചക്രവാളത്തിൽ നിന്നുയർന്നു വരികയായിരുന്നു. നാവികരും സൈനികരും സൂര്യബിംബത്തെ നമസ്ക്കരിച്ച്, സീയൂസ്ദേവന്റെ കൃപയ്ക്കു നന്ദിപറഞ്ഞ്, നന്മയ്ക്കുവേണ്ടി പ്രാർത്ഥിക്കുകയായിരുന്നു. നിവർത്തിയ പായ്മരങ്ങൾ പെട്ടെന്നുണ്ടായ ആഘാതത്താൽ പെരുമ്പറപോലെ മുഴങ്ങി. പശ്ചിമദിക്കിൽ നിന്നു പാഞ്ഞുവന്ന ശരവർഷം പായകളെ കീറിമുറിക്കുന്നത് നാവികർ കണ്ടു. സാർത്ഥവാഹകർ യുദ്ധഭേരി മുഴക്കി.

കാവലിനേർപ്പെടുത്തിയിരുന്ന ഗൃധ്രദൃഷ്ടികളായ സൈനികരും നാവികരും സൂര്യോദയത്തിനുമുമ്പുതന്നെ പശ്ചിമദിശയിൽ ജലത്തോടുചേർന്നു കണ്ട മങ്ങിയ നീലരേഖയിലേക്ക് സൈന്യാധിപന്റെ ശ്രദ്ധയാകർഷിച്ചിരുന്നു. പല തവണ ശ്രദ്ധിച്ചെങ്കിലും ആ രേഖ നിശ്ചലമായി നിൽക്കുന്നതു കണ്ട് സൈന്യാധിപൻ അതൊരു പാറക്കെട്ടാണെന്നു വിചാരിച്ച് ഗൗനിച്ചില്ല. കടൽക്കൊള്ളക്കാരുടെ വള്ളങ്ങളുടെ നിരയായിരുന്നു, ആ രേഖ.

സൈന്യാധിപന്റെ ആജ്ഞപ്രകാരം എല്ലാ നൗകകളും വേഗത കൂട്ടി ശത്രുവിന്റെ പിടിയിൽ നിന്നകന്നുപോകാൻ യത്നിച്ചു. അമ്പുകളുടെ വർദ്ധിച്ച സംഖ്യ ഈ യത്നം വിഫലമാക്കിത്തീർത്തു. സാർത്ഥവാഹകസംഘത്തിലെ സൈനികർക്ക് തങ്ങളുടെ ശക്തിയിൽ വിശ്വാസമുണ്ടായിരുന്നു. പക്ഷേ, ശത്രുക്കൾ അവരുടെ കൃപാണങ്ങൾക്കകലെയായിരുന്നു. ആത്മരക്ഷാർത്ഥം വ്യൂഹം രചിച്ച്, പായ്കൾ ചുരുട്ടി നൗകകളെ നിശ്ചലമാക്കി നിർത്താൻ സൈന്യാധിപൻ ആജ്ഞാപിച്ചു.

യവന ധനുർദ്ധരന്മാരുടെ ലക്ഷ്യത്തിൽ നിന്നു രക്ഷപ്പെടുന്നതിനുവേണ്ടി കൊള്ളക്കാരുടെ നൗകകൾ ഒന്ന് മറ്റൊന്നിൽ നിന്നകന്ന് അർദ്ധവൃത്താകൃതിയിൽ പരന്നു സഞ്ചരിച്ചുകൊണ്ടിരുന്നു. എല്ലാ നൗകകളുടെയും ലക്ഷ്യം ഒന്നുതന്നെ–യവനസാർത്ഥവാഹകർ. എന്നാൽ അവർക്ക് ചെറിയ ചെറിയ നൗകകളുടെ രൂപത്തിൽ നൂറിലേറെ അസ്ഥിര ലക്ഷ്യങ്ങളാണു നേരിടേണ്ടിവന്നത്. കൊള്ളക്കാർ അടുത്തുവരട്ടെ എന്ന പ്രതീ

ക്ഷയിൽ യവനയോദ്ധാക്കൾ വാളും പരിചയുമെടുത്ത് നിലയുറപ്പിച്ചു. അവർക്ക് കൊള്ളക്കാരുടെ ശരപ്രയോഗം സഹിക്കേണ്ടിവന്നു. ആന്ദ്രേക്കസ് ഉറക്കത്തിൽ നിന്നുണർന്ന് കയ്യിൽ വാളുമേന്തി സേനാപതിയുടെ കൂടെ യുദ്ധത്തിനൊരുങ്ങി നിന്നു. ദീമയെ അയാൾ സുരക്ഷിതസ്ഥാനത്തിരുത്തി.

അടുത്തെത്തിയപ്പോൾ കൊള്ളക്കാർ വില്ലുകളിൽ കത്തുന്ന പന്തം കയറ്റി പത്തേമാരികളുടെ നേർക്ക് തൊടുത്തുവിട്ടു. അവയ്ക്കു തീ പിടിച്ചു. സർവത്ര അങ്കലാപ്പ്. കൊള്ളക്കാരുടെ നൗകകൾ തേനീച്ചകളെപ്പോലെ ഇരച്ചുവന്ന് വ്യാപാരികളുടെ കപ്പലുകളെ ആക്രമിച്ചു. അനേകം നാവികരും സൈനികരും വ്യാപാരികളും അവരുടെ ദാസന്മാരും മുറിവേറ്റുവീണു; കുറേപ്പേർ ഭയന്നു ബോധംകെട്ട് വെള്ളത്തിൽ വീണു. കൊള്ളക്കാർ പരാജിതരായ യവനന്മാരെ നിരായുധരാക്കി. സ്ത്രീകളെയും പുരുഷന്മാരെയും ബന്ദികളാക്കി. സായുധരായ കൊള്ളക്കാരുടെ നിയന്ത്രണത്തിൽ, യവനനാവികർ അവശേഷിച്ച തോണികൾ ആന്ധ്രാതീരത്തേക്ക് കൊണ്ടുപോയി.

* * * *

കവർച്ച ചെയ്ത സ്വർണ്ണവും വിലപിടിപ്പുള്ള ദ്രവ്യങ്ങളും ബന്ദികളായ ദാസന്മാരെയും ദാസിമാരെയും കൊണ്ട് കൊള്ളസംഘം ആന്ധ്രാനഗരങ്ങളിലെത്തി. ധനം സമ്പാദിക്കണമെന്നാഗ്രഹമില്ലാത്ത, ആവശ്യത്തിലേറെ ധനം കൈക്കലാക്കിയ കൊള്ളസംഘം എവിടെ ചെന്നാലും മദ്യശാലകളുടെ ഉടമസ്ഥരും, വസ്ത്രാഭരണ വ്യാപാരികളും, വേശ്യകളും കൊതിയൂറുന്ന കണ്ണുകളോടും ഗദ്ഗദസ്വരത്തോടും അവരെ സ്വാഗതം ചെയ്യും. കൗശലക്കാരായ വ്യാപാരികൾ കൊള്ളക്കാരുടെ സഹായത്താൽ ധനികരായിത്തീരുകയും കൊള്ളമുതൽ നിസ്സാരവിലയ്ക്ക് കൈക്കലാക്കുകയും ചെയ്തുപോന്നു. വിലകൊടുക്കുന്നതിനു പകരം മദ്യമോ മറ്റു സുഖഭോഗവസ്തുക്കളോ കൈമാറും. നിസ്വരായ കൊള്ളക്കാർ വീണ്ടും നിസ്വരായി ഉപജീവനാർത്ഥം സാഹസികകർമ്മങ്ങളിലേർപ്പെടും. യവനദാസന്മാരും ദാസിമാരും വിശേഷപ്പെട്ട ആകർഷകവസ്തുക്കളായിരുന്നു. കായികാധ്വാനത്തോടു വെറുപ്പുള്ളവരും വൃദ്ധപൗരന്മാരും കരുത്തരായ ഈ ദാസന്മാരെ അന്വേഷിച്ചിരിക്കും. രാജവംശത്തിലുള്ളവരും സാമന്തന്മാരും മറ്റെങ്ങും ആശ്രയമില്ലാത്ത ഈ ദാസന്മാരെ തങ്ങളുടെ ബലമായി കണക്കാക്കി. ഈ ദാസന്മാർക്ക് തങ്ങളുടെ യജമാനന്മാരല്ലാതെ മറ്റാരുമില്ല, പ്രജകളുമായി അവർക്കൊരു ബന്ധവുമില്ല. സ്വർണ്ണവർണ്ണവും ചെമ്പിച്ച മുടിയുമുള്ള യവനസ്ത്രീകളുടെ ശരീരം കുതൂഹലപ്രദമായ കാമോത്തേജനത്തിനുപയോഗപ്പെടുത്തി നിറയെ പണമുണ്ടാക്കാമെന്നു വൃദ്ധവേശ്യകൾ കണക്കുകൂട്ടും. ബസാറിൽ ഈ ബന്ദികളെത്തിയാൽ ഉത്സവമേളം തന്നെ.

ആന്ധ്ര രാജാവായ സീമുകസാതവാഹനന്റെ സംരക്ഷണയിലാണ് കടൽക്കൊള്ളക്കാർ നിലനിൽക്കുന്നത്. അദ്ദേഹത്തോടുള്ള കൃതജ്ഞതയാൽ രാജഭക്തിസൂചകമായി ദ്രവ്യങ്ങളുടെയും ദാസന്മാരുടെയും ആദ്യപ്രദർശനം രാജകൊട്ടാരത്തിലാണ് നടക്കുക. മഹാരാജാവ് സിംഹളത്തിലെ ബൃഹദാകാരമായ മുത്തുകൾ തെരഞ്ഞെടുത്തു. അദ്ദേഹത്തിന്റെ കണ്ണുകൾ ദാസിമാരുടെയും ദാസന്മാരുടെയും നിരയിലേക്കു നീണ്ടു.

ദീമ ദാസിമാരുടെ നിരയിൽ നിൽക്കുകയായിരുന്നു. അവളുടെ വില പിടിപ്പുള്ള വസ്ത്രങ്ങൾ ഉലഞ്ഞുപോയിരുന്നു. അവളുടെ കണ്ണുകളിലെ മാദകത്വം വ്യാകുലതയിലും മുഖത്തെ കുങ്കുമം നിറഞ്ഞ ലാവണ്യം ഭയമിശ്രിതമായ മഞ്ഞളിപ്പിലും മറഞ്ഞു. കൊള്ളക്കാർ അവളുടെ മുടിയുടെ സ്വർണ്ണശോഭ കാണിക്കാൻ വേണ്ടി മുടിക്കെട്ട് അഴിച്ചിട്ടു. അവളുടെ വക്ഷസ്സിലെ ചർമ്മഭംഗി പ്രദർശിപ്പിക്കാൻ വേണ്ടി കഞ്ചുകത്തിന്റെ ഒരു ഭാഗം കീറിക്കളഞ്ഞു. മഹാരാജാവിന്റെ നോട്ടം അവളിൽ പതിയുന്നതു കണ്ട്, കയ്യിൽ ചാട്ടയേന്തിനിന്ന് കൊള്ളക്കാരൻ അവളോട് പുഞ്ചിരിക്കാൻ ആംഗ്യം കാണിച്ചു. പുഞ്ചിരിക്കാനുള്ള ശ്രമം വിഫലമായി. മഹാരാജാവിന്റെ നോട്ടം അവളിൽ തങ്ങി. മറ്റു ചില ബന്ദികളുടെ കൂടെ ദീമയെ മഹാരാജാവിന്റെ പരിചരണത്തിനു നിയോഗിച്ചു.

പിന്നീട് മഹാരാജാവിന്റെ പല്ലക്ക് ദാസന്മാരുടെ നിരയിലേക്കു നീങ്ങി. യുദ്ധത്തിൽ നെറ്റിയിലുണ്ടായ മുറിവിൽ നിന്നൊഴുകിയ ചോരപറ്റി ആന്ദ്രേക്കസിന്റെ തലമുടിയും താടിമീശയും ചകിരിപോലെ ഒട്ടിപ്പിടിച്ചിരുന്നു. ഒരു ഭാഗത്തുമാറി നിന്ന് ദീമ പ്രാർത്ഥിക്കുന്നുണ്ടായിരുന്നു 'എന്റെ ഭർത്താവിനെയും രാജസേവയ്ക്കു നിയോഗിക്കണേ!' ജീവിതകാലത്ത് വേർപിരിയാതെ കഴിയാമല്ലോ.

ദീമയുടെ വ്യാകുലമായ പ്രാർത്ഥന സീയൂസ് ദേവൻ ചെവിക്കൊണ്ടു. മഹാരാജാവിന്റെ സൂക്ഷ്മദൃഷ്ടി ആന്ദ്രേക്കസിന്റെ യോഗ്യത തിരിച്ചറിഞ്ഞു. മറ്റു ചില ദാസന്മാരോടൊപ്പം അയാളെയും രാജസേവയ്ക്ക് നിയോഗിച്ചു.

കോമളാംഗിയും സമർത്ഥയുമായ ദീമയെ അന്തഃപുരത്തിൽ പട്ടമഹിഷിയെ അണിയിച്ചൊരുക്കാൻ നിയോഗിച്ചു. കലാമർമ്മജ്ഞനായ മഹാരാജാവ് ദീമയുടെ ലോലലാവണ്യവും കണ്ഠമാധുര്യവും തിരിച്ചറിഞ്ഞ് അവളെ സംഗീതവും നൃത്തവും അഭ്യസിപ്പിക്കാനാജ്ഞാപിച്ചു.

തലയിലെഴുത്ത് മാച്ചുകളയാൻ പറ്റുകയില്ലെന്നു വിശ്വസിച്ച ആന്ദ്രേക്കസ് തന്റെ കർത്തവ്യം യഥായോഗ്യം നിർവഹിച്ചുപോന്നു. ആത്മാർത്ഥതയും ബുദ്ധിശക്തിയും കാരണം അയാൾ അതിവേഗം കഠിനമായ കായികാധ്വാനത്തിൽ നിന്ന് മോചിതനായി. അയാളെ ദാസന്മാരുടെ മേൽനോട്ടക്കാരനാക്കി. യജമാനനെ 'ഏകമേവ ദേവൻ' എന്നു കരുതി ദൃഢമായ

സ്വാമിഭക്തി പ്രദർശിപ്പിച്ച ആന്ദ്രേക്കസിനെ മഹാരാജാവിന്റെ ഏറ്റവും അടുത്ത അംഗരക്ഷകനാക്കി നിയമിച്ചു.

* * * *

ചൈത്രമാസ പൗർണമിയിൽ സ്ഫടികമണ്ഡിതമായ മുറ്റത്ത് ശ്വേതപുഷ്പങ്ങളുടെ വിതാനം. ശുഭ്രപര്യങ്കത്തിൽ ശുഭ്രമായ തലയിണകളിൽ താങ്ങി, ശുഭ്രവസ്ത്രം ധരിച്ച്, മുത്തുമാലയണിഞ്ഞ് മേഘവർണ്ണനായ സീമുകസാതവാഹനൻ ഉപവിഷ്ടനായി. രണ്ട് യവനസുന്ദരിമാർ ഇടവും വലവും നിന്ന് ശ്വേതചാമരം വീശി. മഹാരാജാവിന്റെ തൊട്ടുപിന്നിൽ അംഗരക്ഷകനായ ആന്ദ്രേക്കസ് സേവനസന്നദ്ധനായി നിന്നു. മുമ്പിൽ ഏറ്റവും അടുപ്പമുള്ള സാമന്തന്മാർ ആസനസ്ഥരായി.

അഭ്യസനം പൂർത്തിയാക്കി ദീമ ആദ്യമായി രാജസന്നിധിയിൽ കലാനൈപുണി കാഴ്ചവയ്ക്കുകയാണ്. അവൾ വെള്ളിക്കസവിട്ട നേർത്ത പാവാടയും കഞ്ചുകവും ധരിച്ചിരുന്നു. ശ്വേതപുഷ്പങ്ങളും മുത്തുകളുമായിരുന്നു, അവളുടെ ആഭരണങ്ങൾ. അവളുടെ മുടിയിലും കഴുത്തിലും കൈത്തണ്ടയിലും അരക്കെട്ടിലും പൂമാലകൾ വലയമായും അരഞ്ഞാണമായും അമർന്നു. കോമളപദങ്ങളാൽ വെള്ളിച്ചിലങ്കകൾക്കു താളമേകിക്കൊണ്ട് അവൾ മഹാരാജാവിന്റെ മുന്നിൽ വന്നു; അങ്കണത്തിലെ സ്ഫടികശിലയിൽ തലവച്ച് തന്റെ 'ഏകമേവ സ്വാമി'യായ മഹാരാജാവിനെ ദണ്ഡനമസ്കാരം ചെയ്തു.

അവസരത്തിനൊത്ത് വീണയും മൃദംഗവും മുഴങ്ങി. ദാസിയായി ജോലി ഏറ്റശേഷം ആദ്യമായി ദീമ ആന്ദ്രേക്കസിനെ കണ്ടു. അവളുടെ മനസ്സിളകി. തന്റെ പ്രിയതമനെ കണ്ണുനിറയെ കണ്ടിട്ട് അവൾ കണ്ണടച്ചു. വാദ്യലയമനുസരിച്ച് അവളുടെ ശരീരം ചലിക്കാൻ തുടങ്ങി. തന്മയത്വത്തോടെ അവൾ നൃത്തം ചെയ്തു.

കാണികൾ സ്തബ്ധരായി. മഹാരാജാവ് മന്ത്രമുഗ്ധനായ സർപ്പത്തെപ്പോലെ നിശ്ചേഷ്ടനായി ഇരുന്നു. ദാസനായ ആന്ദ്രേക്കസിന്റെ കണ്ണു നനഞ്ഞു. തന്റെ സന്തോഷവും ദാക്ഷിണ്യവും പ്രകടിപ്പിച്ചുകൊണ്ട് മഹാരാജാവ് അവളെ അഭിനന്ദിച്ചു. ഒരു ചഷകത്തിൽ മദ്യം പകർന്ന് തിരുമനസ്സിനു കൊടുക്കാൻ നർത്തകിക്കവസരം നൽകി. ദീമ വിനയാന്വിതയായി മധുചഷകം നീട്ടി. മഹാരാജാവ് അവളോട് വീണ്ടും നൃത്തം ചെയ്യാനാജ്ഞാപിച്ചു. ആന്ദ്രേക്കസ് പ്രതിമപോലെ നോക്കിനിന്നു. നൃത്തത്തിനുശേഷം മദ്യം, മദ്യത്തിനുശേഷം നൃത്തം. മഹാരാജാവ് തലയാട്ടിക്കൊണ്ടിരുന്നു.

ആജ്ഞകേട്ട് നർത്തകി വീണ്ടും മധുചഷകം നീട്ടി. മഹാരാജാവ് പ്രസന്നതയോടെ അവളുടെ കൈപിടിച്ച് മടിയിലിരുത്തി.

സാമന്തന്മാർ മര്യാദയോർത്ത് തല കുനിച്ച് ഇറങ്ങിപ്പോയി. വാദ്യയന്ത്രങ്ങൾ കൈകാര്യം ചെയ്തവരും അംഗരക്ഷകരും അണിയറയിലേക്കു

പോയി. കർത്തവ്യനിയുക്തനായ അംഗരക്ഷകൻ ആന്ദ്രേക്കസ് മാത്രം സ്വസ്ഥാനത്ത് നിലയുറപ്പിച്ചു.

മഹാരാജാവ് മദ്യത്തിന്റെയും സൗന്ദര്യത്തിന്റെയും മാദകത്വത്താൽ മതിമറന്നു. ദാസിയായ നർത്തകി പൂർണതൃപ്തിക്കുള്ള ഉപകരണമായി. മഹാരാജാവിന്റെ ആഗ്രഹപൂർത്തി ദാസിയുടെ കർത്തവ്യവും ധർമ്മവുമായി.

മഹാരാജാവ് ക്ഷീണിച്ച്, ബോധം കെട്ടുറങ്ങി. മർദ്ദിതശരീരവും മർദ്ദിതവസ്ത്രവുമായി ദാസി അദ്ദേഹത്തിന്റെ ബാഹുപാശത്തിൽ നിന്നു മോചനം നേടി, തലകുനിച്ച് സിംഹാസനത്തിനടുത്തു നിന്നു. ആന്ദ്രേക്കസിന്റെ നനഞ്ഞ കണ്ണുകളിലേക്ക് അവൾ വിഷാദത്തോടെ നോക്കി.

ആന്ദ്രേക്കസ് ബോധം നശിച്ചവനെപ്പോലെ മുമ്പോട്ടു നീങ്ങി. രണ്ടു പേരുടെയും കണ്ണു നിറഞ്ഞൊഴുകി. ആന്ദ്രേക്കസ് ദീമയെ ആലിംഗനത്തിലമർത്തി. രണ്ടുപേരും ആവേശത്താൽ പരിസരം മറന്നു.

അബോധാവസ്ഥയിൽ കിടന്നുറങ്ങിയ മഹാരാജാവ് പര്യങ്കത്തിൽ വശം തിരിഞ്ഞപ്പോൾ സ്ഫടികശിലാമണ്ഡിതമായ അങ്കണത്തിൽ വീണു. ഞെട്ടിയുണർന്ന അദ്ദേഹം ആലിംഗനബദ്ധരായി നിൽക്കുന്ന ദാസനെയും ദാസിയേയും കണ്ടു; ക്രുദ്ധനായി അലറി.

ലതകളുടെ മറവിൽ നിന്ന് ആയുധധാരികളായ അംഗരക്ഷകന്മാർ പുറത്തുവന്നു. ദീമയേയും ആന്ദ്രേക്കസിനെയും കയറുകൊണ്ട് വരിഞ്ഞു കെട്ടി. യജമാനന് ഭോഗ്യയായ സ്ത്രീയെ സ്പർശിക്കാൻ ദാസനു ധൈര്യമുണ്ടായോ?

ക്രോധത്താൽ മഹാരാജാവിന്റെ കൈ വാൾപ്പിടിയിൽ തൊട്ടു. എങ്കിലും അദ്ദേഹം നിയന്ത്രിച്ചു...... ഇത്ര ബീഭത്സമായ അനാചാരത്തിന് നൊടിയിടകൊണ്ടവസാനിക്കുന്ന മരണശിക്ഷ നൽകിയാൽ മതിയോ?...... മഹാപാതകം ചെയ്ത അപരാധികളെ വിചാരണ ചെയ്യാൻ വീണ്ടും ഹാജരാക്കണമെന്ന് ഉത്തരവു കൊടുത്തശേഷം, മഹാരാജാവ് ക്ഷോഭിച്ച മനസ്സിനെ ശാന്തമാക്കാൻ വേണ്ടി അന്തഃപുരത്തിലേക്കു പോയി.

കലിംഗാധിപതി, ധർമ്മരക്ഷകനായ സാതവാഹന മഹാരാജാവ് ധർമ്മാചാര്യനും നീതിനിപുണനുമായ നിയമമന്ത്രിയോടാരാഞ്ഞു "ഈ ഘോരമായ അപരാധത്തിന് എന്തുശിക്ഷ നൽകണം?"

വേണ്ടപോലെ ആലോചിച്ചിട്ട് ശാസ്ത്രജ്ഞാനിയായ മന്ത്രി മറുപടി പറഞ്ഞു "ഈ മഹാപാതകം വിശ്വാസവഞ്ചനയാണ്. ഇവരെ അംഗപ്രത്യംഗം ആനയെക്കൊണ്ട് ചവിട്ടിച്ചുകൊല്ലണം."

ദാരുണമായ വധശിക്ഷ വിധിച്ചതുകേട്ട് ദീമ തലകുനിച്ചു നിന്നു.

ദയാലുവായ മഹാരാജാവിന്റെ ക്രോധം അല്പം കുറഞ്ഞു. അദ്ദേഹത്തിന്റെ മസ്തിഷ്കത്തിൽ കഴിഞ്ഞ രാത്രിയിലെ ഉന്മാദത്തിന്റെ ഓർമ്മ ഒരു നേർത്തരേഖപോലെ തിളങ്ങി. ആർദ്രസ്വരത്തിൽ അദ്ദേഹം

ദയ പ്രകടിപ്പിച്ചു "മരിക്കുന്നതിനു മുമ്പ് ദാസിക്ക് എന്തെങ്കിലും അപേക്ഷിക്കാനുണ്ടോ?"

വിറയ്ക്കുന്ന, വിനീതസ്വരത്തിൽ അവൾ യാചിച്ചു "ധർമ്മരക്ഷകനായ മഹാരാജാവേ, യവനദേശത്ത് മൃതദേഹം ചിതയിൽ വച്ച് ഭസ്മമാക്കാറില്ല; കുഴിച്ചുമൂടുകയാണു പതിവ്. ഞങ്ങൾ രണ്ടുപേരും ഞങ്ങളുടെ രാജ്യത്ത് ഭാര്യാഭർത്താക്കന്മാരായിരുന്നു. മരണശേഷം ഞങ്ങളുടെ ശരീരങ്ങൾ ഒരുമിച്ച് അടക്കം ചെയ്യാൻ ദയവുണ്ടാകണം. ഞങ്ങൾ സ്വർഗ്ഗത്ത് വീണ്ടും ഒന്നിച്ച ചേരാനിടയാകട്ടെ."

മഹാരാജാവ് അഭിപ്രായ മറിയാൻ ശാസ്ത്രജ്ഞാനിയായ മന്ത്രിയെ നോക്കി. മന്ത്രി പറഞ്ഞു "ഇത് പാപപങ്കിലമായ അനാചാരത്തിനുള്ള അപേക്ഷയാണ്. അന്നദാതാവായ പൊന്നുതമ്പുരാനോട് വിശ്വാസവഞ്ചന കാട്ടിയശേഷം സ്വർഗ്ഗമാഗ്രഹിക്കുന്നത് അധർമ്മമാണ്. ദാസന് ഒറ്റധർമ്മം മാത്രമേയുള്ളൂ, യജമാനസേവ!"

ദാസധർമ്മം ഓർമ്മിപ്പിക്കുന്നതിനുവേണ്ടി, മദയാനയുടെ കാൽക്കീഴിൽ ഞെരിഞ്ഞമർന്ന ദീമയുടെയും ആന്ദ്രേക്കസിന്റെയും മൃതദേഹങ്ങൾ രാജകൊട്ടാരത്തിന്റെ കവാടത്തിലെ സ്തംഭങ്ങളിൽ തൂക്കിയിട്ടു.

# ശംബൂകൻ

മുദ്ഗൽ നഗരത്തിൽ ശൂദ്രന്മാരുടെയും ദാസന്മാരുടെയും കലാപം കാരണം അസ്വസ്ഥതയും അരാജകത്വവും വ്യാപിച്ചു. ശൂദ്രന്മാരും ദാസന്മാരും തങ്ങളുടെ പരമ്പരാഗത ധർമ്മമായ ബ്രാഹ്മണസേവ ഉപേക്ഷിച്ച് മോക്ഷപ്രാപ്തിക്കുവേണ്ടി തപസ്സ് ചെയ്യാൻ തുടങ്ങി.

മഹർഷി വജ്രാഹുതിയുടെ കർമ്മകാണ്ഡജ്ഞാനത്തിന്റെയും നിഷ്ഠയുടെയും യശസ്സ് നാലുദിക്കിലും വ്യാപിച്ചിരുന്നു. മിഥിലാധിപതിയും 'വിദേഹ'നുമായ ജനകന്റെ ആത്മവാദത്തിലായിരുന്നു, മഹർഷിക്കു വിശ്വാസം. മഹർഷിക്ക് ജ്ഞാനമുണ്ടായി – കർമ്മത്തിന് ഫലവും ആസക്തിയുമായി അനിവാര്യമായ ബന്ധമുണ്ട്. സൽക്കർമ്മത്തിന്റെ ഫലമായ സുഖംപോലും അവിനാശിയായ ആത്മാവിനെ ജീവിതശൃംഖലയുമായി ബന്ധിച്ച് മോക്ഷത്തിൽ നിന്നകറ്റി നിർത്തുന്നു. ശാശ്വതമായ ആത്മാവ് ഫലേച്ഛയുടെ ബന്ധനത്തിൽ നിന്നു മുക്തമായി പരമാനന്ദം നേടുന്നു. കർമ്മത്തിൽ നിന്നു നിവൃത്തി നേടുകയാണ് അതിനുള്ള ഉപായം. അദ്ദേഹം ആശ്രമം ഉപേക്ഷിച്ച് കർമ്മനിവൃത്തിക്കുവേണ്ടി ഏകാന്തതയിൽ അഭയം തേടി.

മഹർഷി വജ്രാഹുതിയുടെ ദാസനായ ശംബൂകനും കർമ്മനിവൃത്തിയിലൂടെ പരമാനന്ദം നേടാനുള്ള രഹസ്യമറിഞ്ഞുകൊണ്ട് മുദ്ഗൽ നഗരത്തിലെത്തി. ശംബൂകൻ ശൂദ്രന്മാരെയും ദാസന്മാരെയും ഉദ്ബോധിപ്പിച്ചു "ശൂദ്രന്മാർക്കും ദാസന്മാർക്കും പാരതന്ത്ര്യം കാരണം ഈ ലോകത്തെ സുഖങ്ങൾ നഷ്ടപ്പെട്ടിരിക്കുന്നു. യജ്ഞാനുഷ്ഠാനത്തിനുള്ള സാമഗ്രികളും അവസരവുമില്ലാത്തതിനാൽ അവർക്ക് പരലോകവും പ്രതീക്ഷിക്കുക വയ്യ. അവർക്ക് സുഖത്തിനും മുക്തിക്കും ഉള്ള ഉപായം കർമ്മനിവൃത്തിയിലൂടെ മോക്ഷപ്രാപ്തിമാത്രമാണ്."

ശംബൂകൻ പറഞ്ഞു "ശൂദ്രന്മാരും ദാസന്മാരും കേവലം ഭ്രമം കാരണം പാരതന്ത്ര്യത്തിന്റെ ദുഃഖമനുഭവിക്കുന്നു. ആഹാരം, നിദ്ര, വിശ്രമം, ഇഷ്ടവസ്തുക്കൾ ലഭിക്കായ്ക– ഈ ശാരീരിക ദുഃഖങ്ങളെല്ലാം ഭ്രമം മാത്രം. ഈ ഭ്രമം തപസ്സിലൂടെ നേടുന്ന ജ്ഞാനത്താൽ ദൂരീകരിക്കാം."

ശംബൂകന്റെ ജ്ഞാനപ്രചാരണത്തിന്റെയും ഉപദേശത്തിന്റെയും ഫലമായി ശൂദ്രന്മാരും ദാസന്മാരും ബ്രാഹ്മണപ്രഭുക്കളെ സേവിക്കുന്നതിനെതിരെ കലാപമുയർത്തി. ആഹാരത്തിന്റെയും മറ്റ് അവശ്യവസ്തു

ക്കളുടെയും അഭാവം അവരെ വിഷമിപ്പിച്ചു. അവരുടെ മനസ്സ് അസ്വസ്ഥമായി. ശംബൂകൻ അവരെ ഉപദേശിച്ചു "ഈ ദുഃഖാനുഭവം വെറും ഭ്രമമാണ്. വിശപ്പിനെ അതിജീവിക്കാനുള്ള ഉപായം, കഠിനതപസ്സനുഷ്ഠിച്ച് ആ ദുഃഖാനുഭവമില്ലാതാക്കലാണ്."

അഭാവ ദുഃഖത്താൽ ആകുലരായ ശൂദ്രന്മാർ അഗ്നി ജ്വലിപ്പിച്ചും, മുള്ളിൽ കിടന്നും, ദേഹത്ത് ശൂലം തറച്ചും ഭ്രമത്താലുണ്ടാകുന്ന ദുഃഖങ്ങളിൽ നിന്ന് ശ്രദ്ധയകറ്റി മോക്ഷജ്ഞാനം നേടാൻ ശ്രമിച്ചു.

മുദ്ഗലിലെ വർണ്ണാശ്രമസമൂഹം ആവശ്യമായ പരിചരണം ലഭിക്കാത്തതിനാൽ തങ്ങളുടെ ധർമ്മം, യജ്ഞം, വ്രതം, യമനിയമങ്ങൾ മുതലായവ പാലിക്കാൻ കഴിയാതെ വിഷമിച്ചു. സർവത്ര പാപം വളർന്നു.

മഹാജ്ഞാനിയായ ഋത്വിക് ബർഹി അക്കാലത്ത് വളരെ നാൾ നീണ്ടുനിൽക്കുന്ന യജ്ഞം നടത്തുകയായിരുന്നു. വളരെക്കാലമായി രോഗഗ്രസ്തനായ അദ്ദേഹത്തിന്റെ യുവാവായ പുത്രൻ ദാസന്മാരുടെ പരിചരണത്തിലായിരുന്നു. ദാസന്മാർ ഉപേക്ഷിച്ചുപോയതിനാൽ രോഗിയായ പുത്രൻ നിരാലംബനായി. പുത്രനെക്കുറിച്ചുള്ള ചിന്തമൂലം യജ്ഞകാര്യം നടത്തുന്ന വിപ്രന്റെ മനസ്സ് ചഞ്ചലമായി– യജ്ഞം അപൂർണ്ണമായി ഉപേക്ഷിക്കുക എന്ന പാതകം ചെയ്യണോ, അതോ രോഗിയും മൃത്യുഭയത്താൽ പീഡിതനുമായ പുത്രനെ പരിചരിക്കണോ?

അദ്ദേഹം തീരുമാനിച്ചു 'പുത്ര- കളത്ര-ധന-സമ്പത്തുകളെല്ലാം ഇഹലോകത്തെ കൂട്ടുകാർ മാത്രമാണ്. പരലോകത്ത് ധർമ്മം മാത്രമേ കൂട്ട് വരികയുള്ളൂ. ഈ ലൗകിക സുഖങ്ങളെല്ലാം പുണ്യകാലത്തിന്റെ ഫലമാണ്. അതുകൊണ്ട് ആദ്യം പുണ്യകർമ്മം പൂർത്തിയാക്കാം.'

യജ്ഞം സമാപിച്ചപ്പോഴേക്കും ഋത്വിക്കിന്റെ പുത്രൻ ആവശ്യമായ പരിചരണം ലഭിക്കാതെ മരിച്ചു. പരമജ്ഞാനിയായ ബർഹി പുത്രശോകത്തിന്റെ ആഘാതത്താൽ അസ്വസ്ഥനായി. അദ്ദേഹത്തിനു ചിത്തഭ്രമമുണ്ടായി-യജ്ഞമെന്ന പുണ്യകർമ്മത്തിന് പുത്രശോകമാണോ ഫലമായി ലഭിച്ചത്? ധർമ്മത്തെക്കുറിച്ചും ഭഗവാന്റെ ന്യായത്തെക്കുറിച്ചും അദ്ദേഹത്തിന് അവിശ്വാസമുണ്ടായി.

പുത്രശോകത്തിന്റെ ഭീഷണമായ ഉദ്വേഗം അല്പം ശമിച്ചപ്പോൾ മഹാജ്ഞാനിയായ ബർഹിയുടെ ബുദ്ധിനേരെയായി. അദ്ദേഹം ചിന്തിച്ചു– ഏതെങ്കിലും മഹാപാപം കാരണമായിരിക്കും ദേവന്മാർ ഇത്ര ഭയങ്കരമായി കോപിച്ചത്. ഗൂഢചിന്തയിലൂടെ അദ്ദേഹത്തിനറിയാൻ സാധിച്ചു– വർണ്ണാശ്രമധർമ്മത്തിന്റെ ലോപമെന്ന മഹാപാപം നാലുപാടും അരാജകത്വവും അശാന്തിയും അനീതിയും വ്യാപിപ്പിച്ചിരിക്കുന്നു. ശൂദ്രന്മാരും ദാസന്മാരും ദ്വിജന്മാരുടെ കർമ്മമായ തപസ്യയിലൂടെ മോക്ഷപ്രാപ്തിക്ക് യത്നം തുടങ്ങിയിരിക്കുന്നു. ബ്രാഹ്മണർ ശൂദ്രന്മാരുടെ നീചകർമ്മം നടത്തുന്നതിനു ബാധ്യസ്ഥരായിരിക്കുന്നു. പരമ്പരാഗത നിയമം ഭഞ്ജിച്ച് ഭൂമിയെ വിറപ്പിച്ച ഈ പാപത്തിന്റെ ഫലമായി ഭൂസുരനായ ബ്രാഹ്മ

ണന്റെ യുവപുത്രൻ നിര്യാതനായി. തന്റെ വ്യക്തിപരമായ ദുഃഖത്തിനു വ്യാപകരൂപം നൽകി ഈ പാപത്തിനു പകരം വീട്ടാൻ ബർഹിയുടെ ഹൃദയം വെമ്പി.

മഹാജ്ഞാനിയായ ബർഹി ഈ പാപം വിളിച്ചറിയിക്കാൻ വേണ്ടി ഭക്തവത്സലനായ രഘുകുലസൂര്യൻ ഭഗവാൻ രാമന്റെ സന്നിധിയിലെത്തി. ക്ഷുബ്ധനായ ബ്രാഹ്മണന്റെ ആഗമനവാർത്ത കേട്ട് അയോധ്യാധിപതി നഗ്നപാദനായി ഓടിയെത്തി കൈകൂപ്പി പ്രാർത്ഥിച്ചു "ഭൂദേവാ, ഭൂമിയിൽ അങ്ങയുടെ വാക്കാണ് ധർമ്മവും നിയമവും. അങ്ങയുടെ ആശീർവാദത്താൽ ക്ഷത്രിയർ രാജ്യഭരണമേറ്റ് ധർമ്മവും ന്യായവും സംരക്ഷിക്കുന്നു. ഈ ദാസൻ അങ്ങയെ സേവിക്കാൻ തയ്യാറായി നിൽക്കുന്നു."

മഹാജ്ഞാനിയായ ബർഹി മുദ്ഗൽ നഗരത്തിൽ വ്യാപിച്ചിരിക്കുന്ന മഹാപാതകവും ബ്രാഹ്മണരുടെ ദുഃഖവൃത്താന്തവും വിവരിച്ചു കേൾപ്പിച്ചു. അതുകേട്ട് ഭക്തവത്സലനായ രാമൻ ഭൂമിയിൽ ധർമ്മരക്ഷ ചെയ്യുന്നതിനു തയ്യാറായി. അവിടുന്ന് ചതുരംഗസേനയോടുകൂടി മുദ്ഗൽ നഗരത്തിലേക്കു യാത്ര തിരിച്ചു.

ശംബൂകന്റെ അനുയായികളായ ദാസന്മാരും ശൂദ്രന്മാരും മുദ്ഗൽ നഗരത്തിനടുത്ത് ഉപവനത്തിലൊരുമിച്ചുകൂടി പലതരം തപസ്സുകളനുഷ്ഠിച്ച് വിഷയാസക്തിയിൽ നിന്ന് ശ്രദ്ധയകറ്റുകയായിരുന്നു. ശംബൂകൻ ഒരു ഗുഹയിൽ പഞ്ചാഗ്നിമധ്യത്തിൽ തലകീഴെയും കാൽ മുകളിലുമായി വൃക്ഷാസനത്തിൽ തപസ്സു ചെയ്യുകയായിരുന്നു.

ദുഷ്ടനിഗ്രഹം ചെയ്യുന്ന ഭഗവാൻ രാമന്റെ ശൂരസേനാനികൾ മോക്ഷമാഗ്രഹിക്കുന്ന ധർമ്മദ്രോഹികളായ ശൂദ്രന്മാരെ ബന്ദികളാക്കി ഒരു മൈതാനത്തിൽ നിർത്തി. ഭഗവാൻ രാമൻ കയ്യിൽ വാളുമായി ഗുഹയിൽ കടന്ന് ശംബൂകനെ തലമുടിക്കു പിടിച്ചു വലിച്ച് പുറത്തുകൊണ്ടുവന്നു.

ഭയന്നു വിറച്ച ബന്ദികളായ ശൂദ്രന്മാരുടെയും വിസ്മയത്താൽ കണ്ണുവിടർത്തി കൈകൂപ്പി നിൽക്കുന്ന ബ്രാഹ്മണരുടെയും മുമ്പിൽ ശൂദ്രകനെ ഭഗവാൻ തള്ളിയിട്ടു.

ശംബൂകൻ എഴുന്നേറ്റു നിന്നു നോക്കി. തേജോമയനും മോക്ഷദാതാവുമായ ഭഗവാൻ മുമ്പിൽ നിൽക്കുന്നു! ആനന്ദത്താൽ അയാളുടെ കണ്ണുകൾ തിളങ്ങി "എന്റെ തപസ്സ് സഫലമായി." ശംബൂകൻ പറഞ്ഞു "ഭഗവാനേ, എനിക്ക് മോക്ഷം തന്നാലും."

രാജീവലോചനനായ രാമന്റെ കണ്ണുകൾ രക്തനിറമായി. അവിടുന്ന് ശംബൂകനെ ശകാരിച്ചു "മുക്തി ധർമ്മം ബ്രാഹ്മണനുള്ളതാണ്, ശൂദ്രനല്ല!"

"ഭഗവാനേ, ന്യായം....." ശംബൂകൻ യാചിച്ചു.

"യജമാനന്റെയും ബ്രാഹ്മണന്റെയും വാക്കുകളാണ് ന്യായം." മേഘഗർജ്ജനം പോലെ ഭഗവാൻ മറുപടി പറഞ്ഞു. അവിടുത്തെ വലതുകൈ വാൾസഹിതം ശംബൂകന്റെ കഴുത്തിനുമുകളിൽ ഉയർന്നു.

ശംബൂകന്റെ കാതരനേത്രം ഉയർന്നു "ഇതാണോ ഭഗവാന്റെ ന്യായം?"

ഭഗവാന് ക്രോധം വർദ്ധിച്ചു "വിഡ്ഢിയായ ശൂദ്രാ, ബ്രാഹ്മണന്റെ വാക്കാണ് ന്യായം!"

"മോക്ഷത്തിനുള്ള ആഗ്രഹം പോലും പാടില്ലേ?" ശംബൂകൻ തലയുയർത്തി ചോദിച്ചു.

"മഹാപാതകം!" ഭഗവാൻ ക്രോധത്തോടെ അരുളിച്ചെയ്തു. അവിടുത്തെ കയ്യിലിരുന്ന വാൾ ശംബൂകന്റെ ശിരസ്സറുത്ത് താഴെയിട്ടു.

ഭഗവാൻ ആഗ്നേയ നേത്രങ്ങളോടെ ബന്ദികളായ ശൂദ്രന്മാരെ നോക്കി. അവർ തല തറയിൽ തൊട്ടുകൊണ്ട് മാപ്പപേക്ഷിച്ചു.

ഭൂമി കുലുങ്ങി.......

കൈകൂപ്പി നിന്ന ബ്രാഹ്മണശ്രേണി ഭക്തിപൂർവം ശിരസ്സ് കുനിച്ചു. ബ്രാഹ്മണർ ആശീർവാദമന്ത്രം ചൊല്ലി. അവർ പറഞ്ഞു "ഭഗവാന്റെ ന്യായത്തിൽ ദേവന്മാർ പ്രസന്നരായി. ഭൂമിയിൽ ധർമ്മം സ്ഥാപിക്കപ്പെട്ടു."

ഭഗവാൻ രാമന്റെ പാദാരവിന്ദങ്ങളിൽ മനസ്സർപ്പിച്ച് ദ്വിജവർഗ്ഗം ധർമ്മലീനരായി.

# കൊള്ളക്കാരി കോകലാ

'കോകലാ' ജയിലിലെ പെൺബാരക്കിലെ തടവുകാരി ജമാദാരിൻ ആയിരുന്നു.

കവർച്ചക്കുറ്റത്തിനു ശിക്ഷിക്കപ്പെട്ട് ബാരക്കിൽ കഴിയുന്ന ഏക സ്ത്രീയായതുകൊണ്ടാണ് കോകലയ്ക്ക് വിശ്വാസവും ബഹുമതിയുമുള്ള ഈ പദവി ലഭിക്കാനിടയായത്. തടവുകാരികളുടെ എണ്ണം എൺപതിനടുത്തായിരുന്നു. കോൺഗ്രസ്സിന്റെ സത്യാഗ്രഹസമരത്തിൽ പങ്കെടുത്ത രാഷ്ട്രീയ തടവുകാരികളുടെ എണ്ണം പതിനൊന്ന്. സ്ത്രീകളിൽ കൂടുതൽ പേരും ഭർത്താവിനേയോ സപത്നിയേയോ സപത്നിയുടെ മക്കളേയോ വിഷം കൊടുത്തു കൊന്നതിനു ശിക്ഷിക്കപ്പെട്ടവരായിരുന്നു. ദരിദ്രരായ രണ്ടുമൂന്ന് ഗ്രാമീണ സ്ത്രീകൾ ലോട്ടയോ മൊന്തയോ മോഷ്ടിച്ച കുറ്റത്തിനു ശിക്ഷിക്കപ്പെട്ടവരായിരുന്നു. ഒരു സ്ത്രീ യജമാനത്തിയുടെ ആഭരണം മോഷ്ടിച്ച കുറ്റത്തിനു ശിക്ഷയനുഭവിക്കുകയായിരുന്നു.

മറ്റു കുറ്റങ്ങളെയപേക്ഷിച്ച്, കൊലപാതകമോ കൊള്ളയോ നടത്തുന്നവരോടാണ് സമൂഹത്തിൽ സാധാരണയായി വെറുപ്പും ഭയവും പ്രകടമാകുന്നത്. എന്നാൽ ജയിലിലെ നീതിചിന്ത മറ്റൊന്നാണ്. നമ്മൾ സാധാരണയായി നിസ്സാരമെന്നു വിചാരിക്കുന്ന കുറ്റങ്ങൾ ജയിൽ വ്യവസ്ഥയിൽ ആശങ്കാജനകമായി കരുതപ്പെടുന്നു. ബ്രിട്ടീഷുകാർ ഏഴ് കടൽ കടന്ന്, ഒരു പിടി സ്വന്തക്കാരെയും കൊണ്ടുവന്ന് നൂറ്റമ്പത് വർഷം ഈ രാജ്യത്തെ നാൽപത് കോടി ജനങ്ങളെ വിജയകരമായി ഭരിച്ചു. ഇന്നാട്ടുകാരുടെ സഹകരണത്തോടെ ഈ നാടു ഭരിക്കുക എന്നുള്ളതായിരുന്നു, അവരുടെ രാഷ്ട്രതന്ത്രത്തിന്റെ രഹസ്യം.

ബ്രിട്ടീഷ് സർക്കാർ ഈ ഭരണനയം തന്നെ ജയിലുകളിലും നടപ്പാക്കി. അതായത്, ജയിലിലടയ്ക്കപ്പെട്ട രണ്ടായിരത്തോളം തടവുകാരെ നിയന്ത്രിക്കുന്നതിന് അവരുടെ കൂട്ടത്തിൽ നിന്ന് ചിലരെ തെരഞ്ഞെടുത്ത് ജോലി ചെയ്യിക്കുക. ഈ തടവുകാർക്ക് ജയിൽ വകുപ്പിലെ മറ്റു ജോലിക്കാർക്കു കൊടുക്കുന്നപോലെ ശമ്പളം കൊടുക്കുകയും വേണ്ട. തടവുകാലാവധിയിൽ അല്പം ഇളവ്, കഠിനാധ്വാനത്തിൽ അല്പം ഒഴിവാക്കൽ, മറ്റു ചില സൗകര്യങ്ങൾ എന്നിവയിലൂടെ ഈ തടവുകാരെ ജയിൽ ഭരണത്തിനുപയോഗപ്പെടുത്തുമായിരുന്നു. ഇവർക്ക് 'കൈദീ പാറാവുകാരൻ' (C.N.W.), 'കൈദീ നിരീക്ഷകൻ' (C.O.), 'കൈദീ ഗുമ

സ്തൻ ' (C.R.), 'കൈദീ ജമാദാർ' (C.W.) എന്നീ ശമ്പളമില്ലാത്ത തസ്തികകൾ കൊടുക്കുമായിരുന്നു.

ജയിൽ നിയമപ്രകാരം ചില പ്രത്യേക കുറ്റങ്ങൾ ചെയ്ത തടവുകാരെ മാത്രമേ ഈ തസ്തികകളിൽ നിയമിക്കാറുള്ളൂ. ധാരാളം കുറ്റങ്ങൾ ചെയ്തിട്ടുള്ളവൻ വിശ്വസിക്കാൻ കൊള്ളാവുന്നവനല്ല. രാഷ്ട്രീയ തടവുകാരും അഭ്യസ്തവിദ്യരായ തടവുകാരും വിശ്വസിക്കാൻ കൊള്ളാവുന്നവരല്ല. 'കോകല' അവളുടെ പേര് 'കോകില' എന്ന് ശരിയായി പറയുമായിരുന്നെങ്കിൽ വിശ്വസിക്കാൻ കൊള്ളുന്നവളായി കരുതപ്പെടുമായിരുന്നില്ല. കബളിപ്പിക്കലോ (കള്ളയൊപ്പിടലോ) പോക്കറ്റടിയോ നടത്തിയതിന് ജയിലിലടയ്ക്കപ്പെട്ടവരും വിശ്വാസയോഗ്യരല്ല. അടിലഹള, കൊലപാതകം, കൊള്ള എന്നിവയ്ക്കു ശിക്ഷിക്കപ്പെട്ടവരെയാണ് ജയിൽ ഭരണത്തിൽ സഹകരിപ്പിക്കുന്നത്. നീതി ചിന്തയുടെയോ പ്രയോജനപ്പെടുത്തലിന്റെയോ ഈ മാനദണ്ഡമനുസരിച്ചാണ് കോകല ജമാദാരിൻ ആയത്.

പുരുഷന്മാരെപ്പോലെ തന്നെ സ്ത്രീകളും എല്ലാവിധ കുറ്റങ്ങളും ചെയ്യാറുണ്ട്. എന്നാൽ ഒരു സ്ത്രീ കൊള്ളക്കാരിയാണെന്ന വിവരമറിയുമ്പോൾ തീർച്ചയായും വിസ്മയം തോന്നും. കോകല ഏതെങ്കിലും സ്ത്രീയുടെയോ കുട്ടിയുടെയോ വസ്ത്രമോ പണ്ടമോ കവർന്നുകാണുമെന്നു വിചാരിച്ചു. അതല്ലാതെ അവളെന്തു കവർച്ച നടത്തും?

ചോദിച്ചാൽ അവൾ ഒഴിഞ്ഞുമാറും "അതേ, ബീബീജി, നിങ്ങൾക്കറിഞ്ഞൂടേ. പെൺവർഗ്ഗം എന്തുകവർച്ച നടത്തും?"

ഈ ഉത്തരം എന്നെ തൃപ്തിപ്പെടുത്തിയില്ല. തടവുപുള്ളികളോട് അവരുടെ കുറ്റമെന്തായിരുന്നെന്നു ചോദിച്ചാൽ മിക്കവാറും കിട്ടുന്ന ഉത്തരം ഒന്നുതന്നെ. അവർ ഒരു കുറ്റവും ചെയ്തില്ല. വിരോധം കാരണം അവർക്കെതിരെ തെളിവുണ്ടാക്കി കുടുക്കിയതാണ്. കോകലാ ആദ്യം പോലും ഇങ്ങനെ പച്ചക്കള്ളം പറയാഞ്ഞതിനാൽ അവളെക്കുറിച്ചറിയാൻ ഔത്സുക്യം കൂടി.

അന്നു രാത്രി കോകല റൗണ്ട് ഡ്യൂട്ടിയിലായിരുന്നു. പകൽ മുഴുവൻ അന്തരീക്ഷം മൂടിക്കെട്ടി നിന്നു. രാത്രിയായപ്പോൾ ചന്നംപിന്നം മഴ പെയ്തു. അവൾ കമ്പിളി പുതച്ച് കയ്യിൽ റാന്തൽ തൂക്കി 'റൗണ്ട്' നടത്തിക്കൊണ്ട് എന്റെ മുറിയുടെ മുമ്പിലൂടെ കടന്നുപോയി. രാത്രിയിൽ തടവുപുള്ളികളാരും ഓടിപ്പോകാതെ ചുറ്റിനടന്നു കാവൽ ജോലി നിർവഹിക്കണം. എന്റെ മുറിയിൽ റാന്തൽ കത്തുന്നതുകണ്ട് അവൾ വിളിച്ചു "ബീബീജി, രാം-രാം."

ഞാൻ കോകലയോടു പറഞ്ഞു "വരൂ ജമാദാരിൻ. വെറുതേ നനയുന്നതെന്തിന്? ഈ മഴയത്ത് ഏതു സ്ത്രീ മതിൽ ചാടിയോടും?"

"ബീബീജി, താക്കോൽ എല്ലാം നോക്കിയശേഷം വരാം."

തടവുപുള്ളികളെ ജമാദാർ ആക്കിയാലും സർക്കാർ അവരെ പൂർണ്ണമായി വിശ്വസിക്കുകയില്ല. അവരുടെ അരയിൽ ഒരു പെട്ടിയിൽ ഒരു ക്ലോക്ക് കെട്ടി വച്ചിരിക്കും. ജയിലിലെ മതിലിലും കെട്ടിടങ്ങളിലും പല സ്ഥലത്തായി തുടലിൽ താക്കോൽ കെട്ടിയിട്ടിരിക്കും. പാറാവുകാരൻ ഈ താക്കോലുകൾ തന്റെ ക്ലോക്കിൽ തിരുകും. രാവിലെ ക്ലോക്കിനുള്ളിൽ വച്ചിരിക്കുന്ന കടലാസ് തുറന്നു നോക്കുമ്പോൾ റൗണ്ട് ശരിയായ രീതിയിൽ നടത്തിയോ എന്നറിയാൻ സാധിക്കും. കോകല 'താക്കോൽ' ചുമതല പൂർത്തിയാക്കി തിരികെ വന്നു. അവൾ പാവാട നേരെയാക്കി എന്റെ മുറിയുടെ പുറത്ത് തറയിലിരുന്നു. ഞാൻ ജയിലിലെ കമ്പിളി കമ്പിയഴികൾക്കിടയിലൂടെ പുറത്തേക്കു തള്ളിക്കൊണ്ടു പറഞ്ഞു "തറയിലിരിക്കുന്നതെന്തിന്? കമ്പിളിയിലിരിക്ക്."

എന്റെ സന്മനോഭാവത്താൽ സന്തുഷ്ടയായി കോകല പറഞ്ഞു "കൊച്ചമ്മേ, ജീവിതകാലം മുഴുവൻ ഇങ്ങനെ ഇരുന്നതാണ്. നിങ്ങളുടെ കമ്പിളി ചീത്തയാക്കണ്ട. തണുപ്പടിച്ചപ്പോൾ ഒരു സുഖം തോന്നുന്നു. ചൂടുകാരണം പ്രാണൻ പൊരിയുകയായിരുന്നു."

"കോകലാ, നിന്റെ വീട് മലയിലാണെന്നു തോന്നുന്നു." ഞാൻ അവളുടെ ഉച്ചാരണം കേട്ട് ഊഹിച്ചു "ബറേലിയിലെ തണുപ്പ് നിന്നെ ശല്യം ചെയ്യുന്നുണ്ടായിരിക്കും."

"ശരിയാണ് ബീബീജി. എന്റെ വീട് നൈനിത്താളിലാണ്." കോകലാ സമ്മതിച്ചു "ബീബീജി നൈനിത്താൾ കണ്ടുകാണും. നിങ്ങളെപ്പോലുള്ള വലിയ ആളുകൾ ചൂടുകാലത്ത് അവിടെ പോകും."

"ങാ, കണ്ടിട്ടുണ്ട്. എന്റെ മകൾ അവിടുത്തെ സ്കൂളിലാണു പഠിക്കുന്നത്. ഞങ്ങൾ എല്ലാക്കൊല്ലവും പോകുമായിരുന്നു. എന്തുചെയ്യാം. ഈ കൊല്ലം ഇംഗ്ലീഷുകാരോട് സമരം ചെയ്തതു കൊണ്ട് ജയിലിൽ കഴിയേണ്ടിവന്നു."

"അതു തന്നെ കൊച്ചമ്മേ." കോകല അലിവുകാട്ടി "അല്ലെങ്കിൽ നിങ്ങളെപ്പോലുള്ളവർക്കാണോ ജയിൽ? നിങ്ങൾക്ക് ജയിലിൽ വരേണ്ട കാര്യമുണ്ടോ? നിങ്ങളൊക്കെ വലിയ ആളുകൾ...."

വിഷയം മാറ്റുന്നതിനുവേണ്ടി ഞാൻ ചോദിച്ചു "നൈനിത്താളിൽ നിന്ന് എത്ര ദൂരെയാണ് നിങ്ങളുടെ വീട്?"

"ദൂരമൊന്നുമില്ല. ഞാൻ ശരിക്കും നൈനിത്താളിലാ."

"അവിടെ നിങ്ങളൊക്കെ എന്തു ജോലി ചെയ്യും?"

"ജോലിയോ? ഞങ്ങൾ പെണ്ണുങ്ങൾ പുല്ല് ചെത്തും, വിറക് പെറുക്കും. ആണുങ്ങൾ കൂലിപ്പണിക്കു പോകും. സീസണാകുമ്പോൾ റിക്ഷാ വലിക്കും, ചുമടെടുക്കും; തണുപ്പുകാലത്ത് പാറ ചുമക്കും."

"കഷ്ടിച്ച് കഴിഞ്ഞുകൂടാം, അല്ലേ?" ഞാൻ സഹതാപം പ്രകടിപ്പിച്ചു.

"കഴിഞ്ഞുകൂടാമായിരുന്നെങ്കിൽ ഞാനിവിടെ വന്നുപെടുമായിരുന്നോ, കൊച്ചമ്മേ?" കോകല സങ്കോചമെന്യേ പറഞ്ഞു.

"നീ ശരിക്കും കവർച്ച നടത്തിയോ?" ഞാൻ അവിശ്വാസം പ്രകടിപ്പിച്ചു.

"കള്ളം പറയുന്നതെന്തിനാ കൊച്ചമ്മേ?" കോകല നെടുവീർപ്പിട്ടു– "ഇപ്പോഴാണെങ്കിൽ ശിക്ഷയും തീരാറായി."

"കവർച്ചയ്ക്ക് വേറേയാളുകളും നിന്റെ കൂടെയുണ്ടായിരുന്നില്ലേ? നിയൊറ്റയ്ക്ക് എന്തു ചെയ്യാനാണ്?" അവളെ ഉത്സാഹിപ്പിക്കാൻ വേണ്ടി ഞാൻ ചോദിച്ചു.

മഴപെയ്യുന്ന ആ രാത്രിയിലെ ഏകാന്തതയിൽ അവളുടെ മനസ്സ് നിറഞ്ഞു തുളുമ്പി. ഇതുവരെ അവൾ പറയാതെ ഒളിച്ചുവെച്ചിരുന്ന രഹസ്യം അവളുടെ നാവിലൂടെ പുറത്തുചാടി. അവൾ പറഞ്ഞു–

കോകലയുടെ കൂട്ടത്തിലുള്ള സ്ത്രീകൾ നൈനിത്താളിനു ചുറ്റുമുള്ള ദുർഗ്ഗമമായ മലഞ്ചരിവുകളിലും, ഇടതൂർന്ന കാടുകളിലും ചെന്ന് പുല്ലു ചെത്തിയും വിറക് ശേഖരിച്ചും ചന്തയിൽ കൊണ്ടുപോയി വിൽക്കുമായിരുന്നു. പെരുമഴയത്തും അവരുടെ ജോലിക്കു മുടക്കമില്ല. ഇവരുടെ പാവാടയും പുതപ്പും നാലുമാസക്കാലം നനഞ്ഞിരിക്കും. നൈനിത്താളിലെ നല്ല റോഡിലൂടെ ഏതെങ്കിലും പുല്ലുകച്ചവടക്കാരി കടന്നുപോയാൽ മറ്റുള്ളവർക്ക് മൂക്ക് പൊത്തിപ്പിടിക്കേണ്ടി വരും. അതുകൊണ്ടായിരിക്കണം, മുനിസിപ്പാലിറ്റി മെയ്ൻ റോഡിനു സമാന്തരമായി ചുമട്ടുകാർക്കും മൃഗങ്ങൾക്കും വേണ്ടി മറ്റൊരു റോഡുണ്ടാക്കിയത്.

എത്ര കഷ്ടപ്പെട്ടാലും പുല്ലും വിറകും വിറ്റുകിട്ടുന്ന പൈസകൊണ്ട് കുട്ടികൾക്ക് രണ്ടുനേരം ഭക്ഷണം വാങ്ങിക്കൊടുക്കാൻ തികയുമായിരുന്നില്ല. നടുവൊടിയുന്ന ഭാരം ചുമന്നുകൊണ്ടു സാധനം എത്തിച്ചുകൊടുത്താലും ഏഴെട്ടണയിൽ കൂടുതൽ കിട്ടുകയില്ല. അതും എത്ര നാൾ! കർക്കിടകത്തിൽ മഴ ചാറിത്തുടങ്ങുകയും നൈനിത്താളിൽ മൂടൽമഞ്ഞ് നിറയുകയും ചെയ്യുമ്പോൾ വിനോദസഞ്ചാരികൾ മടങ്ങിപ്പോകും. അവരുടെ വിനോദത്തിനു വേണ്ടി രാംപൂർ, ബറേലി എന്നിവിടങ്ങളിൽ നിന്നു വന്നു ചേർന്ന കുതിരക്കാർ കുതിരകളെയും കൊണ്ട് മടങ്ങിപ്പോകും. പുല്ലിന്റെയും വിറകിന്റെയും വിൽപ്പന കുറയും. ആ സ്ത്രീകളുടെ ഉപജീവനമാർഗം ഇതാണ്. അവർക്ക് മറ്റൊരിടമില്ല. അവരെന്തു ചെയ്യും? കഴിഞ്ഞുകൂടണമല്ലോ. പുല്ലും വിറകും വിറ്റോ, ആളൊഴിഞ്ഞ കാട്ടുവഴിയിലൂടെ പോകുന്ന സഞ്ചാരികളിൽ നിന്നോ പൈസ കിട്ടും.

ആളൊഴിഞ്ഞ കാട്ടുവഴിയിലൂടെ പോകുന്ന സഞ്ചാരികളിൽ നിന്ന് എന്തെങ്കിലും കിട്ടുമെന്നു പറഞ്ഞാൽ ഭിക്ഷ കിട്ടുമെന്നല്ല അർത്ഥം. നൈനിത്താളിൽ പോകുന്നവർ ആ റോഡിനെക്കുറിച്ച് സംസാരിക്കുമ്പോൾ കണ്ണിറുക്കി കാണിക്കും. റോഡിൽ മിക്കപ്പോഴും പുല്ലുവിൽപ്പനക്കാരികളെ കാണാം. താല്പര്യമുള്ളവർ അവരെ കാണുമ്പോൾ മുരടനക്കും. പുല്ലുകാരികൾ പുഞ്ചിരിച്ചാൽ അരരൂപയ്ക്കോ മുക്കാൽ രൂപയ്ക്കോ കച്ചവടമുറപ്പിക്കും. പുല്ലുകാരികൾ ഏതെങ്കിലും മരത്തിന്റെ

മറവിലിരിക്കുകയാണെങ്കിൽ സഞ്ചാരികൾ അവരെ കണ്ടില്ലെന്നുവരും. അപ്പോൾ പുല്ലുകാരി തന്നെ റോഡിലേക്കു കല്ലെടുത്തെറിഞ്ഞോ ചൂള മടിച്ചോ അവരുടെ ശ്രദ്ധയാകർഷിക്കും. ഈ സൂചന മനസ്സിലാകാത്ത പുതിയ ആളുകളുടെയടുത്തുചെന്ന് ഈ സ്ത്രീകൾ സിഗററ്റോ ബീഡിയോ ആവശ്യപ്പെടും. ആവശ്യപ്പെടുന്ന രീതി അത്യന്തം കൗതുകകരമാണ്.

അരരൂപ-മുക്കാൽ രൂപ സമ്പാദിക്കാനുള്ള ഈ സ്ത്രീകളുടെ പ്രലോഭനം നൈനിത്താളിലെ കന്റോൺമെന്റ് അധികാരികൾക്കു വലിയ പ്രശ്നമായിത്തീർന്നു. നാടും വീടും വിട്ടു കഴിയുന്ന പട്ടാളക്കാർക്കും താന്തോന്നികളായ വെള്ളക്കാർക്കും അദമ്യമായ ആകർഷണ കേന്ദ്രമായിരുന്നു ആ റോഡ്. അവർ ഒളിച്ചും പതുങ്ങിയും ആ റോഡിലെത്തുമായിരുന്നു. എന്നിട്ട് അരരൂപ-മുക്കാൽ രൂപ കൊടുത്ത് കാര്യം നടത്തി രോഗമേറ്റു വാങ്ങുമായിരുന്നു. ഈ സ്ത്രീകളെ ഓർത്തല്ലെങ്കിലും ബ്രിട്ടീഷ് സാമ്രാജ്യത്തിലെ വീര സൈനികരുടെ ആരോഗ്യരക്ഷയെ കരുതി ആ റോഡിൽ നിരീക്ഷണമേർപ്പെടുത്തേണ്ടി വന്നു. ഇടയ്ക്കിടയ്ക്ക് നോട്ടീസ് പതിച്ചിരുന്നു – മാന്യതയില്ലാതെ പെരുമാറുന്നവരെ ശിക്ഷിക്കുന്നതാണ്.

ആ കാട്ടുവഴിയിൽ പുല്ലും വിറകും വിറ്റുനടക്കുന്ന മിക്ക സ്ത്രീകളെയും പോലെ കോകലയും കഴിഞ്ഞുകൂടി. ഒരു ദിവസം ചുമടെടുത്തു പോകുമ്പോൾ അവളുടെ ഭർത്താവിന്റെ കാൽ വെച്ചുകുത്തി തട്ടി. തള്ള വിരൽ പഴുത്തു. കാലുവേദന കാരണം കുറേ ദിവസത്തേക്ക് അയാൾ വീട്ടിൽത്തന്നെ ഇരുന്നു. കോകലയുടെ വരുമാനം കൊണ്ട് മൂന്നു കുട്ടികളുടെയും തന്റെയും ഭർത്താവിന്റെയും ചെലവ് നടക്കണം. പോരാഞ്ഞ്, യുദ്ധകാലത്തെ വിലക്കയറ്റവും! കോകലാ പുല്ലുചെത്തിക്കെട്ടി, ഒരു മരത്തിൽ ചാരി വച്ചിട്ട് വരുന്നവരെയും പോകുന്നവരെയും കാത്തു നിന്നു. കഴിഞ്ഞ രണ്ടു ദിവസമായി അവൾക്കൊന്നും കിട്ടിയില്ല. പണമില്ലാതെ വിഷമിച്ചു. കച്ചവടക്കാരൻ രണ്ടുമൂന്നു രൂപയിൽ കൂടുതൽ കടം കൊടുക്കുകയില്ല. കഴിഞ്ഞ രാത്രിയിൽ ഭർത്താവിനും മക്കൾക്കും കഴിക്കാൻ പേരിനുമാത്രം കൊടുത്തു. അവൾക്ക് കഴിക്കാനൊന്നുമുണ്ടായിരുന്നില്ല. പട്ടിണിയായിരുന്നു.

വഴിയിലൂടെ ഒരാൾ വരുന്നതുകണ്ട് കോകല പതുക്കെ ചൂളമടിച്ചു. അയാൾ ശ്രദ്ധിക്കാതെ നടന്നു. അവൾ റോഡിലിറങ്ങി അയാളോടു ബീഡി ചോദിച്ചു. കോകലയുടെ മുഖം അത്രയ്ക്ക് ആകർഷകമായിരുന്നില്ല. കഴിഞ്ഞ രാത്രി മുതൽ ആഹാരമൊന്നും കഴിക്കാഞ്ഞതിനാൽ അവൾ വാടിത്തളർന്നിരുന്നു. ആ മനുഷ്യൻ ഒരു ബീഡി എറിഞ്ഞു കൊടുത്തിട്ടു നടന്നു. കോകലയ്ക്ക് ലജ്ജ തോന്നി. അല്പം കഴിഞ്ഞ് മറ്റൊരാൾ വരുന്നതുകണ്ടു. കോകല വീണ്ടും ശ്രമിച്ചു. അയാളുടെയടുത്തു ചെന്ന് പുഞ്ചിരിച്ചുകൊണ്ട് ചുണ്ടിൽ വിരൽ വച്ച് ബീഡി തരുമോ എന്ന് ആംഗ്യഭാഷയിൽ ചോദിച്ചു.

ആ മനുഷ്യൻ മറ്റൊരു തരക്കാരനായിരുന്നു. ഛീ! അയാൾ കോകലയെ ശകാരിച്ചിട്ട് നടന്നു പോയി. കോകലയുടെ നിരാശത ദുസ്സാഹസമായി മാറി. അവൾക്ക് നിയന്ത്രണം കൈവിട്ടു. പുല്ലുചെത്തുന്ന അരിവാളെടുത്ത് പൊക്കിപ്പിടിച്ച് അയാളെ ഭീഷണിപ്പെടുത്തി - എന്തോന്ന് ഛീ!... എടുക്കടോ അര രൂപ... ഇല്ലെങ്കിൽ തന്റെ തല വെട്ടി കാട്ടിലെറിയും.

അയാൾ വിരണ്ടുപോയി. അവൾ തല വെട്ടിയില്ലെങ്കിലും അരിവാൾ കൊണ്ട് വെട്ടിമുറിവേൽപ്പിച്ചാലും കുഴപ്പമാകും. അര രൂപയ്ക്കുവേണ്ടി ആപത്തിൽ പെടുന്നതുചിതമല്ലെന്നു തോന്നി. അയാൾ ഒന്നും മിണ്ടാതെ അര രൂപ എറിഞ്ഞുകൊടുത്തു.

ആ സമയത്ത് അവളുടെ പ്രശ്നം അങ്ങനെ പരിഹരിക്കപ്പെട്ടു. അത് എന്നത്തേക്കും പറ്റിയ നല്ലൊരുപായമായി അവൾക്കു തോന്നി. അരിവാൾ കാട്ടി നിഷ്പ്രയാസം അര രൂപ കൈക്കലാക്കാൻ കഴിയുമെങ്കിൽ കല്ലും മുള്ളും ചെളിയും നിറഞ്ഞ കാട്ടിൽ കഷ്ടപ്പെട്ടു ജോലി ചെയ്യുന്നതെന്തിന്? കുറേ ദിവസം അവൾ അങ്ങനെ തന്നെ പ്രവർത്തിച്ചുകൊണ്ടിരുന്നു.

അര രൂപ കൈവശപ്പെടുത്തുതിനു താൻ സ്വീകരിച്ച പുതിയ രീതിയെക്കുറിച്ചുള്ള വാർത്ത എത്ര ദൂരം വ്യാപിച്ചെന്ന് അവൾക്കറിഞ്ഞുകൂടായിരുന്നു. അവൾ തന്റെ വിജയത്തിൽ വിശ്വസിച്ചു മുന്നോട്ടു പോവുകയായിരുന്നു. ഒരു ദിവസം ഒരു മനുഷ്യന്റെ ചൂളമടികേട്ട് അവൾ റോഡിൽ ഇറങ്ങിച്ചെന്നു. അയാൾ ബീഡി കൊടുക്കാമെന്നു പറഞ്ഞപ്പോൾ കോകല അരിവാളെടുത്ത് ഭീഷണിപ്പെടുത്തി അര രൂപ ആവശ്യപ്പെട്ടു. അയാൾ വല്ലാതെ പേടിച്ച മട്ടിൽ പെരുമാറി.

തരാം, തരാം എന്നു പറഞ്ഞ് പുറത്തേയും അകത്തേയും പോക്കറ്റ് തപ്പി. പോക്കറ്റിൽ നിന്നു പൈസ എടുക്കുന്ന ഭാവത്തിൽ ഒരു കൈത്തോക്കെടുത്ത് അവളുടെ നെഞ്ചിനു നേർക്കു ചൂണ്ടിക്കൊണ്ട് അരിവാൾ താഴെ ഇടാൻ ആജ്ഞാപിച്ചു.

കോകല അമ്പരന്നുപോയി.

അയാൾ കോകലയുടെ മുഖത്ത് ഊക്കോടെ ഇടിച്ചു. എന്നിട്ട് പോക്കറ്റിൽ കിടന്ന വിസിലെടുത്ത് ശക്തിയായി ഊതി. രണ്ടു പേർ ഓടിവന്നു.

പോലീസുകാർ കോകലയെ അറസ്റ്റ്ചെയ്തു.

കോകല കെഞ്ചി, കരഞ്ഞു, പോലീസുകാരുടെ കാലു പിടിച്ചു. എങ്കിലും പോലീസുകാർ വകവച്ചില്ല. അവളെ സ്റ്റേഷനിൽ കൊണ്ടുപോയി ലോക്കപ്പിലടച്ചു. പുല്ലുകാരിയായ കൊള്ളക്കാരിയെക്കുറിച്ച് റിപ്പോർട്ട് ചെയ്തവരെ വരുത്തി. അവർ കോകലയെ തിരിച്ചറിഞ്ഞു. കോകലയുടെ കവർച്ചയ്ക്കു വിധേയരായവരിൽ രണ്ട് വെള്ളക്കാരുമുണ്ടായിരുന്നു. കേസ് നടന്നു. കോകലയെ നാലുവർഷത്തെ കഠിന തടവിനു ശിക്ഷിച്ചു.

സ്വന്തം കഥ വിവരിച്ചിട്ട് കോകല നെടുവീർപ്പിട്ടു. അവൾ ഉൽക്കണ്ഠ പ്രദർശിപ്പിച്ചു. - ജയിൽ ശിക്ഷ പൂർത്തിയാക്കി മോചിതയായാൽ എങ്ങോട്ടു പോകും? അവളുടെ ഭർത്താവ് വേറെ വിവാഹം ചെയ്തോ എന്നറിഞ്ഞുകൂടാ. അവളുടെ മൂന്നു മക്കൾക്കും എന്തു പറ്റിയോ, ആവോ? അവളുടെ ബന്ധുക്കൾ എന്തു പറയും?

കോകല എഴുന്നേറ്റ് രണ്ടാം റൗണ്ടിനു പോയി. ഞാൻ അരരൂപയുടെ കവർച്ചയെക്കുറിച്ചാലോചിച്ചുകൊണ്ടിരുന്നു.

അര രൂപ കവർച്ചയ്ക്ക് നാലുവർഷം തടവുശിക്ഷ! കോകലയുടെ മക്കൾക്ക് അമ്മയുടെ അഭാവമെന്ന ശിക്ഷ. കവർച്ച എന്തായാലും കവർച്ച തന്നെ - എട്ടു പൈസയുടേതായാലും എട്ടുലക്ഷം രൂപയുടേ തായാലും. ബലം പ്രയോഗിച്ച് കോകല എട്ടണ തട്ടിയെടുക്കുന്ന കുറ്റം അവഗണിക്കാൻ ഏത് സർക്കാരിനു കഴിയും? ജനങ്ങളുടെ സ്വത്ത് സംര ക്ഷിച്ച് സമാധാനം നിലനിർത്തേണ്ടത് സർക്കാരിന്റെ കടമയാണ്. എന്നാൽ ഒരു പുരുഷൻ തന്റെ ഭാര്യ ഏതുതരത്തിൽ എട്ടണ കൊണ്ടു വരുന്നത് കൂടുതൽ ക്ഷന്തവ്യമാണെന്നുകരുതും? അരിവാളിന്റെ ബല ത്തിലോ, അതോ....?

കോകല അരിവാളിന്റെ ബലത്തിൽ എട്ടണത്തുട്ടുകൾ തട്ടിയെടുത്തത് കൊള്ളയായിരുന്നു. എന്നാൽ എട്ടണയുടെ ബലത്തിൽ അനേകം പ്രാവശ്യം അവളിൽ നിന്നപഹരിക്കപ്പെട്ടത്, നിയമത്തിന്റെ ദൃഷ്ടിയിൽ എന്തായിരുന്നു? അതിനെക്കുറിച്ച് കോകലയ്ക്ക് പരാതിപറയാൻ പറ്റു കയില്ലല്ലോ.....

# മിട്ടോയുടെ കണ്ണുനീർ

ഗജമോക്ഷക്ഷേത്രത്തിലെ പൂജാരി ഹലധർ പണ്ഡിറ്റിന്റെ ഇളയമകൻ സുദാമയ്ക്ക് പതിനാറു വയസ്സായി. മിഡിൽ സ്കൂൾ പരീക്ഷയിൽ രണ്ടു പ്രാവശ്യം ഉന്തിപ്പറഞ്ഞയച്ചിട്ടും തോറ്റുപോയപ്പോൾ ഗുസ്തിയിലും രാസ ലീലയിലും കൂടുതൽ തല്പരനായി. പൂജാരി തന്റെ മൂത്തമകനെ പഠി പ്പിച്ച് ഗുമസ്തനാക്കിയതിൽ പശ്ചാത്തപിക്കുന്നുണ്ടായിരുന്നു. ക്ഷേത്ര ത്തിന്റെ ഭാവിയെക്കുറിച്ചു ചിന്തിച്ച് മിണ്ടാതിരുന്നു.

സുദാമയുടെ ജ്യേഷ്ഠൻ ബലരാമൻ മെട്രിക്കുലേഷൻ പാസ്സായപ്പോൾ പൂജാരിയുടെ തൊഴിൽ ചെയ്യാൻ മടിച്ചു. പൂജാരിയോടു ദയ തോന്നിയ ഒരു ഭക്തന്റെ സഹായത്തോടെ അയാൾക്ക് കമ്പിയാപ്പീസിൽ ജോലി കിട്ടി. അയാൾ പട്ടണത്തിൽ പോയി താമസിച്ചു. പൂജാരിയുടെ ഭാര്യ വളരെ വർഷം മുമ്പ് സ്വർഗ്ഗരാജ്യം പൂകി. മൂത്ത മകൻ ഭാര്യ യെയുംകൊണ്ട് പോയപ്പോൾ പൂജാരിക്ക് ശൂന്യതയനുഭവപ്പെട്ടു. സുദാമ ഗോദയിലെയും രാസലീലയിലെയും കൂട്ടുകാരോടൊപ്പമായിരിക്കും. പൂജാരി അവന് വധുവിനെ അന്വേഷിച്ച് തുടങ്ങി. രണ്ടുവർഷം ശ്രമി ച്ചിട്ടും ഫലിച്ചില്ല. ഒടുവിൽ യമധർമ്മന്റെ കണക്കുപുസ്തകത്തിൽ അദ്ദേ ഹത്തിന്റെ കണക്കും തീർന്നു.

അച്ഛന്റെ കൈ തന്റെ തലയ്ക്കുമുകളിൽ ഇല്ലാതായപ്പോൾ സുദാ മയ്ക്ക് നിത്യവൃത്തി കഴിക്കുന്നത് ബുദ്ധിമുട്ടായി തോന്നി. ഭക്തന്മാരായ ഗൃഹസ്ഥരുടെ വീട്ടിൽ പോയി എന്തെങ്കിലും വാങ്ങുന്നത് പൂജാരിയുടെ മകന്, തന്റെ ചെറുപ്പം കൊണ്ടായിരിക്കാം, കുറച്ചിലായി തോന്നി. പോയാൽത്തന്നെ എന്തു കിട്ടും? ഒരു രൂപയ്ക്ക് ഇരുപത് സേർ ധാന്യം കിട്ടിയിരുന്ന കാലത്ത് ഭക്തർ ഉദാരമായി ദാനം ചെയ്തിരുന്നു – താലം നിറയെ ആട്ട, പരിപ്പ്, കുറച്ചു നെയ്യ്, ഉപ്പ് എല്ലാം കൊടുക്കുമായിരുന്നു. ഇപ്പോൾ ധാന്യവില കൂടി. രൂപയ്ക്ക് രണ്ടര – മൂന്നു സേർ. ഭക്തന്മാർ ഒരു നുള്ള് ആട്ട കൊടുത്ത് പുണ്യം നേടാനാഗ്രഹിക്കുന്നു. ഭഗവൽ സേവ കൊണ്ടു ഫലമില്ലെങ്കിൽ ഭഗവാനെ വിട്ടിട്ട് വേറെ എവിടെയെ ങ്കിലും പോകാമെന്ന് സുദാമ ചിലപ്പോൾ വിചാരിക്കും. പക്ഷേ, പഴയ സ്ഥലത്തിനോടുള്ള മമത നിലനിൽക്കുന്നു. ക്ഷേത്രത്തോടു ചേർന്നുള്ള ഗോദ അയാളുണ്ടാക്കിയാണ്. അയാളെ അറിയുകയും അംഗീകരിക്കു കയും ചെയ്യുന്ന ആറേഴു യുവാക്കൾ അവിടെ വരാറുണ്ട്. രാമലീലയ്ക്കും

കൃഷ്ണാഷ്ടമിക്കും ചടങ്ങുകൾ നടത്താൻ അയാൾ ശേഖരിച്ച സാധനങ്ങൾ അവിടെയുണ്ട്. അടുത്തയിടെ പ്രസവിച്ച തന്റെ പശുവുണ്ട്. ഏതോ ഒരു ഭക്തൻ പൂജാരിക്ക് ഒരു പശുക്കുട്ടിയെ ദാനമായി കൊടുത്തിരുന്നു. അത് ചുറ്റുമുള്ള മൈതാനങ്ങളിൽ ചുറ്റിനടന്നു മേഞ്ഞ് തടിച്ചു കൊഴുത്തു. സുദാമാ അടുത്തുള്ള പാടത്തുനിന്ന് പച്ചപ്പുല്ല് കൊണ്ടുവന്നു കൊടുക്കുകയും ചെയ്യുമായിരുന്നു. വെള്ളം കിണറ്റിൽ നിന്നു കോരി കുടിപ്പിക്കുമായിരുന്നു; കുളിപ്പിക്കുകയും ചെയ്യുമായിരുന്നു. അവളിപ്പോൾ ഗോമാതാവായി. പുള്ളിക്കുത്തുള്ള പശുക്കുട്ടി തുള്ളിച്ചാടി നടക്കുന്നതു കാണാനെന്തു രസമാണെന്നോ! സുദാമ അതിന്റെ കഴുത്തിലും കാലിലും മണി കെട്ടി. കഷ്ടകാലമെന്നു പറയട്ടെ, ആ വർഷത്തെ മഴയ്ക്ക് ക്ഷേത്രവളപ്പിലുണ്ടായിരുന്ന പൂജാരിയുടെ വീട് ഇടിഞ്ഞു വീണു. സുദാമ, മണ്ഡപത്തോടു ചേർന്ന ചായ്പിൽ താമസം തുടങ്ങി.

സ്കൂൾ വിദ്യാഭ്യാസം പൂർത്തിയാക്കാൻ കഴിഞ്ഞില്ലെങ്കിലും സുദാമ മന്ദബുദ്ധിയല്ലായിരുന്നു. ഭജന നടക്കുന്ന ക്ഷേത്രങ്ങളിലേക്ക് ഭക്തന്മാർ കൂടുതൽ ആകർഷിക്കപ്പെടുന്നു എന്ന് അയാൾ മനസ്സിലാക്കി. അയാളും ഭജന തുടങ്ങി. അയാൾ നന്നായി പാടുമായിരുന്നു. കുറച്ചു പേർ ദൂരെ നിന്നു നടന്നുപോലും ഗജമോക്ഷക്ഷേത്രത്തിൽ ഭജനയ്ക്കു വന്നു തുടങ്ങി. ഭക്തന്മാർക്ക് ക്ഷേത്രക്കിണറിൽ നിന്നു വെള്ളം കോരി കുളിക്കാനുള്ള സൗകര്യവുമേർപ്പെടുത്തി. ക്ഷേത്രക്കിണറ്റിലെ വെള്ളത്തിനു മറ്റു കിണറുകളിലേതിനെക്കാൾ തണുപ്പ് കൂടുതലാണെന്നും ആളുകൾ പറഞ്ഞു. ഉഷ്ണകാലത്ത് സന്ധ്യാനേരത്ത് തിരക്ക് കൂടുതലായി. ഒന്നു രണ്ട് തട്ടുകടക്കാർ പ്രത്യക്ഷപ്പെട്ടു. ആ വർഷം ഗജമോക്ഷ ക്ഷേത്രത്തിൽ രാസലീലയും ഗംഭീരമായി നടന്നു.

ഒരു വർഷത്തിനുള്ളിൽ ഗജമോക്ഷ ക്ഷേത്രത്തിൽ പുതിയ ഉണർവുണ്ടായി. പട്ടണത്തിൽ നിന്ന് സ്ത്രീകൾ സംഘം ചേർന്നു പൂജയ്ക്കെത്തിത്തുടങ്ങി. ആദ്യം വൃദ്ധകളും, പിന്നീട് യുവതികളും - ഭാര്യമാരും കന്യകമാരും - എത്തി. പൂജാസമയത്ത് സുദാമ കുളിച്ചിട്ട്, മുണ്ട് തറ്റുടുത്ത്, എണ്ണ പുരട്ടിയ ചുരുളൻ മുടി കഴുത്തറ്റം വിതർത്തിയിട്ട് വിഗ്രഹത്തിനു മുമ്പിലിരുന്ന് അർച്ചന സ്വീകരിക്കുകയും പ്രസാദം വിതരണം ചെയ്യുകയും ചെയ്യും. വ്യായാമം ചെയ്തുറച്ച അയാളുടെ വിശാലമായ മാറിടം രോമാവൃതമായിരുന്നു. അയാളുടെ മീശ മുളച്ച മുഖവും പുഷ്ടമായ അവയവങ്ങളും കണ്ട് ചഞ്ചലകളായ പല ഭക്തകളുടെയും മനസ്സിൽ ഗോപീഭാവം ഉണരുമായിരുന്നു. സുദാമ എപ്പോഴും അസ്വസ്ഥതയോടെ ഓർത്തിരിക്കുമാറ് അവർ കടാക്ഷിക്കുമായിരുന്നു. അയാൾക്ക് കൂടെക്കൂടെ മിട്ടോയെ ഓർമ്മ വരും. അയാൾ റോഡിനു കിഴക്ക് ബിന്ദ്രായുടെ വീട്ടിൽ ചുരയ്ക്കയോ പീച്ചിങ്ങയോ മുള്ളങ്കിയോ വാങ്ങാൻ വേണ്ടി പോകുമായിരുന്നു

മിട്ടോ പച്ചക്കറി വിൽപനക്കാരൻ ബിന്ദ്രായുടെ മരുമകളാണ്. അമ്പലത്തിനു കിഴക്ക്, റോഡിനപ്പുറം നൂറു ചുവടുവച്ചാൽ ബിന്ദ്രയുടെ പച്ചക്കറിത്തോട്ടമായി. ഏതാണ്ട് മുക്കാലേക്കർ സ്ഥലത്ത് അയാൾ പച്ചക്കറികളും പൂച്ചെടികളും നട്ടുപിടിപ്പിച്ചു. ബിന്ദ്രായുടെ മകന്റെ വിവാഹത്തിന് അല്പം കൂടുതൽ കടം വാങ്ങേണ്ടിവന്നു. അതുകൊണ്ട് മകൻ ഒരു ഓയിൽമില്ലിൽ ജോലി ചെയ്യാൻ പോയി. പിന്നീട് കാൺപൂരിൽ ഭേദപ്പെട്ട ഒരു ജോലി കിട്ടിയപ്പോൾ അങ്ങോട്ടു പോയി. മാസത്തിലൊരിക്കലോ രണ്ടാഴ്ചയിലൊരിക്കലോ മാത്രം ഒന്നുരണ്ടു ദിവസത്തേക്ക് വീട്ടിൽവരും. അവന് പ്രായം കുറവായിരുന്നു. പക്ഷേ, ദേഹം ശുഷ്കിച്ചും കവിളൊട്ടിയും കാണപ്പെട്ടു. മദ്യപാനം മൂലം ദുർബലനായിത്തീർന്നു. ബിന്ദ്രായ്ക്ക് സന്ധിവാതം പിടിപെട്ടു. മിട്ടോയുടെ അമ്മായിയമ്മ അതിരാവിലെ പച്ചക്കറിയും കൊണ്ട് പട്ടണത്തിൽ പോകും. അവർ വൈകുന്നേരമാണ് തിരിച്ചെത്തുക. പച്ചക്കറിത്തോട്ടത്തിന്റെ ചുമതല മിട്ടോയ്ക്കു തന്നെയായിരുന്നു.

മിട്ടോ ചിലപ്പോൾ പൂജാരിയുടെ പശുവിന്റെ ചാണകം കൊണ്ടുപോകും. ഹൽധർ കണ്ടാൽ ബഹളമുണ്ടാക്കും "ചാണകമെവിടെ കൊണ്ടുപോകുന്നു? ചാണകം വെറുതേ കിട്ടുന്നതാണോ? ഞങ്ങൾ തോട്ടത്തിൽ നിന്ന് ഒരു വെണ്ടക്കായ് ഒടിച്ചാൽ ബിന്ദ്ര വടിയുമെടുത്ത് ഓടിക്കുമല്ലോ."

അഞ്ചും ആറും ദിവസം കൂടുമ്പോൾ മിട്ടോ പച്ചക്കറി കൊണ്ടുകൊടുക്കും. അല്ലെങ്കിൽ സുദാമ അങ്ങോട്ടു ചെന്നു വാങ്ങിക്കൊണ്ടുപോരും. പച്ചക്കറിക്കുവേണ്ടി മിട്ടോയും സുദാമയും തമ്മിൽ തർക്കമുണ്ടാകും. പച്ചക്കറിയെപ്പറ്റി സുദാമയ്ക്ക് പരാതിയുണ്ടായിട്ടല്ല, അല്പം നേരമ്പോക്കിനു വേണ്ടിയാണെന്നു മാത്രം.

പൂജാരിയുടെ മരണശേഷവും മിട്ടോ പച്ചക്കറികൊണ്ടുവരുമായിരുന്നു "നോക്കൂ, ഞാനെന്താ കൊണ്ടുവന്നിരിക്കുന്നത്?" സുദാമ അവളുടെ സഞ്ചിയിൽ കയ്യിടും "എനിക്കു വെണ്ടയ്ക്കാ വേണ്ട, ചേമ്പ് മതി."

"അയ്യോ, ഈ സമയത്ത് ചേമ്പ് എവിടെ കിട്ടും?" മിട്ടോ പുഞ്ചിരിക്കും.

"ഈ ഒളിച്ചു വച്ചിരിക്കുന്നതെന്താ?" സുദാമ ദുരർത്ഥത്തിൽ ചോദിക്കും.

മിട്ടോ ദേഷ്യപ്പെടും "ഞാൻ ഒച്ചവയ്ക്കും. നിങ്ങൾക്കെന്താ? സൂര്യഭഗവാൻ നോക്കുന്നത് കാണുന്നില്ലേ?"

സുദാമയുടെ അപേക്ഷയനുസരിച്ചോ മിട്ടോയുടെ ക്ഷണപ്രകാരമോ രാത്രിയിൽ ആദ്യയാമം കഴിഞ്ഞ് ഇരുവരും റോഡിനപ്പുറത്ത് പുളിമരച്ചുവട്ടിൽ സന്ധിച്ചു. പിന്നെ സുദാമ പറഞ്ഞു മനസ്സിലാക്കി "രാത്രിയിൽ ആരിരിക്കുന്നു? അവിടെത്തന്നെ വന്നാൽ മതി."

ചിലപ്പോൾ സുദാമ പകൽ സമയത്ത് അവളോടു പറയും. അവൾ ചിലപ്പോൾ രാത്രിയിൽ തനിയെ വന്നെത്തും.

* * * *

1940 ൽ ബ്രിട്ടീഷ് സാമ്രാജ്യം ഹിറ്റ്ലർക്കെതിരെ യൂറോപ്പിൽ യുദ്ധം ചെയ്യുകയായിരുന്നു. യുദ്ധത്തിൽ ഈ രാജ്യത്തെ ജനങ്ങളെയും സാധനസാമഗ്രികളെയും ഉപയോഗപ്പെടുത്തുന്നതിനുവേണ്ടി ഇവിടേയും നയതന്ത്രപരമായ യുദ്ധം ചെയ്യേണ്ടിവന്നു. ജനങ്ങൾ പട്ടിണിയിലായി. യുദ്ധരംഗത്തേക്ക് അവരെ കൊണ്ടു പോകുന്നതിനുവേണ്ടി ഭക്ഷ്യവസ്തുക്കൾക്കും വസ്ത്രത്തിനും വിലക്കയറ്റം സൃഷ്ടിച്ചു. ഏറ്റവും കൂടുതൽ വില കിട്ടാൻ വേണ്ടി എല്ലാ സാധനങ്ങളും മാർക്കറ്റിൽ നിന്ന് അപ്രത്യക്ഷമായി. സർക്കാരിനു പോലും യുദ്ധാവശ്യത്തിന് ധാന്യവും ഇരുമ്പും വസ്ത്രവും കിട്ടാൻ ബുദ്ധിമുട്ടായി.

ഭക്ഷ്യപദാർത്ഥങ്ങൾക്കും തുണിത്തരങ്ങൾക്കും അഭൂതപൂർവമായ വിലക്കയറ്റമുണ്ടായതു കാരണം രാജ്യത്ത് അരാജകത്വം വർദ്ധിക്കാനിടയുണ്ടെന്നു തോന്നിയതിനാൽ അവയുടെ വിൽപനയിലും വിലയിലും കൺട്രോൾ ഏർപ്പെടുത്തി. പുതിയ ഓഫീസുകൾ തുറന്നു. അക്കൗണ്ടാഫീസിലെ സൂപ്രണ്ട് നോർട്ടൻ സായ്പ് ജില്ലയിലെ റേഷനിങ് ഓഫീസറായി നിയമിതനായി. തന്റെ ഓഫീസ് ഭംഗിയായി നടക്കുന്നതിനുവേണ്ടി നോർട്ടൻ സായ്പ് പരിചയസമ്പന്നനും യജമാനഭക്തനുമായ തന്റെ ഹെഡ്ക്ലാർക്ക് ഗജപതിബാബുവിനെ പുതിയ ഓഫീസിലേക്കു സ്ഥലം മാറ്റി, തന്റെ പേഴ്സണൽ അസിസ്റ്റന്റാക്കി.

ഗജപതിബാബു തന്റെ ജീവിതത്തിലെ ഇരുപത് വർഷം അക്കൗണ്ടാഫീസിൽ ജോലി ചെയ്തു കഴിച്ചുകൂട്ടി. അയാൾക്ക് നാൽപ്പത് വയസ്സാകുന്നതുവരെ ഭഗവാൻ തന്റെ അസംഖ്യം സന്താനങ്ങളെപ്പോലെ അയാളെയും ശ്രദ്ധിച്ചില്ല. മാസം മുപ്പത് രൂപ ശമ്പളം കിട്ടുമായിരുന്നു. ആദ്യം വർഷം തോറും രണ്ടരരൂപയും പിന്നെ അഞ്ചുരൂപയും വീതം കൂടിക്കൂടി ഒടുവിൽ ഹെഡ്ക്ലാർക്കിന്റെ കസേരയിലെത്തി. പ്രതിമാസം ഇരുന്നൂറ് രൂപ ശമ്പളവും കിട്ടി. ഭഗവാനിൽ നിന്ന് വിശേഷാൽ പ്രോത്സാഹനമൊന്നും കിട്ടാതെയായപ്പോൾ ഗജപതിബാബു സർക്കാരിന്റെ പ്രതിനിധിയായ, തന്റെ ഓഫീസിലെ ബ്രിട്ടീഷ് അസിസ്റ്റന്റ് സൂപ്രണ്ടിനോട് ഭക്തിയും ബഹുമാനവും പ്രദർശിപ്പിച്ചു. ഒരു തെറ്റും ചെയ്തില്ലെങ്കിൽ പോലും സായ്പ് അബദ്ധവശാൽ 'സ്റ്റുപിഡ്' എന്നു വിളിച്ച് ശകാരിച്ചാലും അയാൾ 'യസ് സാർ' എന്നുപറഞ്ഞ് കുറ്റം സമ്മതിക്കുമായിരുന്നു. സായ്പ് തന്റെ അസിസ്റ്റന്റിന്റെ ഈ യോഗ്യത അംഗീകരിക്കാതിരിക്കുന്നതെങ്ങനെ!

യുദ്ധകാലത്ത് വ്യാപാരികൾ തുണിക്കും ഇരുമ്പിനും സിമന്റിനും മറ്റും വിലക്കയറ്റമുണ്ടായതു കാരണം രണ്ടു കൈകൊണ്ടും ലാഭം വാരിക്കൂട്ടി. സർക്കാർ അവരുടെ ലാഭത്തിന്റെ ഗംഗയിൽ കൺട്രോളിന്റെ ചിറ കെട്ടി. സർക്കാരിന്റെ ആവശ്യങ്ങൾ ആദ്യം നടക്കട്ടെ.കൺട്രോളിന്റെ ചിറയുടെ സൂക്ഷിപ്പുകാരൻ നോർട്ടൻ സായ്പ്പായിരുന്നു; ഗജപതിബാബു

അദ്ദേഹത്തിന്റെ സഹായിയും. സേഠിന് പതിനഞ്ച് മിനിറ്റ് നേരത്തെ വ്യാപാരത്തിലൂടെ ഇരുപതിനായിരം രൂപയുടെ വരുമാനമുണ്ടാക്കുവാൻ കഴിയും. എന്നാൽ വാങ്ങാനും വിൽക്കാനുമുള്ള പെർമിറ്റ് വേണം. സേട്ടുമാർ തുണിയും ഇരുമ്പും സിമന്റും വാങ്ങാനും വില്ക്കാനുമുള്ള പെർമിറ്റിനു വേണ്ടി യാചിച്ചു. പെർമിറ്റിനുള്ള അപേക്ഷയുടെ കൂടെ നൂറിന്റെ ഒന്നും രണ്ടും നോട്ടുകൾ ഗജപതിബാബുവിനെ ഏല്പിച്ചു തുടങ്ങി. സായ്പിന് എല്ലാ ഫയലുകളും വായിച്ചു നോക്കാൻ സമയമെവിടെ? പെർമിറ്റനുവദിക്കുകയോ നിഷേധിക്കുകയോ ചെയ്യുന്ന ഉത്തരവിടുന്നത് ഗജപതിബാബു തന്നെ. സായ്പ് വായിൽ ചുരുട്ട് കടിച്ചുപിടിച്ചുകൊണ്ട്, ഒപ്പിടുന്ന യന്ത്രം പോലെ ഉത്തരവ് പാസ്സാക്കിക്കൊടുക്കും.

കമ്പോളത്തിൽ വിലക്കയറ്റമുണ്ടായതിന്റെ ഫലമായി ഗജപതിബാബുവിന്റെ ശമ്പളത്തിന്റെ മൂല്യം നാലിലൊന്നായി കുറഞ്ഞു. ആ അവസ്ഥയിൽ തനിയെ വന്നുചേരുന്ന ഈ ധനം എങ്ങനെ തട്ടിക്കളയും? തട്ടിക്കളയാൻ ശ്രമിച്ചാൽ അത് ഇരട്ടിയായി അദ്ദേഹത്തിന്റെ കാൽക്കൽ വന്നുവീഴും. സേട്ടുമാർ അദ്ദേഹത്തെ അന്നദാതാവെന്നു വിളിച്ചുകൊണ്ട് അഞ്ഞൂറിന്റെയും ആയിരത്തിന്റെയും നോട്ടുകൾ പിടിച്ചേല്പിച്ചിട്ട് കരുണയ്ക്കിരക്കും. ഗജപതിബാബു ഇത് തന്റെ മുജ്ജന്മസുകൃതഫലമെന്നോ ഭഗവൽകൃപയെന്നോ കണക്കാക്കി. ഭഗവാൻ താമസിച്ചാണെങ്കിലും തന്നെ ഓർമ്മിച്ചല്ലോ. സർക്കാർ നൽകുന്ന ശമ്പളത്തിന് അദ്ദേഹം സർക്കാരിന്റെ ജോലി ചെയ്യുന്നു. സേട്ടിന് അമ്പതിനായിരം ശേഖരിക്കാനവസരം കൊടുക്കുന്നതിനു പകരമായി ആയിരം വാങ്ങുന്നതിലെന്താണന്യായം?

ഗജപതിബാബുവിന് ഭഗവാന്റെ ഇത്രയും വലിയ കൃപ സ്വീകരിച്ചു ശീലമില്ലായിരുന്നു. അതിനുള്ള ബലം കിട്ടുന്നതിന് ഭഗവാന്റെ വിശേഷാൽ സഹായമാവശ്യമായിരുന്നു. ഒന്നരവർഷത്തിനുള്ളിൽ ഒന്നേകാൽ ലക്ഷത്തിലധികം സമ്പാദ്യമായി. രൂപയുടെ ഭാരം ഭയന്ന് അദ്ദേഹത്തിനു ശ്വാസം മുട്ടുന്നതുപോലെ തോന്നി. ഗജമോക്ഷക്ഷേത്രത്തിനടുത്ത സ്ഥലത്ത് കുറച്ചു ഭൂമി വാങ്ങി. അവിടെ ഒരു കൂറ്റൻ കെട്ടിടം പണിയിക്കാൻ തുടങ്ങി. ഈ കെട്ടിടം കണ്ടിട്ട് മറ്റുള്ളവർക്ക് ആശ്ചര്യം തോന്നി. പക്ഷേ, ഗജപതിബാബുവിന് ഭയമുണ്ടായി. സ്വയം തോന്നിയ ഭയത്തിന് ഒരു സമാധാനമേ ഉണ്ടായിരുന്നുള്ളു. അതെല്ലാം ഈശ്വരേച്ഛ മാത്രം! ഈശ്വരകൃപ മാത്രം! അദ്ദേഹത്തിന്റെ നിഗൂഢസമ്പാദ്യം വർദ്ധിച്ചുകൊണ്ടുവരുന്തോറും, ശരീരം ശോഷിച്ചുവന്നു. അദ്ദേഹം അനുനിമിഷം ഭഗവാനെ സ്മരിച്ചുകൊണ്ടിരുന്നു. എങ്കിലും സന്തോഷം തോന്നിയില്ല. രക്ഷയ്ക്കു വേണ്ടി ഭഗവൽപാദങ്ങളെ അഭയം പ്രാപിക്കണമെന്നു തീരുമാനിച്ചു. അദ്ദേഹം അമ്പലത്തിൽപോയിത്തുടങ്ങി. ഭഗവൽ ദർശനം കൊണ്ടുമാത്രം മനസ്സ് തൃപ്തിയടയുന്നില്ല. ഭഗവാന്റെ മുമ്പിൽ കിടന്നുരുണ്ട് വിളിക്കാം. തന്റെ ഗ്രാമത്തിലെ ക്ഷേത്രത്തിൽ പരിചയക്കാരുടെ

മുമ്പിൽ ഭക്തി പ്രകടനം നടത്തുന്നതിന് മടി തോന്നി. ലോകരെ ബോധിപ്പിക്കാൻ ഭക്തി പ്രദർശിപ്പിക്കുന്നതിന് അദ്ദേഹത്തിന് താല്പര്യമില്ലായിരുന്നു. അദ്ദേഹം ഭഗവൽപാദങ്ങളിൽ ഏകാന്തത തേടി ഓരോരോ അമ്പലങ്ങളിൽ മാറിമാറിപ്പോയി.

ഗജമോക്ഷക്ഷേത്രം പട്ടണത്തിൽ നിന്ന് അല്പം അകലെയായതിനാൽ പുജാരി സുദാമ ഭക്തന്മാരുടെ സൗകര്യം കണക്കാക്കി രാത്രി ഒൻപതു മണിയാകുമ്പോൾ ഭജനയും ആരതിയും അവസാനിപ്പിക്കുമായിരുന്നു. അതിനുശേഷം ക്ഷേത്രത്തിൽ പരിപൂർണ്ണ നിശ്ശബ്ദതയാണ്. ഗജപതിബാബു ഭജന അവസാനിക്കുന്ന സമയത്ത് ക്ഷേത്രത്തിൽ വരികയും ഒരിടത്തു മാറി മിണ്ടാതിരുന്ന് ഭജിക്കുകയും ചെയ്തു തുടങ്ങി. ആരതി കഴിഞ്ഞിട്ടും അദ്ദേഹം മിണ്ടാതെ ഭജിച്ചുകൊണ്ടിരുന്നു. സുദാമയ്ക്കു പതിവുപോലെ ചായ്പിലേക്കുള്ള വലയടിച്ച വാതിൽ അടയ്ക്കാൻ സാധിച്ചില്ല. ബാബുവിന്റെ ഭജന തീരട്ടെയെന്നു വിചാരിച്ച് അയാൾ ഒരിടത്തു മാറിയിരുന്നു. കുറേ നേരമായിട്ടും ഭജന തീരുന്നില്ലെന്നു കണ്ടപ്പോൾ അയാൾക്ക് നീരസം തോന്നി. മിട്ടോയോട് അന്നു രാത്രിയിൽ വരാൻ പറഞ്ഞിട്ടുണ്ടായിരുന്നു. അയാൾ അവളുടെ വരവ് കാത്തിരിക്കുകയായിരുന്നു.

കണ്ണുമടച്ചിരുന്ന ബാബുവിന്റെ ഭജന തീർന്നില്ല. പിൻവശത്തുകൂടെ മിട്ടോ വരുന്നത് സുദാമ കണ്ടു. അയാൾ അങ്ങോട്ടു ചെന്ന് അവളുടെ കൈ പിടിച്ച് തിണ്ണയിൽ കയറ്റി. എന്നിട്ട് പതുക്കെപ്പറഞ്ഞു "ഇയാൾ കുറേനേരമായി ഇരുന്നു ഭജിക്കുന്നു. ഇപ്പോൾ പോയേക്കും. നീ വാ. തൂണിന്റെ മറവിൽ ഇരിക്ക്."

ഗജപതിബാബു പിന്നെയും കുറേനേരം ഭജിച്ചുകൊണ്ടിരുന്നു. ഭജന തീർത്തിട്ട് അമ്പലത്തിൽ നിന്നു പോകുന്നതിനു പകരം അദ്ദേഹം വിഗ്രഹത്തിനു മുമ്പിൽ സാഷ്ടാംഗം കിടന്നു. എന്നിട്ട് കരയുന്ന ശബ്ദത്തിൽ ഉറക്കെ പ്രാർത്ഥിച്ചു തുടങ്ങി "ഹേ, ഭക്തവത്സലാ, മുരളീമനോഹരാ, ഗോപീ പ്രിയനേ, ഗോപാലാ, രക്ഷിക്കണേ. ഹേ ജഗന്നാഥാ, രാധാരമണാ, ഞാൻ മഹാപാപിയും ദുഷ്ടനുമാണ്. എന്നെ പാപത്തിൽനിന്നു കരകയറ്റണേ. എന്നെ രക്ഷിക്കണേ." ഗജപതിബാബു ഭക്തി വിഹ്വലനാകുന്തോറും വിലാപസ്വരം ഉച്ചത്തിലായിക്കൊണ്ടിരുന്നു. അദ്ദേഹം കമഴ്ന്നുകിടന്നു കരഞ്ഞു. ആളുകൾ ഓടിക്കൂടുമോ എന്നു ഭയന്ന് മിട്ടോ എഴുന്നേറ്റോടി. സുദാമ ഗത്യന്തരമില്ലാതെ പല്ലിറുമ്മി.

ഈ ഭക്തിപാരവശ്യം ഒരു ദിവസത്തേക്കേ കാണുകയുള്ളെന്ന് സുദാമ വിചാരിച്ചു. ഇതിനു മുമ്പും ചില ഭക്തന്മാർ അമ്പലത്തിൽ ഒരു രാത്രി ജപിക്കാൻ ഇരുന്നിട്ടുണ്ട്. എന്നാൽ ഈ മനുഷ്യൻ നിത്യവും വരാൻ തുടങ്ങി. ഭക്തിവിലാപത്തന്റെ സമയവും സ്വരവും വർദ്ധിച്ചു വന്നു. സുദാമയ്ക്ക് അർദ്ധരാത്രി വരെ ഉറക്കം നഷ്ടപ്പെട്ടു. നാലഞ്ചു ദിവസം കൂടുമ്പോൾ മിട്ടോ വരാറുണ്ടായിരുന്നു. അതും നടക്കാതായി.

പക്ഷേ, ഭക്തനോടെന്തു പറയും? ഭക്തന്മാരാണല്ലോ പൂജാരിയുടെ അന്ന ദാതാക്കൾ.

സുദാമ മിട്ടോയെ കണ്ടപ്പോൾ അവളും പരാതി പറഞ്ഞു "കൊള്ളാം, എന്നെ വിളിച്ചുവരുത്തിയിട്ട് അപമാനിക്കുന്നതെന്തിനാ? ആ നശിച്ചവനെ ദിവസവും അവിടെ പിടിച്ചിരുത്തുന്നതെന്തിന്? മിനിഞ്ഞാന്ന് ഞാൻ വീണ്ടും വന്നു. അപ്പോഴും അയാളിരിക്കുന്നു. ഞാൻ പേടിച്ചോടി."

"ദിവസവും വരികയാണ്. വലിയ ബുദ്ധിമുട്ടായി. ഉറങ്ങാൻ പോലും സമ്മതിക്കുന്നില്ല." സുദാമ സമ്മതിച്ചു.

"കള്ള സന്യാസിയെ വഴക്കു പറഞ്ഞുകൂടേ? മേലിൽ ഇവിടെ വരരുതെന്നു പറയണം." മിട്ടോ നിർദ്ദേശിച്ചു.

"അതെങ്ങനെ പറ്റും? ഭക്തന്മാരെ വഴക്കു പറയാൻ പറ്റുമോ? അങ്ങനെയായാൽ അമ്പലത്തിൽ ആരെങ്കിലും വരുമോ?" സുദാമ ഉത്കണ്ഠ പ്രകടിപ്പിച്ചു.

"എങ്കിൽ ഞാൻ പറയാം." മിട്ടോ അഭിപ്രായപ്പെട്ടു.

"നശിച്ചവൻ രാത്രിയിൽ തിരികെപ്പോകുമ്പോൾ പിന്നിൽ ഒളിച്ചുനിന്ന് വലിയ കല്ലെടുത്ത് അങ്ങിങ്ങ് എറിയണം. ഭൂതമാണെന്നു വിചാരിച്ചോളും. പിന്നെ വരികയില്ല."

സുദാമ ഒന്നും മിണ്ടിയില്ല. എന്തോ ചിന്തിച്ചുകൊണ്ടിരുന്നു. അല്പം കഴിഞ്ഞ് പറഞ്ഞു "ശരി. ഇന്നു നീ വന്നു കണ്ടുകൊള്ളണം. അല്പം താമസിച്ചു വന്നാൽ മതി. ഇയാൾ വിഗ്രഹത്തിന്റെമുമ്പിൽ കിടന്നു നിലവിളിക്കുമ്പോൾ."

അടുത്ത ദിവസം സുദാമ ആരതി അവസാനിപ്പിച്ച് ഭജനയ്ക്കുപയോഗിക്കുന്ന കൈമണി, ഗഞ്ചിറ, ഡോലക്ക് മുതലായവ എടുത്തുവയ്ക്കുമ്പോൾ ഗജപതിബാബു വന്നു. സുദാമ അദ്ദേഹത്തെ പറഞ്ഞു മനസ്സിലാക്കാൻ ശ്രമിച്ചു "ബാബൂജീ, താങ്കൾ വളരെ ഇരുട്ടുന്നതുവരെ ഭജിച്ചുകൊണ്ടിരിക്കുന്നു. താങ്കൾ ആവശ്യത്തിനുറങ്ങുന്നില്ല. അതുകൊണ്ട് ക്ഷീണിച്ചുവരുന്നു. അതുകൊണ്ട് കുറേക്കൂടി നേരത്തേ വന്നുപോകുന്നതു നന്നായിരിക്കും."

തന്റെ ഭക്തിയെക്കുറിച്ചുള്ള ഈ പരാമർശത്തിൽ സന്തുഷ്ടനായി ഗജപതിബാബു മറുപടി പറഞ്ഞു "സഹോദരാ, ഭക്തി ആരെയും കാണിക്കാനുള്ളതല്ല. പിന്നെ, ഈ ശരീരം മായയാണ്. ഭഗവാൻ എത്രവേഗം തൃപ്പാദങ്ങളിൽ സ്ഥാനം തരുമോ അത്രയും സന്തോഷം. ഗോപീവല്ലഭനോട് ഒരു പ്രാർത്ഥന മാത്രമേയുള്ളൂ – ഈ നിമിഷം ഈയുള്ളവനെ അങ്ങോട്ടു കൊണ്ടുപോകണം."

മിട്ടോ വന്നു; ഭക്തൻ ഒരിടത്തു മാറി കണ്ണടച്ച് ഭജിക്കുന്നതു കണ്ടു. സുദാമയെ അവിടെങ്ങും കണ്ടില്ല. അവൾ ഒരു തൂണിന്റെ മറവിൽ അയാളെ കാത്തുനിന്നു.

ബാബു ഭജനയവസാനിപ്പിച്ച് വിഗ്രഹത്തിനു മുമ്പിൽ സാഷ്ടാംഗം കിടന്ന് ഉറക്കെ വിളിക്കാൻ തുടങ്ങി "ഹേ ഗിരിധാരീ, നടനഗോപാലാ, ഈ പാപിക്ക് അവിടുത്തെ പാദങ്ങളിൽ അഭയം തരണേ."

അദ്ദേഹത്തിന്റെ വിഹ്വലസ്വരം ഉയർന്നുകൊണ്ടിരുന്നു. ആളൊഴിഞ്ഞ അമ്പലം അദ്ദേഹത്തിന്റെ ദയനീയമായ വിളികൊണ്ടു മുഖരിതമായി "ഭക്തന്മാരുടെ പാപങ്ങൾ തീർക്കുന്നവനേ, അധമന്മാരെ ഉദ്ധരിക്കുന്നവനേ, എന്നെ ലയിപ്പിക്കണേ, ഈ മായാമയമായ ലോകത്തു നിന്നു മോക്ഷം തരണേ."

ക്ഷേത്രത്തിലെ മണ്ഡപത്തിനുള്ളിലെ ചെറിയ വിഗ്രഹത്തിനു പിന്നിൽ ഒരു വലിയ വിഗ്രഹം കാണപ്പെട്ടു. മിട്ടോ പരിഭ്രമിച്ചോടാൻ തുടങ്ങി. അപ്പോൾ കേട്ടു "എന്റെ പ്രിയ ഭക്താ, ഞാൻ നിന്റെ ഭക്തികണ്ട് പ്രസന്നനായിരിക്കുന്നു. നിന്റെ വിളികേട്ട് സ്വർഗ്ഗത്തിലെ നന്ദനോദ്യാനത്തിൽ നിന്നു ഞാൻ വന്നിരിക്കുന്നു."

ബാബുവിന്റെ വിഹ്വലമായ കരച്ചിൽ നിന്നു. തറയിൽ കമഴ്ന്നുകിടന്ന അദ്ദേഹം ഓന്തിനെപ്പോലെ തലപൊക്കി മണ്ഡപത്തിലേക്കു നോക്കി. ഭഗവാന്റെ ചെറിയ വിഗ്രഹം വളർന്ന് യൗവനയുക്തമായ രൂപം കൈക്കൊണ്ടിരിക്കുന്നു. അതേ ശ്യാമനിറം, പീലിക്കിരീടം, കയ്യിൽ ഓടക്കുഴൽ, കഴുത്തിൽ മാല, അരയിൽ പീതാംബരം!

ഗജപതിബാബു സ്തബ്ധനായി. ഇമ വെട്ടാൻപോലും സാധിച്ചില്ല.

വിഗ്രഹം കാരുണ്യത്തോടെ മന്ദഹസിച്ചുകൊണ്ട് കോമളസ്വരത്തിൽ അരുളി "അല്ലയോ പ്രിയ ഭക്താ, ഞാൻ ഭക്തന്മാരുടെ ഭക്തനാണ്. നിന്റെ വിളികേട്ട് നിന്റെ ആഗ്രഹപൂർത്തിക്കായി വന്നതാണ്. നീ എന്നിൽ ലയിച്ചുകൊള്ളുക. ഞാൻ നിന്റെ ആത്മാവിനെ എന്റെ വിമാനത്തിലേറ്റി സ്വർഗ്ഗത്തിൽ കൊണ്ടുപോകും." ഭഗവാൻ കൈകൾ നീട്ടി ഗജപതിബാബുവിന്റെ നേർക്ക് ഒരു ചുവടു വച്ചു.

ഗജപതിബാബു കണ്ണു തുറിച്ചുനോക്കി. അദ്ദേഹത്തിന്റെ ശരീരം കിടുകിടെ വിറച്ചു. കൈകൂപ്പിക്കൊണ്ട് വിക്കിവിക്കിപ്പറഞ്ഞു "ഭഗവാനേ,...... ഭഗവാനേ, ക്ഷമിക്കണേ.....ഇപ്പോൾ.....ഇപ്പോളില്ല.... ദയാമയനേ....എന്റെ വീടുപണി.....പൂർത്തിയായില്ല....പെൺമക്കളിൽ ഒരുത്തിയുടെ പോലും..... വിവാഹം നടത്തിയില്ല....."

ഭഗവാന്റെ നെറ്റി ചുളിഞ്ഞു. ഭഗവാൻ തന്റെ കയ്യിലിരുന്ന ഓടക്കുഴൽ അയാളുടെ നേർക്ക് ചൂണ്ടിക്കൊണ്ട് കർക്കശസ്വരത്തിൽ ശകാരിച്ചു "ഇറങ്ങിപ്പോകൂ! നീ എന്റെ ഭക്തനല്ല. നീ ചതിയനാണ്. യമദൂതന്മാർ നിന്നെ രൗരവനരകത്തിൽ കൊണ്ടുപോകും." ഭഗവാൻ ഓടക്കുഴൽ ചൂണ്ടി ക്രുദ്ധനായി നിലകൊണ്ടു.

ഗജപതിബാബു ഒരു മട്ടിൽ എഴുന്നേറ്റ് ക്ഷേത്രകവാടത്തിലേക്ക് ഓടി. അദ്ദേഹം പടിയിൽ തട്ടി വീണു. അതുകണ്ട് ഭഗവാൻ മണ്ഡപത്തിൽ നിന്നിറങ്ങി വന്നു. വീണുപോയ ഗജപതിയെ താങ്ങിയെഴുന്നേൽപിക്കാൻ ശ്രമിച്ചു.

ഗജപതിബാബു മോഹാലസ്യപ്പെട്ടു.

"കുറച്ചുവെള്ളം കൊണ്ടുവരൂ. ലോട്ടയിലുണ്ട്." തൂണിന്റെ മറവിൽ നിന്ന മിട്ടോ സുദാമയുടെ വിളി കേട്ടു. അവൾ വെള്ളമെടുത്തുകൊണ്ടു ചെന്നു.

"നശിച്ചവന് മുറിവുപറ്റിയോ?" മിട്ടോ പരിഭ്രമത്തോടെ ചോദിച്ചു.

സുദാമ ഗജപതിബാബുവിന്റെ മുഖത്ത് വെള്ളം തളിച്ചു. എന്നിട്ടും അദ്ദേഹത്തിനു ബോധം തെളിഞ്ഞില്ല.

"നീ സാരിത്തുമ്പുകൊണ്ട് വീശ്. ഞാനിപ്പോൾ വരാം." സുദാമ പറഞ്ഞു.

മിട്ടോ വീശിക്കൊണ്ടിരുന്നു.

സുദാമ രാസലീലയുടെ വേഷമഴിച്ചുമാറ്റിയിട്ടു വന്നു. ബാബുവിന് അപ്പോഴും ബോധം തെളിഞ്ഞില്ല. സുദാമ പരിഭ്രമിച്ചു "ഇയാൾക്കു വല്ലതും പറ്റിയാൽ?"

മിട്ടോയും ഉൽക്കണ്ഠ പങ്കുവച്ചു. അല്പം കഴിഞ്ഞ് അവൾ പോയി.

ഒരു മണിക്കൂർ കഴിഞ്ഞ് ഗജപതിബാബുവിന് ബോധം തെളിഞ്ഞു. നഗ്നമായ മാറിടം കാട്ടി തടിയനായ ഒരു യുവാവ് തന്റെയടുത്തിരിക്കുന്നതുകണ്ടപ്പോൾ അദ്ദേഹം വിളിച്ചുകൂവി "യമദൂതൻ! യമദൂതൻ! ഭഗവാനേ, രക്ഷിക്കണേ. ഞാൻ ചതിയനല്ല." ബാബു വീണ്ടും മോഹാലസ്യപ്പെട്ടു.

"ബാബുജീ, പേടിക്കണ്ട. അത് ഭഗവാനല്ലായിരുന്നു. ഞാൻ അഭിനയിച്ചതാണ്. പേടിക്കണ്ട. ഇത് യമദൂതനല്ല. പൂജാരി സുദാമയാണ്." അബോധാവസ്ഥയിൽ കിടന്ന ബാബു ഒന്നും കേട്ടില്ല. സുദാമയ്ക്ക് പരിഭ്രമം വർദ്ധിച്ചു. എന്തുചെയ്യും? അയാൾക്ക് ബാബു താമസിക്കുന്നതെവിടെയാണെന്നുമറിഞ്ഞുകൂടാ.....

അല്പം കഴിഞ്ഞ് ബാബുവിനു വീണ്ടും ബോധം തെളിഞ്ഞു. അദ്ദേഹം വീണ്ടും വിളിച്ചുകൂവി "യമദൂതൻ!യമദുതൻ! ഭഗവാനേ രക്ഷിക്കണേ! ഞാൻ ചതിയനല്ല....." അദ്ദേഹം വീണ്ടും മോഹാലസ്യപ്പെട്ടു.

പോലീസ് സ്റ്റേഷനിലെ ക്ലോക്കിൽ മണി മൂന്നടിക്കുന്ന ശബ്ദം കേട്ടു. കുറേപ്പേർ റാന്തലും ടോർച്ചുമെടുത്തു വരുന്നതുകണ്ടു. ഗജപതി ബാബുവിന്റെ മൂത്തമകൻ മൂന്നു സഹായികളെയും കൂട്ടി അച്ഛനെ തിരക്കിവന്നതാണ്.

താൻ വേഷം കെട്ടി ഗജപതിബാബുവിനെപേടിപ്പിച്ച കാര്യം സുദാമ അവരോടെങ്ങനെ പറയും? ബാബുജി കണ്ണു തുറന്നു. തന്റെ ചുറ്റും കൂടുതലാളുകൾ നിൽക്കുന്നതു കണ്ടപ്പോൾ കൂടുതൽ ഭയഭീതനായി അയാൾ നിലവിളിച്ചു "യമദൂതന്മാർ! യമദൂതന്മാർ! ഭഗവാനേ, രക്ഷിക്കണേ...ഞാൻ ചതിയനല്ല."

ബാബുജി നിത്യവും വളരെ ഇരുട്ടുന്നതുവരെ ഭജനയിലും ഭക്തിയിലും മുഴുകി ഇരിക്കാറുണ്ടെന്ന് സുദാമ അവരോടു പറഞ്ഞു. താൻ

പതിവുപോലെ അന്നും ഉറങ്ങി. ബാബുജി ഉറക്കെ നിലവിളിക്കുന്നതു കേട്ട് ഉറക്കത്തിൽ നിന്ന് ഞെട്ടിയുണർന്നു. അപ്പോൾ അദ്ദേഹം ഓടുന്നതും പടിയിൽ തട്ടി വീഴുന്നതും കണ്ടു. താനോടി വന്നപ്പോഴേക്കും ബോധം കെട്ടു കിടക്കുന്നതാണു കണ്ടത്. ബോധം തെളിയുമ്പോൾ പിച്ചും പേയും പറയുന്നു.

ബാബുജീ വീണ്ടും വിളിച്ചു കൂവി "ഭഗവാനേ, രക്ഷിക്കണേ, രക്ഷിക്കണേ...യമദൂതന്മാർ വന്നേ. ഭഗവാനേ, ഞാൻ ചതിയനല്ല. അവിടുത്തെ ഭക്തനാണ്. ഞാൻ കൂടെ വരാം."

ഗജപതിബാബുവിന്റെ പുത്രന്റെ കൂടെ വന്ന ബൻവാരി എല്ലാവരെയും നോക്കി ഉറപ്പായി പറഞ്ഞു "ബാബുജിക്ക് ഭഗവാന്റെ ദർശനമുണ്ടായെന്നു തോന്നുന്നു. അദ്ദേഹത്തിന് വലിയ ഭക്തിയായിരുന്നല്ലോ. ഭഗവാൻ ബാബുജിയെ പരീക്ഷിച്ചതായിരിക്കും. ഇദ്ദേഹം പേടിച്ചു കാണും."

ഒരു കട്ടിൽ കൊണ്ടുവന്ന് ബാബുവിനെ അതിൽ കിടത്തി വീട്ടിലേക്കു കൊണ്ടുപോയി.

വാർത്ത മിന്നൽവേഗത്തിൽ നഗരത്തിൽ പരന്നു. ഭഗവൽദർശനം സിദ്ധിച്ച ഭക്തനെ കാണാൻ ആയിരക്കണക്കിനാളുകൾ വന്നുതുടങ്ങി. ആയിരക്കണക്കിനാളുകൾ ഗജമോക്ഷക്ഷേത്രത്തിൽ നിത്യവും വന്നുകൊണ്ടിരുന്നു. അർച്ചനയും മറ്റു വഴിപാടുകളും കൂടി. ഗജപതിബാബുവിന്റെ ഭഗവൽദർശനം സംബന്ധിച്ച ആധികാരിക വിവരണം പത്രങ്ങളിൽ അച്ചടിച്ചുവന്നു.

ഗജപതിബാബുവിനെ ചികിത്സിക്കാൻ ഡോക്ടർമാർ വന്നു. ഏതോ ശക്തമായ മാനസികാഘാതത്താൽ ബാബുവിന്റെ മസ്തിഷ്കം തകരാറിലായെന്ന് അവൻ അഭിപ്രായപ്പെട്ടു. അദ്ദേഹത്തിന് കടുത്ത പനിപിടിച്ചു. ആ അവസ്ഥയിൽ, മൂന്നാം ദിവസം അദ്ദേഹം തനിക്കു ചുറ്റും യമദൂതന്മാർ കറങ്ങുന്നതായി സങ്കല്പിച്ച്, ഭഗവാനെ വിളിച്ച് പരലോകം പ്രാപിച്ചു.

ഗജമോക്ഷക്ഷേത്രത്തിൽ ഭഗവാൻ പ്രത്യക്ഷപ്പെട്ട വാർത്ത ഗ്രാമങ്ങളിലും മറ്റു പട്ടണങ്ങളിലും പരന്നു. രാജസ്ഥാനിൽ നിന്നും പഞ്ചാബിൽ നിന്നും സിൻഡിൽ നിന്നും ഭക്തന്മാർ വന്നെത്തി. സ്വർണ്ണക്കുടകൾ കാഴ്ചവച്ചു. ക്ഷേത്രത്തിന്റെ ജീർണ്ണോദ്ധാരണം നടത്തി. ഭജനമണ്ഡപം കൂടുതൽ വിസ്താരമുള്ളതാക്കി. ആറുമാസമായപ്പോഴേക്ക് ചുറ്റും കുറേ കടകൾ തുടങ്ങി. ഒരു സേഠ് ഒരു ഗ്രാമത്തിലെ വരുമാനം മുഴുവൻ ക്ഷേത്രത്തിന്റെ പേരിലാക്കി. അതുപയോഗിച്ച് നൂറുകണക്കിനു ഭിക്ഷക്കാർക്ക് പ്രസാദം വിതരണം ചെയ്യാൻ തുടങ്ങി.

ക്ഷേത്രത്തിൽ അപാരമായി ധനം കുന്നുകൂടി. പക്ഷേ, സുദാമ ഉദാസീനനായിരുന്നു. അയാൾ ക്ഷേത്രത്തിലെ ഏതെങ്കിലും തൂണിൽ ചാരിയിരുന്ന് തന്റെ കബളിപ്പിക്കലിന്റെ ഫലം നോക്കിക്കൊണ്ടിരുന്നു. പക്ഷേ,

ഒന്നും പറയാൻ പറ്റുമായിരുന്നില്ല. ഭക്ഷണം ആരെങ്കിലും കൊണ്ടുകൊടുത്താൽ കഴിക്കും. അയാൾക്കും ഭഗവൽദർശനമുണ്ടായിക്കാണുമെന്ന് ആളുകൾ വിശ്വസിച്ചു. അതുകൊണ്ടായിരിക്കും, അയാൾ മൗനമായിരിക്കുന്നത്.അയാൾക്ക് വിശപ്പും ദാഹവുമുണ്ടാകുമോ? ഭക്തന്മാർ അയാളെ പ്രശംസിക്കും "ഭഗവാനെ നേരിട്ടുകണ്ടവന് മായാമോഹങ്ങളില്ല."

സുദാമയുടെ ജ്യേഷ്ഠൻ കമ്പിയാപ്പീസിൽ ജോലി ചെയ്യുകയായിരുന്നു. ഈ അവസ്ഥ മനസ്സിലാക്കി, ഭഗവൽ സേവയ്ക്കുവേണ്ടി ജോലി രാജിവച്ച് അയാൾ ക്ഷേത്രത്തിൽ വന്നു താമസമാക്കി. അയാൾക്കുവേണ്ടി നല്ലൊരു കെട്ടിടം പണി കഴിപ്പിച്ചു.

ക്ഷേത്രത്തിൽ പൂക്കച്ചവടം വർദ്ധിച്ചു. മിട്ടോയെ കൂടാതെ ആറേഴു പേർ കൂടി പൂ വിൽക്കാൻ അതിരാവിലെ എത്തും. മിട്ടോയുടെ മനസ്സിൽ ദുഃഖം നിറഞ്ഞുനിന്നു. അന്നത്തെ രാത്രിക്കുശേഷം ക്ഷേത്രത്തിൽ എന്നും ഉത്സവമായതിനാൽ അവൾക്ക് സുദാമയോടു സംസാരിക്കാൻപോലും അവസരം കിട്ടാതായി. വല്ലപ്പോഴും രണ്ടുപേരുടെയും കണ്ണുകളിടഞ്ഞാലും മിട്ടോയ്ക്ക് സുദാമയുടെ കണ്ണുകളിൽ തെളിച്ചം കാണാൻ കഴിഞ്ഞില്ല. അയാൾക്ക് അവളെ പരിചയമില്ലാത്ത ഭാവം. അയാളുടെ ദേഹം ശോഷിച്ചുവന്നു. മിട്ടോയുടെ മനസ്സ് നുറുങ്ങിക്കൊണ്ടിരുന്നു. അവൾ മനസ്സിൽ പറയുമായിരുന്നു – ഇദ്ദേഹത്തിന്റെ മനസ്സിൽ ആ മനുഷ്യന്റെ ജീവന്റെ ഭാരമാണ്....ഞാനെന്തിനാണ് അന്ന് അങ്ങനെ പറഞ്ഞത്?

ഗജമോക്ഷക്ഷേത്രത്തിൽ ഭഗവാൻ പ്രത്യക്ഷപ്പെട്ട സംഭവം നടന്നിട്ട് കൃത്യം ഒരു വർഷം കഴിഞ്ഞ് അർദ്ധരാത്രിയിൽ മണ്ഡപത്തിന്റെ മുമ്പിലെ തൂണിൽ ചാരിയിരുന്ന് സുദാമ ജീവൻ വെടിഞ്ഞു.

ഭക്തന്മാർ പറഞ്ഞു "മഹാഭക്തനായ സുദാമ ഭഗവാനെ ഭജിച്ചുകൊണ്ട് ഭഗവാന്റെ സന്നിധിയിലെത്തി."

ഭഗവൽദർശനം നേടിയ പൂജാരിയുടെ പരലോകയാത്രയ്ക്കുള്ള ഒരുക്കങ്ങൾ നടന്നു. വിമാനം പുഷ്പാലംകൃതമാക്കി. മുമ്പിൽ ബാൻഡ്മേളം. മണി, ഇലത്താളം മുതലായവയുടെ താളം, ശംഖനാദം. കീർത്തനം പാടിക്കൊണ്ട് മുമ്പിലും പിമ്പിലും ആളുകൾ നടന്നു. ക്ഷേത്രം മുതൽ നദീതീരം വരെ രണ്ടുമൈൽ ദൂരം 'മഹാഭക്തനായ സുദാമ'യ്ക്ക് ജയഘോഷം മുഴക്കി. ഈ മരണത്തിൽ ആർക്കും ശോകമില്ലായിരുന്നു, ആരുടെയും കണ്ണിൽ കണ്ണുനീരില്ലായിരുന്നു. ജനക്കൂട്ടം ഉത്സാഹഭരിതമായിരുന്നു. മിട്ടോ മാത്രം ക്ഷേത്രത്തിലെ പടികൾക്കു താഴെ സാരിത്തുമ്പിൽ മുഖം മറച്ച് വിങ്ങിക്കരഞ്ഞുകൊണ്ടിരുന്നു.

# എന്ത്, ഞാൻ ബഹുസുന്ദരിയോ?

"എന്റെ ഒരു ഫോട്ടോ എടുക്കൂ." മായ മടിച്ചുമടിച്ച് പറഞ്ഞു.

നിഗമിനു വളരെ ഇഷ്ടപ്പെട്ടു. "തീർച്ചയായും." അയാൾ ഉറപ്പ് കൊടുത്തു.

മായയെക്കൊണ്ട് ഇത്രയെങ്കിലും സംസാരിപ്പിക്കുന്നതിന് നിഗമിന് ഒന്നരമാസത്തെ സമയവും പ്രയത്നവും വേണ്ടിവന്നു. ഈ പ്രയത്നത്തിന്റെ ചരിത്രം വളരെ രസകരമല്ലെങ്കിൽപ്പോലും പ്രാധാന്യമുള്ളതാണ്.

നിഗമും മായയും ക്ഷയരോഗത്തിന്റെ പ്രാരംഭദശയിലായിരുന്നു. കരുതലും പരിചരണവും പഥ്യവും കൊണ്ട് രോഗം ചികിത്സിച്ച് മാറ്റാം.

രണ്ടുപേർക്കും വെവ്വേറേ കാരണങ്ങളാലാണ് രോഗമുണ്ടായത്. മായയെ അവളുടെ ഭർത്താവ് ആസ്ത്മാരോഗിയും വൃദ്ധനുമായ തന്റെ വകയിലൊരു ജ്യേഷ്ഠന്റെ സംരക്ഷണയിൽ ചികിത്സയ്ക്കയച്ചു. രണ്ടു പേരും ചികിത്സയ്ക്കു വേണ്ടി ഭൂവാലിയിലെത്തി ഒരേ ബംഗ്ലാവിന്റെ പകുതി ഭാഗം വീതം വാടകയ്ക്കെടുത്തു. ചികിത്സിക്കുന്നത് ഒരേ ഡോക്ടർ. ചികിത്സയും ഏകദേശം ഒരു പോലെ.

ക്ഷയരോഗം എത്ര ഭയങ്കരമാണെങ്കിലും, അതിന്റെ ചികിത്സ നന്നെ ഋജുവും ലളിതവുമാണ്. പൂർണ്ണ വിശ്രമം, നല്ല ഭക്ഷണം, എപ്പോഴും സന്തോഷമായിരിക്കൽ. ഡോക്ടർ തന്റെ രോഗികളോട് തുറന്നു പറയും. "ഡോക്ടർമാർക്ക് മാജിക്ക്കൊണ്ട് നിങ്ങളെ ചികിത്സിക്കുക സാദ്ധ്യമല്ല. ചികിത്സ നിങ്ങളുടെ കയ്യിലാണ്. ഡോക്ടർക്ക് നിർദ്ദേശത്തിലൂടെയും മരുന്നിലൂടെയും മാത്രമേ സഹായിക്കാൻ കഴിയൂ."

ഇങ്ങനെ തുറന്നു പറയുന്നതിനിടയ്ക്ക് ഡോക്ടർ മായയെ സഹാനുഭൂതിയോടുകൂടി ശകാരിക്കുകയും ചെയ്യുമായിരുന്നു. ഡോക്ടർ ആഴ്ചതോറും രോഗികളുടെ തൂക്കം നോക്കി, അതിന്റെ ഏറ്റക്കുറച്ചിലനുസരിച്ച് അവരുടെ ആരോഗ്യം മെച്ചപ്പെട്ടിട്ടുണ്ടോ എന്നനുമാനിക്കും. മായയുടെ തൂക്കം അല്പം പോലും കൂടുന്നില്ലെന്നു കണ്ട് അദ്ദേഹം മായയുടെ ചേട്ടനോടു ചോദിക്കും "എന്താ കാര്യം? ഇവർ ആഹാരം കഴിക്കുന്നില്ലേ?... വല്ലപ്പോഴുമെങ്കിലും നടക്കാൻ പോകുന്നില്ലേ?... ചിരിക്കുകയും സംസാരിക്കുകയും ചെയ്യുന്നില്ലേ?..."

മായയുടെ ചേട്ടൻ എല്ലാ ചോദ്യങ്ങൾക്കും തൃപ്തികരമല്ലാത്ത മറുപടി പറഞ്ഞ് തന്റെ നിസ്സഹായത വെളിപ്പെടുത്തി.

ഡോക്ടർ ഉത്തരവാദിത്തത്തിന്റെ അധികാരത്തോടെ രോഗിയെ ശകാരിക്കും. "എന്തിനാണിങ്ങനെ ഊമയായി കഴിയുന്നത്? ചികിത്സ വേണ്ടെങ്കിൽ ആഗ്രയിലേക്കു മടങ്ങിപ്പോകൂ.... എനിക്ക് ചീത്തപ്പേരുണ്ടാക്കുന്നതുകൊണ്ട് നിങ്ങൾക്കെന്തു പ്രയോജനം?..... ഇദ്ദേഹത്തെ നോക്കൂ." ഡോക്ടർ നിഗമിനെ ചൂണ്ടിക്കാണിച്ചുകൊണ്ടു പറയും "രണ്ടാഴ്ച കൊണ്ട് മൂന്നു പൗണ്ട് കൂടി. നിങ്ങൾ ഒന്നര മാസമായിട്ടും അതേ പോലിരിക്കുന്നു.... ഇപ്പോൾ വലിയ തകരാറൊന്നുമില്ല. ഇങ്ങനെയാണെങ്കിൽ രോഗം കൂടും...."

മടങ്ങിപ്പോകുമ്പോൾ ഡോക്ടർ മായയുടെ ചേട്ടനോടും നിഗമിനോടും നിഗമിന്റെ അമ്മയോടും പറഞ്ഞു "നിങ്ങൾ ഇവരെ പറഞ്ഞുമനസ്സിലാക്കണം.... ആഹാരം കഴിപ്പിക്കണം.... ചിരിപ്പിക്കണം."

നിഗം പൊതുവേ ആരോഗ്യവാനും പരിശ്രമശാലിയും ഉയർച്ചയാഗ്രഹിക്കുന്നവനുമാണ്. അയാൾ ചിത്രകാരനാണ്. കഴിഞ്ഞ വർഷം ഡിസംബറിൽ അയാൾ അമേരിക്കയിൽ നടക്കുന്ന ഒരു പ്രദർശനത്തിനയക്കാൻ കുറേ ചിത്രങ്ങൾ വരയ്ക്കുകയായിരുന്നു. ആയിടയ്ക്ക് ഇൻഫ്ളുവൻസാ പിടിപെട്ടു. വിശ്രമമില്ലാതെ ജോലിചെയ്തതിനാൽ പനി വിട്ടുമാറിയില്ല. ഡോക്ടർമാരുടെ നിർദ്ദേശപ്രകാരം അനുകൂല കാലാവസ്ഥയിൽ ചികിത്സ നടത്താൻ വേണ്ടി ഭൂവാലിയിൽ വന്നു. ആരോഗ്യത്തോടും ജീവിതത്തോടും മായയുടെ ഉദാസീനതകണ്ട് അയാളുടെ മനസ്സ് വേദനിച്ചു.

മായ മൗനം പൂണ്ടിരുന്നെങ്കിലും, അവൾ ആഗ്രയിലെ സമ്പന്നനായ ഒരു വക്കീലിന്റെ മൂന്നാം ഭാര്യയാണെന്ന് അമ്മയിൽ നിന്നു നിഗം മനസ്സിലാക്കി. ഇരുപത്-ഇരുപത്തഞ്ചു വയസ്സായെങ്കിലും അവൾക്കൊരു കുഞ്ഞു ജനിച്ചില്ല. എന്നാൽ നിയമ പ്രകാരം അവൾ വക്കീലിന്റെ അഞ്ചു മക്കളുടെ അമ്മയാണ്. വക്കീലിന്റെ ആദ്യഭാര്യ രണ്ടു പെൺകുട്ടികളെയും ഒരാൺകുട്ടിയേയും രണ്ടാം ഭാര്യ രണ്ടു പെൺകുട്ടികളേയും ഉപേക്ഷിച്ചു പോയി. രണ്ടു സ്ത്രീകളും ക്ഷയം പിടിപെട്ടാണ് മരിച്ചത്. വക്കീലിന് നാല്പത്താറുവയസ്സായപ്പോൾ കുടുംബകാര്യങ്ങൾ നോക്കാനും, തന്റെ ഏകാന്തതയകറ്റാനും വേണ്ടി മായയെ ഭാര്യയായി സ്വീകരിച്ചു.

നിഗമിന്റെ മനസ്സ് മായയോടുള്ള സഹാനുഭൂതിയാൽ നിറഞ്ഞു. ഒരു നിറഞ്ഞ യൗവനം ഇങ്ങനെ പാഴായിപ്പോകുന്നത് തികഞ്ഞ അന്യായമാണെന്ന് അയാൾക്കു തോന്നി.

മായയ്ക്കുവേണ്ടി നിറഞ്ഞ യൗവനം എന്ന വാക്ക് സഹാനുഭൂതി കൊണ്ടു മാത്രം ഉപയോഗിക്കാവുന്നതാണ്. വയസ്സ് ഇരുപത്തിനാല് - ഇരുപത്തഞ്ച് മാത്രം. വടിവൊത്ത മെലിഞ്ഞ ശരീരം. സുന്ദരമായ മുഖം, പക്ഷേ കണ്ണുനീരിന്റെ ഉപ്പു തെളിഞ്ഞത്. കണ്ണുകൾക്ക് താഴെയും കവിളിലും കുഴി വീണു- മനോഹരമായ ഒരു ചിത്രത്തിൽ അഴുക്കു വെള്ളം വീണ് നിറം മാറിയതുപോലെ. ബാഹ്യരൂപം മാത്രം ശേഷിച്ചിരുന്നു.

നിഗം സൽസ്വഭാവത്തോടും മനഃശുദ്ധിയോടുംകൂടി അടുപ്പത്തിന്റെ ബലത്തിൽ മായയെ ആക്രമിക്കാൻ തുടങ്ങി. അത് അവഗണിക്കുകയോ എതിർക്കുകയോ സാധ്യമല്ലായിരുന്നു. കയ്യിൽ ചീട്ടുപായ്ക്കറ്റെടുത്തു പിടിച്ച്, വീട്ടു ജോലി വേഗം തീർത്തുവരാൻ അമ്മയെ നിർബന്ധിക്കുകയും, മായയുടെ ചേട്ടനെ വിളിച്ച് വരൂ മുൻഷിജീ, രണ്ടു കൈനോക്കാം എന്നു പറയുകയും ചെയ്യും. അതോടൊപ്പം മായയോടും കളിയിൽ പങ്കു ചേരാനപേക്ഷിക്കും.

കളിയുടെ ഇടയ്ക്ക് ഇതാ വെട്ടി എന്നുറക്കെ വിളിച്ചു പറഞ്ഞുകൊണ്ട് തെറ്റായ ചീട്ടിറക്കുകയും, പിന്നീട് തനിക്കുപറ്റിയ തെറ്റിൽ ആശ്ചര്യം പ്രകടിപ്പിച്ചുകൊണ്ട് തല ചൊറിയുകയും ചെയ്യുമ്പോൾ എല്ലാവരും ചിരിക്കും.

മായയുടെ വിളറിയ ചുണ്ടുകളിലും പുഞ്ചിരി വിരിയാതിരിക്കുകയില്ല.

നിഗം വെല്ലുവിളിക്കും "ഓ, നിങ്ങൾ ചിരിക്കുന്നോ? എന്നാൽ ഇനി കണ്ടോ...."

ആറേഴു മിനിറ്റിനകം വീണ്ടും അതുപോലൊരു നീക്കം നടത്തും. വീണ്ടും തെറ്റുപറ്റും.

ചീട്ടുകളിക്കു പുറമേ നിഗമിന്റെ ജീവിതാനുഭവങ്ങളുടെയും തമാശക്കഥകളുടെയും അക്ഷയ ഭണ്ഡാരവും മായയെ വിസ്മയിപ്പിക്കുമായിരുന്നു. മായയുടെ വിഷാദം ഏതാനും നിമിഷം അകന്നു നിൽക്കും. അയാൾ ചിലപ്പോൾ മായയ്ക്ക് ഏതെങ്കിലും കഥാപുസ്തകമോ മാസികയോ തെരഞ്ഞെടുത്ത ചിത്രങ്ങളുടെ ആൽബമോ കൊടുക്കും. തന്റെ തൊഴിലിന് പ്രയോജനപ്പെടുത്താൻ വേണ്ടിയാണ് നിഗം ഈ ചിത്രങ്ങൾ തെരഞ്ഞെടുത്തത്. അക്കൂട്ടത്തിൽ അനേകം അർദ്ധനഗ്ന, നഗ്ന ചിത്രങ്ങളുമുണ്ടായിരുന്നു. സ്വദേശിയും വിദേശിയുമായ ചിത്രങ്ങൾ. മായയ്ക്ക് ആൽബം കൊടുക്കുന്ന സമയത്ത് മാന്യതയോർത്ത് അയാൾ അത്തരം ചിത്രങ്ങൾ മാറ്റി വയ്ക്കുമായിരുന്നു.

നിഗമിന്റെ സഹൃദയത്വം കാരണം മായയുടെ മൗനം കുറേശ്ശെ മാറാൻ തുടങ്ങി. എങ്കിലും പെട്ടെന്ന് പഴയ പോലെയാകും. വളരെക്കാലമായി ഉപയോഗിക്കാതെ കിടക്കുന്ന ഒരു കുളത്തിൽ അടിഞ്ഞുകൂടിയ പായൽ ചിലപ്പോൾ കാറ്റടിച്ച് അല്പം അകലുകയും പെട്ടെന്നു തന്നെ പൂർവ്വസ്ഥിതിയിലാവുകയും ചെയ്യുന്ന പോലെ. മായ പുസ്തകങ്ങളും മാസികളും വായിക്കുന്നുണ്ടെങ്കിലും അവയെപ്പറ്റി ഒരിക്കലും ചർച്ചചെയ്യുമായിരുന്നില്ല. നിഗം ബംഗ്ലാവിന്റെ മുറ്റത്തുനിന്നു കാണാവുന്ന സുന്ദരദൃശ്യങ്ങളുടെ ഫോട്ടോ എടുത്ത് മായയെ കാണിക്കുമ്പോൾ അഭിനന്ദനത്തിന്റെ പുഞ്ചിരി അവളുടെ ചുണ്ടിൽ വിരിയും. മൂന്നുനാലു വാക്കുകളിൽ ഫോട്ടോയെ പ്രശംസിക്കുകയും ചെയ്യും.

മായയെ ഉത്സാഹിപ്പിക്കാൻ വേണ്ടി നിഗം പറയുമായിരുന്നു "ഫോട്ടോ എടുക്കാൻ പഠിക്കൂ.... വളരെ എളുപ്പമാണ്. വിശേഷിച്ച് ഒന്നും

ചെയ്യാനില്ല. നല്ല ദൃശ്യത്തിനു മുന്നിൽ ക്യാമറ തുറക്കുക– അടയ്ക്കുക. പടം തനിയെ തെളിയും.."

"ഓ.... ഞാനെന്തു ചെയ്യും?" മായ ഒഴിഞ്ഞു മാറും. ജീവിതത്തോട് വിരക്തി പാടില്ലെന്ന് നിഗം അവളെ ഉപദേശിക്കും.

ഒരു ദിവസം നിഗം പുതുതായി എടുത്ത ഫോട്ടോ കാണിച്ചുകൊണ്ടിരിക്കുമ്പോൾ മായ പറഞ്ഞു "എന്റെ ഒരു ഫോട്ടോ എടുക്കൂ."

"തീർച്ചയായും!" നിഗം ഉത്സാഹത്തോടെ പറഞ്ഞു "എപ്പോൾ വേണമെന്നു പറഞ്ഞാൽ മതി."

"എപ്പോൾ വേണമെങ്കിലും ആവാം... ഇപ്പോൾത്തന്നെ എടുത്തോളൂ..."

ആ സമയത്ത് നിഗമിന്റെയടുത്ത് ഫിലിം തീർന്നിരിക്കുകയായിരുന്നു. ഫിലിം തീർന്നുപോയ കാര്യം പറഞ്ഞിട്ട് താനോ തന്റെ വേലക്കാരനോ നൈനിത്താളിൽ പോകുമ്പോൾ ഫിലിം വാങ്ങിക്കൊണ്ടുവന്ന് ആദ്യം മായയുടെ ഫോട്ടോ എടുക്കാമെന്നു വാഗ്ദാനം ചെയ്തു.

നാലഞ്ചുദിവസം കഴിഞ്ഞ് വേലക്കാരൻ സാധനങ്ങൾ വാങ്ങാൻ നൈനിത്താളിൽ പോയി. അയാൾ മടങ്ങിവന്ന് സാധനങ്ങളും ബാക്കി പൈസയും നിഗമിനെ ഏൽപ്പിച്ചു.

അപ്പോൾ മായ അങ്ങോട്ടു ചെന്നു ചോദിച്ചു "ഫിലിം വാങ്ങിയോ?"

"ങാ വാങ്ങി." ഫിലിം വാങ്ങുന്ന കാര്യം മറന്നുപോയെന്നു സമ്മതിക്കാൻ നിഗമിനു തോന്നിയില്ല. "എന്താ ഫോട്ടോ ഇപ്പോൾ തന്നെ എടുക്കട്ടെ?"

"ഓഹോ! ഇപ്പോൾത്തന്നെ എടുത്തോളൂ." മായ സമ്മതിച്ചു.

"മുൻഷീജിയെ വിളിക്കൂ." നിഗം ആലോചിച്ചിട്ടു പറഞ്ഞു.

"അദ്ദേഹം ചന്തയിൽ പോയിരിക്കുകയാണ്. വരാൻ വൈകും."

"നിങ്ങൾ വസ്ത്രം മാറി വരൂ. അപ്പോഴേക്ക് വെളിച്ചം അല്പം കുറയുകയും ചെയ്യും." നിഗം വേറൊരു ഒഴികഴിവ് നോക്കി.

"വസ്ത്രം മാറിയിട്ടെന്തുകാര്യം? ഇതു മതി." മായ ഉദാസീനതയോടെ മറുപടി പറഞ്ഞു.

ഇനിയെന്തുപറയണമെന്നാലോചിച്ചുകൊണ്ട് നിഗം ക്യാമറയിൽ ഫിലിം ലോഡ് ചെയ്യാനെന്ന നാട്യത്തിൽ അകത്ത് പോയി. മായയെ സന്തോഷിപ്പിക്കാൻ വേണ്ടി പറഞ്ഞ കള്ളം എങ്ങനെ നേരേയാക്കും? മായയ്ക്ക് ആൽബം കൊടുക്കുമ്പോൾ മാറ്റിവച്ചിരുന്ന ചിത്രങ്ങളിൽ അയാളുടെ വിരലുകൾ ഓടി. പെട്ടെന്ന് മനസ്സിൽ ഒരാശയമുദിച്ചു. അയാളുടെ ചുണ്ടുകളിൽ പുഞ്ചിരി കളിയാടി. ക്യാമറയിൽ ഫിലിമിനു പകരം കയറ്റിവയ്ക്കാവുന്ന ഒരു ഫോട്ടോ തെരഞ്ഞെടുത്തു.

രണ്ടുമിനിട്ട് കഴിഞ്ഞ് നിഗം ക്യാമറ റെഡിയാക്കി പുറത്തുവന്നു. "നോക്കൂ, ക്യാമറ റെഡി."

"ശരി", മായയും തയ്യാറായി.

"സാരി മാറ്റിയില്ലേ?" നിഗം ചോദിച്ചു.

"ഓ, അതിന്റെയാവശ്യമില്ല. സാരിയുടെയല്ലല്ലോ ഫോട്ടോ എടുക്കേണ്ടത്, അല്ലേ?"

നിഗം പുഞ്ചിരിച്ചു.

"അതേ, സാരിയിലെന്തിരിക്കുന്നു?"

"ഇരിക്കാൻ കസേര കൊണ്ട് വരട്ടെ?"

"വേണ്ട, ഇങ്ങനെ മതി."

"എങ്കിൽ ഞാൻ പറയുന്നതുപോലെ ഇരിക്കൂ."

"ശരി."

"ഇവിടെ തറയിലിരിക്കൂ. വലതു കയ്യിലേക്കു ചാഞ്ഞിരിക്കൂ.... ഇടതു കൈ മുമ്പിൽ അങ്ങനെ തന്നെ ഇരിക്കട്ടെ.... കഴുത്ത് അല്പം പൊക്കിപ്പിടിക്കൂ... ആ മരത്തിന്റെ മണ്ടയ്ക്കു നോക്കുന്ന പോലെയാകട്ടെ തല....ങാ."

മായ നിഗമിന്റെ നിർദ്ദേശ പ്രകാരം ഇരുന്നു.

നിഗം മുന്നറിയിപ്പ് നൽകി"അര മിനിറ്റുനേരം ഒട്ടും അനങ്ങരുത്." അയാൾ രണ്ടു വാര അകലെ തറയിൽ കുത്തിയിരുന്ന് ക്യാമറ മായയുടെ നേർക്കാക്കി. ക്യാമറയുടെ കണ്ണ് തുറന്നടയുന്ന ടിക് ശബ്ദം കേട്ടു.

"താങ്ക്യൂ." നിഗം ചിരിച്ചുകൊണ്ടുപറഞ്ഞു.

"എങ്ങനെ ആയിരിക്കുമോ?" മായ തറയിൽനിന്നെഴുന്നേറ്റുകൊണ്ട് പറഞ്ഞു.

"ഇപ്പോഴറിയാം." നിഗം ഉദാസീനതയോടെ പറഞ്ഞു.

"ഇപ്പോഴെങ്ങനെ?" മായ വിസ്മയം പ്രകടിപ്പിച്ചു.

"ഫോട്ടോ റെഡിയാകാൻ ഒന്നുരണ്ടു ദിവസം വേണ്ടേ?"

"ങാ, അത്തരം ക്യാമറയും ഫിലിമും ഉണ്ട്." നിഗം സമ്മതിച്ചു. "ഇത് വേറെ തരം ക്യാമറയാണ്."

"അതെന്തു തരം?" മായയുടെ വിസ്മയം കൂടി.

"ഈ ക്യാമറയിൽ അഞ്ചു മിനിറ്റിനുള്ളിൽ ഫോട്ടോ സ്വയം റെഡിയാകും."

മായ ഔത്സുക്യത്തോടെ കാത്തുനിന്നു.

നിഗം മായയുടെ കൺമുന്നിൽ വച്ച്, യാതൊരു സംശയവും തോന്നാത്ത വിധത്തിൽ ക്യാമറ തുറന്നു. അയാൾ ഫോട്ടോ സ്വയം നോക്കാതെ മായയുടെ കയ്യിലേക്കു നീട്ടി.

മായയുടെ കൈ ഔത്സുക്യത്തോടെ ഫോട്ടോ വാങ്ങി. പക്ഷേ, അത് കണ്ണിൽ പെട്ടപ്പോൾത്തന്നെ അവളുടെ കയ്യിൽനിന്നു താഴെ വീണു. അവൾ കണ്ണിറുക്കിയടച്ചു. ദേഹത്തുണ്ടായിരുന്ന അല്പമാത്രമായ രക്തം വിളറിയ മുഖത്ത് ഇരച്ചുകയറി.

"എന്താണ്?" നിഷ്കളങ്ക സ്വരത്തിൽ നിഗം വിസ്മയം പ്രകടിപ്പിച്ചു.

"ഇതെന്റെ ഫോട്ടോ ആണോ?" മായ കണ്ണുയർത്തിയില്ല. പക്ഷേ, ചുണ്ടിലെത്തിനോക്കിയ പുഞ്ചിരിമായാതെ നിന്നു.

നിഗം ആരോപണത്തെ എതിർത്തു. നിങ്ങളുടെ മുമ്പിൽ വച്ചല്ലേ ക്യാമറ തുറന്ന് ഫോട്ടോ പുറത്തെടുത്തത്?

"ഇതിൽ എന്റെ വസ്ത്രമെവിടെ?" മായ ധൈര്യം സംഭരിച്ചു ചോദിച്ചു.

ഫോട്ടോയിൽ മായയെപ്പോലെ മെലിഞ്ഞ ശരീരമുള്ള, വടിവൊത്ത അവയവങ്ങളുള്ള നഗ്നയുവതി – വലതുകയ്യിൽ ചാഞ്ഞ് പാറക്കെട്ടിലിരുന്ന് ദൂരെ നോക്കുന്നു.

"വസ്ത്രങ്ങളുടെ ഫോട്ടോ അല്ല എടുക്കുന്നതെന്നു നിങ്ങൾ തന്നെ പറഞ്ഞല്ലോ." നിഗം വിശദീകരിച്ചു.

"അങ്ങനെ സംഭവിക്കുമോ?" മായ ലജ്ജയോടെ അവിശ്വാസം പ്രകടിപ്പിച്ചു.

"ഓഹോ! എക്സറേ കണ്ടിട്ടില്ലേ? ശരീരത്തിനുള്ളിലെ എല്ലുകളും ഞരമ്പുകളും തെളിഞ്ഞു കാണുന്ന തരം ക്യാമറയുണ്ട്." തന്റെ ക്യാമറ കാണിച്ചുകൊണ്ട് അയാൾ പറഞ്ഞു "ഈ ക്യാമറയിൽ വസ്ത്രത്തിനുള്ളിലെ ദേഹത്തിന്റെ ഫോട്ടോ തെളിയും. വസ്ത്രം സഹിതമുള്ള ഫോട്ടോയാണു വേണ്ടതെങ്കിൽ ഞാൻ വേറൊരു ക്യാമറ കൊണ്ട് എടുക്കാം."

മായ ഒരിക്കൽക്കൂടി ആ ഫോട്ടോ നോക്കാൻ ശ്രമിച്ചു. പക്ഷേ, കാണാൻ പറ്റിയില്ല. അവളുടെ മുഖം ഗൗരവം പൂണ്ടു. അവളെഴുന്നേറ്റ് സ്വന്തം മുറിയിലേക്ക്പോയി.

നിഗമും ക്യാമറയും ഫോട്ടോയുമെടുത്ത് തന്റെ മുറിയിലേക്കുപോയി. അയാൾക്കു പശ്ചാത്താപം തോന്നി. ഞാനെന്താണീ ചെയ്തത്? മായയ്ക്കു നീരസം തോന്നിയല്ലോ.... കോപിക്കുകയും ചെയ്തു. അമ്മയോടും പരാതി പറയുമോ? നിഗമിനു ഭ്രാന്ത് പിടിക്കുമെന്നു തോന്നി. ചിന്ത കാരണം ഉറക്കം വരാൻ വൈകി.

അടുത്ത ദിവസം നിഗമിന് പശ്ചാത്താപവും ചിന്തയും വർദ്ധിച്ചു. മായയുടെ കോപം സ്പഷ്ടമായി.

എല്ലാ ദിവസവും സൂര്യോദയസമയത്ത് മായ അല്പനേരം വെയിൽ കൊള്ളാൻ വരുമായിരുന്നു. അപ്പോൾ നിഗമിനോട് നമസ്ക്കാരം പറഞ്ഞിട്ട് കുശലം ചോദിക്കുമായിരുന്നു. അന്നു മായയെ കണ്ടില്ല. നിഗമിന് എന്തുചെയ്യാൻ കഴിയും? വില്ലിൽനിന്ന് അമ്പെയ്തു കഴിഞ്ഞു. തനിക്കൊരു ദുരുദ്ദേശ്യവുമില്ലായിരുന്നെന്ന് തനിക്കല്ലേ അറിയൂ. വെറും തമാശയായിരുന്നു. പക്ഷേ, തമാശ അല്പം കടന്നു പോയെന്നു തോന്നുന്നു.

പശ്ചാത്താപം കാരണം നിഗമിനും മിണ്ടാട്ടമില്ലതായി. അയാളുടെ മൗനം അമ്മ ശ്രദ്ധിച്ചു. അമ്മ ചോദിച്ചു "സുഖമില്ലേ?"

നിഗം പുസ്തകത്തിൽ ശ്രദ്ധ കേന്ദ്രീകരിക്കുന്ന നാട്യത്തിൽ അമ്മയെ ഒഴിവാക്കി. പത്തുമണിവരെ പുസ്തകം വായിക്കുന്ന ഭാവത്തിൽ മുറിയിൽ കിടന്നു.

മുറിക്കു പുറത്തൊരു ശബ്ദം കേട്ടു. "ഉറങ്ങുകയാണോ?"

ശബ്ദം തിരിച്ചറിഞ്ഞ് നിഗം ചാടിയെഴുന്നേറ്റു. "വരൂ"

മായ വാതിൽക്കലെത്തി. പശയിട്ട നേർത്ത തോർത്തിനുള്ളിലൂടെ പുറം കവിഞ്ഞുകിടന്ന നനഞ്ഞ മുടി കാണാം. ലജ്ജയാൽ കണ്ണിലെ ചിരി മായ്ച്ചുകൊണ്ട് മായ പറഞ്ഞു "എന്റെ ഫോട്ടോ തരൂ."

നിഗമിന്റെ മനസ്സിൽ നിന്ന് പശ്ചാത്താപവും ദുശ്ചിന്തയും ഓടിയൊളിച്ചു. കണ്ണാടിയിലെ പൊടിഊതിയാൽ മാറുന്നതുപോലെ.

"അത് ഞാൻ എന്റെ പക്കൽ സൂക്ഷിക്കാൻവേണ്ടി എടുത്തതാണ്."

"പടം എന്റേതല്ലേ?" മായ അധികാരം വ്യക്തമാക്കി.

"നിങ്ങളുടേതാണോ? ആ പടം നിങ്ങളുടേതല്ലന്നാണല്ലോ ഇന്നലെ പറഞ്ഞത്."

"തരൂ." മായ നിർബന്ധം പ്രകടിപ്പിച്ചു. അവളുടെ കണ്ണുകളിൽ തിളക്കമുണ്ടായിരുന്നു. ശബ്ദത്തിൽ ശാഠ്യവും.

നിഗം തോൽവി സമ്മതിച്ചു. മേശയ്ക്കുള്ളിൽ നിന്ന് ഫോട്ടോ എടുത്തു നീട്ടി. മായ രണ്ടു മൂന്ന് സെക്കൻഡ് കടക്കണ്ണുകൊണ്ട് ഫോട്ടോ നോക്കി. എന്നിട്ട് ലജ്ജിച്ചു പറഞ്ഞു "ഇതെന്റെ പടമല്ല."

"ഇപ്പോൾ നിങ്ങൾ സമ്മതിച്ചതല്ലേ?" നിഗം ചോദിച്ചു.

"ഇവൾക്ക് നല്ല ഭംഗിയുണ്ട്. ഞാനിങ്ങനെയാണോ?" മായ തലകുനിച്ചു. അവളുടെ മുഖം അരുണാഭമായി.

അപ്പോൾ കുളി കഴിഞ്ഞുവന്ന മായയുടെ മുടിയിൽനിന്ന് ടോയ്‌ലറ്റ് സോപ്പിന്റെ സുഗന്ധം പരക്കുന്നുണ്ടായിരുന്നു. തന്റെ രക്തം ചൂടുപിടിക്കുന്നതനുഭവപ്പെട്ടിട്ടും നിഗം പറഞ്ഞു "ആണല്ലോ.... അല്ലെങ്കിൽ ഫോട്ടോ എങ്ങനെ സുന്ദരമാകും."

"സത്യമാണോ പറയുന്നത്?" മായ നിഗമിന്റെ കണ്ണുകളിൽ സത്യം കണ്ടെത്താൻ വേണ്ടി ഉറ്റുനോക്കി.

"അതേ. തികച്ചും സത്യം." നിഗമിന് മായയുടെ ലജ്ജയും പുളകവും കാരണം അത്ഭുതരസമനുഭവപ്പെട്ടു.

മായ വീണ്ടും ഫോട്ടോ നോക്കിക്കൊണ്ടിരുന്നു. "ഇത് കീറിക്കളഞ്ഞേക്കൂ." നേരേ നോക്കാതെ അവൾ പറഞ്ഞു.

"ഞാനിത് കരുതി വയ്ക്കും." നിഗം മറുപടി പറഞ്ഞു. "ലഖ്നൗവിൽ പോയശേഷം ഓർമ്മ വരുമ്പോഴെല്ലാം ഇതെടുത്തു നോക്കും."

മായയ്ക്ക് അയാളുടെ കണ്ണുകളിൽ നോക്കണമെന്നാഗ്രഹമുണ്ടായി. എങ്കിലും സാധിച്ചില്ല. ഫോട്ടോ അവൾ കരസ്ഥമാക്കി. "പിന്നീടു തരാം." ഫോട്ടോ കയ്യിലും കൈ തോർത്തിനുള്ളിലും വച്ചുകൊണ്ട് അവൾ സ്വന്തം മുറിയിലേക്ക് പോയി.

മായ പോയിക്കഴിഞ്ഞപ്പോൾ നിഗം വീണ്ടും കിടന്നു. അയാളാലോചിച്ചു. ആറേഴ് മിനിറ്റ് കൊണ്ട് കാര്യങ്ങളിൽ എന്തൊരു മാറ്റം! ജീവിത

ത്തിൽ തികച്ചും വ്യത്യസ്തമായ ഒരു ദൃശ്യം അയാളുടെ കൺമുന്നിൽ തെളിഞ്ഞു.

ഇതുവരെ നിഗമും മായയും എല്ലാവരുടെയും മുമ്പിൽവച്ച് ഉറക്കെ സംസാരിക്കുമായിരുന്നു. എന്നാൽ ഇപ്പോൾ ഏകാന്തതയിൽ സംസാരിക്കാൻ പറ്റിയ സംഗതി ഉണ്ടായിരിക്കുന്നു. അസാധാരണവും സവിശേഷവുമായ സംഗതിയിലാണ് സുഖം തോന്നുന്നത്. കിട്ടാൻ പ്രയാസമായത് കിട്ടണമെന്ന് ആഗ്രഹം തോന്നുന്നു. മായയെ ഒറ്റയ്ക്കു കിട്ടുമ്പോൾ മറ്റുള്ളവർ കേൾക്കാതെ നിഗം പറയും "ആ പടം തിരികെ തന്നില്ല...."

"എന്റെ പടം ഞാനെന്തിനു തരണം? അത് അത്രനല്ലതല്ലല്ലോ!" മായ ചുണ്ട് പിളുത്തിക്കാണിക്കും.

"എനിക്ക് വളരെ ഇഷ്ടപ്പെട്ടു."

"ഓ, വെറുതേ പറയുകയാ."

"എന്നാൽ വേറെയാരെയെങ്കിലും കാണിച്ചിട്ടു ചോദിക്ക്."

"ഛീ!"

"ഉം, എന്താ?"

"നാണമില്ലേ? ഇങ്ങനൊരു ഫോട്ടോ.... ആള് മോശക്കാരനല്ല." മായ സ്നേഹ സമ്പുഷ്ടമായ കോപം പ്രകടിപ്പിച്ചു.

നിഗമിന്റെ ഞരമ്പുകളിൽ മിന്നൽ പ്രവാഹം. അയാൾക്ക് മായയുടെ പെരുമാറ്റത്തിൽ വലിയ മാറ്റം അനുഭവപ്പെട്ടു. മായയുടെ കണ്ണുകൾ മറ്റുള്ളവരുടെ കണ്ണിൽ പെടാതെ നിഗമിനെ തിരക്കും. അവസരം കണ്ടെത്താൻ അവൾക്ക് സവിശേഷമായ ഉത്സാഹം. ഈ മാറ്റം നിഗം മാത്രമല്ല അമ്മയും മുൻഷിയും മനസ്സിലാക്കി. ഈ മാറ്റത്തിന്റെ ഏറ്റവും വലിയ തെളിവ് ഡോക്ടറുടെ വെയിങ് മെഷീൻ ആയിരുന്നു. ആദ്യത്തെയാഴ്ച മായയുടെ തൂക്കം അരപൗണ്ടും, രണ്ടാമത്തെയാഴ്ച ഒരു പൗണ്ടും വർദ്ധിച്ചു. ഇപ്പോൾ മായ അമ്മയുടെ കൂടെ, നിഗം ഉണ്ടെങ്കിൽപോലും, കുറച്ചു ദൂരം ചുറ്റിക്കറങ്ങാൻ പോകും. നടക്കാൻ പോകുമ്പോഴും ചീട്ടുകളിക്കുമ്പോഴും അല്ലെങ്കിൽ വരാന്തയിൽ ഉലാത്തുമ്പോഴുമെല്ലാം നിഗമിനോട് ഒരു വാക്കു സംസാരിക്കാനും കണ്ണുകളിടയാനുമുള്ള അവസരം നോക്കി അവൾ നടക്കുമായിരുന്നു.

ജൂലായ് മാസത്തെ മൂന്നാമത്തെ ആഴ്ച. ഭൂവാലിയിൽ തുടർച്ചയായി മഴ പൊയ്തുകൊണ്ടിരുന്നു. മേഘവും മൂടൽമഞ്ഞും വീടുകൾക്കുള്ളിൽ കടക്കുമായിരുന്നു. തണുപ്പ് കാരണം സന്ധികളിൽ വേദനയനുഭവപ്പെടുന്നെന്ന് അമ്മ പരാതിപ്പെട്ടു. മുൻഷിക്ക് ആസ്ത്മ കലശലായി. മഴപേടിച്ച് ധാരാളം പേർ സ്വന്തം വീടുകളിലേക്കു മടങ്ങി. മായയ്ക്കും നിഗമിനും ആരോഗ്യസ്ഥിതി മെച്ചപ്പെട്ടതായി തോന്നി. നിഗമിന്റെയും മായയുടെയും ബംഗ്ലാവിൽ നിന്ന് ഏതാണ്ട് നൂറു വാര മുകളിലുള്ള വലിയ

മഞ്ഞ ബംഗ്ലാവും ഇടതു വശത്തെ ബംഗ്ലാവുകളും ഒഴിഞ്ഞുകിടക്കുക യായിരുന്നു.

ലഖ്നൗവിൽ ചൂടുകാലമായതിനാൽ നിഗം അങ്ങോട്ടു പോകാതി രിക്കുന്നതാണ് നല്ലതെന്ന് ഡോക്ടർ അഭിപ്രായപ്പെട്ടു. മായ എന്താ യാലും അവിടെ താമസിച്ചേ മതിയാകൂ. അവളുടെ ആരോഗ്യനില ഭേദ മായിത്തുടങ്ങുന്നതേയുള്ളൂ.

ആകാശത്ത് കാർമേഘങ്ങൾ തിങ്ങി നിൽക്കുന്നുണ്ടെങ്കിൽപോലും മായയുടെ കണ്ണുകളിലും മുഖത്തും ഉത്സാഹത്തള്ളലാൽ ആരോഗ്യ ത്തിന്റെ കിരണങ്ങൾ ഒളിവീശി. മായയുടെ കണ്ണുകളിൽ ധൈര്യം വർദ്ധി ച്ചുവന്നു. കൂടെക്കൂടെ നിഗമിന്റെ കണ്ണുകളോടിടയും. അയാളും അവ യുടെ സുഖകരമായ ചൂടനുഭവിക്കുന്നുണ്ടായിരുന്നു. ശരീരത്തിൽ സുഖ കരമായ വേഗവും ശക്തിയും അനുഭവപ്പെടുന്നുണ്ടായിരുന്നു. തന്റെ ശക്തിക്കും അസ്തിത്വത്തിനും വേണ്ടി മായയുടെ ക്ഷണം സ്വീകരി ക്കാനും മായയെ സ്വന്തമാക്കാനും അദമ്യമായ ആഗ്രഹമുണ്ടായി.

നിഗമിനു മായയുടെ അസുഖം പകരുമെന്ന ആശങ്ക ഒരു പക്ഷെ ഉണ്ടായിരുന്നു കാണും. തന്നെ സ്വയം തടഞ്ഞു നിർത്തുന്നതിലും ഒരു സന്തോഷം തോന്നിക്കാണും. അതിവേഗം ഓടാൻ കുതിക്കുന്ന കുതി രയെ കടിഞ്ഞാൺ വലിച്ചു നിർത്തുമ്പോൾ ശക്തിയും സുഖവും അഭി മാനവും അനുഭവപ്പെടും. നിഗമും മായയും ജീവനശക്തി പതഞ്ഞു പൊന്തുന്ന അനുഭൂതിയാൽ ഉത്സാഹഭരിതരായി കഴിഞ്ഞു കൂടി.

മഴ കാരണം ചുറ്റി നടക്കാനുള്ള അവസരം കുറഞ്ഞു. ശരീരത്തിന് അല്പം ഊർജ്ജം നൽകാൻ വേണ്ടി നിഗം കുടയെടുത്തുകൊണ്ട് ചന്ത വരെ പോയി വരും. മായ പുഞ്ചിരിച്ചുകൊണ്ട് പരാതിപ്പെടും "താങ്കൾ തനിയെ ചുറ്റി നടക്കുന്നു. എനിക്ക് പുറത്തിറങ്ങാനേ പറ്റുന്നില്ല. അമ്മയ്ക്ക് എങ്ങോട്ടും പോകാൻ വയ്യല്ലോ."

പകൽ മുഴുവൻ മഴ പെയ്തുകൊണ്ടിരുന്നു. ചീട്ടുകളിക്കാമെന്നു മായ വിചാരിച്ചു. എന്നാൽ മുൻഷിജിക്ക് ആസ്ത്മ ആയതിനാലും അമ്മയ്ക്ക് വേദനയായതിനാലും അത് നടക്കുകയില്ല. മായ പലതവണ വരാന്ത യിൽ ചുറ്റിനടന്നു. ഒടുവിൽ സഹികെട്ട് നിഗമിന്റെ മുറിയുടെ വാതിൽക്കൽ ചെന്നു വിളിച്ചു.

നിഗം ചിരിച്ചു കൊണ്ട് സ്വാഗതം ചെയ്തു "വരൂ."

ദേഷ്യപ്പെടുന്ന മട്ടിൽ മായ പരാതിപ്പെട്ടു "ഞാനെന്തു ചെയ്യും?...... ഏതെങ്കിലും പുസ്തകമുണ്ടെങ്കിൽ തരണം..... സമയം പോകുന്നില്ല."

നിഗം ചോദിച്ചു "ഏതു തരം പുസ്തകമാണു വേണ്ടത് ? പടമുള്ള താണോ?"

"ഛെ! ആള് മോശക്കാരനല്ല, കേട്ടോ."

നിഗം ഒരു മാസിക എടുത്തു കൊടുത്തു.

അല്പം കഴിഞ്ഞ് മായ മാസിക തിരികെ കൊടുക്കാൻ വന്നു. "വായിക്കാനൊരു രസവും തോന്നുന്നില്ല." പുഞ്ചിരിച്ചുകൊണ്ട് അവൾ നിഗമിന്റെ കണ്ണുകളിൽ നോക്കി. പിന്നെ കണ്ണു താഴ്ത്തി, വളരെ പതിഞ്ഞ സ്വരത്തിൽ പറഞ്ഞു "നമുക്കൊന്നു നടക്കാൻ പോകാം"

"എങ്ങോട്ടെങ്കിലും പോകാം. മുകളിലത്തെ മഞ്ഞ ബംഗ്ലാവ് ഒഴിഞ്ഞു കിടക്കുകയാണ്." മായയുടെ മുഖം ചുവന്നു "താങ്കൾ താഴത്തെ റോഡിലൂടെ ചുറ്റി അങ്ങോട്ടു വന്നാൽ മതി."

നിഗമിന്റെ ശരീരത്തിൽ രക്തം വൈദ്യുതി സ്പർശമേറ്റപോലെ തിളച്ചു. അടുത്തു നിൽക്കുന്ന മായയെ മാറോടണയ്ക്കണമെന്ന് മോഹം തോന്നി. എന്നാൽ സ്ഥലവും ഔചിത്യവുമോർത്ത് സ്വയം നിയന്ത്രിച്ചു.

അന്തരീക്ഷം മേഘാവൃതമായിരുന്നു. നിഗം കുട കയ്യിലെടുത്തു. അടുക്കളയിലിരുന്ന അമ്മയെ  വിളിച്ചു പറഞ്ഞു "ഞാൻ ചന്തവരെ നടന്നിട്ടു വരാം."

നിഗം ബംഗ്ലാവിൽ നിന്ന് റോഡിലേക്കിറങ്ങി. എന്നിട്ട് തിരിഞ്ഞ് മഞ്ഞ ബംഗ്ലാവിൽ കയറി.  ബംഗ്ലാവിന്റെ മുറ്റത്ത് മഴകിട്ടി സന്തോഷിച്ച ലില്ലിപ്പൂക്കൾ വിടർന്നു നിൽക്കുന്നുണ്ടായിരുന്നു.

ബംഗ്ലാവ് ശൂന്യമായിരുന്നു. ബംഗ്ലാവിന്റെ പിൻവശത്ത് അല്പം താഴെ തോട്ടക്കാരനും ജോലിക്കാരും താമസിക്കുന്ന കുടിലുകളിൽ പുക ഉയരുന്നുണ്ടായിരുന്നു. അത്താഴം വയ്ക്കുകയായിരിക്കും. കയറ്റം കേറുമ്പോൾ ശ്വാസം കിട്ടാഞ്ഞ് അല്പനേരം നിന്ന നിഗം മായ വരുന്നുണ്ടോ എന്ന് തിരിഞ്ഞു നോക്കി. മായയുടെ ധീരമായ പറച്ചിൽ കേട്ട് അയാൾക്ക് രോമാഞ്ചമുണ്ടായി.

ഒറ്റയടിപ്പാതയിൽ ഒന്നും കാണാൻ കഴിഞ്ഞില്ല. നനഞ്ഞ പുല്ലിൽ ഒരു മേഘത്തുണ്ട് ശാഠ്യം പിടിച്ച് ഇരിപ്പുറപ്പിച്ചു. വരാന്തയിൽ കാലൊച്ചകേട്ട് നിഗം നോക്കി. മായ മുൻ വശത്തെ വലിയ മുറിയുടെ വാതിൽക്കൽ അയാളേക്കാൾ മുമ്പേ വന്നു നിൽക്കുന്നുണ്ടായിരുന്നു. മായ കൈകാട്ടി അയാളെ അടുത്തേക്ക് വിളിച്ചു. അയാൾ മുന്നോട്ട് നടന്ന് മുറിയിൽ കയറി.

ഏകാന്തതയിൽ മായയെ ഇത്രയടുത്ത് കണ്ടപ്പോൾ അയാളുടെ രക്തം ചൂടുപിടിച്ചു. മുഖത്ത് ആവി പറക്കുന്ന പോലെ തോന്നി. വേഗം കയറ്റം കയറിവന്നതു കാരണം മായയുടെ മാറിടം ശ്വാസത്തിനൊപ്പിച്ച് ഉയരുകയും താഴുകയും ചെയ്തുകൊണ്ടിരുന്നു. നിഗം അവളുടെ മുഖത്തെ തുടിപ്പും ലാവണ്യവും നോക്കി നിന്നു.

വാടകക്കാർ പോയശേഷം, വെള്ളപ്ലാസ്റ്റിക് കൊണ്ടു വരിഞ്ഞ കട്ടിൽ ഒഴിഞ്ഞു കിടക്കുകയായിരുന്നു. ഇരുട്ടത്ത് അത് കാണാമായിരുന്നു. വാർണിഷിംഗ് ചെയ്ത കസേരകൾ നിഴൽപോലെ കാണപ്പെട്ടു.

മായ കതകടച്ചു. നിഗമിന് അമ്പരപ്പ് തോന്നി; ആഴമുള്ള കിടങ്ങ് ചെറിയ കുഴിയാണെന്നു വിചാരിച്ച് എടുത്തുചാടാൻ തയ്യാറായെങ്കിലും

അടുത്തു ചെന്നപ്പോൾ അതിന്റെ വിസ്താരം കണ്ട് അമ്പരന്നതുപോലെ. മായ അയാളുടെ തൊട്ടടുത്തു വന്നു.

മായ കിതച്ചുകൊണ്ട് ചോദിച്ചു "എന്റെ ഫോട്ടോ ഭംഗിയുള്ള താണോ? സത്യം പറയൂ." കയറ്റം കയറിയ ക്ഷീണം കൊണ്ട് നിൽക്കാനും വയ്യാഞ്ഞെന്നവണ്ണം അവൾ പെട്ടെന്ന് കട്ടിലിൽ ഇരുന്നു. അവളുടെ കണ്ണുകളിലെ തിളക്കവും ചുണ്ടിലെ ആഗ്രഹം നിറഞ്ഞ പുഞ്ചിരിയും ഇരുട്ടിലും അയാൾക്കു കാണാൻ കഴിഞ്ഞു.

നിഗമിന്റെ നെഞ്ചിടിപ്പിനു വേഗം കൂടി. ഉദ്വേഗത്തോടെ അയാൾ മറുപടി പറഞ്ഞു "ആണല്ലോ"

"കള്ളം ! ഇപ്പോൾ നോക്കൂ." കാൽ കട്ടിലിൽ ഒതുക്കി വച്ച് മായ കിതച്ചുകൊണ്ട് ഇടറിയ സ്വരത്തിൽ നിർബന്ധിച്ചു. അവളുടെ സാരിയുടെ അറ്റം തോളിൽ നിന്ന് കട്ടിലിൽ ഊർന്നു വീണുകിടന്നു. തന്റെ കയ്യിലിരുന്ന ആ ഫോട്ടോ നിഗമിന്റെ മുമ്പിലിട്ടു കൊണ്ട് അവൾ ചോദിച്ചു "ഇതുപോലെയാണോ? താങ്കൾ എപ്പോൾ  കണ്ടു?"

നിഗമിന്റെ ശരീരത്തിലെ ഞരമ്പുകൾ വലിഞ്ഞു മുറുകി. എന്താണു സംഭവിക്കുന്നത് ?....... ലജ്ജ!..........രോഗിണിയായ പെൺകുട്ടി !

"ഇവിടെ വരൂ" മായ വ്യാകുലതയോടെ നിഗമിനെ വിളിച്ചു.

മായ തന്റെ ബ്ലൗസഴിക്കാൻ തുടങ്ങി. ബട്ടണഴിച്ചു. അവളുടെ മുലകൾ തിത്തിരിപ്പക്ഷിയുടെ ചുണ്ടുപോലെ ബ്ലൗസ് കൊത്തിക്കീറുമായിരുന്നെന്ന് തോന്നി.

തന്നെ ബലമായി പിടിച്ചടുപ്പിക്കാനുള്ള ശ്രമത്തെ ചെറുത്തുകൊണ്ട് നിഗം കർക്കശ സ്വരത്തിൽ ചോദിച്ചു "ഭ്രാന്തുണ്ടോ? സുബോധം നഷ്ടപ്പെട്ടോ?"

മായയുടെ മുഖം കോപം കൊണ്ട്  ചുമന്നു. അവൾ പെട്ടെന്ന് നിശ്ചലയായി. ആർദ്രനയനങ്ങൾ ശിലാ സദൃശമായി. തലയുയർത്തിപ്പിടിച്ചു. ശ്വാസോച്ഛ്വാസം കുറേക്കൂടി വേഗത്തിലായി. അര നിമിഷം സ്തബ്ധയായിരുന്നിട്ട് അവൾ അയാളെ തുറിച്ചു നോക്കിക്കൊണ്ട് കഠോര സ്വരത്തിൽ ചീറ്റി "എങ്കിൽ ഞാൻ സുന്ദരിയാണെന്ന് നിങ്ങളെന്തിനാണ് പറഞ്ഞത്?"

അവൾ സാരിയുടെ അറ്റം നേരെയിടാതെ എഴുന്നേറ്റു നിന്നു. രണ്ടു കൈകളും ചുരുട്ടിപ്പിടിച്ച്, നിറഞ്ഞകണ്ണുകളാൽ തീപ്പൊരി പാറിച്ചുകൊണ്ട്, ചുണ്ടുകടിച്ച് അവൾ ഭീഷണിപ്പെടുത്തി "പോകൂ, പോകൂ, മാറിപ്പോകൂ."

നിഗമിന്റെ കാൽക്കീഴിൽ നിന്നു മണ്ണൊലിച്ചു പോയി. അയാൾക്ക് വിറയലനുഭവപ്പെട്ടു. ഒന്നും മിണ്ടാൻ കഴിഞ്ഞില്ല.

മായ വീണ്ടും കട്ടിലിൽ വീണു. അവൾ മുഖം കൈത്തലത്തിലമർത്തി കമഴ്ന്നു കിടന്നു. കരച്ചിൽ കാരണം  അവളുടെ പുറം ഇളകുന്നുണ്ടായിരുന്നു.

നിഗം നിമിഷനേരത്തേക്ക് അവളെ നോക്കി നിന്നു. എന്നിട്ട് കതക് തുറന്ന് വേഗം നടന്നുപോയി.

നിഗം അടുത്തദിവസം അമ്മയുടെ സന്ധിവേദനയുടെ പേരിൽ ലഖ്നൗവിലേക്കു മടങ്ങി.

മായയുടെ രോഗം കൂടി. ഒരാഴ്ച കഴിഞ്ഞും പനി കുറവില്ലെന്നു കണ്ട ഡോക്ടർ പറഞ്ഞു "മഴക്കാലത്തെ തണുപ്പ് നിങ്ങൾക്കു പറ്റിയതല്ല. നിങ്ങൾ ആഗ്രയിലേക്കു മടങ്ങിപ്പോകൂ. സെപ്റ്റംബർ മധ്യമാകുമ്പോൾ വീണ്ടും വരിക. പ്രയോജനമുണ്ടാകും."

പിന്നീട് മായയെക്കുറിച്ച് ഒരു വിവരവും ലഭിച്ചില്ല.

# ഒരു കയ്യിലെ വിരലുകൾ

രവി ആദ്യം വേദനയുണ്ടെന്നു പരാതിപ്പെട്ടപ്പോൾ മിസ്സിസ് സാഡൽ ആയയോടും ഭൃത്യനോടും കോപിച്ചു ''വീട്ടിൽ മൂന്നു വേലക്കാരുണ്ട്. ഒരു കുഞ്ഞേയുള്ളൂ. അവന്റെ കാര്യം നോക്കാൻ വയ്യ. അവൻ ഉച്ചയ്ക്ക് പൊള്ളുന്ന വെയിലിൽ ചുറ്റി നടന്നു. ഇവരെന്തു ചെയ്യുകയായിരുന്നു?''

മിസ്സിസ് സാഡൽ ആയയോടാജ്ഞാപിച്ചു ''ഫ്രിഡ്ജ്ജിൽ നിന്ന് ഓറഞ്ചെടുത്ത് ഒരു ഗ്ലാസ്സ് ജ്യൂസ് കുഞ്ഞിനു കൊടുക്ക്. എടുത്ത് ഇവിടെ കൊണ്ടു വന്ന് എന്റെ മുമ്പിൽ വച്ച് കുടിപ്പിക്ക്.''

ആയ – സതി – ഫ്രിഡ്ജിന്റെയടുത്തേക്ക് നടക്കുമ്പോൾ വിശദീകരിച്ചു ''കൊച്ചമ്മേ, ഞാൻ കുഞ്ഞിനെ തടഞ്ഞതാ. കുഞ്ഞ് ഞാൻ പറഞ്ഞാൽ കേൾക്കുകയില്ല. എ. ഡബ്ല്യൂ.എം. (അസിസ്റ്റന്റ് വർക്ക്സ് മാനേജർ) സാറിന്റെ മകൻ ബോണിയുടെയും ഫോർമാൻ സാറിന്റെ മകൻ കമ്മിയുടെയും കൂടെ കവണ കൊണ്ട് മരത്തിലിരിക്കുന്ന കിളികളെ എറിഞ്ഞു വീഴ്ത്തുകയായിരുന്നു.'' എന്നിട്ട് ആയ മുഖം തിരിച്ച് പിറുപിറുത്തു '' ഇതുവരെ മീനമാസം തുടങ്ങിയില്ല. അവരുടെ കണക്കിൽ പൊള്ളുന്ന വെയിലായി!''

സന്ധ്യയ്ക്ക് രവി വീണ്ടും ബാത്റൂമിൽ പോയി വേദന കൊണ്ട് നിലവിളിച്ചു. ആയ ഓടിച്ചെന്നു. മകന്റെ നിലവിളി കേട്ട് മിസ്സിസ് സാഡൽ പരിഭ്രമിച്ചു. ആയയോടാജ്ഞാപിച്ചു ''കുഞ്ഞിനെ ബെഡ്റൂമിൽ കൊണ്ടുപോകൂ.''

മിസ്സിസ് സാഡൽ കുട്ടിയെ വളരെ ശ്രദ്ധിച്ചു നോക്കി. അവരുടെ മുഖത്ത് ഉൽകണ്ഠ നിഴലിച്ചു. മടിച്ചുമടിച്ച് കുട്ടിയോട് ഒരോന്നു ചോദിച്ചു. ലജ്ജയും കുറ്റാരോപണശങ്കയും മൂലം കുട്ടി ഒന്നും പറഞ്ഞില്ല. അവൻ ബാത്റൂമിൽ പോയില്ല. വേദന സഹിച്ചു കിടന്നു.

ഗെയ്റ്റിൽ കാറിന്റെ ഇരമ്പൽ കേട്ടു. ഡാഡി വന്നു. രണ്ടുമിനിറ്റിനകം മുറിക്കു പുറത്ത് മമ്മിയുടെയും ഡാഡിയുടെയും കാൽപെരുമാറ്റം കേട്ടു. രണ്ടുപേരും അകത്തു വന്നു. ഡാഡിയുടെ മുമ്പിൽ വച്ച് പാന്റ്സ് ഊരാൻ രവിയോടാവശ്യപ്പെട്ടു. കുട്ടിയുടെ മുഖം ലജ്ജയും അപമാനവും കാരണം ചുവന്നു.

രവിക്ക് ഒൻപത് വയസ്സായി., ബോയ്സ് സ്കൂളിൽ തേഡ്ഫാമിൽ പഠിക്കുന്നു. രവി പാന്റ്സ് ഊരാൻ വിസമ്മതിച്ചു; ക്രോധത്താൽ കരഞ്ഞു.

മിസ്സിസ് സാഡൽ സ്നേഹപൂർവ്വം അവനോട് കാര്യങ്ങൾ പറഞ്ഞു. ഡാഡി ഗൗരവത്തോടെ ആജ്ഞാപിച്ചു. ഡാഡിയുടെ പിന്നിൽ നിന്ന ആയ വാത്സല്യം നിറഞ്ഞ ചേഷ്ടകളോടെ ആംഗ്യഭാഷയിൽ അനുനയിപ്പിക്കാൻ ശ്രമിച്ചു. പക്ഷേ, പയ്യൻ ഉറച്ചു നിന്നു.

മിസ്റ്റർ സാഡൽ ആശുപത്രിയിലേക്ക് ഫോൺ ചെയ്തു. ഫാക്ടറി ക്വാർട്ടേഴ്സിലെ സീനിയർ ഡോക്ടർ ക്യാപ്റ്റൻ സിതോലെ പെട്ടെന്ന് സൈക്കിളിൽ ബംഗ്ലാവിലെത്തി. സാഡൽ ഡോക്ടറെ മാറ്റി നിർത്തി സംസാരിച്ചു.

ഡോക്ടർ രവിയുടെ മുറിയിലെത്തി. പുഞ്ചിരിച്ചുകൊണ്ട് രവിയെ സംബോധന ചെയ്തു ''ഹലോ, മാസ്റ്റർ സാഡൽ!'' വളരെ അടുപ്പം ഭാവിച്ചു കൊണ്ട് വേദനയുടെ കാര്യം തിരക്കി.

രവി ഒന്നും മിണ്ടിയില്ല. ഡോക്ടർ അവന്റെ സങ്കോചം അകറ്റുന്നതിനു വേണ്ടി പുറത്ത് തലോടി. പരിശോധിക്കാൻ വേണ്ടി പാന്റ്സ് ഊരാൻ പറഞ്ഞു.

രവി ഫാക്ടറി ക്വാർട്ടേഴ്സിൽ താമസിക്കുന്ന ഏറ്റവും വലിയ ഓഫീസറുടെ മകനാണ്. ആരും തന്നെ അപമാനിക്കുന്നത് അവൻ സഹിക്കുകയില്ല. അവൻ ഡോക്ടറെ ശകാരിച്ചു ''ഷട്ടപ്പ്, ഗെറ്റ് എവേ!''

ഡോക്ടർ സിതോലെ സാഡൽ സാറിനോട് ഉൽക്കണ്ഠയും ദുഃഖവും പ്രകടിപ്പിച്ചു. മിസ്സിസിനോടും വേലക്കാരോടും കുട്ടിയുടെ ആഹാരം, പെരുമാറ്റം മുതലായവയെക്കുറിച്ച് ചോദിച്ചറിഞ്ഞു. പക്ഷെ, അതുകൊണ്ടൊന്നും കുട്ടിയുടെ ക്ളേശത്തിന്റെ കാരണം കണ്ടുപിടിക്കാൻ കഴിഞ്ഞില്ല.

ഡോക്ടർ ലജ്ജയോടെ പറഞ്ഞു '' ഈ പ്രായത്തിലുള്ള കുട്ടി ഇത്രയേറെ സങ്കോചം കാണിക്കുന്നത് സാധാരണമല്ല. ആഹാരത്തിന്റെയടിസ്ഥാനത്തിൽ ഒരനുമാനത്തിലെത്തിച്ചേരാൻ സാധിക്കുന്നില്ല. ക്ഷമിക്കണം. കാരണം പറയാൻ കുട്ടിക്ക് ലജ്ജ കാണും. ഇൻഫെക്ഷൻ കാണുമെന്നാണന്റെ സംശയം.

അല്പം കഴിഞ്ഞ് ഡോക്ടർ വീണ്ടും മടിച്ചു മടിച്ച് പറഞ്ഞു ''ഇത്തരം ഇൻഫെക്ഷൻ ഡയറക്ട് കോൺടാക്റ്റ് കൊണ്ടു മാത്രമേ ഉണ്ടാകൂ.''

സാഡലിന്റെ നെറ്റി ചുളിഞ്ഞു ''അതെങ്ങനെ സാധ്യമാകും? കുട്ടിക്ക് ഒൻപത് വയസ്സായതേയുള്ളു.''

ഡോക്ടർ മുഖത്തു നോക്കാതെ പറഞ്ഞു ''യെസ് സർ, ഞാനും വല്ലാത്ത ചിന്താക്കുഴപ്പത്തിലാണ്. ഇങ്ങനെയുള്ള കേസിൽ ലാബറട്ടറി ടെസ്റ്റ് ആവശ്യമാണ്. മെഡിക്കൽ കോളേജ് ഹോസ്പിറ്റലിൽ ഇതിലും ചെറിയ പ്രായത്തിലുള്ള കുട്ടികൾക്കും ഇൻഫെക്ഷനുണ്ടായ കേസുകൾ വരുന്നുണ്ട്. എട്ടും പൊട്ടും തിരിയാത്ത കുട്ടികൾ പ്രലോഭനത്തിനു വിധേയരായിപ്പോകും.........''

"ഒരു പക്ഷേ ........... അങ്ങനെ സംഭവിക്കാം" സാഡൽ കോപത്തോടെ സമ്മതിച്ചു "പക്ഷേ, ഇവിടെ അതിനു സാധ്യതയില്ല.........."

സാഡൽ ഡോക്ടറെ യാത്രയാക്കിയശേഷം തലയ്ക്കു കൈകൊടുത്ത് ഇരുന്നു.

രവി കുറേ നേരം ബാത്റൂമിൽ പോകുന്നില്ലെന്നു നിശ്ചയിച്ച് പല്ല് കടിച്ചു മിണ്ടാതിരുന്നു. പക്ഷേ, സഹിക്കാൻ വയ്യാതായപ്പോൾ ബാത്റൂമിലേക്കോടി. അവിടെ നിന്നുകൊണ്ട് ഉറക്കെ കരഞ്ഞു.

മിസ്റ്റർ സാഡൽ കന്റോൺമെന്റ് സൈനികാശുപത്രിയിലെ സീനിയർ ഡോക്ടർ കേണൽ ചൗധരിയ ഫോൺ ചെയ്തു. എന്നിട്ട് രവിയെ മമ്മിയുടെ കൂടെ ആശുപത്രിയിലേക്ക് കൊണ്ടുപോയി.

രവി വേദന കൊണ്ടു പുളയുകയായിരുന്നു. കേണൽ അവന്റെ എതിർപ്പും കരച്ചിലും വക വച്ചില്ല. പാന്റ്സ് ഊരിച്ച് പരിശോധന നടത്തി. എന്നിട്ട് സാഡലിനോട് പറഞ്ഞു "കുട്ടിയെ പെട്ടെന്നു ഡൽഹിക്കു കൊണ്ടുപോകൂ. ഇവിടെ ടെസ്റ്റിനു സ്ലൈഡുണ്ടാക്കി ഹെഡ്ക്വാർട്ടേഴ്സിൽ അയയ്ക്കണം. അതിന് കാലതാമസമുണ്ടാകും."

കേണൽ ചൗധരി തുറന്നു പറഞ്ഞപ്പോൾ മിസ്റ്റർ സാഡലിന്റെ തല കുനിഞ്ഞുപോയി. അദ്ദേഹത്തിന്റെ ആത്മവിശ്വാസത്തിന് ആഘാതമേറ്റു; കൈകാലുകൾ തളർന്നു. തന്റെ ഏകമകന്റെ ജീവിതത്തിന്റെയും ഭാവിയുടെയും പ്രശ്നമായിരുന്നു. ഫാക്ടറിയിൽ ചെന്ന് അടുത്തദിവസം ചെയ്യേണ്ട കാര്യങ്ങൾ പറഞ്ഞേൽപിച്ചു. ഡ്രൈവറോടാജ്ഞാപിച്ചു. "ഡൽഹിക്കു പോകാൻ വണ്ടിയിൽ പെട്രോൾ ഒഴിച്ച്, തയ്യാറാകുക."

അടുത്ത ദിവസം രാവിലെ എട്ടു മണിക്ക് മിസ്റ്റർ സാഡൽ ഭാര്യയെയും മകനെയും കൂട്ടി ദില്ലിയിലെ കുട്ടികൾക്കായുള്ള ക്ലിനിക്കിൽ ചെന്നു.

ടെസ്റ്റ് റിപ്പോ[illegible]സരിച്ച് ക്ലിനിക്കിൽ രവിയെ സമ്പൂർണ്ണ പരിശോധനയ്ക്കു വി[illegible]ക്കി. രക്തം പരിശോധിച്ചു. ടെസ്റ്റ് റിപ്പോർട്ടിന്റെയടിസ്ഥാനത്തിൽ ക്ലിനിക്കിലെ ഡോക്ടർ 'ഗൊണേറിയ' ഇൻഫെക്ഷൻ ചികിത്സിച്ചു ഭേദപ്പെടുത്താൻ ഇഞ്ചെക്ഷൻ സ്റ്റാർട്ട് ചെയ്തു.

ആത്മവിശ്വാസം രക്ഷിക്കുന്നതിനുള്ള അവസാനശ്രമമെന്ന നിലയ്ക്ക് സാഡൽ യാചനാ സ്വരത്തിൽ ഡോക്ടറോട് സംശയം പ്രകടിപ്പിച്ചു "ക്ഷമിക്കണം; ഈ കുട്ടി വളരുന്ന സാഹചര്യത്തിൽ ഇങ്ങനെയൊരു സാധ്യത.........."

"ഇത് ക്ലിനിക്കാണ്, പോലീസ് സ്റ്റേഷനല്ല. ഇവിടെ ഡയഗ്നോസ് ചെയ്തശേഷമാണ് ചികിത്സ നിശ്ചയിക്കുന്നത്. ഇൻഫെക്ഷന്റെ സാധ്യതയെക്കുറിച്ച് അന്വേഷണം നടത്തേണ്ടത് താങ്കളുടെ ജോലിയാണ്." ഡോക്ടർ സംഭാഷണമവസാനിപ്പിക്കാനൊരുങ്ങി. എങ്കിലും മാന്യമായ സ്ഥിതിയിൽ കഴിയുന്ന മാതാപിതാക്കളുടെ മുഖത്തെ ദുഃഖം കണ്ട് അദ്ദേഹം അല്പം മയമുള്ള ശബ്ദത്തിൽ പറഞ്ഞു "നിങ്ങൾ വളരെ

കരുതലോടെ കഴിയുകയായിരിക്കും. എന്നാൽ സ്ത്രീകളിലും പെൺകുട്ടികളിലും ഈ രോഗം പ്രകടമാകാതെയിരിക്കും. കുട്ടി രോഗമുള്ള ഏതോ പിശാചിന്റെ കയ്യിൽപ്പെട്ടു. ഒരു പക്ഷെ, രോഗിക്ക് തന്റെ രോഗത്തെക്കുറിച്ചറിവില്ലായിരിക്കും.''

* * * *

ശാസ്ത്രീയമായ തെളിവുകളുടെ മുമ്പിൽ മിസ്റ്റർ സാഡലിന്റെ തല കുനിഞ്ഞു. പക്ഷേ, മനസ്സ് ആ തോൽവി സമ്മതിച്ചുകൊടുക്കാൻ തയ്യാറായില്ല.

ബ്രിട്ടീഷ് ഭരണം അവസാനിപ്പിച്ചതിനുശേഷമാണ് മിസ്റ്റർ സാഡലിനു വലിയ ബ്രിട്ടീഷ് ഓഫീസറുടെ പദവിയും ബംഗ്ലാവും കിട്ടിയത്. ചെറിയ ഓഫീസറായിരിക്കുമ്പോൾ തന്നെ അദ്ദേഹം ആരോഗ്യത്തേയും സംസ്ക്കാരത്തേയും കുറിച്ചാലോചിച്ച് സാധാരണക്കാരുമായി ബന്ധപ്പെടാതെ ജീവിച്ചുപോന്നു. അദ്ദേഹത്തിന്റെ അച്ഛൻ മണിറാം സദൽ ഉർദുലിപിയിൽ ഒപ്പിട്ടിരുന്നു. എന്നാൽ അദ്ദേഹം ഇംഗ്ലീഷിൽ ഒപ്പിടാൻ തുടങ്ങി. ഇംഗ്ലീഷിൽ അദ്ദേഹത്തിന്റെ പേരിന്റെ ഉച്ചാരണം 'ബി.എൻ. സാഡൽ' എന്നായി.

മിസ്ററർ സാഡൽ, ബ്രിട്ടീഷ് ഓഫീസർക്കുവേണ്ടി പണിയിച്ച ബംഗ്ലാവിൽ താമസിക്കുന്നു. ബ്രിട്ടീഷുകാരുടെ രീതിയനുസരിച്ച്, സാധാരണക്കാരായ ഇൻഡ്യക്കാരിൽ നിന്ന് ഇൻഫെക്ഷനുണ്ടാകാതിരിക്കാൻ വേണ്ടി, റോഡിൽ നിന്ന് നൂറുവാര അകലെയാണ് ബംഗ്ലാവ് പണിയിച്ചത്. ബംഗ്ലാവിനു ചുറ്റും മുള്ളുകമ്പികെട്ടിയും മുൾച്ചെടികൾ വളർത്തിയും സുരക്ഷിതമാക്കിയിരിക്കുന്നു. ബംഗ്ലാവിലെ എല്ലാ ജനലുകളിലും വരാന്തയിലും നേർത്ത കമ്പി വല അടിച്ചിരുന്നു. സാധാരണഗതിയിൽ ജനബന്ധമുള്ള ഈച്ചയോ കൊതുകോ പോലും അങ്ങോട്ട് അടുക്കുമായിരുന്നില്ല.

ഫാക്ടറി മാനേജർ സൂപ്രണ്ടിനോടുള്ള ആദരവ് മൂലം, അദ്ദേഹത്തെ പ്രീതിപ്പെടുത്താൻ വേണ്ടി സർക്കാർ വക ഡി.ഡി.റ്റിയുടെയും മറ്റു കീടനാശിനികളുടെയും നല്ല പങ്ക് ബംഗ്ലാവിനു ചുറ്റും വിതറുമായിരുന്നു. സാധാരണക്കാർക്ക് ഈ സാധനങ്ങളുടെ പ്രാധാന്യമെന്തെന്നറിഞ്ഞുകൂടാ. അവർ 'ജേം റസിസ്റ്റന്റ്' ആയിക്കഴിഞ്ഞു. ഓഫീസറുടെ വീട്ടിൽ ടിന്നിലടച്ച വിദേശപലഹാരങ്ങളും ബിസ്ക്കറ്റുമല്ലാതെ നാടൻ പീടികകളിൽ നിന്ന് ഒന്നും വാങ്ങുമായിരുന്നില്ല. പഴങ്ങൾ മാർക്കറ്റിൽ നിന്നു കൊണ്ടുവന്നാലുടൻ പൊട്ടാസ്യം പെർമാങ്ഗനേറ്റ് ലായിനിയിൽ കഴുകിയെടുക്കുമായിരുന്നു.

ബംഗ്ലാവിന്റെ ഗെയ്റ്റിൽ യൂണിഫോം ധരിച്ച് ശിപായി ആളുകൾക്ക് പ്രവേശനം നിഷേധിച്ചു കൊണ്ട് കാവൽ നിന്നു. ഓഫീസറുടെ വീട്ടിൽ പ്രത്യേകം അലക്കുകാരനും ജോലിക്കാരനുമുണ്ട്. അദ്ദേഹത്തിന്റെ ഭൃത്യന്മാരുടെ ക്വാർട്ടേഴ്സും ബംഗ്ലാവിലെ വിശാലമായ കോമ്പൗണ്ടിനുള്ളി

ലാണ്. ഓഫീസിൽ ദാഹിക്കുമ്പോൾ കുടിക്കാൻ വേണ്ടി ബംഗ്ലാവിൽ നിന്ന് തെർമ്മോ ഫ്ളാസ്ക്കിൽ വെള്ളം കൊണ്ടു പോകും. ആ റോഡിൽ വേറെ മൂന്ന് സീനിയർ ഓഫീസർമാരുടെ ബംഗ്ലാവുകൾ മാത്രമേയുള്ളു. ചെറിയ ഉദ്യോഗസ്ഥന്മാരുടെ കുട്ടികൾ തൊഴിലാളികളുടെ പാർപ്പിടങ്ങൾക്കു മുമ്പിലൂടെ ഞെളിഞ്ഞു നടക്കുന്നു. അവർക്ക് വലിയ ഓഫീസർമാരുടെ ബംഗ്ലാവിനടുത്തേക്ക് ചെല്ലാൻ ധൈര്യമില്ല.

മിസ്റ്റർ സാഡലിന്റെ ബന്ധുക്കൾ മിക്കവരും പരിഷ്കൃത നിലവാരമുള്ളവരല്ല. അദ്ദേഹം അവരോട് അടുപ്പം കാണിക്കാറില്ല. എന്നാൽ ഏതെങ്കിലും ബന്ധുവോ ബാല്യകാല സുഹൃത്തോ ക്ഷണിക്കാതെ വന്നെത്തും. ബംഗ്ലാവിൽ അതിഥിക്കായുള്ള മുറിയും കുളിമുറിയും വേറെയാണ്. ഗസ്റ്റ്റൂമിലെ കിടക്ക, വിരിപ്പ്, തോർത്ത് എന്നിവയും വേറെയാണ്.

രവിക്ക് രണ്ടര വയസ്സായപ്പോൾ, കൊഞ്ചിപ്പറഞ്ഞു തുടങ്ങിയപ്പോൾ, ഒരു ദിവസം 'മണ്ടൻ കഴുത' എന്നു പറഞ്ഞു. മിസ്സിസ് സാഡൽ ലജ്ജിച്ചു തല താഴ്ത്തി. മിസ്റ്റർ സാഡൽ വിഷമത്തോടെ ഇംഗ്ലീഷിൽ സ്വയം ചോദിച്ചു തുടങ്ങി – കുട്ടി ഇതെവിടുന്നു പഠിച്ചു? കുട്ടിയെ കാറ്റുകൊള്ളിക്കാൻ ആരാണ് വെളിയിൽ കൊണ്ടുപോകുന്നത്? എവിടെയാണ് കൊണ്ടുപോകുന്നത്?

മമ്മിയുടെയും ഡാഡിയുടെയും മുമ്പിൽ എന്തു പറയാൻ പാടില്ലെന്നും രവി ക്രമേണ മനസ്സിലാക്കി. ഡാഡിയും മമ്മിയും പല വിഷയങ്ങളിലും തന്നെ അജ്ഞനാക്കി വയ്ക്കാനാഗ്രഹിക്കുന്നെന്നും ജിജ്ഞാസുവായ ആ ബാലൻ മനസ്സിലാക്കി. ബംഗ്ലാവിനു പുറത്തും വേലക്കാരുടെ മുമ്പിലും അവൻ മറ്റുള്ളവരെപ്പോലെ തോന്നിയപോലെ ചീത്തപറഞ്ഞു രസിക്കുമായിരുന്നു. എന്നാൽ മമ്മിയുടെയും ഡാഡിയുടെയും മുമ്പിൽ അവന്റെ നാവിൻതുമ്പിൽ അത്തരം വാക്കുകൾ എത്തിനോക്കുക പോലുമില്ലായിരുന്നു. ഇത്രയേറെ കരുതലോടെ വളർത്തിക്കൊണ്ടുവന്ന ഓഫീസറുടെ മകന് ഇങ്ങനെയൊരു ഇൻഫെക്ഷനോ! കുട്ടിക്ക് ഈ രോഗം പിടിപെട്ടതു മൂലം സാധാരണ ക്ലാർക്കുമാരുടെയും ശിപായിമാരുടെയും തല കുനിഞ്ഞുപോയി.

മിസ്റ്റർ സാഡൽ ഒരിക്കലും ഈശ്വരസത്തയിൽ സന്ദേഹം പ്രകടിപ്പിച്ചിട്ടില്ല, ഈശ്വരനെ വിശ്വസിച്ചിട്ടുമില്ല. തന്റെ കുടുംബത്തിന്റെ ആരോഗ്യവും വൈശിഷ്ട്യവും കാത്തു രക്ഷിക്കുന്നതിൽ സദാ ജാഗരൂകനായിരുന്നു. അദ്ദേഹത്തിന്റെ എല്ലാ കരുതലുകളും പ്രയത്നവും വിഫലമായി. സാഡൽ വൈവശ്യത്തോടെ ഭഗവാനെ വിളിച്ചു – ഇതെല്ലാമെങ്ങനെ സംഭവിച്ചു?

മിസ്റ്റർ സാഡൽ ദില്ലിയിൽ പോകുമ്പോൾ മനോവ്യഥയും ഉത്കണ്ഠയും മൂലം മൗനിയായിരുന്നു. മടങ്ങുമ്പോൾ പരാജയബോധമുണ്ടായിരുന്നു. രാത്രി മുഴുവൻ ഉറങ്ങാതിരുന്നതു കൊണ്ടും ക്ഷീണം കൊണ്ടും അദ്ദേഹത്തിന്റെ ശരീരം തളർന്നുപോയി. കണ്ണുകൾ ചുവന്നിരുന്നു.

റോഡരുകിലെ ഒരു ഗ്രാമം തിരിച്ചറിഞ്ഞപ്പോൾ അദ്ദേഹം വാച്ചിൽ നോക്കി – ഫാക്ടറിയിലേക്ക് എത്താൻ ഇനിയും ഇരുപത് മിനിറ്റ് വേണം.

രവി ഉറങ്ങി മമ്മിയുടെ ഒരു വശത്തേക്ക് ചാരിക്കിടന്നു. മിസ്സിസ് സാഡൽ കണ്ണടച്ച് ഇരിക്കുകയായിരുന്നു. പക്ഷെ അവരുടെ ശ്വാസത്തിൽ ഉറക്കത്തിന്റെ ലാഞ്ചനയില്ലായിരുന്നു. സാഡൽ ഇംഗ്ലീഷിൽ ചോദിച്ചു ''ഡയറക്ട് കോൺടാക്റ്റില്ലാതെ ഇൻഫെക്ഷനുണ്ടാവുകയില്ലെന്ന് ഡോക്ടർ പറയുന്നു. പിന്നെ ഇതെങ്ങനെ ഉണ്ടായി ? ഒന്നുമറിഞ്ഞുകൂടാത്ത കുട്ടിക്ക്......... ആരാണവനോട് അനീതി കാണിച്ചത്.''

മിസ്സിസ് സാഡൽ കണ്ണ് തുറന്നില്ല. അടഞ്ഞ കൺ പീലികളിൽ കണ്ണുനീർത്തുള്ളികളുടെ തിളക്കം. അവർ നെടുവീർപ്പിട്ടു. ''ദൈവത്തിനു മാത്രമറിയാം.''

രണ്ടുവർഷം മുമ്പുണ്ടായ ഒരു സംഭവം മിസ്സിസ് സാഡലിന്റെ ഓർമ്മയിൽ തെളിഞ്ഞു – അവരുടെഅമ്മ വീട്ടിലെ എരുമയുടെ നെയ്യും നാടൻ ശർക്കരയും തന്റെ അനന്തരവന്റെ കയ്യിൽ കൊടുത്തയച്ചു. അയാൾ ഹരിദ്വാറിൽ തീർത്ഥയാത്രയ്ക്കു പോകുന്ന വഴിക്ക് സാധനങ്ങൾ കൊടുക്കാൻ വേണ്ടി അവരുടെ വീട്ടിൽ ചെന്നു. നാലഞ്ചുദിവസം അവിടെ താമസിച്ചു.

സാഡൽ ഫാക്ടറിയിലായിരുന്നു. മിസ്സിസ് സാഡൽ രവിയെ സ്കൂളിൽ വിട്ടിട്ട് കാറിൽ തയ്യൽക്കാരന്റെയടുത്തുപോയി. ബംഗ്ലാവിലെത്തിയപ്പോൾ ആയ വാവിട്ടു കരയാൻ തുടങ്ങി. കരയുന്നതിനിടയ്ക്ക് ആ സ്ത്രീ പറഞ്ഞു – അവർ ആശുപത്രിയിൽ പോയി. അവരുടെ പതിനൊന്നു വയസ്സുകാരിയായ മകളോട് ഗസ്റ്റ് റൂമിലെ തറ ഫിനോയ്ൽ ഉപയോഗിച്ചു തുടയ്ക്കാൻ പറഞ്ഞിട്ടാണ് പോയത്. തിരികെ വന്നപ്പോൾ മകൾ തേങ്ങിക്കരയുന്നതു കണ്ടു........ പെണ്ണിന്റെ സ്ഥിതി മോശമായിരുന്നു........ കൂട്ടത്തിലുള്ളവർ അവളെ ഒറ്റപ്പെടുത്തും......... അവൾക്കെന്തു പറ്റുമോ.......?

ലജ്ജയും ദുഃഖവും മൂലം മിസ്സിസ് സാഡലിന് താൻ മണ്ണിൽ ആഴ്ന്നു പോകുന്ന പോലെ തോന്നി. എന്തു ചെയ്യും ? അവർ അങ്ങേയറ്റം സഹാനുഭൂതിയോടെ ആയയെ സമാധാനിപ്പിച്ചു. കോപത്തോടെ പറഞ്ഞു ''ഇത്തരക്കാരെ വെടിവച്ച് കൊല്ലണം. ഞാനിപ്പോൾത്തന്നെ അവനെ ചെരിപ്പുകൊണ്ടടിച്ച് ഓടിക്കും........ നിനക്ക് ചീത്തപ്പേരും കുട്ടിക്ക് കളങ്കവുമുണ്ടാകാതെ സൂക്ഷിക്കണം. അതുകൊണ്ട് ഒച്ച വയ്ക്കരുത്.'' പെൺകുട്ടിയുടെ ചികിത്സയ്ക്കു വേണ്ടി അവർ ആയയുടെ കയ്യിൽ അമ്പത് രൂപ വച്ചു കൊടുത്തു.

വെറുപ്പും കോപവും മൂലം മിസ്സിസ് സാഡലിന്റെ തല പൊട്ടിപ്പോകുന്നതുപോലെ തോന്നി. ഭർത്താവ് ഫാക്ടറിയിൽ നിന്നും വരാറായി. അദ്ദേഹത്തിനോട് തന്റെ ഈ ബന്ധുവിനെക്കുറിച്ചെന്തു പറയും? കാൽപെരുമാറ്റം കേട്ട് അവർ തലയുയർത്തി നോക്കി. അതിഥി തന്റെ

സാമാനങ്ങളുമായി കുതിരവണ്ടിയിൽ കയറുകയാണ്. അവർ ദൈവത്തിനു നന്ദി പറഞ്ഞു. നീ തന്നെ തുണ! ലഞ്ച് സമയത്ത് ഭർത്താവിനോട് വിരുന്നകാരൻ പോയെന്നു മാത്രം പറഞ്ഞു.

വണ്ടിയിലിരുന്ന മിസ്സിസ് സാഡലിനു യാത്രാക്ഷീണവും ഉറക്കക്ഷീണവും കാരണം തല പൊട്ടുന്നതുപോലെ തോന്നി. രണ്ടുവർഷം മുമ്പ് ആയ പൊട്ടിപ്പൊട്ടിക്കരയുന്ന രംഗം ഓർമ്മ വന്നു. അന്ന് ഗുഹ്യരോഗങ്ങളെക്കുറിച്ചും അവയുടെ ചികിത്സയെക്കുറിച്ചും ഓരോരുത്തർ പറഞ്ഞ മടയത്തരങ്ങളും ഓർമ്മ വന്നു. രോഗം രണ്ടുകൊല്ലമായി അവരുടെ ബംഗ്ലാവിൽ നിലിനിൽക്കുന്നു. രണ്ടുവർഷക്കാലം മിസ്സിസ് സാഡൽ എന്തുകൊണ്ട് മൗനം പാലിച്ചു? ഭർത്താവിനോട് ആ മൗനത്തിനെന്തു മറുപടി പറയും ? ഭഗവാൻ അവരുടെ പാപത്തിന്റെ ശിക്ഷ ഏക മകനു നൽകി.

അടുത്തിരിക്കുന്ന ഭർത്താവ് സ്വഗതമായി അമർഷം പ്രകടിപ്പിക്കുന്നത് അവർ കേട്ടു "കുറ്റവാളിയായ ആ പാപി ആരെന്നു കണ്ടുപിടിച്ച് ശിക്ഷിക്കാതെ വിടുകയില്ല."

മിസ്സിസ് സാഡലിന്റെ വേവലാതി പൂണ്ട മനസ്സിൽ മറ്റൊരാശങ്കയുടെ മലയിടിഞ്ഞു വീണു. അവരുടെ വരണ്ട തൊണ്ട കുറേക്കൂടി വരണ്ടു.

* * * *

ഫാക്ടറിയിലെ തൊഴിലാളികളുടെയും ഓഫീസർമാരുടെ ജോലിക്കാരുടെയും ക്വാർട്ടേഴ്സിലും, എസ്റ്റേറ്റിലും സംഭ്രമജനകമായ വാർത്ത പരന്നു – എസ്റ്റേറ്റിലെല്ലാവരെയും വൈദ്യ പരിശോധനയ്ക്കു വിധേയരാക്കും.

പലതരത്തിലുള്ള വാർത്തകൾ പരന്നു. ചിലർ പറഞ്ഞു – എസ്റ്റേറ്റിലെ എല്ലാ പുരുഷന്മാരെയും സ്ത്രീകളെയും കുട്ടികളെയും വസ്ത്രം അഴിച്ച് പരിശോധിക്കണമെന്ന് ഹെഡ്ക്വാർട്ടേഴ്സിൽ നിന്ന് ഓർഡർ വന്നിരിക്കുന്നു. മറ്റു ചിലർ പറഞ്ഞു – സൂപ്രണ്ട് സാറിന്റെ മകന് എസ്റ്റേറ്റിൽ നിന്ന് രോഗം പിടിപെട്ടു. രോഗം പിടിപെട്ട തൊഴിലാളികളെ പിരിച്ചുവിടുമെന്ന് ഓഫീസർ അറിയിച്ചിട്ടുണ്ട്.

തൊഴിലാളികൾക്കിടയിൽ എതിർപ്പിന്റെ കൊടുങ്കാറ്റ് വീശി – ഈ അപമാനം സഹിക്കുകയില്ല...... ആദ്യം ഓഫീസർമാരെയും അവരുടെ ഭാര്യമാരെയും തൊഴിലാളികളുടെ മുമ്പിൽ വച്ച് പരിശോധിപ്പിക്കണം. അതിനുശേഷം തൊഴിലാളികളുടെ പരിശോധനയാകാം.

അവർ ഓഫീസർമാരെയും കുടുംബത്തേയും ഒന്നാകെ ചീത്ത പറഞ്ഞു. ആശുപത്രിയിൽ കൊണ്ടുവരുന്ന മരുന്നെല്ലാം കൈവശപ്പെടുത്തുന്നു.... തൊഴിലാളികളുടെ കാറ്റേൽക്കാത്ത ദൂരത്തിൽ ബംഗ്ളാവുകളിൽ താമസിക്കുന്നു. തൊഴിലാളികൾ അവരുടെ ബംഗ്ളാവുകളുടെ ഏഴയലത്തുപോലും എത്തിനോക്കുന്നില്ല. ഏമാന്മാർ അവരുടെ

രോഗവും മാലിന്യങ്ങളും തൊഴിലാളികൾ താമസിക്കുന്നിടത്ത് നിക്ഷേപിച്ച് അവരെ രോഗികളാക്കുന്നു. പണത്തിന്റെയും പദവിയുടെയും ബലത്തിൽ ലോകത്തുള്ള സർവവൃത്തികേടുകളും ചെയ്യുന്നു..... തൊഴിലാളികൾ അവർക്കെന്തു രോഗം കൊടുക്കും?

ഫാക്ടറിത്തൊഴിലാളിയൂണിയൻ പ്രതിഷേധിച്ചു - ഫാക്ടറിയിൽ ജോലി കിട്ടിയ സമയത്ത് എല്ലാ തൊഴിലാളികളുടെയും വൈദ്യപരിശോധന നടത്തിയിരുന്നു. ഞങ്ങളുടെ വീട്ടിലെ സ്ത്രീകൾ സർക്കാരുദ്യോഗസ്ഥകളല്ല. ഫാക്ടറിക്ക് ഞങ്ങളുടെ സ്ത്രീകളെ വൈദ്യപരിശോധനയ്ക്കു വിധേയരാക്കേണ്ടയാവശ്യമെന്ത്? ഞങ്ങളുടെ സ്ത്രീകളെ പരിശോധിക്കാൻ വന്നാൽ ഇവിടെ ചോരപ്പുഴ ഒഴുകും.

ഓഫീസർമാരുടെ വേലക്കാരും പിറുപിറുക്കാൻ തുടങ്ങി - ആപ്പീസർമാരുടെ ആരോഗ്യവും വൃത്തിയും സൗഖ്യവുമെല്ലാം ഞങ്ങളുടെ തലയിലാണ്. ഞങ്ങൾ അവരുടെ മലമൂത്രങ്ങൾ നീക്കം ചെയ്യുന്നു, അഴുക്ക് കഴുകിക്കളയുന്നു, സുഖക്കേടു വരുമ്പോൾ ശുശ്രൂഷിക്കുന്നു. അവരുടെ രോഗം ഞങ്ങൾക്കല്ലേ പകരുന്നത് ? ഞങ്ങളിൽ നിന്നെങ്ങനെ പകരും ?

ആയ പറഞ്ഞ കാര്യം മിസ്സിസ് സാഡലിന്റെ കാതിലെത്തി ''ഈ വലിയവരുടെ വീട്ടിൽ എന്തെല്ലാം രോഗങ്ങളുണ്ടെന്ന് ഞങ്ങളെങ്ങനെ അറിയും? വലിയ ആളുകൾക്ക് ആരെയും മാനം കെടുത്താം, എന്നിട്ട് അവരുടെ വായ് മൂടിക്കെട്ടാം. കല്യാണം കഴിയാത്ത പെൺകുട്ടികളുടെ വൈദ്യപരിശോധന എങ്ങനെ നടത്തും? ഞങ്ങൾ തനിവേലക്കാരെപ്പോലെ ഇവരുടെ പണികളൊക്കെ ചെയ്യുന്നു. എന്നു വിചാരിച്ച് നമ്മളെ അപമാനിക്കാനും നമുക്ക് ചീത്തപ്പേരുണ്ടാക്കാനും സമ്മതിക്കുകയില്ല.''

മിസ്സിസ് സാഡൽ മൗനം പൂണ്ടിരുന്നു. തന്റെ ഭർത്താവ് ഒരു കാര്യം തീരുമാനിച്ചാൽ അതിൽ ഉറച്ച് നിൽക്കുമെന്നവർക്കറിയാം. ആര് പറഞ്ഞാലും കേൾക്കുകയില്ല. ഭഗവാന്റെ ഇഷ്ടം നടക്കട്ടെ എന്നു വിചാരിച്ചു.

ഫാക്ടറിയിലെ തൊഴിലാളി യൂണിയൻ പ്രമേയം പാസ്സാക്കി -തൊഴിലാളികളുടെ കുടുംബകാര്യങ്ങളിൽ ഫാക്ടറി ഇടപെട്ടാൽ സമരമുണ്ടാകും. ഫാക്ടറിയിലെ രണ്ടായിരം തൊഴിലാളികളും നൂറ്റിയമ്പത് ക്ലാർക്കുമാരും ഒരുമിച്ച് ചെങ്കൊടിയേന്തി ഫാക്ടറിക്കുള്ളിൽ പ്രകടനം നടത്തി.

സമര വിവരമറിഞ്ഞ് മിസ്റ്റർ സാഡൽ അയഞ്ഞു. നിയമവും ഹെഡ്ക്വാർട്ടേഴ്സും അനുകൂലമാണെങ്കിൽ അദ്ദേഹം ഒരിക്കലും വഴങ്ങുകയില്ല. പക്ഷേ ഈ സമരം അദ്ദേഹത്തിന്റെ ഉത്തരവിനെതിരേയാണ്. ഫാക്ടറിയിലെ സമരത്തെക്കുറിച്ചുള്ള റിപ്പോർട്ടും അതിന്റെ വിശദവിവരങ്ങളും ഹെഡ്ക്വാർട്ടേഴ്സിനും മിനിസ്ട്രിക്കും അയച്ചുകൊടുക്കണം. പണിമുടക്ക് സൂപ്രണ്ടിന്റെ ഭരണപരമായ അയോഗ്യതയ്ക്കു തെളിവാകും. ആ പദവിയിലാണ് മിസ്റ്റർ സാഡലിന്റെ നിലനിൽപ്പ്.

സാഡൽ തെറ്റിദ്ധാരണ നീക്കാൻ വേണ്ടി തൊഴിലാളി നേതാക്കളെ വിളിച്ചു സംസാരിച്ചു "സ്നേഹിതരേ, തൊഴിലാളികളെ വൈദ്യപരിശോധനയ്ക്കു വിധേയരാക്കണമെന്ന് ഫാക്ടറിയിൽ നിന്ന് ഉത്തരവ് പുറപ്പെടുവിച്ചിട്ടില്ല. ആശുപത്രിക്ക് ഒരു ഓർഡറയച്ചിട്ടുണ്ട്. ഏതെങ്കിലും തൊഴിലാളിക്ക് ഏതെങ്കിലും തരത്തിലുള്ള വൈദ്യപരിശോധന നടത്തണമെന്നു തോന്നിയാൽ, ഉടനടി അത് നടത്തിക്കൊടുക്കണമെന്നും സൗജന്യമായും രഹസ്യമായും അയാളെ ചികിത്സിക്കണമെന്നുമാണ് ഓർഡർ. ആരെയും നിർബന്ധിക്കുന്നതല്ല."

"ഈ ഏർപ്പാട് ഞങ്ങളുടെയും നിങ്ങളുടെയും നന്മയ്ക്കു വേണ്ടി, നമ്മുടെ കുഞ്ഞുങ്ങളുടെ നന്മയ്ക്കു വേണ്ടി, സമൂഹ നന്മയ്ക്കു വേണ്ടിയുള്ളതാണ്. നമ്മളൊക്കെ വയസ്സായി. നമുക്ക് നമ്മുടെ കുഞ്ഞുങ്ങളുടെ കാര്യത്തിൽ ശ്രദ്ധവേണം. നമ്മുടെ രാജ്യത്തിന്റെ ഭാവി അവരെ ആശ്രയിച്ചിരിക്കുന്നു. നമ്മുടെ സമൂഹത്തിൽ എവിടെയെങ്കിലും രോഗം ബാധിച്ചിട്ടുണ്ടെങ്കിൽ നമുക്കും നമ്മുടെ കുഞ്ഞുങ്ങൾക്കും ആപത്താകും. സാമൂഹിക വിപത്തിൽ നിന്ന് ആർക്കും രക്ഷപ്പെടാൻ കഴിയുകയില്ല. നമ്മളെല്ലാം ഒരേ കയ്യിലെ ചെറുതും വലുതുമായ വിരലുകളാണ്. എല്ലാ വിരലുകളും ചേർന്നാണ് മുഷ്ടിയായിത്തീരുന്നത്."

മിസ്റ്റർ സാഡലിന്റെ വിശദീകരണം കേട്ട് തൊഴിലാളികളുടെ തെറ്റിദ്ധാരണ മാറി. വൈദ്യപരിശോധനയെന്ന അപമാന ഭീതി അകന്നു. സമരത്തിന്റെ കൊടുങ്കാറ്റടങ്ങി. സന്തുഷ്ടരായ തൊഴിലാളികൾ സൂപ്രണ്ടിനെ പ്രശംസിച്ചു.

സന്ധ്യാ സമയത്ത് പുകയില വാങ്ങാൻ ആയ കടയിൽ ചെന്നു. കടയിലും സൂപ്രണ്ടിനെക്കുറിച്ചുള്ള പ്രശംസ കേട്ടു – ഇത്രയും വലിയ ആപ്പീസറായിട്ടും പറഞ്ഞതു കേട്ടില്ലേ. നമ്മളെല്ലാം സഹോദരന്മാരാണെന്ന്, ഒരേ കയ്യിലെ ചെറുതും വലുതുമായ വിരലുകളാണെന്ന്. എല്ലാ വിരലും ചേർന്നാണ് മുഷ്ടിയായിത്തീരുന്നതെന്ന്........

പുകയില വായിലിട്ടു കൊണ്ടു ആയ പറഞ്ഞു "അതേ, വിരൽ കൈവെള്ളയിലേക്കു കുനിഞ്ഞില്ലെങ്കിൽ മുഷ്ടി ചുരുട്ടാൻ പറ്റുകയില്ല. ഒരു കാര്യം മനസ്സിലാക്കണം, ഒരു വിരൽ വെല്ലുവിളിക്കാനുള്ളതും മറ്റു വിരലുകൾ കൈ നീട്ടാനുള്ളതുമാണ്."

സൂപ്രണ്ട് സാറിന്റെ ആയയായതിനാൽ മറ്റുള്ളവരെക്കാൾ കൂടുതൽ അറിവുള്ളവളാണെന്ന ഭാവത്തിൽ അവൾ കണ്ണടച്ചു തുറന്നു. അവൾ ഓഫീസറെക്കുറിച്ചുള്ള പ്രശംസയ്ക്കുമേൽ മുറുക്കിത്തുപ്പി, എന്നിട്ട് ഗർവ്വോടെ പിടലി വെട്ടിച്ചു നടന്നു പോയി.

# ആത്മജ്ഞാനം

ജനകമഹാരാജാവ് വിദേഹനായിരുന്നു. അദ്ദേഹത്തിന്റെ സ്വാധീനത്താൽ മൈഥില രാജ്യത്തെയും ജനകപുരിയിലെയും സാധാരണ ജനങ്ങളിൽ പോലും അനാസക്തിയും അധ്യാത്മഭാവവും വർദ്ധിച്ചു വന്നു. ജനകപുരിയിലെ പ്രമുഖനായ സേഠ് ക്ഷേമകൻ ലോകത്തോട് അനാസക്തി പുലർത്തിക്കൊണ്ട് ലോകകാര്യങ്ങൾ നടത്തിപ്പോന്നു. ക്ഷേമകന്റെ വ്യാപാരി സംഘം കപിശമുതൽ കാമാക്ഷ വരെയും ത്രിഗർത്തം മുതൽ ലങ്ക വരെയും സഞ്ചരിച്ചിരുന്നു. ക്ഷേമകൻ വ്യവസായത്തിലൂടെ വിപുലമായ ധനം സമ്പാദിച്ചിട്ട്, ധനം യജ്ഞത്തിൽ ദാനം ചെയ്തിട്ട് അളവറ്റ പുണ്യമാർജ്ജിച്ചിരുന്നു. ക്ഷേമകന് അർത്ഥം മോക്ഷമാർഗ്ഗം മാത്രമായിരുന്നു.

ഒരു ദിവസം രാവിലെ ക്ഷേമകന്റെ ദാസന്മാർ അദ്ദേഹത്തെ അണിയിച്ചൊരുക്കുകയായിരുന്നു. കണ്ണാടിയിൽ തന്റെ രൂപം കണ്ടപ്പോൾ, തലയിൽ നരച്ചമുടിയുടെ എണ്ണം വളരെ കൂടുതലായെന്ന് അദ്ദേഹത്തിന് മനസ്സിലായി. ഗാർഹസ്ഥ്യവും ധനസമ്പാദന ചിന്തയും അവസാനിപ്പിക്കാറായെന്ന് അദ്ദേഹം വിചാരിച്ചു.

ക്ഷേമകന് ഒരു മകൻ മാത്രമേ ഉണ്ടായിരുന്നുള്ളു. സേഠ് തന്റെ മകനായ ഭദ്രകനെ ഉപനയനം കഴിഞ്ഞ് ജ്ഞാനസമ്പാദനത്തിനായി മഹർഷി മഹിധരന്റെ ആശ്രമത്തിലയച്ചു. സേഠ് മകനെ ജനകപുരിയിലേക്ക് തിരികെ വിളിപ്പിച്ചു. തന്റെ കുലത്തൊഴിലായ വ്യവസായത്തിലൂടെ ധനം സമ്പാദിക്കാനാവശ്യമായ ശിക്ഷണം നൽകി. ഉന്നതകുലജാതയും ലാവണ്യവതിയുമായ ഒരു കന്യകയെ വിവാഹം ചെയ്തു കൊടുത്തു.

ഭദ്രകന്റെ മനസ്സ് ഗാർഹസ്ഥ്യത്തിലും ധനസമ്പാദനത്തിലും ആകൃഷ്ടമായില്ല. ഏകാന്തതയിലിരുന്ന് ആത്മ ചിന്തനവും മനനവും നടത്തുന്നതിലായിരുന്നു അയാൾക്ക് താല്പര്യം.

സേഠിന്റെ മണിമാളികയിലെ സുന്ദരിമാരായ ദാസിമാർ ഉന്നതകുടുംബങ്ങളിലെ രീതിയനുസരിച്ച് സേഠിന്റെ യുവാവായ മകന്റെ ശരീരത്തിൽ ചന്ദനം പൂശാനാഗ്രഹിച്ചു. ഭദ്രകൻ അതു നിരസിച്ചു. ദാസിമാർ തന്റെ ദേഹത്ത് വഴിയിലെ ചെളി പുരട്ടാൻ തുനിയുകയാണെന്ന ഭാവമാണയാൾക്ക്. അവർ അയാൾക്കു കഴിക്കാൻ ഏറ്റവും ഉത്തമമായ വിഭവങ്ങൾ കൊണ്ടു വയ്ക്കും പക്ഷേ, ഭദ്രകൻ അതൊന്നും തൊടുക പോലുമില്ല.

ഭദ്രകന്റെ യൗവനയുക്തയും ലാവണ്യവതിയുമായ ഭാര്യ രാത്രിയിൽ ഗന്ധമാല്യവുമായി വരുമ്പോൾ ഭദ്രകൻ കിടപ്പറയിൽ നിന്നിറങ്ങി മഞ്ഞു പെയ്യുന്ന പുൽപ്പരപ്പിൽ പോയിരിക്കും.

സേഠ് ക്ഷേമകൻ മകനെ ഉപദേശിക്കും ''യൗവനത്തിലും ഗാർഹസ്ഥ്യത്തിലും വിരക്തിയുണ്ടാകുന്നത് ധർമ്മത്തിനും നീതിക്കും വിരുദ്ധമാണ്.''

ഭദ്രകൻ പിതാവിനോട് പറയും ''അച്ഛാ, മോക്ഷമാണ് ചിന്തനീയം. ദേഹത്തിനല്ല, ആത്മാവിനാണ് മോക്ഷം ലഭിക്കേണ്ടത്. അതുകൊണ്ട് ആത്മാവിനെക്കുറിച്ചാണ് ചിന്തിക്കേണ്ടത്. ശാരീരികാനുഭൂതിയിൽ ആസക്തി ആത്മാവിനെ അവഗണിക്കലാണ്. ശരീരസുഖത്തോടുള്ള ആകർഷണം ദീപശിഖ പോലെയാണ്. ജീവാത്മാവാകുന്ന ശലഭം അതിലാകർഷിക്കപ്പെട്ട് സ്വന്തം അസ്തിത്വം നഷ്ടപ്പെടുത്തുന്നു. വീണ്ടും ദീപശിഖയിലെരിയുന്നതിനുവേണ്ടി ശലഭത്തിന്റെ ശരീരം സ്വീകരിക്കുന്നു. ആത്മാവിന്റെ ഈ പോക്കുവരവുകൊണ്ടെന്തു പ്രയോജനം?''

ഭദ്രകന്റെ വിരക്തി ക്ഷേമകനെ ചിന്താമഗ്നനാക്കി. സേഠ് ചിന്തിച്ചു – ഗാർഹസ്ഥ്യത്തിൽ സന്യാസഭാവം ആശ്രമധർമ്മത്തിനെതിരാണ്. അവസരത്തിനു വിരുദ്ധമായ ധർമ്മം, ധർമ്മത്തെ ക്ഷയിപ്പിക്കുന്നു. പാത്രത്തിനു കീഴിലെ അഗ്നി ആഹാരം പാകം ചെയ്യുന്നു. എന്നാൽ പാത്രത്തിനകത്തെ അഗ്നി ആഹാരം കരിച്ചു കളയും. മകന് ഈ മനോഭാവമാണെങ്കിൽ കുലധർമ്മം പാലിക്കുന്നതെങ്ങനെ? കർമ്മകാണ്ഡവും യാഗാനുഷ്ഠാനവുമില്ലാതിരുന്നാൽ പിതൃക്കളും ദേവന്മാരും അസംതൃപ്തരാകും. കാമത്തിന്റെയും അർത്ഥത്തിന്റെയും ധർമ്മം ഇല്ലാതിരുന്നാൽ മോക്ഷവും അപ്രാപ്യമാകും. ഇതുമൂലം ജനങ്ങൾക്ക് ഹാനി സംഭവിക്കും, ഇഹലോകത്തിൽ അമംഗളമുണ്ടാകും, പരലോകവും ക്ഷയിക്കും.

സേഠ് ക്ഷേമകൻ മകന്റെ മതിഭ്രമം അകറ്റുന്നതിനു വേണ്ടി രാജഗുരുവായ മഹർഷി സദാനന്ദന്റെ ആശ്രമത്തിൽ കൂട്ടിക്കൊണ്ടുപോയി.

മഹർഷി സദാനന്ദൻ ഭദ്രകനെ ഉപദേശിച്ചു. ''ഹേ സൗമ്യ, ധർമ്മമാണ് മോക്ഷ മാർഗ്ഗം. സത്യമാണ് ധർമ്മം, സ്ഥിതിയാണ് സത്യം. ദേഹവുമുണ്ട്, ആത്മാവുമുണ്ട്. ദേഹത്തിന്റെ ധർമ്മത്താൽ ആത്മാവിന്റെ ധർമ്മം പൂർത്തിയാകുന്നു. ഈ ധർമ്മത്തിന്റെ അനുഷ്ഠാനമാണ് യജ്ഞം. യജ്ഞത്തിന്റെ ധർമ്മമാണ് കർമ്മകാണ്ഡം. യജ്ഞത്തിന്റെ പൂർത്തിയാണ് മോക്ഷം.''

നിരന്തരമായ മനന ചിന്തനങ്ങൾ മൂലം ഭദ്രകന്റെ യുക്തി കുശാഗ്രമായി. ഭദ്രകൻ വിനയപൂർവ്വം മഹർഷിയോട് സംശയമുണർത്തിച്ചു ''മഹാമുനേ, കർമ്മമാണോ മോക്ഷമാണോ പരമലക്ഷ്യം?''

മഹർഷി ആലോചിച്ചു മറുപടി പറഞ്ഞു. ''സൗമ്യ, മോക്ഷമാണ് പരമലക്ഷ്യം.''

ഭദ്രകൻ ചോദിച്ചു ''ശരീരത്തിനാണോ ആത്മാവിനാണോ മോക്ഷം കിട്ടുന്നത്?''

മഹർഷി മറുപടി പറഞ്ഞു ''വത്സാ, ആത്മാവിനാണ് മോക്ഷം കിട്ടുന്നത്.''

ഭദ്രകൻ വീണ്ടും ചോദിച്ചു ''നശ്വരമായ ഭൗതിക ശരീരമാണോ അനശ്വരമായ ആത്മാവാണോ മുഖ്യം?''

മഹർഷി സമ്മതിച്ചു ''അനശ്വരമായ ആത്മാവാണ് മുഖ്യം. എന്നാൽ അനശ്വരമായ ആത്മാവിന്റെ കർമ്മനിവൃത്തിയാണ് മോക്ഷം. കർമ്മം പൂർത്തിയാകാതെ അതിൽ നിന്ന് നിവൃത്തിയുണ്ടാകുകയില്ല. അതിനാൽ കർമ്മം പൂർത്തിയാക്കി അതിൽ നിന്നു നിവൃത്തി നേടിയാലേ മോക്ഷം ലഭിക്കൂ.''

ഭദ്രകൻ മഹർഷിയുടെ മുമ്പിൽ വന്നുചേർന്ന ജിജ്ഞാസുക്കളായ ജനങ്ങളെ സംബോധന ചെയ്തു ''മോക്ഷം ഇച്ഛിക്കുന്നവർ സത്യം തിരിച്ചറിയണം. നശ്വരമായതിനെക്കുറിച്ചു ചിന്തിച്ച് അനശ്വരമായതിനെ താലോലിക്കുന്നത് കേവലം ഭ്രമമാണ്. നിവൃത്തിനേടണമെന്ന ഉദ്ദേശ്യത്തോടെ കർമ്മം സ്വീകരിക്കുന്നത് ദൂരെയെറിയാൻ വേണ്ടി മാത്രം ഭാരമുയർത്തുന്നതിനു തുല്യമാണ്. ഇത് നിഷ്ഫലമാർഗ്ഗമാണ്.''

രാജഗുരു സദാനന്ദന്റെ മുഖത്ത് പരിഹാസദ്യോതകമായ പുഞ്ചിരി കളിയാടി. അദ്ദേഹം ഭദ്രകനോട് മറുപടി പറഞ്ഞില്ല.

മഹർഷി ദയാനന്ദന്റെ ആശ്രമത്തിലെ അനേകം ഋഷിമാരും ബ്രഹ്മചാരികളും ഭദ്രകനുമായി ശാസ്ത്രാർത്ഥം നടത്തുന്നതിന് മുന്നോട്ടു വന്നു. ഭദ്രകൻ കയ്യുയർത്തി അവരോടെല്ലാം ഒരേ ചോദ്യം ചോദിച്ചു ''ജ്ഞാനികളേ, ശരീരമാണോ ആത്മാവാണോ മുഖ്യം? ''

മിക്ക ഋഷിമാരും ബ്രഹ്മചാരികളും ഉചിതമായ മറുപടി ആലോചിച്ച് മൗനം പൂണ്ടു. ചില ധൃതിക്കാരായ ശിഷ്യന്മാർ പെട്ടെന്ന് പറഞ്ഞു ''ആത്മാവ്.''

ഭദ്രകൻ അവരോട് പറഞ്ഞു ''ജ്ഞാനികളേ, യഥാർത്ഥത്തിൽ ആത്മാവാണ് മുഖ്യം. അനശ്വരവും നിർമ്മലവുമായ ആത്മാവിനെ കർമ്മകാണ്ഡത്തിന്റെ ചെളിയിൽ പൂഴ്ത്തുന്നതുകൊണ്ട് എന്തുനേട്ടം? ആത്മാവിന്റെ അനശ്വരവും, നിർമ്മലവും, നിർലേപവുമായ ഗുണങ്ങളെ തിരിച്ചറിയുക. അതാണ് വിദേഹമാർഗ്ഗം. കർമ്മകാണ്ഡത്തിന്റെ ചെളിയിൽ ആത്മാവിനെ മുഴുകിക്കുന്നത് മോഹത്തിന്റെ മാർഗ്ഗമാണ്.

അനശ്വരവും അനാസക്തവുമായ ആത്മാവിനെ പ്രതിഷ്ഠിക്കുന്നതിലൂടെ വിദേഹന്റെ സത്യമാർഗ്ഗം സ്ഥാപിക്കുമെന്ന് ഭദ്രകൻ പ്രതിജ്ഞയെടുത്തു. ഇതിനുവേണ്ടി അയാൾ ജ്ഞാനത്തിന്റെ ദിഗ്വിജയം നടത്താൻ വ്രതം സ്വീകരിച്ചു. അയാൾ ഗാർഹസ്ഥ്യം ഉപേക്ഷിച്ചു.

സേഠ് ക്ഷേമകൻ തന്റെ മനസ്സിനെ സമാധാനിപ്പിച്ചു. ലോകത്തിന്റെ വിധാതാക്കളായ ദേവന്മാർ ഇച്ഛിക്കുന്നതേ നടക്കൂ. ദേവന്മാർക്ക് എന്റെ പൂജയിലൂടെ എന്റെ വംശധർമ്മം രക്ഷിക്കണമെന്നു തോന്നിയാൽ അവർ തന്നെ എന്റെ പുത്രന്റെ ഭ്രമം ഇല്ലാതാക്കും.

ആ യുഗത്തിൽ ഏറ്റവും പ്രസിദ്ധനായ മഹർഷി യാജ്ഞവല്ക്യന്റെ വ്യവസ്ഥകൾ ആധികാരികമായി കരുതപ്പെട്ടിരുന്നു. മഹർഷി യാജ്ഞ വല്ക്യന്റെ ആശ്രമം നൈമിഷാരണ്യത്തിലായിരുന്നു. ഭദ്രകൻ മഹർഷി യാജ്ഞവല്ക്യനിൽ നിന്നും വ്യവസ്ഥ നേടാമെന്ന ആഗ്രഹത്തോടെ നൈമിഷാരണ്യത്തിലെത്തി.

മഹർഷി ഭദ്രകന്റെ അദ്ധ്യയനം, തപസ്സ്, അനുഭവം എന്നിവ അനു മാനിക്കുന്നതിനു വേണ്ടി അയാളെ ആപാദമസ്തകം നിരീക്ഷിച്ചു. അയാ ളുടെ പ്രായം കണക്കിലെടുത്ത് ആജ്ഞാപിച്ചു. ''യുവാവെ, ഋഷി ശ്വേത കേതുവിന്റെയടുത്ത് ചെന്ന് ജ്ഞാനലാഭം നേടു.''

നൈമിഷാരണ്യത്തിലെ ആശ്രമത്തിൽ ഋഷി ശ്വേതകേതു ആത്മ ജ്ഞാന മാർത്താണ്ഡനായ മഹർഷി യാജ്ഞവല്ക്യന്റെ പ്രമുഖ ശിഷ്യനും ആത്മജ്ഞാനത്തിന്റെ പ്രമുഖ വക്താവുമായിരുന്നു. അദ്ദേ ഹമായിരുന്നു, ആശ്രമത്തിലെ ഉപകുലപതി. അദ്ധ്യയനവും, മനനവും മൂലം അദ്ദേഹത്തിന്റെ മുടിയും മീശയും പോലും കറുപ്പു നിറമില്ലാത്ത തായിത്തീർന്നു. ഭദ്രകൻ മഹർഷി ശ്വേതകേതുവിനോട് ആത്മജ്ഞാനം നല്കണമെന്നപേക്ഷിച്ചു.

ഋഷി ശ്വേതകേതു ഭദ്രകനോട് മഹർഷി സദാനന്ദന്റെ ആശ്രമത്തിൽ നിന്ന് നേടിയ ജ്ഞാനത്തെക്കുറിച്ചും അയാളുടെ ചിന്താവിഷയത്തെ ക്കുറിച്ചും ചുരുക്കം ചില ചോദ്യങ്ങൾ ചോദിച്ചു. എന്നിട്ട് തന്റെ ശിഷ്യ നായ ഉദ്ധവമുനിയിൽ നിന്നും ജ്ഞാനമാർജ്ജിക്കാൻ നിർദ്ദേശിച്ചു.

ഉദ്ധവമുനി ഭദ്രകന് ജ്ഞാനദാനം ചെയ്യാമെന്ന് സമ്മതിച്ചു. ഭദ്രകൻ ആറുമാസക്കാലം മുനിയുടെ അൻപത് പശുക്കളെ പരിചരിച്ചുകൊണ്ട് നിരന്തരം ആത്മജ്ഞാനത്തെക്കുറിച്ച് മനനം ചെയ്തുകൊണ്ടിരുന്നു.

ഉദ്ധവമുനി ഭദ്രകന്റെ ജ്ഞാനതൃഷ്ണ പരീക്ഷിച്ചു. ഭദ്രകന്റെ പരിച രണം കൊണ്ട് സംതൃപ്തനായ മുനി അനേക ദിവസം അയാൾക്ക് ആത്മാവിന്റെ അണു വിഭു ഗുണങ്ങൾ വ്യാഖ്യാനിച്ചു കൊടുത്തു. കർമ്മ കാണ്ഡത്തിലൂടെ ബ്രഹ്മത്തിൽ സന്നിവേശിപ്പിച്ച് മോക്ഷം നേടാൻ ഉപ ദേശിച്ചു.

ഭദ്രകൻ ഉദ്ധവമുനിയുടെ ഉപദേശം മുഴുവൻ കേട്ടശേഷം ചോദിച്ചു ''ആത്മാവാണോ, ശരീരമാണോ പ്രധാനം?''

ഉദ്ധവമുനി മറുപടി പറഞ്ഞു ''ഒന്ന് പ്രധാനവും മറ്റൊന്ന് അപ്രധാ നവുമെന്ന് പറയാൻ വയ്യ. ആത്മാവിന്റെയും ശരീരത്തിന്റെയും സായൂ ജ്യമാണ് സമാധാനത്തിന്റെയും മുക്തിയുടെയും മാർഗ്ഗം.''

ഭദ്രകന് സമാധാനം കിട്ടിയില്ല. അയാൾ വീണ്ടും ഋഷി ശ്വേതകേതു വിനെ അഭയം പ്രാപിച്ചു. ഋഷി വീണ്ടും അതേ ജ്ഞാനം പ്രവചിച്ചു. ഉദ്ധവമുനി പറഞ്ഞത് സത്യമാണെന്നു പറഞ്ഞു.

ഭദ്രകൻ ശ്വേതകേതുവിനോടഭ്യർത്ഥിച്ചു. ''അങ്ങ് ഉപദേശിച്ചു തരണം. ആത്മാവാണോ ശരീരമാണോ മുഖ്യം? ഏതിനാണ് മോക്ഷം കിട്ടുന്നത്?''

ഋഷി ശ്വേതകേതു മറുപടി പറഞ്ഞു. ''ഒന്ന് പ്രധാനവും മറ്റേത് അപ്രധാനവുമല്ല. ആത്മാവിന്റെയും ശരീരത്തിന്റെയും സായൂജ്യമാണ് ജീവൻ. കർമ്മകാണ്ഡം ജീവന്റെ ധർമ്മമാണ്. ധർമ്മ നിർവഹണത്തിലൂടെ മോക്ഷം നേടാം.''

ഭദ്രകൻ ശഠിച്ചു ''ശരീരത്തിനു മുമ്പും ആത്മാവിന് അസ്തിത്വമുണ്ട്. ശരീരമില്ലാതായാലും ആത്മാവ് അക്ഷയമായി നിൽക്കും. ശരീരമല്ല, ആത്മാവാണ് മോക്ഷം പ്രാപിക്കുന്നത്. ആത്മാവാണ് മുഖ്യമെന്ന് അങ്ങു സമ്മതിക്കണം.''

ശ്വേതകേതു വീണ്ടും വ്യാഖ്യാനിച്ചു ''ശരീരമില്ലാതെ ആത്മാവിന് മോക്ഷം ഇച്ഛിക്കാനോ സാധന ചെയ്യാനോ കഴിയുകയില്ല. ശരീരത്തിൽ നിന്നാണ് ആത്മാവ് ലഭ്യമാകുന്നത്. അതിനാൽ സായൂജ്യമാണ് സത്യം. മുഖ്യമേതെന്ന പ്രശ്നം കുതർക്കമാണ്.''

ഭദ്രകന് സമാധാനമായില്ല. അയാൾ മഹർഷി യാജ്ഞവല്ക്യന്റെ കുടിലിനു മുന്നിൽ ചെന്നിരുന്നു. മഹർഷിയുടെ കൃപാദൃഷ്ടി പതിഞ്ഞപ്പോൾ അയാൾ തന്റെ ചിന്താക്കുഴപ്പം വ്യക്തമാക്കി ''മഹർഷേ, ഋഷി ശ്വേതകേതുവും ഉദ്ധവമുനിയും എന്റെ ജ്ഞാനതൃഷ്ണ ശമിപ്പിച്ചില്ല. അങ്ങ് എന്നെ ഉദ്ധരിക്കണം.''

മഹർഷി ഭദ്രകന്റെ കണ്ണുകളിൽ നോക്കിക്കൊണ്ട് പറഞ്ഞു ''ശരീരമാണ് മുഖ്യം.''

ഭദ്രകൻ മൂഢനെപ്പോലെ അമ്പരന്നു നിന്നു. അല്പ നേരം മഹർഷിയെ നോക്കിയശേഷം പറഞ്ഞു ''ശരീരം നശ്വരമാണല്ലോ!''

മഹർഷി മറുപടി പറഞ്ഞു ''ശരീരം നശ്വരമാണ്. എങ്കിലും അതാണ് മുഖ്യം.''

ഭദ്രകൻ അപേക്ഷിച്ചു ''ഗുരോ, ഇങ്ങനെ ഒരു ജ്ഞാനിയും ഇന്നോളം ഉപദേശിച്ചിട്ടില്ല. മഹർഷി ഈ പുതിയ ജ്ഞാനം വ്യാഖ്യാനിച്ചു തന്നാൽ കൊള്ളാം.''

മഹർഷി ചോദിച്ചു ''ഹേ സൗമ്യ, ഈ ജ്ഞാനം മനസ്സിലാക്കുന്നതിന് പ്രത്യക്ഷാനുഭവമാണോ ശബ്ദപ്രമാണമാണോ നീ ആഗ്രഹിക്കുന്നത്?''

ഭദ്രകൻ ആലോചിച്ച് മറുപടി പറഞ്ഞു ''മഹർഷേ, പ്രത്യക്ഷാനുഭവത്തിലൂടെ ജ്ഞാനം പ്രദാനം ചെയ്തനുഗ്രഹിക്കണം.''

മഹർഷി കാരുണ്യപൂർവ്വം പുഞ്ചിരിച്ചുകൊണ്ട് മറുപടി പറഞ്ഞു ''ഹേ സൗമ്യ, പറ്റിയ അവസരം കാത്തിരിക്കൂ.''

ഒരു ദിവസം രാവിലെ അഗ്നിഹോത്രം കഴിഞ്ഞ് മഹർഷി ഭദ്രകനോടാജ്ഞാപിച്ചു ''വത്സാ, എനിക്ക് കറുത്ത ഈന്തപ്പഴം തിന്നാൻ കൊതി തോന്നുന്നു. ഗുരുവിനുവേണ്ടി എവിടെ നിന്നെങ്കിലും കറുത്ത ഈന്തപ്പഴം കൊണ്ടുവരൂ.''

കറുത്ത ഈന്തപ്പന സിദ്ധഹിരണ്യന്റെ ആശ്രമത്തിൽ മാത്രമേയുള്ളെന്ന് എല്ലാവർക്കുമറിയാം. മഹർഷിയുടെ ആജ്ഞ കേട്ട് ആശ്രമവാസികൾ ഭയന്നു വിറച്ചു. സിദ്ധ ഹിരണ്യൻ മായാവിയും താന്ത്രികനുമായിരുന്നു. അയാൾ തന്റെ സാധനയ്ക്കുവേണ്ടി നരബലി കൊടുക്കുമായിരുന്നു. അയാൾ മനുഷ്യരെ മൃഗരൂപത്തിലാക്കി അവരുടെ മാംസം ഭക്ഷിക്കുമായിരുന്നു. ഭദ്രകൻ സ്വന്തം പ്രാണനെക്കുറിച്ചുപോലും ആശാങ്കാകുലനായില്ല. അയാൾ മഹർഷിയുടെ ആജ്ഞയനുസരിച്ച് സിദ്ധഹിരണ്യന്റെ ആശ്രമത്തിലേക്ക് തിരിച്ചു. അയാൾ ജ്ഞാനത്തിനു വേണ്ടി തപസ്സ് ചെയ്യുകയായിരുന്നു. ഗുരുവിന്റെ ആജ്ഞ പാലിക്കുകയാണ് ഏറ്റവും വലിയ തപസ്സ്.

ഭദ്രകൻ ഭയാശങ്ക കൂടാതെ ഹിരണ്യന്റെ ആശ്രമത്തിലെത്തി. ആകെ കായ്ച്ച് നിൽക്കുന്ന ഈന്തപ്പനയിൽ കയറി. ഒരു കുല അടർത്തി.

ആശ്രമത്തിനുള്ളിലിരുന്ന ഹിരണ്യൻ പഴം അടർത്തിയ ശബ്ദം കേട്ടു. ആയാൾ നിമിഷനേരം ചിന്തിച്ചു. എന്നിട്ട് മന്ത്രശക്തികൊണ്ടാജ്ഞാപിച്ചു "ആമയായി താഴെ വീഴട്ടെ."

ഭദ്രകൻ പെട്ടന്ന് ആമയുടെ രൂപം പൂണ്ടു തേങ്ങ അടർന്നു വീഴുന്നതുപോലെ താഴെ വീണു.

മായാവിയായ ഹിരണ്യൻ കയ്യിൽ ഒരു കയറെടുത്തു കൊണ്ട് ആമയുടെ രൂപം പൂണ്ട ഭദ്രകന്റെയടുത്തു ചെന്നു. മായാവി മന്ത്രശക്തി കൊണ്ട് ആമയെ ആടാക്കി മാറ്റി. ഭദ്രകൻ ആടായി. ഹിരണ്യൻ ആടിന്റെ കഴുത്തിൽ കയറിട്ട് തന്റെ ആശ്രമത്തിന്റെ പിന്നിലെ ബലിത്തൂണിൽ കെട്ടി. ഭദ്രകൻ ബലിത്തൂണിനു ചുറ്റും ആടിന്റെ ശബ്ദത്തിൽ കരഞ്ഞു കൊണ്ട് ഗുരുവിനെ വിളിച്ചു നടന്നു. ഈ യാതനയിൽ ആത്മജ്ഞാനത്തിന്റെ ജിജ്ഞാസ മറന്ന് അയാൾ തന്റെ കഴുത്തിൽ മായാവിയുടെ വാൾ വീഴുമെന്ന ആശങ്കയോടെ വിറച്ചുകൊണ്ടിരുന്നു.

* * * *

തപോധനനായ മഹർഷി യാജ്ഞവല്ക്യൻ ആശ്രമത്തിലിരുന്ന് തന്റെ നിസ്സഹായനായ ശിഷ്യന്റെ നിലവിളി കേട്ടു. യോഗബലത്താൽ എല്ലാമറിഞ്ഞു. കുറച്ചുനേരത്തേക്ക് ആശങ്കയ്ക്കിടമില്ലെന്നു കണ്ട് ഭദ്രകൻ ആടിന്റെ രൂപത്തിൽ തുടരട്ടെ എന്നു വിചാരിച്ചു.

ആടിന്റെ ദേഹം പൂണ്ട ഭദ്രകന്റെ മുന്നിൽ ഇല ഇട്ടുകൊടുത്തിരുന്നു. അടുത്തു തന്നെ ഒരു കുഴിയിൽ വെള്ളവും ഒഴിച്ചിരുന്നു. അല്പസമയം കഴിഞ്ഞ് ആടിന്റെ ദേഹത്തിന്റെ ഗുണവും സ്വഭാവവും അനുസരിച്ച് അയാൾ കുഴിയിലെ വെള്ളം കുടിച്ചു, ഇല കടിച്ചു തിന്നു. ഭദ്രകൻ ദേവന്മാരുടെ ഇച്ഛയ്ക്കു മുമ്പിൽ ആത്മസമർപ്പണം നടത്തി നാലുകാലും വളച്ചു കിടന്ന് അയവിറക്കി.

ഉചിതമായ സമയത്ത് തന്റെ ആശ്രമത്തിലിരുന്നു കൊണ്ട് മഹർഷി യാജ്ഞവല്ക്യൻ ആടിന്റെ രൂപത്തിലുള്ള ഭദ്രകനെ മന്ത്രശക്തി കൊണ്ട് ഉച്ചാടനം നടത്തി വീണ്ടും മനുഷ്യരൂപത്തിലാക്കിത്തീർത്തു.

ഭദ്രകന് നാലുകാലുകൾക്ക് പകരം രണ്ടു കൈകളും രണ്ടു കാലുകളും തിരികെ കിട്ടി. അയാൾ പെട്ടെന്ന് തന്റെ കഴുത്തിലെ കയറഴിച്ചു മാറ്റി. അയാൾ മായാവിയുടെ ആശ്രമത്തിൽ നിന്ന് മഹർഷിയുടെ ആശ്രമത്തിലെത്തി. അയാൾ മഹർഷിയുടെ പാദങ്ങളിൽ തലവച്ചു.

മഹർഷി യാജ്ഞവല്ക്യൻ ഭദ്രകനോട് ചോദിച്ചു. ''നീ ഇത്രയും കാലം എവിടെയായിരുന്നു? കറുത്ത ഈന്തപ്പഴം കൊണ്ടുവന്നോ?''

ഭദ്രകൻ ഗുരുവിന്റെ ആജ്ഞ പാലിക്കാൻ കഴിയാത്ത അപരാധ ചിന്തയാൽ വിറച്ചു. കൈകൂപ്പി ക്ഷമ യാചിച്ചു കൊണ്ട് അറിയിച്ചു ''ഗുരോ, ഞാൻ മായാവിയുടെ ജാലവിദ്യ മൂലം ആടിന്റെ ദേഹം പൂണ്ട് ബന്ധനസ്ഥനായി കിടക്കുകയായിരുന്നു.''

''ആടിന്റെ ദേഹമായിരുന്നെങ്കിലും എന്താണ് കുഴപ്പം?'' മഹർഷി പുരികം ചുളിച്ചു കൊണ്ട് ചോദിച്ചു ''നിന്റെ ആത്മാവ് അതേ സത്പുരുഷനായ ഭദ്രകന്റേതായിരുന്നല്ലോ. അല്ലായിരുന്നോ?''

''ആത്മാവ് അതു തന്നെയായിരുന്നു. ചരാചരങ്ങളിലെല്ലാം ഒരേ ആത്മാവ് തന്നെയാണല്ലോ.'' ഭദ്രകൻ സമ്മതിച്ചു.

''പറയൂ നിനക്ക് എന്തു തോന്നി? ശരീരമാണോ ആത്മാവാണോ മുഖ്യം.'' ലോക ജീവിതവും മോക്ഷ സാധനയും ആത്മാവു കൊണ്ടാണോ അതോ ശരീരം കൊണ്ടാണോ നിർവഹിക്കുന്നത്?''

ഭദ്രകൻ കൃതാർത്ഥനായി മഹർഷിയുടെ പാദധൂളി ശിരസ്സിലണിഞ്ഞു. എല്ലാ സംശയങ്ങളും ഉപേക്ഷിച്ചിട്ട് തന്റെ വംശധർമ്മം പാലിക്കുന്നതിനായി ജനകപുരിയിലേക്ക് മടങ്ങിപ്പോയി.

# അസൂയ ഇല്ലാത്ത ലോകം

നൂർഹസ്സൻ സ്വന്തം ജീവിതത്തിൽ സംതൃപ്തനായിരുന്നു. റയിൽവേ വർക്ക്ഷോപ്പിൽ സ്ഥിരം ജോലി, വീട്ടിൽ സ്വഭാവഗുണമുള്ള ഭാര്യ. ഗ്രാമത്തിൽ നിന്നു ഭാര്യയെ കൂട്ടിക്കൊണ്ടു വന്ന് ബുല്ലു ചൗധരിയുടെ ഒരു കെട്ടിടത്തിന്റെ പകുതിഭാഗം വാടകയ്ക്കെടുത്തു താമസം തുടങ്ങി. സ്ഥലം കുറവായിരുന്നു. മുകളിൽ മട്ടുപ്പാവിൽ ഒറ്റ ഇഷ്ടിക വച്ച് ഒരാൾ പൊക്കത്തിൽ ഭിത്തികെട്ടി രണ്ടായി തിരിച്ചിരുന്നു. രണ്ടിടത്തേക്കും വെവ്വേറെ ഇടനാഴികൾ. നൂർഹസ്സൻ ഇടതുഭാഗത്താണ് താമസിച്ചിരുന്നത്. ആരോടും ഒരിടപാടുമില്ല. വർക്ക്ഷോപ്പിൽ ജോലി, വീട്ടിൽ വിശ്രമം.

നൂർഹസ്സൻ ഭാര്യയ്ക്കു വേണ്ടി വെളുത്ത ബുർക്ക തയ്പിച്ചിരുന്നു. ഞായറാഴ്ചയും ഒഴിവുദിവസങ്ങളിലും വൈകുന്നേരം ഭാര്യയെ ബുർക്ക ഇടുവിച്ച് നടക്കാൻ കൊണ്ടുപോകും. ചിലപ്പോൾ എവിടെയെങ്കിലും വച്ചിരിക്കുന്ന നല്ല പഴമോ പലഹാരമോ ഇഷ്ടപ്പെട്ടാൽ ഭാര്യ ആംഗ്യത്തിലൂടെ അത് പ്രകടിപ്പിച്ച് രണ്ട് ചുവട് മാറി നിൽക്കും. നൂർഹസ്സൻ അത് വാങ്ങും. വീട്ടിലെത്തി രണ്ടു പേരും കൂടി കഴിക്കും. രണ്ടു പേരും സൽസ്വഭാവമുള്ളവരും നന്മനിറഞ്ഞവരുമായിരുന്നു. ഏതെങ്കിലും ഞായറാഴ്ച ഭർത്താവിന് വർക്ക്ഷോപ്പിൽ ഡ്യൂട്ടിയുണ്ടായാൽ സുഹ്റയ്ക്ക് വിഷമം തോന്നും. പക്ഷെ, ജോലിക്കാര്യമായതുകൊണ്ട് ഗത്യന്തരമില്ലായിരുന്നു.

ഒരു ദിവസം ഉച്ചയ്ക്ക് സുഹ്റ കുളികഴിഞ്ഞ് തന്റെ മട്ടുപ്പാവിൽ മടക്കുകട്ടിലിലിരുന്ന് തലമുടി ചീകുകയായിരുന്നു. ഇടയ്ക്കിടയ്ക്ക് അവൾ നീലാകാശത്തിൽ പറക്കുന്ന പല നിറമുള്ള പട്ടങ്ങൾ നോക്കുമായിരുന്നു. മുമ്പിലെ കെട്ടിടത്തിന്റെ മട്ടുപ്പാവിൽ ഹിന്ദുക്കളായ അയൽക്കാരികൾ പായ് വിരിച്ച് വറ്റൽ ഉണക്കുന്നുണ്ടായിരുന്നു. സുഹ്റ ഇടതുഭാഗത്തേക്ക് വെറുതെ നോക്കിയപ്പോൾ ഭിത്തിക്കപ്പുറത്തു നിന്ന് രണ്ടു കണ്ണുകൾ അവളെ നോക്കുന്നത് കണ്ടു. അവൾ പരിഭ്രമിച്ചെഴുന്നേറ്റ് അകത്തേക്കോടി. അകത്തു ചെന്നിട്ട് അവൾ ഒരിക്കൽ കൂടി തിരിഞ്ഞു നോക്കി. ഏതോ ഒരാൾ അവളെത്തന്നെ നോക്കുകയായിരുന്നു.

പരസ്ത്രീകളെ നോക്കുന്നവർ നല്ല മനുഷ്യരല്ലെന്ന് സുഹ്റയ്ക്കറിയാമായിരുന്നു. തെമ്മാടികളുടെ നോട്ടം എങ്ങനെയിരിക്കുമെന്ന് അവൾക്കറിയാൻ പാടില്ല. എന്നാൽ ഈ നോട്ടത്തിൽ ഭയപ്പെടേണ്ടതായി

ഒന്നുമില്ലെന്നവൾക്കു തോന്നി. എന്നാലും മറ്റൊരാൾ എന്തിനാണ് തന്നെ നോക്കുന്നത്? അവൾ അകത്തിരുന്ന് മുടി കെട്ടി, മേൽ മുണ്ട് തലയിലിട്ടു. ചീപ്പിൽ നിന്നെടുത്ത മുടി ഓടയിലെറിയാൻ വേണ്ടി വെളിയിൽ വന്നപ്പോൾ, ഇപ്പോഴും തന്നെ നോക്കുന്നുണ്ടോ എന്നറിയാനാഗ്രഹം തോന്നി. അയാൾ നോക്കുന്നുണ്ടായിരുന്നു – പ്രതീക്ഷാ നിർഭരമായ നോട്ടം; കൊത്തിപ്പറിക്കുന്ന തീക്ഷ്ണമായ നോട്ടമല്ല.

സുഹ്റ സ്വയം സമാധാനിച്ചു – പോകട്ടെ. എനിക്കെന്താ? അടുപ്പ് കത്തിച്ച് ആഹാരം പാകം ചെയ്യാൻ തുടങ്ങി. ഇടതുഭാഗത്തെ വീട്ടിൽ സ്ത്രീകളാരുമില്ലെന്ന് അവൾക്കറിയാമായിരുന്നു. ഒരിക്കലും ഒരു സ്ത്രീയെയും കണ്ടിട്ടില്ല.

രാത്രിയിൽ അവൾ അതിനെക്കുറിച്ച് ഭർത്താവിനോടൊന്നും പറഞ്ഞില്ല. അതിന്റെയാവശ്യമെന്ത്? വെറുതെ അദ്ദേഹത്തിന് അനിഷ്ടമുണ്ടാകും. രണ്ടുമൂന്നു ദിവസത്തേക്ക് അവിടെ ആരെയും കണ്ടില്ല. എന്നാൽ നാലാം ദിവസം അവിടുത്തെ മതിലിൽ ഉണങ്ങാനിട്ടിരുന്ന ഒരു ലുങ്കി പറന്ന് ഇപ്പുറത്തു വീണു. സുഹ്റ ചിന്തിച്ചു – എനിക്കെന്താ? ലുങ്കി എന്റേതല്ലല്ലോ. പിന്നീടാലോചിച്ചു – അയൽക്കാരൻ വിഷമിക്കും. അവൾ ലുങ്കി എടുത്തു മടക്കി മതിലിൽ വച്ചു. പക്ഷേ അങ്ങോട്ടു നോക്കിയില്ല. രാവിലെ ഒമ്പതുമണിക്കു മുമ്പും വൈകുന്നേരം അഞ്ചുമണിക്ക് ശേഷവും മാത്രമേ അവിടുന്ന് നോട്ടം വരികയുള്ളെന്ന് അവൾക്കു മനസ്സിലായി.

ഒരു ദിവസം അയൽക്കാരൻ സലാം ചെയ്തു. സുഹ്റയ്ക്ക് നാണം തോന്നി. ഇങ്ങനെ ചെയ്യാൻ പാടില്ല.... പക്ഷെ, മോശമായിട്ടൊന്നും പെരുമാറിയില്ലല്ലോ. പരാതി പറയാനൊന്നുമില്ല....... ആയിക്കോട്ടെ, എനിക്കെന്താ? അവൾ മനസ്സിൽ പറഞ്ഞു–ആൾ യോഗ്യനാണെന്നു തോന്നുന്നു.

നൂർഹസ്സൻ വർക്ക്ഷോപ്പിൽ നിന്നു വരുന്ന നേരമാകുമ്പോൾ സുഹ്റ ജനലിലൂടെ വെളിയിലേക്കു നോക്കും. അന്ന് ഹസ്സൻ വരാൻ വൈകി. അവൾക്ക് ഉൽകണ്ഠയുണ്ടായി. കുറെ കഴിഞ്ഞ് നൂർഹസ്സൻ വടി കുത്തി, മുടന്തി വരുന്നത് കണ്ടു. സുഹ്റയുടെ തലയിൽ ഇടിത്തീ വീണപോലെ തോന്നി. അവൾ ഓടി താഴെ എത്തി.

''അയ്യോ ! ഇതെന്തുപറ്റി?'' അവൾ ഭർത്താവിനെ കെട്ടിപ്പിടിച്ചു കരഞ്ഞു. അയാളെ താങ്ങിപ്പിടിച്ച് വരാന്തയിൽ കയറ്റി മുകളിലേക്ക് കൂട്ടിക്കൊണ്ടുപോയി. നൂർഹസ്സന്റെ കാൽമുട്ടിൽ ഭാരമുള്ള ഒരു റോളർ വീണ് പരുക്ക് പറ്റി. നീര് വന്ന് മുട്ടു വീർത്തു. സുഹ്റ പാതിരാത്രി വരെ കാലിൽ ഉപ്പ് കിഴി കെട്ടി കുത്തിക്കൊണ്ടിരുന്നു. തലയിണയിൽ നിന്ന് പഞ്ഞിയെടുത്ത് മുറിവ് വച്ചു കെട്ടി. ഭർത്താവിന്റെ കാലുകൾ മടിയിൽ വച്ചു കൊണ്ട് നേരം വെളുപ്പിച്ചു. പക്ഷേ നേരം വെളുത്തപ്പോൾ നീര് ഇരട്ടിയായി. നൂർഹസ്സന് അനങ്ങാൻ വയ്യാതായി.

നൂർഹസ്സൻ വിഷമിച്ചു – അവധിക്കപേക്ഷ വർക്ക്ഷോപ്പിൽ എങ്ങനെ എത്തിക്കും? മരുന്ന് എങ്ങനെ വാങ്ങിക്കും ? സുഹ്റ പർദ്ദ ധരിച്ചുകൊണ്ട് മരുന്നു വാങ്ങിക്കൊണ്ടു വരട്ടെ.

സുഹ്റ പറഞ്ഞു ''ഭിത്തിക്കപ്പുറത്ത് ഒരു മുസ്ലീം സഹോദരനാണ് താമസിക്കുന്നത്. ഈ കാര്യം ചെയ്തു തരുമായിരിക്കും.''

നൂർഹസൻ വളരെ ആലോചിച്ചശേഷം വടി കുത്തി നീങ്ങി മട്ടുപ്പാവ് വേർതിരിക്കുന്ന ഭിത്തിയുടെയടുത്ത് ചെന്നു. അയൽക്കാരനെ വിളിച്ച് തന്റെ പ്രയാസമറിയിച്ചു.

അയൽക്കാരൻ സഹാനുഭൂതിയോടെ ആശ്വസിപ്പിച്ചു ''നിങ്ങൾ കട്ടി ലിൽ കിടന്നോളൂ. ഞാൻ വന്ന് എല്ലാം ചെയ്തു തരാം.'' അല്പ സമയ ത്തിനുള്ളിൽ താഴെ വരാന്തയിൽ ഓടാമ്പലിൽ തട്ടുന്ന ശബ്ദം കേട്ടു. സുഹ്റയ്ക്ക് കതക് തുറന്ന് കൊടുക്കേണ്ടി വന്നു. പർദ്ദ ധരിച്ചു കൊണ്ട് അവൾ പോയി. കതക് തുറന്നു കൊടുത്തിട്ട്, അയൽക്കാരൻ വരാന്ത യിൽ കയറുന്നതിന് മുമ്പ് ഓടിപ്പോന്നു.

അയൽക്കാരന്റെ പേര് ഹബീബ് എന്നായിരുന്നു. ഇരുപത്തെട്ട് – മുപ്പത് വയസ്സ് കാണും. മാന്യനായ യുവാവ്. റയിൽവേയിൽ ക്ലാർക്ക്. അയാൾ അപേക്ഷ എഴുതി വർക്ക്ഷോപ്പിൽ കൊടുക്കാമെന്ന് സമ്മ തിച്ചു. എന്നിട്ട് മരുന്നും മസാലയും പച്ചക്കറിയുമെല്ലാം വാങ്ങിക്കൊ ടുത്തു! വൈകുന്നേരം വീണ്ടും വന്ന് എന്തെങ്കിലും ആവശ്യമുണ്ടോ എന്നന്വേഷിച്ചു.

മൂന്നു നാലു ദിവസം ഇങ്ങനെ കാര്യങ്ങൾ നടന്നു. സുഹ്റ ആലോ ചിച്ചു. നല്ല മനുഷ്യൻ. നേരത്തേ തന്നെ അങ്ങനെ തോന്നിയിരുന്നു.

നൂർഹസ്സന്റെ കാൽ മുട്ടിന്റെ കാര്യം വഷളായിക്കൊണ്ടിരുന്നു. വൈദ്യൻ അഭിപ്രായപ്പെട്ടു ''ആശുപത്രിയിൽ കൊണ്ടുപോകുന്നതാണ് നല്ലത്.''

സുഹ്റ കരയാൻ തുടങ്ങി. പാവപ്പെട്ട തൊഴിലാളിക്ക് ആശുപത്രി യിൽ ഇടം കിട്ടുമോ? എന്നാൽ ഹബീബ് കൂടെച്ചെന്ന് ഇംഗ്ലീഷിൽ സംസാരിച്ച് എല്ലാ കാര്യങ്ങളും ഭംഗിയായി നിറവേറ്റിക്കൊടുത്തു.

നൂർഹസ്സന്റെ കാൽമുട്ടിന് ഓപ്പറേഷൻ നടത്തി. സുഹ്റ ദിവസവും ആഹാരം പാകം ചെയ്തു പർദ ധരിച്ച് തയ്യാറായി നിൽക്കും അയാൾ അവളെ ആശുപത്രിയിൽ കൊണ്ടു പോകും. വൈകുന്നേരം തിരികെ കൊണ്ടുവരികയും ചെയ്യും. എന്നാൽ 'സലാം' പറയുന്നതല്ലാതെ സംഭാ ഷണമൊന്നും നടത്തുമായിരുന്നില്ല. ഹബീബ് ആശുപത്രിയിൽ നിന്നു വന്നശേഷം സ്വയം ആഹാരം പാകം ചെയ്യും. നൂർഹസ്സനും സുഹ്റയും അയൽക്കാരനെ പുകഴ്ത്തുകയും നന്ദിപ്രകാശിപ്പിക്കുകയും ചെയ്തു കൊണ്ടിരുന്നു.

ഒരു ദിവസം സുഹ്റ ചോദിച്ചു ''ആശുപത്രിയിൽ നിന്ന് വന്നിട്ട് തന്നെ ത്താനെ ആഹാരമുണ്ടാക്കുന്നത് പ്രയാസമല്ലേ? നിങ്ങളുടെ ആട്ട തരൂ, ഞാൻ ചപ്പാത്തി ഉണ്ടാക്കിത്തരാം.''

''എന്തിന് ബുദ്ധിമുട്ടണം. അല്ലെങ്കിൽത്തന്നെ നിങ്ങൾക്കു കഷ്ടപ്പാടാണ്.'' ഹബീബ് മറുപടി പറഞ്ഞു.

''കഷ്ടപ്പാട് ഉണ്ട്. പക്ഷേ നിങ്ങൾ എന്തെല്ലാം ചെയ്തു തരുന്നു? വേറെ ആരെങ്കിലുമാണെങ്കിൽ ഇത്രയും ചെയ്യുമൊ? ''

ഹബീബിനും സുഹ്റ ചപ്പാത്തി ഉണ്ടാക്കിക്കൊടുത്തു തുടങ്ങി. ക്രമേണ അവളുടെ വീട്ടിൽ വച്ചു തന്നെ ഭക്ഷണവും തുടങ്ങി. ഇപ്പോൾ അവൾ അയാളുടെ മുന്നിൽ പർദ്ദ ധരിക്കാറില്ല.

നൂർഹസ്സന്റെ കാൽമുട്ട് പതുക്കെപ്പതുക്കെ ശരിയായിക്കൊണ്ടിരുന്നു. ഈദ് വന്നെത്തി. ഹബീബ് ഈദിന് കുറച്ച് മധുര പലഹാരങ്ങളും പഴങ്ങളും കൊണ്ടു വന്നു. സുഹ്റ അന്ന് പുതുവസ്ത്രങ്ങൾ അണിഞ്ഞിരുന്നു. ഹബീബ് പറഞ്ഞു ''സലാം, ഈദ് ആശംസകൾ.''

സുഹ്റയും ചിരിച്ചു കൊണ്ട് ഈദ് ആശംസകൾ പറഞ്ഞു. ഒരു പിഞ്ഞാണത്തിൽ പുലാവ് വിളമ്പി ഹബീബിന്റെ മുമ്പിൽ വച്ചിട്ട് അവൾ പറഞ്ഞു ''കഴിക്കൂ.''

''വേണ്ട.'' ഹബീബു തലയാട്ടി.

''അയ്യോ അതെന്താ? കഴിക്കൂ, ഇന്ന് ഈദല്ലേ.''

''അതെ. പക്ഷെ നിങ്ങൾ ഈദ് പതിവനുസരിച്ച് എന്നെ ആലിംഗനം ചെയ്തോ?''

''അള്ളാ.'' സുഹ്റ നാണിച്ചുപോയി, ''ഇങ്ങനൊന്നും പറയരുത്.''

''വേണ്ട, പോകട്ടെ മനസ്സില്ലെങ്കിൽ.........''

ഹബീബ് വിഷാദമഗ്നനായി.

ഹബീബ് ചെയ്ത ഉപകാരങ്ങളെല്ലാം സുഹ്റയുടെ കൺമുന്നിലൂടെ കടന്നു പോയി. എത്ര നല്ല മനുഷ്യനാണ്! വിവശയായി സുഹ്റ പറഞ്ഞു''ശരി, അങ്ങനെയാകട്ടെ.'' എന്നിട്ട് അവൾ ലജ്ജയോടെ നിന്നു.

ഹബീബ് ഈദ് പതിവിനുസരിച്ച് അവളെ മാറോട് ചേർത്തു. അവളുടെ നെറ്റിയിൽ ചുംബിച്ചു. സുഹ്റയുടെ മുഖം ചുവന്നു തുടുത്തു. അവളുടെ കണ്ണുകൾ അടഞ്ഞു.

ഹബീബ് ചോദിച്ചു ''പിണക്കമാണോ?''

അവൾ തലയാട്ടി 'അല്ല' എന്നറിയിച്ചു.

ഹബീബ് പറഞ്ഞു ''വരൂ നമുക്ക് ഒരുമിച്ച് ഇരുന്ന് ആഹാരം കഴിക്കാം.''

സുഹ്റ പരിഭ്രമിച്ചു. എന്നാൽ ഹബീബ് തലയിൽ തൊട്ട് സത്യം ചെയ്തപ്പോൾ അവൾക്ക് വഴങ്ങേണ്ടി വന്നു. രണ്ടുപേരും ഒരു പിഞ്ഞാണത്തിൽ നിന്ന് പുലാവ് കഴിച്ചു.

ഹബീബ് സുഹ്റയേയും കൊണ്ട് ആശുപത്രിയിൽ നിന്ന് തിരികെ വന്ന് ആഹാരം കഴിച്ചിട്ട് തന്റെ പാർപ്പിടത്തിലേക്ക് മടങ്ങും. മടങ്ങുന്നതിനുമുമ്പ് അല്പനേരം സംസാരിച്ചിരിക്കും.

ഒരു ദിവസം സുഹ്റ ചോദിച്ചു ''ഇങ്ങനെ തനിയെ പാചകം ചെയ്ത് കഴിയുന്നതെന്തിന് ? വിവാഹം കഴിച്ചുകൂടേ?''

ഹബീബ് പറഞ്ഞു ''എനിക്കാരുമില്ല. ഞാൻ ഒരു പാവപ്പെട്ടവൻ, എന്നെക്കുറിച്ച് ആരുണ്ട് ചിന്തിക്കാൻ?'' സുഹ്റയുടെ മനസ്സിൽ ശൂലം തറച്ചതുപോലെ തോന്നി. അന്നുമുതൽ അവൾ അയാളോട് കൂടുതൽ സ്നേഹത്തോടെ സംസാരിച്ചു തുടങ്ങി. രാവിലെയും വൈകുന്നേരവും അവർ ഒന്നൊന്നര മണിക്കൂർ ഒരുമിച്ച് ഇരിക്കുക പതിവാക്കി.

* * * *

നൂർഹസ്സന്റെ കാൽമുട്ട് ശരിയായി. അയാൾ വീട്ടിൽ തിരിച്ചെത്തി. സുഹ്റ അള്ളാഹുവിന് നന്ദി പറഞ്ഞു. പറഞ്ഞിരുന്ന നേർച്ചകൾ നടത്തി. ഹബീബ് അവരുടെ വീട്ടിൽ നിത്യവും സന്ദർശനം തുടർന്നു. ഹബീബ് നല്ല മനുഷ്യനാണെന്ന് നൂർഹസ്സന് അറിയാമായിരുന്നു. എന്നാൽ അയൽക്കാരുടെ പരദൂഷണം അയാളുടെ കാതിലുമെത്തി. അയാൾ സുഹ്റയോട് പറഞ്ഞു. ''നമുക്ക് വീട് മാറാം.'' പക്ഷെ സുഹ്റ വിസമ്മതിച്ചു. തന്നെ വെട്ടിനുറുക്കിയാലും അവിടം വിട്ടുപോകാൻ ഒരുക്കമല്ലെന്ന് അവൾ തീർത്തു പറഞ്ഞു.

ദുഃഖിതനായ നൂർഹസ്സൻ പറഞ്ഞു ''അങ്ങനെയാണെങ്കിൽ ഞാൻ നിന്നെ മൊഴി ചൊല്ലാം. പിന്നെ നിനക്ക് ഇഷ്ടം പോലെ ജീവിക്കാം.'' സുഹ്റ അതും സമ്മതിച്ചില്ല. അവൾക്ക് നൂർഹസ്സനെ ഉപേക്ഷിക്കാൻ പറ്റുകയില്ല.

ക്രോധം കൊണ്ട് നൂർഹസ്സന്റെ കണ്ണ് ചുവന്നു. അയാൾ തന്റെ ഊന്ന് വടിയെടുത്ത് സുഹ്റയെ പലതവണ അടിച്ചു. അവൾ അടി കൊണ്ടെങ്കിലും കരയുകയോ ഒച്ചവയ്ക്കുകയോ ചെയ്തില്ല. നൂർഹസ്സൻ ഭീഷണിപ്പെടുത്തി ''മേലാൽ ഭിത്തിയിൽക്കൂടി എത്തിനോക്കി സംസാരിച്ചാൽ നിന്നെ ഞാൻ കൊന്നുകളയും, നിന്റെ ചങ്ങാതിയേയും കൊല്ലും.''

സുഹ്റ മുറ്റത്തിറങ്ങുമ്പോൾ താഴോട്ടു നോക്കി നടന്നു തുടങ്ങി. മൂന്നു ദിവസത്തേക്ക് അവൾ തലയുയർത്തിയതേ ഇല്ല.

നൂർഹസ്സന് വർക്ക്ഷോപ്പിൽ രാത്രി ഡ്യൂട്ടി ഉള്ളപ്പോൾ വരാന്ത താഴിട്ട് പൂട്ടുകയും അർദ്ധരാത്രി കഴിഞ്ഞ് തിരിച്ചുവരികയും ചെയ്യുമായിരുന്നു. തണുപ്പു കാലമായിരുന്നു. ഒരു ദിവസം രാത്രി സുഹ്റ അടുക്കള ജോലിയെല്ലാം കഴിഞ്ഞ് അടുപ്പിനുമുമ്പിൽ ഇരുന്ന് തീ കായുകയായിരുന്നു. റാന്തൽ വിളക്ക് കത്തിച്ചു വച്ചിരുന്നു. ഏതോ ഒച്ച കേട്ട് അവൾ തിരിഞ്ഞു നോക്കി. ഭിത്തിയ്ക്കടുത്ത് ഹബീബ് നില്ക്കുന്നു. ചുരുട്ടിക്കൂട്ടിയ ഒരു കടലാസ് സുഹ്റയുടെ മട്ടുപ്പാവിൽ ഇട്ടിട്ട് അയാൾ നടന്നു പോയി. അവളുടെ നെഞ്ച് പിടയ്ക്കാൻ തുടങ്ങി. കടലാസ് എടുക്കണോ വേണ്ടയോ? അവൾക്കിരിപ്പുറച്ചില്ല. കടലാസ് എടുത്തു കൊണ്ടു വന്ന് റാന്തലിന്റെ വെളിച്ചത്തിൽ വായിച്ചു ''പ്രിയപ്പെട്ട സുഹ്റ, നിനക്ക് യാതൊരു ദയവും ഇല്ല. മൂന്നു ദിവസമായി നിന്റെ മുഖം പോലും കാണാൻ കിട്ടുന്നില്ല. കണ്ണ് കൊതിക്കുന്നു. രാത്രി പത്തുമണി വരെ മഞ്ഞും കൊണ്ട് നിന്നെ നോക്കി നില്ക്കാറുണ്ട്. പക്ഷെ നിന്നെക്കാണു

ന്നേയില്ല. ഞാൻ ആണയിട്ടു പറയുന്നു. നിന്റെ മുഖം കണ്ടില്ലെങ്കിൽ ഞാൻ ജലപാനം നടത്തുകയില്ല. നിന്റെ ദാസൻ ഹബീബ്. ''

സുഹ്റ ചാടി വെളിയിൽ വന്നു. ഭിത്തിയോട് ചേർന്ന് എത്തി നോക്കി. യഥാർത്ഥത്തിൽ ഹബീബ് അവളുടെ വീട്ടിലേക്ക് നോക്കി നില്ക്കുകയായിരുന്നു. സുഹ്റ അയാളെ വിളിച്ചു പറഞ്ഞു ''ഭ്രാന്താണോ? ആഹാരം കഴിക്കാഞ്ഞതെന്താ? എനിക്ക് ഗത്യന്തരമില്ലെന്ന് അറിഞ്ഞുകൂടേ ? പോയി ആഹാരം കഴിക്കൂ.....''

ഹബീബ് പറഞ്ഞു ''ആഹാരത്തിന്റെ കാര്യം വിട്.''

''എന്തുകൊണ്ട്.''

''ഉണ്ടാക്കിയില്ല.''

''നില്ക്ക്, ഞാൻ കൊണ്ടുതരാം.''

''നിന്റെ ഭർത്താവ് എവിടെ?''

''രാത്രി ഡ്യൂട്ടിക്ക് പോയി.''

''ഞാൻ അങ്ങോട്ട് വരട്ടെ? കുറച്ചു നേരം നിന്റെയടുത്ത് ഇരിക്കാം.''

സുഹ്റ തലയാട്ടി സമ്മതിച്ചു.

ഹബീബ് മതിൽ ചാടി സുഹ്റയുടെ വീട്ടിൽ എത്തി. അവൾ അവന് ചപ്പാത്തിയും പരിപ്പും വിളമ്പിക്കൊടുത്തു. റാന്തലിന്റെ വെളിച്ചത്തിൽ സുഹ്റയുടെ നെറ്റിയിലെ മുറിവ് കണ്ടിട്ട് അയാൾ ചോദിച്ചു ''ഇതെന്താ?'' സുഹ്റ മൗനം പൂണ്ടു.

''ഭർത്താവ് തല്ലിയതാണോ?''

സുഹ്റ കരഞ്ഞു തുടങ്ങി.

ഹബീബ് ആഹാരം ഉപേക്ഷിച്ചു. അയാളുടെ കണ്ണിൽ നിന്നും കണ്ണുനീർ ഒഴുകി. സുഹ്റ സ്വന്തം കൈകൊണ്ട് ചപ്പാത്തി മുറിച്ച് അയാൾക്ക് തിന്നാൻ കൊടുത്തു. പക്ഷെ ഹബീബിന് മണൽ ചവയ്ക്കുന്നതു പോലെയാണ് തോന്നിയത്.

രണ്ടുപേരും കട്ടിലിൽ ഇരുന്ന് സംസാരിച്ചു തുടങ്ങി. പിന്നീട് കിടന്നു. സമയം കടന്നു പോയത് അവരറിഞ്ഞില്ല. വരാന്തയിൽ നൂർഹസ്സന്റെ ഊന്നുവടിയുടെ ശബ്ദം കേട്ട് ഹബീബ് എഴുന്നേറ്റ് ഓടി.

സുഹ്റയുടെ രൂപവും പെരുമാററവും കണ്ട് നൂർഹസ്സന് സംശയം തോന്നി. അയാൾ ചോദിച്ചു ''ഹബീബ് വന്നോ?''

സുഹ്റ കരയാൻ തുടങ്ങി. നൂർഹസ്സൻ രണ്ടു കൈയും തലയ്ക്കു കൊടുത്ത് ഇരുന്നുപോയി. അയാൾ ആലോചിച്ചു. എന്തു ചെയ്യണം ? പെണ്ണിനെ തല്ലിയതുകൊണ്ട് എന്തു പ്രയോജനം? ജീവിതത്തിൽ ഒരിക്കൽ മാത്രമേ അയാൾ സുഹ്റയെ തല്ലിയിട്ടുള്ളു. അത് അവസാനത്തേതുമാണ്. വാസ്തവത്തിൽ അയാൾ സുഹ്റയെ അതിരറ്റു സ്നേഹിക്കുന്നുണ്ടായിരുന്നു. ഭാര്യയുടെ ചാരിത്ര്യം സംശയാസ്പദമായിരിക്കുന്നു. ഈ നാണം കെട്ട ജീവിതം !

''സുഹ്റ, ഞാൻ എന്തു ചെയ്യണമെന്ന് നീ തന്നെ പറ.'' നൂർഹസ്സൻ ചോദിച്ചു.

സുഹ്റ തറയിലേക്ക് നോക്കി മറുപടി പറഞ്ഞു ''ഇത് ജീവിതത്തിന്റെ രോഗമാണ് ജീവിതത്തോടൊപ്പമേ പോകൂ. ഞാൻ ചാകാനൊരുക്കമാണ്. എന്തെങ്കിലും തിന്ന് ചത്താലോ എന്ന് ഞാൻ പലതവണ ആലോചിച്ചു.''

''പിന്നെ?'' നൂർഹസ്സൻ ചോദിച്ചു.

അവൾ നൂർഹസ്സന്റെ കാലിൽ പിടിച്ചു കൊണ്ട് പറഞ്ഞു ''നിങ്ങൾ കൽമാ ചൊല്ലി എന്നെ കഴുത്തറുത്തു കൊല്ലൂ. ഞാൻ സുബർക്കത്തിൽ പോകും. അവിടെ നിങ്ങളെ കാത്തിരിക്കും.''

നൂർഹസ്സൻ നെടുവീർപ്പിട്ടു കൊണ്ട് കട്ടിലിൽ കയറിക്കിടന്നു. അയാൾ രാത്രി മുഴുവൻ മച്ചിലേക്ക് നോക്കിക്കിടന്നു. ഉയർന്ന കെട്ടിടങ്ങളുടെ മട്ടുപ്പാവിൽ സൂര്യകിരണങ്ങൾ പതിച്ചപ്പോൾ അയാൾ നെടുവീർപ്പിട്ടുകൊണ്ട് എഴുന്നേറ്റു. അയാളുടെ കണ്ണുകൾ കല്ലുപോലെ സ്ഥിരമായിരുന്നു. അയാളുടെ ശബ്ദം ദൃഢമായിരുന്നു. അയാൾ സുഹ്റയുടെ മുഖത്തു നോക്കാതെപറഞ്ഞു ''നീ കുളിച്ചു വൃത്തിയായി നില്ക്ക്. ഞാൻ ചന്തയിൽ പോയിട്ടു വരാം.''

സുഹ്റയും അവസാന തീരുമാനം എടുത്തു കഴിഞ്ഞിരുന്നു. കുളിച്ച് വന്നിട്ട് ഈദ് ദിവസത്തെ വൃത്തിയുള്ള വസ്ത്രം ധരിച്ചു. എന്നിട്ട് മട്ടപ്പാവിൽ ചെന്ന് ഹബീബിനെ വിളിച്ചു. അവളുടെ സ്വരം നിർഭയമായിരുന്നു. കണ്ണുകളിൽ വിജയത്തിന്റെ ഉന്മത്തമായ പ്രസന്നത നിഴലിച്ചു.

''എന്റെ പൊന്നേ, അടുത്തു വാ.'' അവൾ ഹബീബിന്റെ കഴുത്തിൽ കയ്യിട്ടുകൊണ്ടു പറഞ്ഞു ''വിഷമിക്കരുത് ഞാൻ പോകുവാ.''

''എങ്ങോട്ട്?'' – ഹബീബ് ആശ്ചര്യത്തോടെ ചോദിച്ചു.

''ആ ലോകത്തേക്ക് ......... അസൂയയില്ലാത്ത ആ ലോകത്തേക്ക്.'' ഹബീബിന്റെ തല മാറോട് ചേർത്തു പിടിച്ച് അവൾ ചുംബിച്ചു. എന്നിട്ട് 'സലാം' പറഞ്ഞു. സുഹ്റ തിരികെ നടന്നു. ഹബീബ് അല്പനേരം എന്തോ ആലോചിച്ചു നിന്നു. പിന്നെ പരിഭ്രമത്തോടെ തെരുവിലേക്കിറങ്ങി ഓടി.

നൂർഹസ്സൻ മടങ്ങി വന്നു. സുഹ്റ ഭിത്തിയോട് ചേർത്തിട്ടിരുന്ന കട്ടിലിൽ കയറിക്കിടന്നു. തലയ്ക്കൽ പരിശുദ്ധ ഖുറാൻ എടുത്തു വച്ചിരുന്നു. നൂർഹസ്സൻ പോക്കറ്റിൽ നിന്ന് കത്തി പുറത്തെടുത്തു. അയാൾ കൽമാ ചൊല്ലിക്കൊണ്ട് വിറയ്ക്കുന്ന കൈകളാൽ കത്തിയുടെ വായ്ത്തല അവളുടെ കഴുത്തിൽ ആഴ്ത്തിക്കൊണ്ടിരുന്നു. സുഹ്റ കണ്ണടച്ച് കിടന്നു.

രക്തമൊഴുകുന്നതു കണ്ട് സുഹ്റ തന്റെ വിരൽ മുക്കി ഭിത്തിയിൽ എഴുതി–ഹബീബ്. അവൾ മറ്റേ കൈ നൂർഹസ്സന്റെ കഴുത്തിൽ ചുറ്റി അയാളുടെ നെറ്റി കുനിച്ച് ചുംബിച്ചു.

താഴെവരാന്തയിൽ 'ചട പടാ' ശബ്ദം കേട്ടു. ശക്തിയായ തള്ളലിൽ കതകിന്റെ സാക്ഷ പറിഞ്ഞു പോയി. ഞൊടിയിടയിൽ പോലീസുകാരും ഹബീബും അവിടെ എത്തിച്ചേർന്നു.

സുഹ്റ കണ്ണു തുറന്നു നോക്കി. പോലീസുകാരൻ ചോദിച്ചു ''ആരാണ് നിന്നെ കൊല്ലാൻ ഒരുങ്ങിയത്.''

നൂർഹസ്സൻ കൈയിൽ കത്തിയുമായി ഒരു ഭാഗത്ത് നില്ക്കുന്നുണ്ടായിരുന്നു. അയാളുടെ മുഖം വിളറിയിരുന്നു. സുഹ്റ വിരൽ തന്റെ നെഞ്ചിൽ തൊട്ട് ആംഗ്യം കാണിച്ചു.

രക്തം പുരണ്ട കത്തി നൂർഹസ്സന്റെ കയ്യിൽ ഇരുന്നു. അത് ചൂണ്ടിക്കാണിച്ചിട്ട് പോലീസുകാരൻ ചോദിച്ചു ''കത്തി അയാളുടെ കയ്യിൽ എങ്ങനെപെട്ടു?''

സുഹ്റയുടെ ചുണ്ട് അനങ്ങി, പക്ഷേ ശബ്ദം പുറത്തു വന്നില്ല.

പോലീസുകാരൻ ചോദിച്ചു ''കത്തി നിന്റെ കയ്യിൽ നിന്ന് പിടിച്ചു വാങ്ങിയോ?'' സുഹ്റ കണ്ണുകൊണ്ട് 'അതേ'എന്ന് അറിയിച്ചു. അവൾ പിന്നീടൊരിക്കലും കണ്ണു തുറന്നില്ല.

# മക്രീൽ

ഉഷ്ണകാലമായിരുന്നു. മക്രീലിലെ മനോഹരമായ മല. ഒഴിവു ദിവസം കഴിച്ചുകൂട്ടാൻ വേണ്ടി വന്നു ചേർന്ന മാന്യജനങ്ങളെല്ലാം, പഞ്ചാബിൽ നിന്നു വരുന്ന വണ്ടികൾ നിൽക്കുന്ന ബസ്സ്റ്റേഷനിൽ ഒത്തുചേർന്നു. സൂര്യൻ പടിഞ്ഞാറ്, ദേവദാരുക്കൾ നിഴൽ വിരിച്ച കുന്നിനു പിറകിൽ പതുങ്ങി. അവശേഷിച്ച സൂര്യപ്രകാശം കുന്നിൻ നെറുകയിൽ വളർന്നു നിൽക്കുന്ന ദേവദാരുക്കൾ മറച്ച തീയുടെ മതിൽ പോലെ കാണപ്പെട്ടു.

മുകളിൽ ആകാശത്ത് മയിൽപ്പീലിയുടെ ആകൃതിയിൽ ബഹുദൂരം സിന്ദൂരം പരന്നു. കടുംചുവപ്പു നിറമുള്ള ആ മൂടുപടത്തിൽ പൊക്കമുള്ള, കറുത്ത കൊടുമുടികൾ നിശ്ചലവും ശാന്തവും ഗംഭീരവുമായി നിലയുറപ്പിച്ചു. സന്ധ്യയുടെ നേർത്ത ഇരുട്ടിൽ കുന്നുകളുടെ പാർശ്വത്തിലുള്ള വനങ്ങളിൽ നിന്ന് പക്ഷികളുടെ കളരവം വർദ്ധിച്ച അളവിൽ കേട്ടു. വായുവിൽ കുന്തിരിക്കത്തിന്റെ തീക്ഷ്ണ ഗന്ധം പരന്നു. എല്ലായിടത്തും ഉത്സാഹവും ഉന്മേഷവും കോലാഹലവും നിറഞ്ഞു. കുലീനരായ സ്ത്രീപുരുഷന്മാർ രാഷ്ട്രത്തിന്റെ യശസ്സുയർത്തുന്ന കവിയെ ആദരിക്കാൻ വെമ്പലോടെ നിന്നു.

യൂറോപ്പിലും അമേരിക്കയിലും അംഗീകരിക്കപ്പെട്ട പ്രതിഭ, രാജ്യത്തിന്റെ അഭിമാനമായ കവി ആരോഗ്യരക്ഷയ്ക്കു വേണ്ടി കുറച്ചു ദിവസം മക്രീലിൽ താമസിക്കാൻ വരുന്നു. മക്രീലിൽ ഒത്തുകൂടിയ ദേശാഭിമാനികളായ ജനങ്ങൾ അദ്ദേഹത്തെ സ്വീകരിക്കാൻ തയ്യാറായി നിന്നു.

മലകളുടെ മാറിലൂടെ വരച്ചിട്ട മങ്ങിയ രേഖ പോലെയുള്ള റോഡിൽ ദൂരെ പൊടി പടലങ്ങളുയരുന്നത് കാണപ്പെട്ടു. ജനങ്ങളുടെ ഉത്സുകമായ കണ്ണുകളും വിരലുകളും അവിടേക്ക് നീണ്ടു. നിമിഷങ്ങൾക്കകം പൊടി പടലങ്ങൾക്കിടയിലൂടെ ഒരു കറുത്ത വസ്തു നീങ്ങിവരുന്നതു കണ്ടു. അതൊരു കാറായിരുന്നു. ആനന്ദാതിരേകത്താൽ ജനസമൂഹം ഇളകിമറിഞ്ഞു. നോക്കി നിൽക്കെ കാർ വന്നു നിന്നു. 'രാജ്യത്തിന്റെ നായകൻ ജയിക്കട്ടെ,' 'സരസ്വതിയുടെ വരദപുത്രൻ ജയിക്കട്ടെ', 'രാഷ്ട്രത്തിന്റെ മകുടമണി ജയിക്കട്ടെ!' ജയഘോഷത്താൽ മലനിരകൾ പ്രകമ്പനം കൊണ്ടു. കാർ പൂക്കൾ കൊണ്ടു നിറഞ്ഞു. ജനങ്ങളാൽ ചുറ്റപ്പെട്ട് പുഷ്പഹാരങ്ങളുടെ ഭാരം കൊണ്ട് കുനിഞ്ഞ കഴുത്തുമായി മെല്ലെ മെല്ലെ നടന്ന് മക്രീലിന്റെ അതിഥി ബസ്സ്റ്റേഷന്റെ പുറത്തു കടന്നു.

ഉത്സാഹം കൊണ്ട് ഉന്മത്തരായ ജനങ്ങൾ ജയഘോഷം മുഴക്കിക്കൊണ്ട് കൂടെ നടന്നു. കവിയുടെ മുഖം കാണാൻ സൗകര്യം ലഭിച്ച ഭാഗ്യശാലികൾ വിരളമായിരുന്നു. ധവളഗിരി ഹോട്ടലിലെ രണ്ടാം നിലയിൽ കവിക്ക് താമസിക്കാൻ വേണ്ട ഏർപ്പാടുകൾ ചെയ്തിരുന്നു. അദ്ദേഹത്തെ അവിടെ എത്തിച്ച് വളരെ നേരം അദ്ദേഹത്തിന്റെ വിശ്രമത്തിന് തടസ്സം സൃഷ്ടിച്ച ശേഷം ജനങ്ങൾ പിരിഞ്ഞു പോയി.

ആശ്വിന മാസത്തിലെ ത്രയോദശി ആയിരുന്നു. ചന്ദ്രൻ പർവ്വത പ്രദേശത്തെ തെളിഞ്ഞ ആകാശത്ത് ഉദിച്ചുയർന്ന് തന്റെ ശീതള ശോഭയാൽ ആകാശത്തേയും ഭൂമിയേയും സ്തബ്ധമാക്കി. ആ പാലഭിഷേകത്തിൽ ധവളഗിരി എന്ന ഹിമധവളമായ ഇരുനിലക്കെട്ടിടം വെള്ളിമതിൽ പോലെ വെട്ടിത്തിളങ്ങി. ഹോട്ടലിന്റെ മുൻവശത്തെ പൂന്തോട്ടത്തിൽ നിലാവ് പരന്നിരുന്നു. എന്നാൽ വടക്കു കിഴക്കേ ഭാഗത്ത് കെട്ടിടത്തിന്റെ നിഴൽ മൂലം ഇരുട്ടായിരുന്നു. വൈദ്യുതി വെളിച്ചത്തിൽ തിളങ്ങുന്ന ഗ്ലാസ്സ് ജനലുകളുടെയും കർട്ടന്റെയും പിന്നിൽ നിന്നു വരുന്ന മർമ്മരവും ജോലിക്കാർ നടന്നു നീങ്ങുന്നതിന്റെ ഒച്ചയും ഒഴികെ എല്ലാം ശാന്തമായിരുന്നു.

ആ സമയത്ത് ഇരുട്ട് നിറഞ്ഞ ഭാഗത്ത് താഴത്തെ മുറിയിൽ താമസിക്കുന്ന ഒരു യുവതി പൂന്തോട്ടത്തിലെ ഇരുട്ടുള്ള ഭാഗത്ത് ഒരു മരത്തിനടുത്ത് നിന്ന് രണ്ടാം നിലയിലെ പുഷ്പ - തോരണങ്ങൾ കൊണ്ട് അലങ്കരിച്ച ജനലിലൂടെ ഉറ്റു നോക്കുകയായിരുന്നു.

ആവേശോജ്ജ്വലമായ സ്വീകരണത്തിൽ ആ യുവതിയും പങ്കെടുത്തിരുന്നു. പുളകിതയായി അവളും കവിയുടെ മേൽ പൂക്കളർപ്പിച്ചിരുന്നു. വമ്പിച്ച ആൾക്കൂട്ടത്തിൽ കവിയുടെ അടുത്തെത്തി ഒരു നോക്കുകാണുവാനുള്ള അവസരം അവൾക്ക് ലഭിച്ചിട്ടില്ല. ഈ ആഗ്രഹം മനസ്സിലേറ്റി അവൾ ജനലിലേക്ക് ഇമ വെട്ടാതെ നോക്കി നില്ക്കുകയായിരുന്നു. കണ്ണാടിച്ചില്ലിൽ ഇടയ്ക്കിടയ്ക്ക് കവിയുടെ ശരീരത്തിന്റെ നിഴൽ മാത്രം കാണാൻ കഴിഞ്ഞു.

സ്വാദിഷ്ടമായ ആഹാരം കഴിച്ച ശേഷം കവി വരാന്തയിൽ വന്ന് കറുത്ത പർവ്വതങ്ങളുടെ മുകളിൽ വീണ നിലാവ് നോക്കിക്കൊണ്ട് നിന്നു. മുൻഭാഗത്തായി ഇടുങ്ങിയ താഴ്വരയിൽ മിന്നൽപ്പിണരുപോലെ ഒഴുകുന്ന മക്രീൽ നദി അദ്ദേഹത്തിന്റെ കണ്ണിൽപ്പെട്ടു. നദീപ്രവാഹത്തിന്റെ ഗംഭീരനാദം കേട്ട് മനസ്സ് കുളിരണിഞ്ഞു. മക്രീൽ നദിയുടെ അദമ്യമായ ഒഴുക്ക് തെളിഞ്ഞ നിലാവിൽ കാണുവാനുള്ള ആഗ്രഹത്താൽ കവിയുടെ ആത്മാവ് ആകുലമായി. സൗന്ദര്യത്തിന്റെ അഭ്യർത്ഥന നിഷേധിക്കുവാൻ അദ്ദേഹത്തിനു കഴിഞ്ഞില്ല.

പൂന്തോട്ടത്തിൽ നിന്ന യുവതി രാജ്യത്തിന്റെ കീർത്തി സ്തംഭമായ ആ ഉജ്ജ്വലനക്ഷത്രത്തെ ദാഹിക്കുന്ന കണ്ണുകളോടെ നോക്കി നിന്നു. മങ്ങിയ നിലാവിൽ ഇത്ര അകലെ നിന്ന് മാത്രമേ അദ്ദേഹത്തെ കാണാൻ കഴിഞ്ഞുള്ളു എങ്കിലും അവൾക്ക് സന്തോഷമായി. അവൾ ഭക്തിപൂർവ്വം

തല കുനിച്ചു. അത്രയെങ്കിലും ഭാഗ്യം കിട്ടിയല്ലോ എന്ന് സമധാനിച്ച് അവൾ പോകാനൊരുങ്ങിയപ്പോൾ ഓവർകോട്ട് ധരിച്ച്, വടി കയ്യിലെടുത്ത് ഇടതുവശത്തെ പടികളിറങ്ങി കവി വരുന്നത് കണ്ടു. നിമിഷങ്ങൾക്കകം കവി പൂന്തോട്ടത്തിലെത്തി.

പ്രസിദ്ധമായ മക്രീൽ നദിയിലേക്കുള്ള വഴി തനിക്ക് അറിഞ്ഞുകൂടല്ലോ എന്ന് അദ്ദേഹം ഓർമ്മിച്ചു. ആരുടയെങ്കിലും സഹായം തേടുന്ന മട്ടിൽ അദ്ദേഹം ഇടതും വലതും നോക്കി. അടുത്ത് ഒരു യുവതി നില്ക്കുന്നത് കണ്ട് അദ്ദേഹം ചോദിച്ചു " നിങ്ങൾ ഈ ഹോട്ടലിൽ താമസിക്കുന്ന ആളാണോ?"

ആദരവോടെ തല കുനിച്ചു കൊണ്ട് യുവതി പറഞ്ഞു "അതേ."

സങ്കോചത്തോടെ കവി ചോദിച്ചു "മക്രീൽ നദി ഏതു വഴിയാണൊഴുകുന്നതെന്ന് അറിയാമോ?"

ഉത്സാഹത്തോടെ മുന്നോട്ട് വന്ന് യുവതി പറഞ്ഞു "അറിയാം. ഒരു നൂറടിയകലെ പാലമുണ്ട്." വഴി കാണിക്കാൻ അവളൊരുങ്ങി.

യുവതിയുടെ മുഖത്ത് നിലാവ് പരന്നൊഴുകി. നേർത്ത പുരികങ്ങൾക്കു താഴെ വിശാലമായ കണ്ണുകളിൽ മക്രീലിന്റെ ഔജ്ജ്വല്യം തുളുമ്പി.

കവി സങ്കോചത്തോടെ പറഞ്ഞു "വേണ്ട, വേണ്ട. നിങ്ങൾക്ക് ബുദ്ധിമുട്ടാകും."

യുവതി അഭിമാനത്തോടെ പറഞ്ഞു "ഒരു ബുദ്ധിമുട്ടുമില്ല.... ഇവിടെയടുത്താണ്."

ഉജ്ജ്വലമായ നിലാവിൽ......... വെണ്ണക്കല്ലിൽ തീർത്ത സുഘടിതവും സുന്ദരവും സജീവവുമായ പ്രതിമപോലെ യുവതി.......സാഹസികയും വിശ്വാസമയിയുമായ അവൾ സൗന്ദര്യഭിക്ഷുവായ കവിക്ക് വഴി കാണിക്കാൻ പോയി. കവിയുടെ കാവ്യവീണയിലെ സൂക്ഷ്മ തന്ത്രികൾ സ്പന്ദിച്ചു. സൗന്ദര്യം സ്വയം പരിചയപ്പെടുത്താനിറങ്ങി...... സൃഷ്ടി സൗന്ദര്യതടാകത്തിലെ ഒരു തിര തനിക്ക് മറ്റൊരു തിരയെ കാണിക്കാൻ പോകുന്നു – കവി വിചാരിച്ചു.

നൂറടിയകലെ മക്രീൽ പാലം. രണ്ട് മലകളുടെ ഇടയിലെ ഇടുങ്ങിയ വിടവിലൂടെ അതി വേഗത്തിൽ ഗംഭീരശബ്ദത്തോടെ ഒഴുകുന്ന ജലത്തിനു മുകളിൽ കമ്പിക്കയറിൽ തൂങ്ങുന്ന പാലം. അവർ രണ്ടുപേരും പാലത്തിന്റെ മുകളിൽ ചെന്നു നിന്നു. താഴെ ലക്ഷക്കണക്കിന്, കോടിക്കണക്കിന് ഉരുകിയ ചന്ദ്രന്മാർ അതിവേഗത്തിൽ ഒഴുകിപ്പോകുന്നു, ഇരുവശത്തുമുള്ള പാറക്കെട്ടുകളിൽ ചെന്നടിച്ച് പതഞ്ഞു പൊങ്ങുന്നു. പതയിൽ നിന്നു കണ്ണെടുക്കാതെ കവി പറഞ്ഞു "സൗന്ദര്യം ഉന്മത്തമായിരിക്കുന്നു." പ്രകൃതി മുഖരിതമായെന്നു യുവതിക്ക് തോന്നി.

ഏതാനും നിമിഷം കഴിഞ്ഞ് കവി പറഞ്ഞു "ആവേഗത്തിലാണ് സൗന്ദര്യത്തിന്റെ പരമവികാസം. ആവേഗമില്ലാതായാൽ ചെളി മാത്രമേ അവശേഷിക്കുകയുള്ളു."

യുവതി തന്മയത്വത്തോടെ ആ വാക്കുകൾ ഉൾക്കൊള്ളുകയായിരുന്നു. കവി പറഞ്ഞു ''ഉദ്ഭവസ്ഥാനത്ത് മക്രീലിന് ഇത്ര വേഗം കാണുകയില്ല, ഇത്ര കരുത്തും. അവിടെ ശിശുവിന്റേതുപോലെ ശിഥിലമായ ചലനമായിരിക്കും, സമുദ്രത്തിൽ ചേരുമ്പോൾ അവൾ പ്രൗഢഗംഭീരയായിത്തീരും.''

''ഹേ മക്രീൽ, നിന്റെ സമയമിതാണ്. പൂവ് വിടരുന്നതിന് മുമ്പ് ഇത്ര സുന്ദരമല്ല, ഇതൾ കൊഴിയുന്ന സമയത്തും അത്ര സുന്ദരമല്ല. വികാസോന്മുഖമാകുമ്പോഴാണ് പൂവിന്റെ യഥാർത്ഥ സമയം. തേനീച്ച ആ സമയത്താണ് അതിൽ സ്വയം സമർപ്പിക്കാൻ വെമ്പുന്നത്.'' കവി നെടുവീർപ്പിട്ടു, കണ്ണുകൾ കുനിച്ചു, മൗനം പൂണ്ടു.

മിനിറ്റുകൾ ഇഴഞ്ഞു നീങ്ങി. തണുത്ത മലങ്കാറ്റേറ്റ് കവിയുടെ വൃദ്ധശരീരത്തിന് സമയ ചിന്തയുണ്ടായി. മക്രീലിന്റെ പതയുന്ന വെണ്മ യുവതിയുടെ അംഗ സൗഷ്ടവത്തെ ശോഭായമാനമാക്കുന്നത് അദ്ദേഹം കണ്ടു–നിമിഷനേരത്തേക്ക് അദ്ദേഹം ഘോരശബ്ദമുണ്ടാക്കുന്ന, പ്രവാഹശീലയായ 'യുവതി' യെ മറന്നിട്ട് മൂകയുവതിയുടെ സൗന്ദര്യനിരീക്ഷണം നടത്തി. മറ്റൊരു കാറ്റടിയേറ്റ് വിറച്ചുകൊണ്ട് കവി പറഞ്ഞു ''സമയം ഏറെയായി. നമുക്ക് മടങ്ങാം.''

മടങ്ങുമ്പോൾ വഴിമധ്യേ കവി പറഞ്ഞു ''ഇന്ന് ത്രയോദശിയായിട്ട് ഇത്രയും ശോഭ! നാളെ ഇതിലും കൂടുതൽ പ്രകാശം കാണും. അസൗകര്യമില്ലെങ്കിൽ നാളെയും വഴികാണിക്കാൻ വരുമോ?''

യുവതി ഉറപ്പു പറഞ്ഞു ''തീർച്ചയായും.''

തണുത്ത കാറ്റേറ്റ് കവിയുടെ ശരീരം വിറച്ചു. മുറിയിലെ ചൂട് തട്ടിയപ്പോഴാണ് സ്വസ്ഥത ലഭിച്ചത്. വസ്ത്രം മാറ്റാൻ വേണ്ടി ഡ്രെസിങ് ടേബിളിന്റെ മുമ്പിൽ ചെന്നു. തലയിൽ നിന്ന് തൊപ്പിയെടുത്തുമാറ്റിയപ്പോൾ വൈദ്യുതി വെളിച്ചത്തിൽ കണ്ണാടിയിൽ സ്വന്തം രൂപം കണ്ടു. തന്റെ തലമുടിയിൽ ആരോ കുമ്മായത്തിന്റെ ബ്രഷെടുത്തു പൂശിയപോലെ തോന്നി. വെയിലത്തുണക്കിയ കായ്പോലെ ചുളിവീണ തന്റെ മുഖവും കണ്ടു.

ഇരുകൈകളും കൊണ്ടു മുഖം പൊത്തി അദ്ദേഹം കസേരയിലേക്കു വീണു. അടഞ്ഞ കണ്ണുകളിൽ മറ്റൊരു ചിത്രം തെളിഞ്ഞുവന്നു – നിലാവിൽ പ്രശോഭിക്കുന്ന വെണ്ണക്കൽ പ്രതിമയുടെ സുന്ദരമുഖത്ത് യൗവനത്തിന്റെ പൂർണ്ണത, മക്രീലിന്റെ ഉന്മാദം നിറഞ്ഞ ഒഴുക്ക്. കവിയുടെ ആത്മാവ് വിളിച്ചു പറഞ്ഞു – യൗവനം!യൗവനം!

ഗ്ലാനിയുടെ ചാരത്തിനടിയിൽ കെടാൻ പോകുന്ന തീക്കനലുകൾ ഉന്മേഷത്തിന്റെ വിശറികൊണ്ടു വീശിക്കത്തിച്ചുകൊണ്ട്, കവി ചതുർദ്ദശിയിലെ നിലാവിൽ മക്രീലിന്റെ നൃത്യം കാണാൻ തല്പരനായി. ഘോഷമുണ്ടാക്കുന്ന നദിക്ക് കവിയുടെ യൗവനവുമായി ബന്ധമൊന്നുമില്ല. 'മൂകയായ നദി'യാകട്ടെ പൂജയുടെ ധൂപദീപങ്ങളുടെ ധൂമ്രാവര

ണത്തിൽ കവിയെ നഖശിഖം കണ്ടിട്ടുമില്ല. അതിനാൽ അദ്ദേഹം പകൽസമയത്ത് ആരുടെയും കണ്ണിൽപ്പെടാതെ തന്റെ മുറിയിൽത്തന്നെ കഴിച്ചുകൂട്ടി. നിലാവുദിച്ചശേഷം അദ്ദേഹം മക്രീൽ പാലത്തിൽ പോകാനായി ശങ്കയോടെ പൂന്തോട്ടത്തിലെത്തി. യുവതി അദ്ദേഹത്തെ കാത്തു നിൽക്കുകയായിരുന്നു.

കവി തുടിക്കുന്ന ഹൃദയത്തോടെ അവളെ നോക്കി – അവൾ ഷാളിനു പകരം ഓവർകോട്ട് ധരിച്ചിരുന്നു. കവി ഗദ്ഗദസ്വരത്തിൽ പറഞ്ഞു "ഓഹോ! നിങ്ങൾ വാക്കു പാലിച്ചല്ലോ. ഈ തണുപ്പിൽ, മോശമായ സമയത്ത് വാക്കുപാലിക്കാതിരിക്കുകയായിരുന്നു, കൂടുതൽ ബുദ്ധി. വെറുതേ ബുദ്ധിമുട്ടുന്നതെന്തിന്?... നിങ്ങൾ വിശ്രമിക്കൂ."

യുവതി തല കുനിച്ചു മറുപടി പറഞ്ഞു "എന്റെ മഹാഭാഗ്യം! എനിക്ക് അങ്ങയുടെ സഹവാസം ലഭിക്കുന്നല്ലോ."

വിറയ്ക്കുന്ന ശബ്ദത്തിൽ കവി പറഞ്ഞു "അങ്ങനെയൊന്നുമില്ല, അങ്ങനെയൊന്നുമില്ല."

പാലത്തിനടുത്തെത്തിയപ്പോൾ കവി പറഞ്ഞു "നിങ്ങളുടെ സന്മനസ്സ്. നിങ്ങളെന്റെ കൂടെ വരുന്നല്ലോ.... ഈ ലോകത്ത് ഒരു കൂട്ട് കിട്ടുക വലിയ സംഗതിയാണ്." മക്രീലിനെ ചൂണ്ടിക്കാണിച്ചിട്ട്, "അങ്ങോട്ടു നോക്കൂ, അതിന് ഒരു കൂട്ടുമില്ല. അതുകൊണ്ട് 'ഹാഹാ' എന്നു കരഞ്ഞുകൊണ്ട് കൂട്ടുകാരനെ തേടി ഓടിക്കൊണ്ടിരിക്കുന്നു."

തന്റെ വാക്കുകളുടെ തീവ്രത സ്വയംമനസ്സിലാക്കി സങ്കോചപ്പെട്ട്, ചിരിക്കാൻ വിഫലശ്രമം നടത്തി, മ്ലാനതയോടെ അദ്ദേഹം ഒഴുക്കിൽ നോട്ടമുറപ്പിച്ചു നിന്നു. തലയുയർത്താതെ അദ്ദേഹം പതുക്കെപ്പറഞ്ഞു "ഞാൻ ലോകം മുഴുവൻ ചുറ്റിക്കറങ്ങി വന്നവനാണ്....ഭാവനയിൽ സുഖം സൃഷ്ടിച്ച് ഞാൻ പാടുമ്പോൾ ലോകം പുളകമണിയും. കാല്പനികമായ വേദനയിൽ നിന്നുണ്ടാകുന്ന എന്റെ ആർത്തനാദം കേട്ട് ലോകം കരയാൻ തുടങ്ങും.എന്നാൽ എന്റെ വ്യക്തിപരമായ സുഖ-ദുഃഖങ്ങളുമായി ലോകത്തിനൊരു ബന്ധവുമില്ല. ഞാൻ ഏകനാണ്, എന്റെ സുഖങ്ങൾ പങ്കുവയ്ക്കാൻ ആരുമില്ല. അതുകൊണ്ട് അവ വികാസം പ്രാപിക്കാതെ തീവ്രദാഹമായിത്തീരുന്നു. എന്റെ ദുഃഖത്തിന്റെ അദമ്യവേഗം അസഹ്യമായി തുളുമ്പുമ്പോഴും ലോകം അതിനെ വിനോദോപാധിയായി കണക്കാക്കുന്നു. ഞാൻ കൂട്ടിലടയ്ക്കപ്പെട്ട വാനമ്പാടിയാണ്. ലോകം എന്റെ കൂജനം കേൾക്കാനാഗ്രഹിക്കുന്നു. ഞാൻ സുഖത്താൽ പുളകിതനായി പാടുകയാണോ, ദുഃഖത്താൽ കരയുകയാണോ എന്ന് ആർക്കും ചിന്തയില്ല."

"ജീവിതത്തിൽ എന്റെ സുഖ-ദുഃഖങ്ങൾക്ക് ഒരവലംബമുണ്ടായിരുന്നെങ്കിൽ എത്ര നന്നായിരുന്നേനേ. എനിക്കൊരു കൂട്ടുണ്ടായിരുന്നെങ്കിൽ! എന്റെ സുഖ-ദുഃഖങ്ങളുടെ ഒരു പങ്ക് അയാൾക്കു കൊടുത്തിട്ട് അയാളുടെ അനുഭൂതി പങ്കുവയ്ക്കാമായിരുന്നു. ഞാൻ എന്റെ ഈ നിസ്സാരമായ യശസ്സ് ദൂരെയെറിഞ്ഞിട്ട് ഒരു ലോകജീവിയാകുമായിരുന്നു."

കവി നിശ്ശബ്ദനായി. നിമിഷങ്ങൾ ഇഴഞ്ഞുനീങ്ങി. തണുത്ത കാറ്റേറ്റ് കവിയുടെ വൃദ്ധശരീരം വിറയ്ക്കാൻ തുടങ്ങി. നെടുവീർപ്പിട്ടുകൊണ്ട് അദ്ദേഹം പറഞ്ഞു "പോകാം."

ശക്തമായ ജലപ്രവാഹത്തെ നോക്കിക്കൊണ്ട് യുവതി വിറയ്ക്കുന്ന സ്വരത്തിൽ പറഞ്ഞു "എന്നെ അങ്ങയുടെ കൂട്ടായി സ്വീകരിച്ചാലും."

മക്രീലിന്റെ ഗംഭീരഗർജ്ജനത്തിൽ പരിഹാസച്ചിരി കലർത്തിക്കൊണ്ട് കവി ചോദിച്ചു "നിങ്ങളെയോ?"

ശരീരം വിറയ്ക്കുന്നതുകാരണം പാലത്തിന്റെ കൈവരിയിൽ പിടിച്ചുകൊണ്ട് യുവതി ലജ്ജാവിവശമായ സ്വരത്തിൽ പറഞ്ഞു "ഞാൻ നിസ്സാരയാണെങ്കിലും....."

"അല്ല, അല്ല അതല്ല കാര്യം." കവി പെട്ടെന്ന് നിന്നിട്ട് പറഞ്ഞു "നേരേ എതിരാണ് കാര്യം........ നമുക്ക് നടക്കാം." പൂന്തോട്ടത്തിലെത്തിയപ്പോൾ കവി പറഞ്ഞു "നാളെ....." വാക്യം പൂർത്തിയാക്കാതെ അദ്ദേഹം നടന്നുപോയി.

മുറിയിലെത്തി കണ്ണാടിയിൽ നോക്കാതിരിക്കാൻ യത്നിക്കുന്തോറും സ്പഷ്ടമായി തന്റെ മുഖത്തിന്റെ പ്രതിബിംബം കാണാൻ തുടങ്ങി. ആ രാത്രി വളരെ അസ്വസ്ഥതയോടെ കഴിച്ചുകൂട്ടി. രാവിലെ ഒരു ടവ്വൽ എടുത്ത് കണ്ണാടി മറച്ചു. പകൽ പുറത്തെങ്ങും ഇറങ്ങിയില്ല.

പകൽ മുഴുവൻ ആലോചിച്ച് എന്തോ തീരുമാനിച്ചശേഷം സന്ധ്യാസമയത്ത് കവി വീണ്ടും തയ്യാറായി പൂന്തോട്ടത്തിലെത്തി. ഓവർകോട്ടു ധരിച്ച വെണ്ണക്കൽ പ്രതിമ നേരത്തെതന്നെ അവിടെ വന്നു നില്പുണ്ടായിരുന്നു. കവിയുടെ മനസ്സിലെ എല്ലാ കുരുക്കുകളും നൊടിയിടയിൽ അഴിഞ്ഞില്ലാതായി. കവി ചിരിച്ചുകൊണ്ടു പറഞ്ഞു "ഈ തണുപ്പത്ത്........ ദേശവും കാലവും പാത്രവും നോക്കിയിട്ടേ വാക്കുപാലിക്കേണ്ടതുള്ളു." യുവതിയുടെ മുഖത്ത് സന്തോഷത്തിന്റെയും ആത്മവിശ്വാസത്തിന്റെയും പുഞ്ചിരി പടരുന്നത് പൗർണ്ണമി നിലാവിൽ കവി കണ്ടു. പാലത്തിൽ ചെന്നിട്ട് കവി ചിരിച്ചുകൊണ്ടു ചോദിച്ചു "എന്റെ കൂട്ടായി വരാമെന്ന് പറഞ്ഞത് സത്യമാണോ?"

യുവതി മറുപടി പറഞ്ഞു "അതിൽ പരിഹാസത്തിനു വകയില്ല."

കവി യുവതിയെ നോക്കി ചോദിച്ചു "തീർച്ചയായും എന്നോടൊപ്പം ഉണ്ടാകുമോ?"

"തീർച്ചയായും." യുവതി തല ഉയർത്താതെ സമ്മതിച്ചു.

"എല്ലാ അവസ്ഥയിലും, എപ്പോഴും?"

തല കുനിച്ചുകൊണ്ട് യുവതി ഉറപ്പോടെ മറുപടി പറഞ്ഞു "ഉവ്വ്."

കവി അവിശ്വാസത്തോടെ ചിരിച്ചു. അയാൾ പറഞ്ഞു "എങ്കിൽ വരൂ, ഇവിടെ മക്രീലിന്റെ ആഴങ്ങളിൽ എനിക്ക് കൂട്ടായി വരൂ."

"എങ്കിൽ അങ്ങനെയാവട്ടെ." യുവതി നിർഭയഭാവത്തിൽ തലയുയർത്തി പറഞ്ഞു.

ചിരി അടക്കിക്കൊണ്ട് കവി പറഞ്ഞു "ശരി. എങ്കിൽ തയ്യാറായിക്കൊള്ളൂ....വൺ, ടു, ത്രീ..." കവി തന്റെ കയ്യ് യുവതിയുടെ തോളിൽ വയ്ക്കാൻ ആഗ്രഹിച്ചു. പക്ഷേ-അപ്പോഴേക്കും പാലത്തിന്റെ കൈവരിയുടെ മുകളിലൂടെ അവളുടെ ശരീരം താഴെ മക്രീലിന്റെ ശക്തമായ ഒഴുക്കിലേക്ക് മറിഞ്ഞുകഴിഞ്ഞു.

ഭയം കാരണം കവിയുടെ കൺമുന്നിൽ ഇരുട്ടുപരന്നു. കൈനീട്ടി അവളെ പിടിക്കാനുള്ള വിഫലശ്രമത്തിൽ വളരെ പാടുപെട്ട് അയാൾ സ്വയം നിയന്ത്രിച്ചു.

മക്രീലിന്റെ ഘോരഗർജ്ജനത്തിനിടയ്ക്ക് ഒരു തവണ 'ഛപ്' എന്നു കേട്ടു. പിന്നെ നദിയുടെ ഗംഭീരമായ ഗർജ്ജനം മാത്രം. മക്രീലിലെ തിരകൾ അയാളോട് 'വരൂ-വരൂ' എന്ന് വിളിച്ചുപറയുന്നതായി തോന്നി. ചേതനയറ്റ് പാലത്തിന്റെ കൈവരിയിൽ പിടിച്ചുകൊണ്ട് അദ്ദേഹം നിന്നു. ചന്ദ്രൻ പിന്നിൽ നിന്നുമാറി മുമ്പിൽ വന്ന് തന്റെ മുഖത്ത് പ്രകാശം വിതറിയപ്പോൾ അദ്ദേഹം ഉന്മത്തനെപ്പോലെ വേച്ച് വേച്ച് തന്റെ മുറിയിലേക്ക് പോയി.

എത്രനേരം അദ്ദേഹം കണ്ണാടിയുടെ മുമ്പിൽ നിശ്ചലനായി നിന്നെന്ന് അറിഞ്ഞുകൂടാ. പിന്നീട് കയ്യിലിരുന്ന വടി രണ്ടുകൈകൊണ്ടും കൂട്ടിപ്പിടിച്ച് കണ്ണാടിയിൽ നിരന്തരം അടിക്കാൻ തുടങ്ങി. അല്പം കഴിഞ്ഞ് കിതച്ചുകൊണ്ട് കണ്ണാടിയുടെ മുമ്പിലെ കസേരയിൽ കുഴഞ്ഞുവീണു.

രാവിലെ ചൂടുവെള്ളവുമായി വന്ന ജോലിക്കാരൻ കണ്ടു – കവി കസേരയിൽ നിശ്ചലനായി ഇരിക്കുന്നു. കണ്ണാടി പൊട്ടിത്തകർന്നിരിക്കുന്നു. അതിന്റെ നടുക്കുള്ള ഭാഗം കാണാനില്ല. ഫ്രെയിമിൽ തറച്ചു നില്ക്കുന്ന നീണ്ട കണ്ണാടിക്കഷണങ്ങൾ കവിയുടെ നിർജ്ജീവമായ ശരീരത്തെ പേടിപ്പിക്കാൻ പല്ലിളിച്ച് കാണിക്കുകയാണെന്ന് തോന്നി.

കവിയുടെ മുഖം കടലാസുപോലെ വിളറി വെളുത്തും ശരീരം തടിപോലെ ജഡമായും ഇരുന്നു. അദ്ദേഹത്തിന്റെ കണ്ണുകൾ തുറിച്ചിരുന്നു. അവയിലൂടെ മരണം എത്തിനോക്കിക്കൊണ്ടിരുന്നു. രാത്രിയുടെ അന്ത്യയാമത്തിൽ കവിയുടെ മുറിയിൽ നിന്ന് 'വരുന്നൂ-വരുന്നൂ' എന്ന വിളി പല തവണ കേട്ടതായി പിന്നീട് അറിയാൻ കഴിഞ്ഞു.

# പ്രേമത്തിന്റെ പൊരുൾ

അക്കാലത്ത് പെഷവാറിൽ നിന്ന് വൻതോതിൽ ചരസ്സ് കള്ളക്കടത്ത് നടന്നുകൊണ്ടിരുന്നു. എക്സൈസുകാരോടൊപ്പം പോലീസുകാരും അങ്കലാപ്പിലായി. രാപ്പകൽ വിശ്രമമില്ലാതായി. ലഹരിപദാർത്ഥങ്ങൾ രഹസ്യമായി വിൽക്കുന്നവരെ പിടികൂടുന്നതിന് കൂർമ്മ ബുദ്ധി ആവശ്യമാണ്. ഏത് രൂപത്തിൽ ഏതു വസ്തുവിൽ ചരസ്സ് ഒളിച്ചു വയ്ക്കുമെന്ന് പറയാൻ പറ്റുകയില്ല.

ലാഹോറിലെ വലിയ സ്റ്റേഷനുമുന്നിൽ ഉലാത്തിക്കൊണ്ട് ഞാൻ പെഷവാർ എക്സ്പ്രസ്സിൽ വന്നിറങ്ങിയ യാത്രക്കാരെ സൂക്ഷ്മദൃഷ്ടിയോടെ നിരീക്ഷിക്കുകയായിരുന്നു. ഒരു വൃദ്ധ വലിയൊരു പുതപ്പിൽ അടിമുടി മൂടിപ്പുതച്ച് റോഡ് മുറിച്ച് നടന്ന് അല്പം പരിഭ്രമത്തോടെ എന്റെ മുമ്പിലൂടെ കടന്നുപോയി. ആ സ്ത്രീയെ കണ്ട് എനിക്ക് സംശയം തോന്നി. ഇത്രയും കാലം പോലീസ് വിഭാഗത്തിൽ പ്രവർത്തിച്ചതിന്റെ ഫലമായി കിട്ടിയ ഒരു പാഠം ഇതാണ്. സംശയിക്കാൻ പ്രത്യക്ഷത്തിൽ കാരണമൊന്നും ഇല്ലെങ്കിലും സംശയിക്കുകതന്നെ വേണം. ബുർക്കണിട്ട നല്ല കുടുംബത്തിലെ എത്രയോ സ്ത്രീകളുടെ സാധനസാമഗ്രികളിൽ നിന്ന് എത്രയോ ഗ്രാം ചരസ്സ് പിടിച്ചെടുത്തിരിക്കുന്നു! ഏതെങ്കിലും ഒരു കൗശലക്കാരൻ ഈ വൃദ്ധയുടെ പക്കൽ കുറേ ചരസ്സ് കൊടുത്തയച്ചിട്ടുണ്ടെങ്കിലോ?

"ഏയ് തള്ളേ, ഇവിടെ വാ." ഞാൻ വിളിച്ചു.

ഒരു കൈകൊണ്ട് ചെറിയ ഭാണ്ഡം നെഞ്ചിലമർത്തിപ്പിടിച്ച് മറ്റേ കൈകൊണ്ട് പുതപ്പിൽ പിടിച്ച് എന്നെ ഒന്നു നോക്കിയശേഷം വിളി കേൾക്കാത്ത ഭാവത്തിൽ അവർ നടന്നു.

എന്റെ സംശയം ബലപ്പെട്ടു. ഒച്ചയുയർത്തി ഞാൻ പറഞ്ഞു "ഇവിടെ വാ." അവർ കേൾക്കാത്തതുപോലെയും ഒന്നും മനസ്സിലാകാത്തതുപോലെയും നടന്നു. എന്റെ കൂടെ ഉണ്ടായിരുന്ന കോൺസ്റ്റബിൾ മുന്നോട്ടു ചെന്ന് അവരെ തടഞ്ഞു.

അവരുടെ കൈയിലിരുന്ന ചെറിയ ഭാണ്ഡം ചൂണ്ടിക്കാണിച്ചിട്ട് ഞാൻ ചോദിച്ചു "ഇതിൽ എന്താണ്?"

കൈവിരലുകൾ ചലിപ്പിച്ച് വ്യാകുലവും അസ്പഷ്ടവുമായ സ്വരത്തിൽ ആ സ്ത്രീ പറഞ്ഞതൊന്നും എനിക്കു മനസ്സിലായില്ല. അവരുടെ കൗശലം മനസ്സിലാക്കി ഞാൻ പശ്തോ ഭാഷയിൽ ചോദ്യം

ആവർത്തിച്ചു. വ്യാകുലഭാവത്തിൽ വിക്കി വിക്കി അവർ പറഞ്ഞ മറുപടി എനിക്ക് ഒട്ടും മനസ്സിലായില്ല. ഈ സ്ത്രീ ഭ്രാന്ത് അഭിനയിക്കുകയാണോ? പശ്തോയും പഞ്ചാബിയും മനസ്സിലാകാത്തതുകൊണ്ട് മറ്റേതോ ഭാഷ സംസാരിക്കുകയാണ്. കൂടെയുണ്ടായിരുന്ന പോലീസുകാരൻ ശബ്ദമുയർത്തി വിരട്ടുന്ന മട്ടിൽ ചോദിച്ചു "ഇതിൽ എന്താണ്?" എന്നിട്ടും ഒരു ഫലവുമുണ്ടായില്ല.

ഈ സ്ത്രീ ഇത്ര അറിവില്ലാത്തവളാണെങ്കിൽ ഒറ്റയ്ക്ക് ലാഹോർപോലുള്ള ഒരു പട്ടണത്തിൽ പെഷവാർ എക്സ്പ്രസ്സിൽ രാത്രി നേരത്ത് എങ്ങനെ വന്നു? ഇവിടെ ഇവർക്കെന്തു ജോലി? ഞാൻ ചിന്താക്കുഴപ്പത്തിലായി. അപ്പോൾ എന്റെ കൂടെയുണ്ടായിരുന്ന പോലീസുകാരൻ കാസിം രണ്ടു കൈകൊണ്ടും ആംഗ്യം കാണിച്ചിട്ട് ചോദിച്ചു "കാശ്മീരിയാണോ?"

സ്ത്രീ നെടുവീർപ്പിട്ടുകൊണ്ട് 'അതെ' എന്ന അർത്ഥത്തിൽ തലയാട്ടി. സ്ത്രീ കാശ്മീർകാരിയാണെന്നു മനസ്സിലായി. ഇവരുടെ ഭാണ്ഡത്തിൽ ചരസ്സ് ഉണ്ടാകാം. അല്ലെങ്കിൽ ഇവരുടെ പിന്നിൽ മറ്റെന്തെങ്കിലും രഹസ്യമുണ്ടാകാം. രാവും പകലും ലാഹോറിൽ വന്നുംപോയുമിരിക്കുന്ന ബുർക്ക ധരിച്ച കാശ്മീരികളുടെ സംഘത്തിൽ പെട്ടവൾ ആണെന്നും വരാം. ഭാണ്ഡത്തിൽ ആരും കൈവയ്ക്കാൻ സമ്മതിക്കാത്തത് സംശയത്തിന് ആക്കം കൂട്ടി. കാസിം അറിയാവുന്ന കാശ്മീരി ഭാഷയിൽ വീണ്ടും ചോദിച്ചു "എവിടെപ്പോകുന്നു?" അതിന് മറുപടി ഉണ്ടായില്ല.

കാസിം പറഞ്ഞു "ഏമാനേ, ഈ സ്ത്രീ തെമ്മാടിയാണ്. നമ്മളെ കളിപ്പിക്കാൻ നോക്കുകയാണ്."

അല്പം ആലോചിച്ചിട്ട് ഞാൻ ആജ്ഞാപിച്ചു "ഒരു കുതിരവണ്ടിയിൽ കയറ്റി ഇവരെ പോലീസ് സ്റ്റേഷനിൽ കൊണ്ടുപോകൂ." നെഞ്ചത്തടിയും നിലവിളിയും കഴിഞ്ഞശേഷം വൃദ്ധ കുതിരവണ്ടിയിൽ കയറി.

പീർഹുസൈൻ എന്ന കോൺസ്റ്റബിൾ കാശ്മീർകാരനാണ്. സയ്യദ് ആയതിനാൽ അയാൾക്ക് ആധ്യാത്മികകാര്യങ്ങളിലും അറിവുണ്ടായിരുന്നു. ഞാൻ അയാളെ വിളിച്ച് ആ സ്ത്രീയോട് സംസാരിക്കാനാവശ്യപ്പെട്ടു. പീർഹുസൈൻ അടുത്തുചെന്ന് ആശ്വസിപ്പിക്കുന്ന മട്ടിൽ ആ സ്ത്രീയെ വിളിച്ച് അവരുടെ ഭാഷയിൽ രണ്ടുവാക്യം പറഞ്ഞു. സ്ത്രീയുടെ ഭയം മാറി. അവർ അയാളോടടുത്തിരുന്നു. പുതപ്പിന്റെ അറ്റം കണ്ണിനോടു ചേർത്തുപിടിച്ച് തേങ്ങിക്കരഞ്ഞുകൊണ്ട് എന്തൊക്കെയോ പുലമ്പി.

വൃദ്ധ തന്റെ ഭർത്താവിനെക്കുറിച്ചന്വേഷിക്കുകയാണെന്ന് പീർഹുസൈൻ പറഞ്ഞു. ഭർത്താവിനെ കണ്ടുപിടിക്കാൻ വേണ്ടിയാണ് ലാഹോറിൽ വന്നിരിക്കുന്നത്. അനേകവർഷങ്ങൾക്കു മുമ്പ് പണം സമ്പാദിക്കാൻ വേണ്ടി അയാൾ ലാഹോറിൽ വന്നതാണ്. പിന്നീടൊരിക്കലും തിരികെ ചെന്നില്ല. പല തവണ കത്തെഴുതിയിട്ടും തിരികെ ചെന്നില്ല. അയാളെ

കൂട്ടിക്കൊണ്ടുപോകാനാണ് അവർ വന്നിരിക്കുന്നത്, കൂട്ടിക്കൊണ്ടുപോവുകയും ചെയ്യും.

ഞാൻ പറഞ്ഞു "ഭർത്താവിനെ കണ്ടോട്ടെ, അതിനുമുമ്പ് ഇവരുടെ ഭാണ്ഡം തുറന്നുകാണിക്കാൻ പറയൂ."

പീർഹുസൈൻ പറഞ്ഞതനുസരിച്ച് അവർ അല്പം മടിയോടെ ഭാണ്ഡം തുറന്നു. പഴന്തുണിപോലായ പുതപ്പിന്റെ ഒരറ്റത്ത് രണ്ടുമൂന്ന് മുഷിഞ്ഞ വസ്ത്രങ്ങൾ; അനേകദിവസം മുമ്പുണ്ടാക്കിവച്ച ചോളത്തിന്റെ ചപ്പാത്തി; പുരുഷന്മാർ ധരിക്കുന്ന കാശ്മീരി ശൈലിയിലുള്ള ഒരു പഴയ വാസ്ക്കറ്റ്; അതിനും പുറമേ ഒരു കത്തിയുമുണ്ടായിരുന്നു. കത്തി എന്തിനാണു വച്ചിരിക്കുന്നതെന്നു പല തവണ ചോദിച്ചിട്ടും മറുപടി പറഞ്ഞില്ല. "വെറുതേ" എന്നു പറഞ്ഞു മുഖം തിരിച്ചു.

ഒരിക്കൽ പോലും സ്വന്തം ഗ്രാമത്തിനു പുറത്ത് കാൽകുത്തിയിട്ടില്ലാത്ത ഒരു കാശ്മീർകാരി ഒറ്റയ്ക്ക് ലാഹോറിൽ വന്നിരിക്കുന്നു. തന്റെ ഭർത്താവിനെ അന്വേഷിച്ചാണു വന്നതെന്ന് അവർ പറയുന്നു. എന്നാൽ അയാളുടെ മേൽവിലാസം അവർക്കറിഞ്ഞുകൂടാ. പുരുഷന്റെ വാസ്ക്കറ്റ് അവരുടെ പക്കലുണ്ട്. അവർ അത് മറച്ചുവയ്ക്കാനാഗ്രഹിക്കുന്നു. കത്തി കരുതിയിട്ടുണ്ട്. സംഗതി കുഴപ്പമാണെന്ന് സംശയിക്കുന്നതിൽ തെറ്റുണ്ടോ?

പീർഹുസൈനോടു ഞാൻ പറഞ്ഞു "സൂത്രക്കാരിയാണെന്നു തോന്നുന്നു. ഏതെങ്കിലും ഭയങ്കര കേസിലെ പിടികിട്ടാപ്പുള്ളിയാണെന്നും വരാം. രഹസ്യങ്ങളെല്ലാമറിയുക."

പീർഹുസൈന്റെ വളരെ നേരത്തെ ശ്രമഫലമായി ആ സ്ത്രീ കണ്ണുനീർ തുടച്ചുകൊണ്ട് പതുക്കെപ്പതുക്കെ സ്വന്തം കാര്യങ്ങൾ പറഞ്ഞുതുടങ്ങി. അല്പം കഴിഞ്ഞ് അവർ ഏങ്ങിയേങ്ങി കരഞ്ഞു. പീർഹുസൈൻ അവരെ ആശ്വസിപ്പിച്ചുകൊണ്ടിരുന്നു. ഇതിനിടയ്ക്ക് തടസ്സം സൃഷ്ടിക്കുന്നത് അനുചിതമാണെന്നു ഞാൻ വിചാരിച്ചു. പീർഹുസൈൻ വന്ന് കാര്യങ്ങൾ വിശദീകരിച്ചു -

ശ്രീനഗറിൽ നിന്ന് മുപ്പത്മുപ്പത്തഞ്ചു മൈൽ അകലെ ബൈരീനാഗിനടുത്താണ് ഈ സ്ത്രീയുടെ വീട്. അവിടെ നിന്ന് പത്തിരുന്നൂറ് മൈൽ നടന്ന് അവർ ജമ്മുവിലെത്തി. ഒടുവിൽ പെഷവാർ എക്സ്പ്രസ്സിൽ കയറി ലാഹോറിലെത്തി. ഭർത്താവ് എവിടെയാണു താമസിക്കുന്നതെന്നറിയാൻ വയ്യ.

ഏതാണ്ട് ഒന്നര മണിക്കൂർ വീണ്ടും ചോദ്യം ചെയ്തശേഷം മനസ്സിലാക്കിയ കാര്യങ്ങളുടെ ചുരുക്കമിതാണ് -

"മുപ്പത് വർഷം മുമ്പ് എന്റെ ഭർത്താവ് ഫജ്ജ ഗ്രാമത്തിലെ ചില ചെറുപ്പക്കാരുടെ കൂടെ ജോലി ചെയ്ത് പണം സമ്പാദിക്കാൻ വേണ്ടി ലാഹോറിൽ വന്നു. ഞാനപ്പോഴേ പറഞ്ഞു - നമുക്കുള്ളതു തന്നെ ധാരാളം. എട്ടു പത്ത് എരുമ, പത്ത് പന്ത്രണ്ട് പറമ്പുകൾ, ആപ്പിൾ, ഉക,

മൾബറി എന്നീ മരങ്ങൾ. അധ്വാനിച്ചാൽ ഇതുകൊണ്ട് എല്ലാം നടക്കും. എന്റെ അമ്മായിയമ്മയും ഉപദേശിച്ചു. ഞാൻ അന്ന് നന്നെ ചെറുപ്പം; ഇരുപത് വയസ്സിൽ താഴെ പ്രായം. അങ്ങേര് എന്നെ ശകാരിച്ചു – ഏഴു മാസത്തിനകം, ആപ്പിൾമരം വീണ്ടും പൂക്കുമ്പോഴേക്ക് മടങ്ങിവരാമെന്നു പറഞ്ഞു. പണം വിളയുന്ന സ്ഥലമാണ് ലാഹോർ. എല്ലാവരും പോകുന്നു. ഞാൻ മാത്രം പോകാതിരിക്കുന്നതെന്തിന്? ഞാൻ കരഞ്ഞു കൊണ്ടിരുന്നു. എന്നിട്ടും അങ്ങേര് പോയി. അമ്മായിയമ്മയും ഞാനും എല്ലാ ജോലിയും ചെയ്തുകൊണ്ടിരുന്നു. പാടത്ത് ഉഴാനും ഞങ്ങൾ തന്നെ പോകേണ്ടിവന്നു. അമ്മായിയമ്മ ദേഷ്യപ്പെട്ടു പറയും – നിഷേധിയായ മകനെക്കാൾ മകനില്ലാത്തതാണു ഭേദം.

ഒരു കൊല്ലം കഴിഞ്ഞു....രണ്ടുകൊല്ലം........മൂന്നുകൊല്ലം കഴിഞ്ഞു. ഞാൻ ദിവസവും കരഞ്ഞുകൊണ്ടിരുന്നു. മഞ്ഞുരുകുമ്പോൾ പരദേശത്തുപോയ പുരുഷന്മാർ മടങ്ങിവരും. എന്റെ ഭർത്താവു മാത്രം വന്നില്ല. രണ്ടു കൊല്ലം കൂടി കഴിഞ്ഞു ഹാബ്ളായിലെ മാലിക് റഹ്മാൻ ലാഹോറിൽ നിന്നു വന്നു. അയാൾ ഫജ്ജായുടെ ഒരു കത്ത് കൊണ്ടുവന്നു. അതിൽ എഴുതിയിരുന്നു 'ഒരു കുറ്റവും ചെയ്യാത്ത എന്നെ പോലീസ് കള്ളക്കേസിൽ കുടുക്കി പിടികൂടി. കുറച്ചു രൂപ അയച്ചുതന്നാൽ ഞാൻ മടങ്ങിവരാം.'

അമ്മായിയമ്മയും ഞാനും കരഞ്ഞു. രണ്ട് എരുമയെ വിറ്റിട്ട് ഞങ്ങൾ നാൽപത് രൂപ അയച്ചുകൊടുത്തു. അമ്മായിയമ്മ അറിയാതെ തപാലാപ്പീസിലെ ഉദ്യോഗസ്ഥനെക്കൊണ്ട് ഞാൻ ഒരെഴുത്തെഴുതിച്ചു – നിങ്ങൾ വേഗം വരണം. ഉമ്മാ കോപിച്ചിരിക്കുകയാണ്. ഉമ്മായ്ക്കു തീരെ സുഖമില്ല. ഞാൻ വിഷമിച്ചു കഴിയുന്നു. എനിക്ക് പേടിയാകുന്നു. നിങ്ങൾ വേഗം വരണം. നിങ്ങളെ ഞാനാണു പറഞ്ഞയച്ചതെന്നും, നിങ്ങൾ എന്നോടുപിണങ്ങിപ്പോയതാണെന്നും പറഞ്ഞ് ഉമ്മാ എപ്പോഴും വഴക്കുപറയുന്നു. ഉമ്മാ വല്ലാതെ ക്ഷീണിച്ചുപോയി. മകനില്ലാത്തതുകൊണ്ട് വലിയ പ്രയാസമാണ്."

ഞാൻ ചോദിച്ചു "രൂപ കിട്ടിയതിനു രസീതും എഴുത്തിനു മറുപടിയും കിട്ടിയോ?"

ആ സ്ത്രീ പറഞ്ഞു "രൂപ കിട്ടിയതിനു രസീത് കിട്ടി. എഴുത്തിനു മറുപടി കിട്ടിയില്ല."

എനിക്കു വിശ്വാസം വരാൻവേണ്ടി അവർ വാസ്കറ്റിന്റെ പോക്കറ്റിൽ സൂക്ഷിച്ചിരുന്ന മൂന്നു രസീത് എടുത്തുകാണിച്ചു. ആദ്യത്തേതിൽ 1906 ഒക്ടോബറിൽ ലാഹോറിലെ ഭാട്ടീഗെയ്റ്റ് പോസ്റ്റാഫീസിന്റെ മുദ്ര പതിച്ചിരുന്നു. അത് നാല്പത് രൂപയുടെ മണിയോർഡറായിരുന്നു. പിൻവശത്ത് വിരലടയാളമുണ്ടായിരുന്നു. അതിനോടു ചേർന്ന് ഉർദുവിൽ എഴുതിയിരിക്കുന്നു – ഫജ്ജ. സാക്ഷിയുടെ കയ്യൊപ്പുമുണ്ടായിരുന്നു. രസീതുകൾ കാണിച്ചിട്ട് അവർ കഥ തുടർന്നു.

“വർഷങ്ങൾ കഴിഞ്ഞു. ഫജ്ജ മടങ്ങിവന്നില്ല. ലാഹോറിലും അമൃതസറിലും ജോലിക്കു പോയി വരുന്നവരിൽ നിന്ന് ഫജ്ജയെക്കുറിച്ചുള്ള വിവരങ്ങൾ കിട്ടുമായിരുന്നു. ചിലപ്പോൾ കേൾക്കും – പോലീസ് പിടികൂടിയെന്ന്. ചിലപ്പോൾ കേൾക്കും – ജോലികിട്ടിയെന്ന്. ചിലപ്പോൾ കേൾക്കും – കച്ചവടം തുടങ്ങി വലിയ പണക്കാരനായെന്ന്. അമ്മായിയമ്മ രോഗം പിടിപെട്ടു മരിച്ചു. ഞാനൊറ്റയ്ക്കായി.

ഒൻപതു കൊല്ലം കഴിഞ്ഞ് ലാഹോറിൽ നിന്ന് ഒരാൾ ഒരു കത്ത് കൊണ്ടുവന്നു. അതിൽ എഴുതിയിരുന്നു 'ഞാൻ സുഖമില്ലാതെ കിടപ്പാണ്. ചെലവിനു വകയില്ല. വലിയ ബുദ്ധിമുട്ടാണ്. വഴിച്ചെലവിനു പണമയച്ചുതരാമെങ്കിൽ ഞാൻ വരാം.' ഞാൻ വീണ്ടും ഒരെരുമയെ വിറ്റു. പകുതിവിലയ്ക്ക് രണ്ടുമരം വിറ്റു. നാല്പത് രൂപ മണിയോർഡറയച്ചു. തപാലാപ്പീസിലെ ഉദ്യോഗസ്ഥനെക്കൊണ്ട് എഴുത്തെഴുതിച്ചു – ഞാനൊറ്റയ്ക്കായി. നിങ്ങളുടെ ഉമ്മാ മരിച്ചു. ഗ്രാമത്തിലുള്ളവരെല്ലാം എന്റെ ശത്രുക്കളാണ്. ആൺതുണയില്ലാത്തവൾക്ക് എന്ത് രക്ഷ? വല്ലവരും പാടത്തിറങ്ങിവിളകൊയ്യുകയും പഴം പറിച്ചുകൊണ്ടു പോവുകയും ചെയ്യുന്നു. ഹാബ്ള മൾബറിപ്പുഴുക്കളെ മോഷ്ടിച്ചുകൊണ്ടുപോയി. എന്റെ പ്രായക്കാർക്കെല്ലാം രണ്ടും മൂന്നും കുട്ടികളുണ്ട്. എല്ലാ വീട്ടിലെയും പുരുഷന്മാർ ജോലിചെയ്ത് കുടുംബം പുലർത്തുന്നു. എനിക്കാരുമില്ല. എനിക്കു പേടിയാകുന്നു. ഞാൻ രോഗം പിടിപെട്ട് കിടപ്പായിപ്പോകും. എനിക്ക് നിങ്ങളുടെ സമ്പാദ്യം വേണ്ട. നിങ്ങൾ വന്നാൽ മതി. തീർച്ചയായും വരണം.

പിന്നീട് ഒരെഴുത്തുവന്നു 'നീ വിഷമിക്കരുത്. ഞാൻ തീർച്ചയായും വരും. ലാഹോറിൽ കച്ചവടം തുടങ്ങും. നിന്നെയും ലാഹോറിൽ കൊണ്ടുവരും. ഇവിടെ നല്ല സുഖമാണ്. നിനക്ക് ആഭരണങ്ങൾ പണിയിച്ചുതരാം.' ഞാൻ വീണ്ടും എഴുത്തെഴുതിച്ചു 'നിങ്ങൾ വരണം. വീട്ടിൽ താമസിച്ചാൽ മതി. അന്യസ്ഥലത്ത് കാലുറയ്ക്കുകയില്ല. നമ്മുടെ കൃഷി നശിച്ചു. മൃഗങ്ങൾ നശിച്ചു. നിങ്ങൾ വരാമെങ്കിൽ എല്ലാം നേരേയാകും. എനിക്കിപ്പോഴും ചെറുപ്പമാണ്. നിങ്ങളുടെ കുട്ടികളെ പ്രസവിക്കാൻ കഴിഞ്ഞാൽ എല്ലാമായി.' പക്ഷേ അങ്ങേര് വന്നില്ല. പിന്നെ എഴുത്തും വന്നില്ല.

ഞാൻ പല തവണ രോഗം പിടിപെട്ടു കിടന്നു. വീട്ടിലാരുമില്ലായിരുന്നു. അപ്പോൾ മാമു വെള്ളം കൊണ്ടുവയ്ക്കുകയും എരുമയെ കറന്നുകൊണ്ടുപോവുകയും ചെയ്യുമായിരുന്നു. പിന്നെയും ആറുവർഷം കഴിഞ്ഞു. ഒരു ദിവസം മാമു ചോദിച്ചു 'നിനക്ക് വയസ്സായി. ചെറുപ്പത്തിൽ നന്നായി ജോലി ചെയ്തു. ഇനി ആറേഴ് കൊല്ലം കഴിഞ്ഞാൽ മുതുകെല്ല് വളയും. പിന്നെന്തു ചെയ്യും? ഞാൻ നിന്നെ നിക്കാഹ് കഴിക്കാം. എനിക്കൊരു മകനുണ്ട്. ഞാൻ രണ്ടു പേർക്കും ചെലവിനു തരാം. നിനക്കും കുട്ടികളുണ്ടാവുകയാണെങ്കിൽ നല്ല കാര്യം. എന്തു

പറയുന്നു?...' ഞാൻ കരഞ്ഞു." ആ സ്ത്രീ അപ്പോഴും കരയുന്നുണ്ടായിരുന്നു.

'ഞാൻ പറഞ്ഞു 'വേണ്ട. എന്റെ ഭർത്താവ് വരും.' മൂന്നുകൊല്ലം കഴിഞ്ഞ് വീണ്ടും ഫജ്ജയുടെ കത്ത് വന്നു – കടം വാങ്ങിയ രൂപ തിരികെ കൊടുക്കാഞ്ഞതുകൊണ്ട് ജയിലിലാണ്. മുപ്പത് രൂപ അയച്ചു കൊടുക്കാമെങ്കിൽ ഉടൻ വരാം. ഇത്തവണ ഒരു പറമ്പ് ഒറ്റികൊടുത്ത് പണം വാങ്ങി രൂപ അയപ്പിച്ചു. വീട്ടിലേക്കു വരണമെന്ന് വീണ്ടും എഴുതിച്ചു.

എന്നിട്ടും വന്നില്ല. ഞാൻ ക്ഷീണിച്ചു. ജോലി ചെയ്യാൻ വയ്യാതായി. ഇതെല്ലാം സഹിച്ചതാർക്കുവേണ്ടിയാണോ, അങ്ങേരെ കൂട്ടിക്കൊണ്ടു പോകാൻ വന്നതാണ്. അങ്ങേരെ കണ്ടുപിടിച്ച് ചോദിക്കും – എന്താണിതുവരെ വീട്ടിൽ വരാഞ്ഞത്? വീട് നശിപ്പിച്ചു. ഇനിയെങ്കിലും പോകാം. നമുക്ക് കുട്ടികളില്ലെങ്കിലും സാരമില്ല. നാലു ദിവസം ഒന്നിച്ചു താമസിക്കാം. ആദ്യം മരിക്കുന്നയാളിന്റെ അന്ത്യകർമ്മങ്ങൾ മറ്റേയാൾ നടത്തട്ടെ."

ആ സ്ത്രീ വിങ്ങി വിങ്ങിക്കരഞ്ഞു. അവരുടെ ജീവിതത്തോട് വിധി കാട്ടിയ ക്രൂരമായ വിളയാട്ടത്തെക്കുറിച്ച് ഞാൻ ചിന്തിച്ചുപോയി. ഞാൻ അവരോടു ചോദിച്ചു "ഈ വാസ്ക്കറ്റ് ഫജ്ജയുടേതാണോ?" അവർ തലകുലുക്കി സമ്മതിച്ചു. ഇത്ര വഞ്ചിക്കപ്പെട്ടിട്ടും അവർ ആ വാസ്ക്കറ്റ് സൂക്ഷിച്ചു കൊണ്ടുനടക്കുന്നു. ഒരു പക്ഷേ, തന്റെ വരനെ ഉത്സാഹത്തോടെ ഒരുക്കി കൊണ്ടുപോകാനാഗ്രഹിക്കുന്നുണ്ടായിരിക്കും.

ഞാൻ ചോദിച്ചു "ഈ കത്തി ആരുടേതാണ്?"

കണ്ണുതുടച്ചിട്ട് അവർ പറഞ്ഞു "എന്റെ."

കത്തി എന്തിനാണു കൊണ്ടുനടക്കുന്നതെന്നു ചോദിച്ചപ്പോൾ അവർ മറുപടി പറഞ്ഞില്ല.

അല്പം കഴിഞ്ഞ് പീർഹുസൈൻ സാന്ത്വനത്തിന്റെ ശബ്ദത്തിൽ ചോദ്യമാവർത്തിച്ചു.

അവർ പിണക്കത്തോടെ പറഞ്ഞു "അങ്ങേര് എന്റെ ജീവിതം പാഴാക്കി. ഞാൻ അങ്ങേർക്കുവേണ്ടി എല്ലാം ചെയ്തു. അങ്ങേരെ ഓർത്ത് മച്ചിയായി കഴിഞ്ഞു. ഇനിയെങ്കിലും എന്റെ കൂടെ വന്നില്ലെങ്കിൽ ഞാൻ അങ്ങേരെ കൊല്ലും...."

അതുകേട്ട് ഞാൻ വിറച്ചു. എങ്കിലും അവരോട് കോപമോ വെറുപ്പോ തോന്നിയില്ല. പോലീസ് സ്റ്റേഷനിലിരുന്ന് കൊലപാതകം നടത്തുമെന്നു പറയുന്ന വ്യക്തി.......

പീർഹുസൈൻ അവളുടെ കത്തി പെട്ടിയിൽവച്ചു പൂട്ടി.

ഫജ്ജയെ കണ്ടുപിടിക്കാൻ അന്വേഷണം തുടങ്ങി. പട്ടണത്തിലെ കുപ്രസിദ്ധ കുറ്റവാളികളുടെ രജിസ്റ്റർ നോക്കി. അതിൽ അനേകം ഫജ്ജമാർ അണിനിരന്നു. ഇവരിലേതാണ് റഫിയായുടെ ഫജ്ജ എന്നറിയാൻ

വേണ്ടി അയാളുടെ ലക്ഷണങ്ങൾ ചോദിച്ചു. അവർ പറഞ്ഞു "കാണാൻ നല്ല ഭംഗിയുണ്ട്, ചെറുപ്പക്കാരനാണ്, താടിമീശ ധാരാളമുണ്ട്, മൂക്കിന്റെ വലതുഭാഗത്ത് ഒരു മുറിവിന്റെ പാടുണ്ട്."

മൂക്കിന്റെ വലതുഭാഗത്ത് മുറിവിന്റെ പാട്! അത് ഹീരാമണ്ഡിക്കാരൻ ഫജ്ജയാണെന്ന് രജിസ്റ്ററിൽ നിന്നു മനസ്സിലായി. ജാമ്യം കൊടുക്കാഞ്ഞതുമൂലം നൂറ്റിയൊൻപതാം വകുപ്പ് പ്രകാരം സെൻട്രൽ ജയിലിൽ ശിക്ഷയനുഭവിക്കുകയാണെന്നറിയാൻ കഴിഞ്ഞു. അക്കാര്യം റഫിയയോടു പറഞ്ഞില്ല.

മിസ്റ്റർ ഷായെക്കണ്ട് ശുപാർശ ചെയ്യിച്ച് മിസ്റ്റർ യാക്കൂബ് ഹുസൈന്റെ മുമ്പിൽ ഫജ്ജയ്ക്കുവേണ്ടി സ്പെഷ്യൽ പെറ്റിഷൻ കൊടുത്തു. ഫജ്ജയെ പ്രത്യേകം വിളിച്ച് മാറ്റി നിർത്തി ശകാരിച്ചു. വീട്ടിൽപോയി അടങ്ങി ഒതുങ്ങിക്കഴിയണമെന്ന് ഉപദേശിച്ചു. അയാളെ റഫിയായുടെ മുമ്പിൽ കൊണ്ടുനിർത്തി. എന്നാൽ രണ്ടുപേർക്കും പരസ്പരം തിരിച്ചറിയാൻ കഴിഞ്ഞില്ല.

ഒരുപക്ഷേ റഫിയ ഇരുപത്തിനാലു വയസ്സുപ്രായമുള്ള തടിച്ചുകൊഴുത്ത ചെറുപ്പക്കാരനായ ഫജ്ജയുടെ കാര്യമായിരിക്കും ചിന്തിച്ചിരുന്നത്. പീർഹുസൈൻ രണ്ടുപേരെയും പരിചയപ്പെടുത്തി. റഫിയ ഏറെ നേരം ഇടിവെട്ടേറ്റപോലെ ഫജ്ജയെ നോക്കിനിന്നു. അവളുടെ വായിൽ നിന്ന് ഒരക്ഷരം പുറത്തുവന്നില്ല. നരച്ചമുടിയും ചുളിവുവീണ മുഖവും തെളിച്ചമില്ലാത്ത കണ്ണുകളും പല്ലില്ലാത്ത വായുമായി നില്ക്കുന്ന അയാളെക്കണ്ടിട്ട് ഇത് തന്റെ ഫജ്ജയാണെന്ന് അംഗീകരിക്കാൻ അവൾക്ക് സാധിച്ചില്ല.

ഒരക്ഷരം ഉരിയാടാതെ തലയാട്ടിക്കൊണ്ട്, നെടുവീർപ്പിട്ട് അവൾ ഒരു ഭാഗത്തേക്ക് മാറിപ്പോയി. പുതപ്പിൽ മുഖം മറച്ച് ഏറെ നേരം കരഞ്ഞു കൊണ്ടിരുന്നു.

ആർക്കും ആ സ്ത്രീയോട് ഒന്നും പറയാൻ ധൈര്യമുണ്ടായില്ല. ഭർത്താവിനേയും കൂട്ടി വീട്ടിൽ പൊയ്ക്കോളൂ എന്ന് പീർഹുസൈൻ വൈകുന്നേരം അവരോട് പറഞ്ഞിരുന്നു.

റഫിയയുടെ കണ്ണുകളിൽ നിന്ന് തീപ്പൊരി ചിതറി. അവർ ചീറിക്കൊണ്ടു പറഞ്ഞു "ഈ ചതിയൻ, വഞ്ചകൻ, കള്ളൻ എന്നെ നശിപ്പിച്ചു. എനിക്ക് അയാളെക്കാണണ്ടാ......."

അവർ ആ വാസ്ക്കറ്റ് അവിടെ ഉപേക്ഷിച്ച് പുതപ്പെടുത്തുകൊണ്ട് സ്റ്റേഷനിലേക്ക് നടന്നു. അപ്പോൾ ഒന്നും പറയാനുള്ള അവസരമായിരുന്നില്ല. പക്ഷെ ഒരു ചിന്ത പൊന്തിവന്നു – മുപ്പതു കൊല്ലത്തെ പ്രേമസാധനയുടെ പൊരുൾ ഇതാണല്ലോ!

# ദുഃഖം

മനുഷ്യൻ അങ്ങേയറ്റം സ്വന്തമെന്നു വിശ്വസിക്കുന്ന ആളിൽ നിന്ന് അപ മാനവും തിരസ്ക്കാരവും ഉണ്ടാകുമ്പോൾ മനസ്സ് വിരക്തികൊണ്ട് നിറ യുന്നു. 'പെട്ടെന്ന് മരിക്കണേ' എന്നാഗ്രഹം തോന്നും.

ദിലീപ് ഹേമയ്ക്ക് പരിപൂർണ്ണസ്വാതന്ത്ര്യം നൽകിയിരുന്നു. അയാൾ അവളെ മാനിച്ചിരുന്നു. അവളോട് ആത്മാർത്ഥമായ അനുരാഗമുണ്ടാ യിരുന്നു. പലരും അത് അധികമാണെന്നു പറയും. എന്നിട്ടുപോലും അയാൾക്ക് ഹേമയെ തൃപ്തിപ്പെടുത്താൻ കഴിഞ്ഞില്ല. ദിലീപ് അവളുടെ ഒരു കൂട്ടുകാരിയോടൊപ്പം സെക്കന്റ് ഷോ സിനിമ കാണാൻ പോയ തിന്റെ പേരിൽ ഹേമ രാത്രി മുഴുവൻ പിണങ്ങി ഇരുന്നിട്ട് അതിരാവിലെ എഴുന്നേറ്റ് സ്വന്തം വീട്ടിൽ പോയി. അപ്പോൾ ദിലീപിന്റെ മനസ്സിലുണ്ടായ ക്ഷോഭം അതിരറ്റതായി.

സെപ്റ്റംബർ മാസത്തിലെ അവസാനത്തെ ആഴ്ചയായിരുന്നു. മഴ ക്കാലം മാറിയെങ്കിലും പകൽ മുഴുവൻ മഴ പെയ്തുകൊണ്ടിരുന്നു. ദിലീപ് സ്വീകരണമുറിയിലെ ജനലിലും കതകിലുമെല്ലാം കർട്ടൻ താഴ്ത്തി ഇട്ടുകൊണ്ട് ഇരുന്നു. വെറുപ്പും ഗ്ലാനിയും ഉണ്ടാകുമ്പോൾ സമയം ഒരു യാതനയായിത്തീരുന്നു. ഓരോ മിനിറ്റും തള്ളി നീക്കുന്നത് പ്രയാസമായിത്തീരുന്നു. സമയം നീങ്ങുന്നില്ലെന്നുകണ്ട് ദിലീപ് നീര സത്തോടെ ഉറങ്ങാൻ ശ്രമിച്ചു. ആ സമയത്ത് അനുജൻ 'ധം, ധം' എന്ന ശബ്ദത്തോടെ കോണിപ്പടി ഇറങ്ങി വന്നു.

അനുജൻ കർട്ടൻ നീക്കിക്കൊണ്ട് ചോദിച്ചു "ചേട്ടൻ എങ്ങും പോകു ന്നില്ലെങ്കിൽ ഞാൻ മോട്ടോർസൈക്കിൾ എടുത്തോട്ടെ."

സൊല്ല ഒഴിവാക്കാൻ വേണ്ടി ദിലീപ് കൈയുയർത്തി അനുമതി കൊടുത്തിട്ട് കണ്ണുകളടച്ചു.

ഭിത്തിയിലെ ക്ലോക്കിൽ ആറടിച്ചു. താൻ വെറുതേ തടങ്കലിൽ കഴിയു ന്നതെന്തിനെന്ന് അയാൾ ആലോചിച്ചു. എഴുന്നേറ്റ് ജനൽ കർട്ടൻ മാറ്റി നോക്കി. മഴ തോർന്നിരിക്കുന്നു. ആരെങ്കിലും വന്നുകയറി ഇഷ്ടമില്ലാത്ത കാര്യങ്ങൾ ചർച്ച ചെയ്താലോ എന്ന് അയാൾക്ക് ഭയം തോന്നി. അയാൾ എഴുന്നേറ്റു. അനുജന്റെ സൈക്കിളെടുത്ത് റോഡിലെ ചെളിയും ആളുകളുടെ നോട്ടവും ഒഴിവാക്കി മിന്റോ പാർക്കിൽ എത്തിച്ചേർന്നു. ആ വിശാലമായ മൈതാനത്ത് വെള്ളം വീണ് നനഞ്ഞ പുല്ലിൽ ശക്തി യായ പടിഞ്ഞാറൻ കാറ്റേറ്റ് വിറയ്ക്കാൻ ആ സമയത്ത് ആരെങ്കിലും

അവിടെ വരുമോ? ആ ഏകാന്തതയിൽ സൈക്കിൾ ഒരു ബഞ്ചിൽ ചാരി വച്ചിട്ട് അയാൾ ഇരുന്നു. തൊപ്പി ഊരി ബഞ്ചിൽ വച്ചു. തലയിൽ തണുപ്പ് തട്ടിയപ്പോൾ തലച്ചോറിലെ അസ്വസ്ഥത അല്പം കുറഞ്ഞു.

അയാൾ വിചാരിച്ചു – തണുപ്പ് തട്ടി തനിക്ക് അസുഖം പിടിപെട്ടാൽ, തന്റെ സ്ഥിതി മോശമായാൽ, രക്തസാക്ഷിയെപ്പോലെ ആ ദുഃഖം ഒറ്റയ്ക്ക് സഹിച്ചുകൊള്ളാം. തന്റെ ദുഃഖം പങ്കുവെയ്ക്കാൻ 'ആരെയും' വിളിയ്ക്കുകയില്ല. തന്നെ വിശ്വസിക്കാത്തവർക്ക് തന്റെ ദുഃഖത്തിൽ പങ്കു ചേരാൻ എന്തവകാശം? ഒരു ദിവസം മരണം പതുങ്ങിവരും.എന്നിട്ട് തന്റെ ഹൃദയവ്യഥയും രോഗവും എടുത്തുകൊണ്ട് തന്റെ തലയിൽ സാന്ത്വന ത്തോടെ തലോടി സമാധാനിപ്പിച്ചിട്ട് പോകും. അന്ന് കരയാനിരിക്കു ന്നവരുടെ കൂട്ടത്തിൽ ഹേമയും കാണും. അന്ന് തനിക്കുണ്ടായ നഷ്ട മോർത്ത് ഹേമ സ്വന്തം പെരുമാറ്റത്തിൽ പശ്ചാത്തപിക്കും. ദിലീപ് നിശ്ശ ബ്ദനായി ദുഃഖം സഹിച്ചുകൊണ്ട് ഇങ്ങനെ പകരം വീട്ടും. ഇങ്ങനെ നിശ്ചയിച്ചുറപ്പിച്ച് അയാൾ സന്തോഷത്തിന്റെ നെടുവീർപ്പിട്ടു.

മൂന്ന് ഫർലോങ്ങ് അപ്പുറത്ത് റയിൽവേ ലൈനിലൂടെ എത്രയോ വണ്ടികൾ കടന്നുപോയി. ദിലീപ് അത് ശ്രദ്ധിച്ചില്ല. എന്നാൽ ഫ്രോണ്ടി യർ മെയിൽ കൊടുങ്കാറ്റിന്റെ വേഗത്തിൽ തീവ്രകോലാഹലത്തോടെ കടന്നുപോയപ്പോൾ ദിലീപ് അങ്ങോട്ട് നോക്കി. മണിഒൻപതരയായെന്ന് അയാൾക്ക് മനസ്സിലായി.

സ്വയം സഹിച്ച അന്യായത്തിന് പ്രതികാരം ചെയ്യാനുള്ള ഏക സാദ്ധ്യത കണ്ട് അയാളുടെ മനസ്സ് അല്പം ആശ്വാസം നേടി. തിരികെ പ്പോകാനായി അയാൾ എഴുന്നേറ്റു. ഉന്മേഷം തോന്നാഞ്ഞതിനാൽ സൈക്കിളിൽ കയറാതെ അയാൾ നടന്നു. വഴിയിൽ വളരെ ചുരുക്കം ആളുകളേ ഉണ്ടായിരുന്നുള്ളു. റോഡരികിൽ നിന്ന വൈദ്യുതി വിളക്ക് നിഷ്ക്കാമവും നിർവ്വികാരവുമായ ഭാവത്തിൽ റോഡിൽ വെളിച്ചം വിത റുന്നുണ്ടായിരുന്നു. മനുഷ്യരുടെ അഭാവം വകവയ്ക്കാതെ ലക്ഷക്കണ ക്കിന് ചെറുപ്രാണികൾ ഈ ബൾബുകൾക്കു ചുറ്റും വട്ടമിട്ട് പറക്കുന്നു ണ്ടായിരുന്നു. സൗരമണ്ഡലത്തിന്റെ അത്ഭുതമാതൃകകളായിരുന്നു അവ. ഓരോ പ്രാണിയും ഓരോ നക്ഷത്രം പോലെ സ്വന്തം ഭ്രമണപഥത്തിൽ ചുറ്റിക്കൊണ്ടിരുന്നു. ചിലത് ചെറിയ പരിധിയും, ചിലത് വലിയ പരി ധിയും സൃഷ്ടിച്ചുകൊണ്ടിരുന്നു. ചിലത് ഇടത്തോട്ടും ചിലത് വല ത്തോട്ടും ചിലത് മുന്നോട്ടും ചിലത് പിന്നോട്ടും നിരന്തരം കറങ്ങിക്കൊ ണ്ടിരുന്നു – പരസ്പരം ഏറ്റുമുട്ടാതെ.

ലാംബിന്റെ കീഴിൽ കൂടെ മുന്നോട്ടു നീങ്ങുമ്പോൾ ദിലീപ് ആലോ ചിച്ചു – മനുഷ്യരെക്കൂടാതെയും ഈ ലോകം വളരെ തിരക്കുപിടിച്ചതും രസകരവുമാണല്ലോ!

ഏതാനും ചുവടു മുന്നോട്ടു വച്ചപ്പോൾ റോഡരുകിൽ വേപ്പുമര ത്തിന്റെ നിഴലിൽ ഒരു വെളുപ്പ് കാണപ്പെട്ടു. കുറച്ചുകൂടി മുമ്പോട്ടു ചെന്ന

പ്പോൾ വെളുത്ത ഷർട്ടും പൈജാമയും ധരിച്ച ഒരു ബാലനാണെന്നു മനസ്സിലായി. അവന്റെ മുമ്പിൽ ഒരു പരന്ന പാത്രത്തിൽ എന്തോ വില്ക്കാൻ വച്ചിട്ടുണ്ട്. തന്റെ കുട്ടിക്കാലത്ത് തെരുവിലെ കുട്ടികളോടൊപ്പം അയാളും പെട്ടിവണ്ടിക്കാരുടെ കയ്യിൽ നിന്നും പലഹാരം വാങ്ങി തിന്നിട്ടുണ്ട്. എന്നാൽ ഈ തണുപ്പത്ത് ആളൊഴിഞ്ഞ റോഡിൽ ഈ പയ്യൻ എന്തിന് ഇരിക്കുന്നു?

വില്പനക്കാരന്റെ ചെറിയ പ്രായവും ചെറിയ ദേഹവും അയാളുടെ ശ്രദ്ധയാകർഷിച്ചു. രാത്രിയിൽ വില്പനയ്ക്കിറങ്ങിയിരിക്കുന്ന ഈ വ്യാപാരിയുടെ പക്കൽ മണ്ണെണ്ണ വിളക്കുപോലുമില്ല. ആ കുട്ടി തണുത്ത കാറ്റിൽ കൂനിപ്പിടിച്ച് ഇരിക്കുകയായിരുന്നു. ദിലീപ് അടുത്തുവന്നപ്പോൾ അവൻ പ്രതീക്ഷയോടെ തലയുയർത്തിനോക്കി. എന്നിട്ട് നോട്ടം പിൻവലിച്ചു.

ദിലീപ് സൂക്ഷിച്ചു നോക്കി. കുട്ടിയുടെ മുഖത്ത് കച്ചവടക്കാരുടെ ചാതുര്യം ഒട്ടും ഇല്ല. പകരം അമ്പരപ്പ് തെളിഞ്ഞുകണ്ടു. ഇത്തരം വ്യാപാരികളുടെ തട്ടത്തിനു പകരം വീട്ടിലുപയോഗിക്കുന്ന ഒരു സാധാരണ പിഞ്ഞാണമായിരുന്നു മുന്നിൽ വച്ചിരുന്നത്. ത്രാസുണ്ടായിരുന്നില്ല. തട്ടത്തിൽ എട്ടു കടലാസു കഷണത്തിൽ 'പക്കൗഡ' വച്ചിരുന്നു.

ദിലീപ് ആലോചിച്ചു – ഈ തണുപ്പുള്ള രാത്രിയിൽ ഞങ്ങൾ രണ്ടു പേർ മാത്രമേ വെളിയിൽ ഉള്ളൂ. അയാൾ കുട്ടിയുടെ അടുത്ത് ചെന്നു നിന്നു. മനുഷ്യർ തമ്മിൽ എന്തന്തരം! എന്നാൽ മനുഷ്യത്വം ചിലപ്പോൾ ഭേദഭാവങ്ങളുടെ മതിലുകൾ തകർത്തു കളയും. ദിലീപ് അടുത്ത് നില്ക്കുന്നതുകണ്ടപ്പോൾ "ഒരു പൈസയ്ക്ക് ഒരു കൂട്ടം." എന്ന് കുട്ടി പറഞ്ഞു.

ഒരു നിമിഷം നിശ്ശബ്ദനായി നിന്നിട്ട് ദിലീപ് ചോദിച്ചു "എല്ലാം കൂടി എത്ര പൈസ?"

കുട്ടി വിരൽ തൊട്ട് എണ്ണിക്കൊണ്ട് പറഞ്ഞു "എട്ടുപൈസ."

സംഭാഷണം നീട്ടാൻ വേണ്ടി ദിലീപ് ചോദിച്ചു "വല്ലതും കുറയ്ക്കുമോ?"

സാധനം വിറ്റുപോകുമെന്ന പ്രതീക്ഷയിൽ ബാലന്റെ മുഖത്തു തെളിഞ്ഞ പ്രതീക്ഷ ഈ ചോദ്യത്തോടെ മങ്ങി മറഞ്ഞു. അവൻ പറഞ്ഞു "അമ്മ വഴക്കു പറയും."

മറുപടി കേട്ട് ദിലീപിന്റെ മനസ്സലിഞ്ഞു. അയാൾ ചോദിച്ചു "പൈസ അമ്മയ്ക്ക് കൊടുക്കുമോ?" കുട്ടി തലയാട്ടി സമ്മതിച്ചു.

ദിലീപ് പറഞ്ഞു "ശരി, എല്ലാം തന്നേക്കൂ."

കുട്ടിയുടെ ധൃതി കണ്ട് ദിലീപ് തന്റെ തൂവാല എടുത്ത് കൊടുത്ത് അതിൽ 'പക്കൗഡ' കെട്ടി വയ്പിച്ചു.

എട്ടു പൈസയുടെ പക്കൗഡ വില്ക്കാൻ ഈ തണുപ്പുള്ള രാത്രിയിൽ ഇറങ്ങിത്തിരിച്ച കുട്ടിയുടെ വീട്ടിലെ സ്ഥിതി എന്തായിരിക്കുമെന്ന് ആലോചിച്ച് ദിലീപിന് വിഷമം തോന്നി.

അയാൾ പോക്കറ്റിൽ നിന്ന് ഒരു രൂപ നാണയമെടുത്ത് കുട്ടിയുടെ തട്ടത്തിലിട്ടുകൊടുത്തു. കുട്ടി പറഞ്ഞു "എന്റെ കയ്യിൽ വേറെ പൈസ ഇല്ല."

ദിലീപ് ചോദിച്ചു "നിന്റെ വീടെവിടെയാണ്?"

"അടുത്ത തെരുവിൽ." കുട്ടി മറുപടി പറഞ്ഞു.

ദിലീപിന്റെ മനസ്സിൽ അവന്റെ വീടുകാണാൻ കൗതൂഹലം ഉണ്ടായി. അയാൾ പറഞ്ഞു "നടക്കൂ, എനിക്കും ആ വഴിയാണ് പോകേണ്ടത്. പോകുന്നവഴിക്ക് നിങ്ങളുടെ വീട്ടിൽ നിന്ന് പൈസ വാങ്ങിക്കൊള്ളാം."

കുട്ടി പരിഭ്രമത്തോടെ പറഞ്ഞു "വീട്ടിൽ പൈസ കാണുകയില്ല."

ദിലീപിന് വിഷമം തോന്നി. അയാൾ പറഞ്ഞു "കാണും. നീ നടക്ക്."

കുട്ടി ഒഴിഞ്ഞ തട്ടം നെഞ്ചോടമർത്തിപ്പിടിച്ച് മുമ്പേ നടന്നു. ദിലീപ് സൈക്കിളുരുട്ടി അവന്റെ പിറകേയും.

"നിന്റേച്ഛൻ എന്തു ചെയ്യുന്നു?"

"അച്ഛൻ മരിച്ചുപോയി"

കുറച്ചു ദൂരം നടന്നിട്ട് അയാൾ ചോദിച്ചു "നിന്റെ അമ്മ എന്തു ചെയ്യുന്നു?"

"അമ്മ ഒരു വീട്ടിൽ മുറ്റം തൂക്കാനും പാത്രം കഴുകാനും പോകുമായിരുന്നു. ഇപ്പോൾ അവിടുന്ന് പറഞ്ഞുവിട്ടു."

"അതെന്താ?"

"അമ്മയ്ക്ക് മാസം രണ്ടരരൂപ കൊടുക്കുമായിരുന്നു. ജഗദുവിന്റെ അമ്മ രണ്ടുരൂപയ്ക്ക് എല്ലാ ജോലിയും ചെയ്യാമെന്ന് പറഞ്ഞു. അതു കൊണ്ട് ആ വീട്ടിലെ കൊച്ചമ്മ എന്റെ അമ്മയെ മാറ്റിയിട്ട് ജഗദുവിന്റെ അമ്മയെ ജോലിക്കു നിർത്തി."

ദിലീപ് ഒന്നും സംസാരിച്ചില്ല. കുട്ടി നഗ്നപാദനായി തെരുവിലെ ചെളിയിൽ ചവുട്ടി നടന്നു. ചെളി ഒഴിവാക്കി നടക്കാൻ അയാൾക്ക് അസൗകര്യം തോന്നി. കുട്ടിയുടെ നടപ്പിന്റെ വേഗം കുറയ്ക്കാൻ വേണ്ടി ദിലീപ് വീണ്ടും ചോദിച്ചു. "നിനക്കു തണുക്കുന്നില്ലേ?"

ദേഹം ചൂടുപിടിപ്പിക്കുന്നതിനുവേണ്ടി നടത്തയുടെ വേഗം കൂട്ടിക്കൊണ്ടു പറഞ്ഞു "ഇല്ല."

ഇടുങ്ങിയ തെരുവിൽ ഒരു വലിയ ജനലിന്റെ വലിപ്പമുള്ള കതക് തുറന്നിരുന്നു. അകത്തെ മങ്ങിയ ചുവന്ന വെളിച്ചം മുൻഭാഗത്തെ പഴയ ഇഷ്ടിക ഭിത്തിയിൽ പതിക്കുന്നുണ്ടായിരുന്നു. കുട്ടി ആ വാതിലിലൂടെ അകത്തുപോയി. ദിലീപ് എത്തി നോക്കി. കഷ്ടിച്ച് ഒരാൾ പൊക്കമുള്ള മുറി. മിക്കവാറും പട്ടണങ്ങളിൽ വിറകു സൂക്ഷിക്കാൻ ഉപയോഗിക്കുന്ന മുറിയുടെ അത്ര പൊക്കം. ഒരു മണ്ണെണ്ണ വിളക്ക് പുക പരത്തിക്കൊണ്ട് മങ്ങിയ ചുവന്ന വെളിച്ചം വിതറുന്നു. ശ്രാദ്ധത്തിന് മഹാബ്രാഹ്മണന് ദാനം കൊടുക്കുന്ന തരത്തിലുള്ള ഒരു ചെറിയ കട്ടിൽ കറുത്ത ഭിത്തിയിൽ ചാരി നിർത്തിയിരിക്കുന്നു. അതിന്റെ കാലിൽ ഒന്നു രണ്ട് അഴുക്ക്

തുണികൾ തൂക്കിയിട്ടിരിക്കുന്നു. മദ്ധ്യവയസ്ക്കയായ, മെലിഞ്ഞ ഒരു സ്ത്രീ മുഷിഞ്ഞ വസ്ത്രം ധരിച്ച് തറയിൽ ഇരിക്കുന്നു.

മകനെക്കണ്ട് ആ സ്ത്രീ ചോദിച്ചു "സാധനം വിറ്റോ മോനേ?"

കുട്ടി പറഞ്ഞു "വിറ്റമ്മേ." എന്നിട്ട് രൂപ അമ്മയുടെ കൈയിൽ കൊടുത്തു. "ബാക്കി പൈസ സാറിനു കൊടുക്കണം."

രൂപ കൈയിലെടുത്ത് അമ്മ അത്ഭുതത്തോടെ ചോദിച്ചു "ഏതു സാർ?"

കുട്ടി ഉത്സാഹത്തോടെ പറഞ്ഞു "സൈക്കിളിൽ വന്ന സാറ് എല്ലാം ഒരുമിച്ച് വാങ്ങിച്ചു. കൈയിൽ ചില്ലറ ഇല്ലായിരുന്നു. സാറ് റോഡിൽ നില്പുണ്ട്."

പരിഭ്രമത്തോടെ അമ്മ ചോദിച്ചു "ബാക്കി പൈസ എവിടെ കിട്ടും കുഞ്ഞേ?" ദിലീപ് കേൾക്കണമെന്ന ഉദ്ദേശ്യത്തോടെ അവർ പറഞ്ഞു. "മോനേ, രൂപ സാറിന്റെ കയ്യിൽ കൊടുത്തിട്ട് വീടെവിടെയാണെന്ന് ചോദിക്ക്? നാളെ ചെന്ന് പൈസ വാങ്ങിക്കാം."

കുട്ടി രൂപ തിരികെ കൊടുക്കാൻ വന്നു. ദിലീപും അമ്മ കേൾക്കാൻ വേണ്ടി ഉറക്കെപ്പറഞ്ഞു.

"ഇരിക്കട്ടെ, സാരമില്ല. പിന്നെ വരാം."

സ്ത്രീ അകത്തു നിന്നു വിളിച്ചു പറഞ്ഞു "വേണ്ട സാർ. താങ്കൾ രൂപ കൊണ്ടു പൊയ്ക്കൊള്ളൂ. കുട്ടി നാളെ വാങ്ങിക്കൊള്ളും."

ദിലീപ് സങ്കോചത്തോടെ പറഞ്ഞു "ഇരിക്കട്ടെ. ഈ പൈസകൊണ്ട് കുട്ടിക്ക് പലഹാരം വാങ്ങിക്കൊടുക്കൂ."

സ്ത്രീ വേണ്ട വേണ്ട എന്നു പറഞ്ഞുകൊണ്ടിരുന്നു. ദിലീപ് ഇരുട്ടിൽ മാറി നിന്നു.

സ്ത്രീയുടെ വാടി വിളറിയ മുഖത്ത് കൃതജ്ഞതയും പ്രസന്നതയും കളിയാടി. രൂപ പുതപ്പിന്റെ കോണിൽ കെട്ടിയിട്ട്, ഇഷ്ടികപ്പുറത്തു വച്ചിരുന്ന പിത്തളലോട്ടയിൽ നിന്ന് വെള്ളമെടുത്ത് അവൾ കൈകഴുകി. എന്നിട്ട് ഒരു മുഷിഞ്ഞ തോർത്തിൽ പൊതിഞ്ഞു വച്ചിരുന്ന ഒരു ചപ്പാത്തിയെടുത്ത് മകന് തിന്നാൻ കൊടുത്തു.

ഓർക്കാപ്പുറത്തു കിട്ടിയ വരുമാനംകൊണ്ട് മകൻ സന്തോഷഭരിതനായി. അവൻ മുഖം വീർപ്പിച്ചു "ങ്ഹൂം.... ഉണക്കചപ്പാത്തി."

അമ്മ ലാളിച്ചിട്ട് പറഞ്ഞു "ഉപ്പ് ചേർത്തിട്ടുണ്ട് മോനേ."

കുട്ടി ചപ്പാത്തി തറയിലെടുത്തിട്ടു. "രാവിലെയും ഉണക്കചപ്പാത്തി. ദിവസവും ഉണക്ക......"

കുട്ടി കരയാൻ തുടങ്ങിയപ്പോൾ അമ്മ മാറോടണച്ചിട്ടു പറഞ്ഞു "എന്റെ പൊന്നുമോനേ, രാവിലെ തീർച്ചയായും പരിപ്പുണ്ടാക്കിത്തരാം. നോക്കൂ, ആ സാർ നിനക്കുവേണ്ടി രൂപാ തന്നിട്ടു പോയി...... രാവിലെ ഞാൻ കൂടുതൽ സാധനങ്ങൾ വിൽക്കാനുണ്ടാക്കിത്തരാം. പിന്നെ നിനക്ക് ദിവസവും പരിപ്പ് ചേർത്ത് കഴിക്കാം."

മകന് സന്തോഷമായി. അവൻ ചോദിച്ചു "അമ്മ ചപ്പാത്തിതിന്നില്ലേ?"

വെറും തോർത്ത് മടക്കിക്കൊണ്ട് അമ്മ പറഞ്ഞു "എനിക്ക് വിശപ്പില്ല. നീ കഴിക്ക്."

വിശക്കുന്ന അമ്മയുടെ മകൻ ബാല്യം കാരണം പിണക്കം ഭാവിച്ചെങ്കിലും വീട്ടിലെ സ്ഥിതി അറിയാവുന്നവനായിരുന്നു. അവൻ ചപ്പാത്തി അമ്മയുടെ നേർക്ക് നീട്ടിക്കൊണ്ടു പറഞ്ഞു "അമ്മയും കൂടി കഴിക്ക്."

അമ്മ അവനെ തലോടിക്കൊണ്ടു പറഞ്ഞു "വേണ്ട കുഞ്ഞേ, എനിക്ക് വിശപ്പില്ല. നീ കഴിക്ക്."

ദിലീപിന് കൂടുതൽ കാണാൻ കരുത്തില്ലാതെയായി. ചുണ്ട് കടിച്ചമർത്തിക്കൊണ്ട് അയാൾ വീട്ടിലേക്കു തിരിച്ചു.

വീട്ടിൽ വന്നപ്പോൾ ജോലിക്കാരൻ രണ്ടു മാന്യന്മാർ കാണാൻ വന്ന വിവരം പറഞ്ഞു. ആഹാരം തയ്യാറായി എന്നറിയിച്ചു. ദിലീപ് അയാളെ നോക്കാതെ തന്നെ പറഞ്ഞു-"വിശപ്പില്ല." അപ്പോൾ ആ കുട്ടിയുടെ അമ്മ വിശപ്പില്ലെന്നു പറഞ്ഞത് ഓർമ്മ വന്നു. ജോലിക്കാരൻ വിനീത സ്വരത്തിൽ ചോദിച്ചു. "കുറച്ച് പാൽ കൊണ്ടുവരട്ടേ."

ദിലീപിന് കോപം വന്നു. "എന്തിന്? വിശപ്പില്ലെങ്കിൽ പാൽ കുടിക്കുമോ?"

വേലക്കാരന് ഒന്നും മനസ്സിലായില്ല. അയാൾ വിസ്മയത്തോടെ നിന്നു. ദിലീപ് ദേഷ്യപ്പെട്ടു പറഞ്ഞു "പോ...."

മണ്ണെണ്ണ വിളക്കിന്റെ വെളിച്ചത്തിൽ കണ്ട കാഴ്ച അയാളുടെ കൺമുമ്പിൽ നിന്നും മായുന്നില്ല.

അനുജൻ വന്നു പറഞ്ഞു "ചേട്ടത്തി ഒരു കത്ത് കൊടുത്തയച്ചിരിക്കുന്നു."

ദിലീപ് കത്തു തുറന്നു. ആദ്യത്തെ വരിയിൽ തന്നെ ഇങ്ങനെ എഴുതിയിരിക്കുന്നു "ഞാൻ ജീവിതത്തിൽ ദുഃഖം മാത്രം അനുഭവിക്കാൻ ജനിച്ചവളാണ്." ദിലീപ് ബാക്കി വായിക്കാതെ കത്ത് വലിച്ചുകീറി എറിഞ്ഞു. അയാളുടെ നെറ്റി ചുളിഞ്ഞു. അറിയാതെ തന്നെ വായിൽ നിന്ന് വാക്കുകൾ പുറപ്പെട്ടു "ദുഃഖം എന്താണെന്ന് നീ അറിഞ്ഞിരുന്നെങ്കിൽ എത്ര നന്നായിരുന്നേനേ! നിന്റെ ഈ രസകരമായ ദുഃഖം നിനക്കു കിട്ടിയില്ലെങ്കിൽ ജീവിതം ദുസ്സഹമായിത്തീരും."

# വ്യാജച്ചരക്ക്

ആദ്യത്തെ കേസിന് ഫീസ് കിട്ടിയില്ലെങ്കിലും സാരമില്ല, പത്രങ്ങളിൽ കോളിളക്കം സൃഷ്ടിക്കണമെന്നായിരുന്നു വിക്രമന്റെ പ്രബലമായ ആഗ്രഹം. വക്കീലിന്റെ പ്രസിദ്ധിയായിരിക്കണം, അയാളുടെ മൂലധനം. ആളുകൾ അയാളെ തിരിച്ചറിയണം, അയാൾ യോഗ്യനാണെന്നു പറയണം, അയാളെ വിശ്വസിക്കണം. അപരിചിതമായ പുതിയൊരു സ്ഥലത്ത് വക്കാലത്തുറപ്പിക്കാൻ മറ്റെന്തു മാർഗ്ഗമാണുള്ളത്? റാവൽ-പിണ്ടിയിൽ വക്കാലത്താരംഭിച്ചിരുന്നെങ്കിൽ സംഗതി മറ്റൊരു വിധത്തിലായേനേ. അവിടെ വിക്രമന്റെ കുടുംബത്തിന് വൻപിച്ച വ്യവസായവും സ്വാധീനശക്തിയും വിപുലമായ പരിചയവുമുണ്ടായിരുന്നു. ജില്ലയിൽ അയാളുടെ അനേകം ബന്ധുക്കൾ കച്ചവടം നടത്തിയിരുന്നു, അവർക്ക് ഭൂസ്വത്തുണ്ടായിരുന്നു. കോടതിയിൽ കേസുകൾ നടന്നുകൊണ്ടിരുന്നു.

വിക്രമൻ ലാഹോറിൽ നിന്ന് വക്കീൽ പരീക്ഷ പാസായശേഷം, റാവൽപിണ്ടിയിലെ ഏറ്റവും വലിയ വക്കീലായ ഖാൻസാഹബ്ബിന്റെ ജൂനിയറായി പ്രാക്ടീസ് തുടങ്ങി ഒരു വർഷം പൂർത്തിയായപ്പോൾ ഇന്ത്യാ വിഭജനം നടന്നു. വിക്രമൻ തന്റെ സ്ഥാവരസമ്പത്തും വ്യവസായവും കുടുംബമഹിമയുമെല്ലാം റാവൽപിണ്ടിയിലുപേക്ഷിച്ചിട്ട് ദില്ലിയിൽ വന്നു. കുടുംബം വിഭജിക്കപ്പെട്ടു. ബന്ധുക്കൾ ഭാരതത്തിലെ വിവിധ ഭാഗങ്ങളിൽ ചിതറി. വിക്രമന് ദില്ലിയിൽ പുതിയ ജീവിതമേഖല കണ്ടെത്തേണ്ടി വന്നു. ആയുസ്സിന്റെ നാലിലൊന്നുഭാഗം വക്കീലാകാനുള്ള തയ്യാറെടുപ്പിന് ചെലവഴിച്ചതാണ്. വക്കാലത്തല്ലാതെ മറ്റെന്തു തൊഴിലാണ് തനിക്കു ചെയ്യാനുള്ളത്?

വിക്രമൻ ആഗ്രഹിച്ചതുപോലെയുള്ള കേസാണ് കിട്ടിയത്; എന്നാൽ അതോടൊപ്പം മോശമായ വഴക്കുമുണ്ടായി. പല മാന്യന്മാരും എന്നെയും സമീപിച്ചു. ഈ കേസിൽ ഇടപെടരുതെന്ന് വിക്രമനെ ഉപദേശിക്കണമെന്ന് അവർ ആവശ്യപ്പെട്ടു. ഞാൻ പറഞ്ഞാൽ വിക്രമൻ കേൾക്കുമെന്നാണ് അവരുടെ വിശ്വാസം. ഞാൻ ബുദ്ധിമുട്ടിലായി. വിക്രമൻ തന്റെ തൊഴിൽപരമായ നന്മയെക്കുറിച്ചല്ല, സദാചാരപരമായ വശമാണ് വിശദീകരിച്ചത്.

'വീനസ് ഡെൻ' റസ്റ്റോറന്റിന്റെ ഉടമസ്ഥനെതിരേയുള്ള കേസായിരുന്നു. സ്വാധീനമുള്ള പലയാളുകളുടെയും സമ്മർദ്ദവും വേണ്ടുവോളം പണത്തിന്റെ സ്വാധീനവും മൂലം ഇൻസ്പെക്ടർ 'വീനസ് ഡെന്നി'ന്റെ

ഉടമസ്ഥനെതിരെ കേസ് രജിസ്റ്റർ ചെയ്യുകയായിരുന്നു. സമ്മർദ്ദം ചെലുത്തിയവരിൽ തൊട്ടടുത്തുള്ള റസ്റ്റോറന്റിന്റെ ഉടമസ്ഥനുമുണ്ടായിരുന്നു. 'വിനസ് ഡെൻ'പോലെയുള്ള റെസ്റ്റോറന്റുകളും ഹോട്ടലുകളും സാമൂഹിക സദാചാരത്തിന് ഹാനികരമാണെന്നും അവയിലൂടെ സമൂഹത്തിൽ അനാചാരം വ്യാപിക്കുമെന്നും ഇൻസ്പെക്ടറെ പറഞ്ഞു മനസ്സിലാക്കിയിരുന്നു.

റെസ്റ്റോറന്റിലെ ദുർവൃത്തനായ ഉടമസ്ഥന്റെ വക്കാലത്ത് ഏറ്റെടുക്കരുതെന്ന് പലരും വിക്രമനെ ഉപദേശിച്ചു. ഇത്തരം കേസ് വാദിച്ചാൽ അയാൾക്ക് ദുഷ്പേരുണ്ടാകുമെന്ന് ഓർമ്മിപ്പിച്ചു. കർത്തവ്യത്തിനുവേണ്ടി സ്വയം ബലി അർപ്പിക്കാൻ തയ്യാറാകുന്ന രക്തസാക്ഷിയുടെ കൂസലില്ലായ്മയോടെ വിക്രമൻ മറുപടി പറഞ്ഞു "സദാചാരപ്രശ്നം നിർണ്ണയിക്കാനുള്ള സ്ഥലമല്ല, നിയമപ്രശ്നങ്ങൾ നിർണ്ണയിക്കാനുള്ള സ്ഥലമാണ് കോടതി...... നിങ്ങൾ വീനസ് ഡെന്നിന്റെ ഉടമസ്ഥനെതിരേ ധാർമ്മിക ശക്തി അല്ല നിയമത്തിന്റെ ശക്തിയാണ് പ്രയോഗിക്കുന്നത്. നിയമം നിങ്ങൾക്കു മാത്രമുള്ളതല്ല, വീനസ് ഡെന്നിന്റെ ഉടമസ്ഥനുമുള്ളതാണ്. ഞാൻ അയാളെ എന്തുകൊണ്ട് സഹായിച്ചുകൂടാ? വ്യക്തികളുടെ അഭിപ്രായവും സമ്മതവും നിയമമല്ല. നിയമം വ്യവസ്ഥയുടെ രക്ഷയ്ക്കുവേണ്ടി നിശ്ചയിക്കപ്പെട്ടതാണ്. നിങ്ങൾ ഭരണത്തിന്റെയും നിയമത്തിന്റെയും ശക്തി ഉപയോഗിച്ച് അയാളെ പ്രഹരിക്കാനൊരുങ്ങുന്നു. അയാൾ ആ ശക്തി ഉപയോഗിച്ച് സ്വയം രക്ഷനേടരുതെന്ന് പറയുന്നത് എന്ത് ന്യായം? സമൂഹം ചിലപ്പോൾ പെട്ടെന്നുണ്ടായ പ്രകോപനം കൊണ്ടോ തെറ്റിദ്ധാരണകൊണ്ടോ വ്യക്തിയോട് അന്യായം ചെയ്യാൻ ഒരുങ്ങും. നിയമത്തിന്റെ അടിസ്ഥാനത്തിൽ വ്യക്തിയുടെ അവകാശം സംരക്ഷിക്കേണ്ടതും സാമൂഹിക നിയമങ്ങൾ തെറ്റായ രീതിയിൽ പ്രയോഗിക്കുന്നത് തടയേണ്ടതും വക്കീലിന്റെ കടമയാണ്. നിയമപരമായ ബുദ്ധിമുട്ടിലകപ്പെട്ട, കുറ്റം ചുമത്തപ്പെട്ട വ്യക്തിക്ക് നിയമസഹായം നൽകാതെ ഒഴിഞ്ഞു മാറുന്നത് വക്കീലിന്റെ കർത്തവ്യനിർവ്വഹണത്തിൽ നിന്നുള്ള ഒളിച്ചോട്ടമാണ്."

വിക്രമനോടു പറഞ്ഞു "സൈദ്ധാന്തികമായി നിങ്ങൾ പറയുന്നത് ശരിയാണ്. എന്നാൽ വീനസ് ഡെന്നിന്റെ കാര്യം ആർക്കാണ് അറിഞ്ഞുകൂടാത്തത്? നിങ്ങൾ നഗരവാസികളുടെ മുഴുവൻ നീരസത്തിന് പാത്രമാകുന്നതെന്തിന്?"

വിക്രമൻ ആവേശഭരിതനായി. "വീനസ് ഡെന്നിന്റെ ഉടമസ്ഥൻ കുറ്റവാളിയാണോ അല്ലയോ എന്ന് കോടതി നിശ്ചയിക്കും. ആവേശഭരിതരായ ജനക്കൂട്ടമല്ല തീരുമാനിക്കേണ്ടത്. എനിക്കും നിങ്ങൾക്കും എന്തെല്ലാം അറിയാമെങ്കിലും കോടതിയിൽ എന്തു തെളിയുന്നു എന്നുള്ളതാണ് പ്രധാനം. കോടതി തീരുമാനിക്കുന്നതിനുമുമ്പ് അയാളെ കുറ്റക്കാരനെന്നോ ദുരാചാരിയെന്നോ വിളിക്കുന്നത് നിയമപരമായി

അയാൾക്ക് മാനഹാനി ഉണ്ടാക്കുന്ന കുറ്റമാണ്. ഓരോ കേസിലും ഒരു ഭാഗത്ത് അന്യായമോ, അപരാധമോ, ദുരാചാരമോ, ചെയ്തവനായിരിക്കും. വക്കീലന്മാർ ഒരു പക്ഷത്തിനുവേണ്ടി മാത്രം വാദിച്ചാൽ മതിയോ? കോടതിക്ക് വക്കീലന്മാരുടെ സഹായമില്ലാതെ ന്യായം നിർണ്ണയിക്കാൻ കഴിയുമായിരുന്നെങ്കിൽ വക്കീലന്മാരുടെ ആവശ്യമുണ്ടാകുമായിരുന്നില്ല. വീനസ് ഡെന്നിന്റെ ഉടമസ്ഥന് നിയമസഹായം നിഷേധിച്ചിട്ട് വെറുതേ കുറ്റവാളിയെന്ന് മുദ്രകുത്തുന്നത് അന്യായമാണ്....." വിക്രമൻ എന്നെ ജഡ്ജിയായി കണക്കാക്കി കേസിന്റെ റിഹേഴ്സൽ നടത്തുകയാണെന്ന് തോന്നുന്നു.

സംഭവം ഏതാണ്ട് ഇപ്രകാരമായിരുന്നു. വീനസ് ഡെന്നിന്റെ ഉടമസ്ഥനും ഒരു അഭയാർത്ഥിയാണ്. അയാളും പെഷവാറിലെ ബിസിനസ് ഉപേക്ഷിച്ചിട്ട് ഓടിപ്പോന്നതാണ്. അവിടെ അയാളുടെ തൊഴിൽശാലയിൽ ഇരുപത്തിമൂന്ന് ജോലിക്കാരുണ്ടായിരുന്നു. മറ്റൊരു വിധത്തിൽപ്പറഞ്ഞാൽ ഇരുപത്തിമൂന്നുപേർ അയാൾക്കുവേണ്ടി അദ്ധ്വാനിച്ച് വരുമാനമുണ്ടാക്കുമായിരുന്നു. അയാൾക്ക് ഇരുപത്തിമൂന്നു തലയും നാല്പത്തിയാറു കൈകളും ഉണ്ടായിരുന്നെന്ന് പ്രാചീനകാലത്തെ ഒരു കവിക്ക് പറയാൻ പറ്റുമായിരുന്നു. അങ്ങനെ ഒരു വ്യവസായശാല നടത്തിക്കൊണ്ടുപോകാൻ ശീലിച്ച ആളായിരുന്നു അയാൾ. ഇനി വയസ്സുകാലത്ത് ചുറ്റികയോ മൺവെട്ടിയോ എടുത്ത് ജോലിചെയ്യാനോ ചുമടുചുമക്കാനോ സാധിക്കുമായിരുന്നില്ല. എല്ലാ അഭയാർത്ഥികളുടേയും പ്രശ്നം ഇതുതന്നെയാണ്. അവരെല്ലാവരും വ്യാപാരം നടത്താൻ ആഗ്രഹിക്കുന്നു.

ങാ.... വീനസ് ഡെന്നിന്റെ ഉടമസ്ഥൻ വ്യാപാരം തുടങ്ങാനുള്ള ആലോചനയിലായിരുന്നു. കുറച്ച് മൂലധനം കൈവശമുണ്ടായിരുന്നു. എന്തു വ്യാപാരം നടത്തും? അങ്ങാടിയിലെ മറ്റു വ്യവസായികളെ തള്ളിമാറ്റി സ്ഥാനം പിടിക്കത്തക്കവണ്ണം വലിയമുടക്കുമുതൽ കൈവശമില്ല. ഒടുവിൽ റസ്റ്റോറന്റ് നടത്താമെന്ന ആശയമുദിച്ചു. മറ്റുള്ളവരെ അപേക്ഷിച്ച് എന്തെങ്കിലും പുതുമയോ കൂടുതൽ ആകർഷണമോ ഉണ്ടായിരിക്കണമെന്ന് വിചാരിച്ചു. ഉപഭോക്താക്കളെ ആകർഷിക്കുന്നതിലാണല്ലോ വ്യാപാരത്തിന്റെ വിജയരഹസ്യം.

വീനസ് ഡെൻ റെസ്റ്റോറന്റിനെക്കുറിച്ച് ഏകദേശ ധാരണ അതിന്റെ പേരിൽ നിന്ന് (വീനസിന്റെ ഗുഹ) തന്നെ ലഭ്യമാകും. റസ്റ്റോറന്റ് ആരംഭിച്ച ദിവസം തന്നെ എല്ലായിടത്തും വലിയ പ്രസിദ്ധിയായി. വീനസ് ഡെന്നിനുള്ളിൽ എപ്പോഴും രാത്രിയായിരുന്നു. ജനലുകളിലും വാതിലുകളിലും കടുംനിറമുള്ള കട്ടികൂടിയ കർട്ടനുകൾ ഇട്ടു മറച്ചിരുന്നു. സൂര്യകിരണങ്ങൾ ഒരു വിധത്തിലും മുറികൾക്കുള്ളിൽ കടക്കുമായിരുന്നില്ല. അകത്ത് ഇലക്ട്രിക് ബൾബുകൾക്കുമേൽ ഇളംചുവപ്പുനിറമുള്ള ഷേയ്ഡുകൾ ഉണ്ടായിരുന്നു. തറയിലെ കാർപ്പെറ്റും കസേരയിലെ

കുഷനും അകത്തെ കർട്ടനും എല്ലാം ചുവപ്പുനിറമുള്ളതായിരുന്നു. ഫർണിച്ചറിൽ കറുത്ത മഹാഗണിയുടെ പോളിഷ്. രഹസ്യവും ലഹരിയും കൂടിച്ചേർന്ന അന്തരീക്ഷം. റസ്റ്റോറന്റിലെ ഏറ്റവും വലിയ ആകർഷണം അഥവാ റസ്റ്റോറന്റിന്റെ ജീവൻ സർവ്വീസിന് നിയോഗിക്കപ്പെട്ട നാലുയുവതികളായിരുന്നു. റസ്റ്റോറന്റിന്റെ ഉടമസ്ഥൻ സൗന്ദര്യവും ചുറുചുറുക്കുമുള്ള ഈ പെൺകുട്ടികളെ എവിടുന്നോ തെരഞ്ഞെടുത്തു കൊണ്ടുവന്നു. തുണിക്കടയിലോ ആഭരണശാലയിലോ കാണപ്പെടുന്ന മോഡലുകൾക്ക് ജീവൻ വെച്ചപോലെയുള്ള യുവതികളായിരുന്നു. ഒരു മൂലയ്ക്ക് കർട്ടനുള്ളിൽ ആ പെൺകുട്ടികൾക്ക് മേക്കപ്പിനും ഡ്രസ്സിംഗിനുമുള്ള സൗകര്യവുമുണ്ടായിരുന്നു. അവർ ഇടയ്ക്കിടയ്ക്ക് അകത്തുപോയി മുടിചീകുകയും പൗഡറിടുകയും ചുണ്ടിൽ ലിപ്സ്റ്റിക് തേയ്ക്കുകയും പുരികം കറുപ്പിക്കുകയും മറ്റും ചെയ്യുമായിരുന്നു.

വീനസിലെ റേറ്റ് മറ്റ് റെസ്റ്റോറന്റുകളിൽ നിന്ന് ഭിന്നമായിരുന്നു. സാധാരണ ചായയ്ക്ക് ഒന്നരരൂപ വില. തിന്നാനുള്ള സാധനങ്ങൾ എണ്ണത്തിൽ അധികമുണ്ടായിരുന്നില്ല. സാധാരണ വസ്തുക്കളാണ് ഉണ്ടായിരുന്നത്. സമോസയ്ക്കോ, മോദകത്തിനോ ഒരു പ്ലേറ്റിന് കുറഞ്ഞത് ഒരു രൂപ വില. കർട്ടനു പിന്നിൽ പ്രൈവറ്റ് റൂമുകളും ഉണ്ടായിരുന്നു. അവിടെ ഇരിക്കുന്നതിന് കുറഞ്ഞത് അഞ്ചുരൂപനിരക്ക്. ഓരോ മണിക്കൂറും കഴിയുമ്പോൾ ആ കണക്കിന് കൊടുക്കേണ്ടിവരും. ഉപഭോക്താക്കൾ 'ടിപ്പ്' ഇനത്തിൽ ഒന്നോ രണ്ടോ രൂപ പെൺകുട്ടികളുടെ ബ്ലൗസ്സിനുള്ളിൽ തിരുകിക്കൊടുക്കും. ചായയ്ക്കോ ലഘുഭക്ഷണത്തിനോ അല്ല, പ്രൈവറ്റ് റൂമിൽ ഇരിക്കുന്നതിനാണ് ചെലവു കൂടുന്നത്. വീനസ് ഡെന്നിൽ കിട്ടുന്ന സന്തോഷം മറ്റു റസ്റ്റോറന്റുകളിൽ ലഭ്യമല്ല.

സാധാരണക്കാരുടെ തള്ളിക്കയറ്റം ഉടമസ്ഥൻ ആഗ്രഹിച്ചിരുന്നില്ല. വളരെ കരുതലോടെ വലിയ അക്ഷരങ്ങളിൽ വാതിൽക്കൽ എഴുതിവച്ചിരുന്നു. Right of Admission Reserved. ആർക്കുവേണമെങ്കിലും പ്രവേശനം നിഷേധിക്കാം. കാര്യങ്ങളറിയാവുന്ന ഉപഭോക്താക്കളെക്കൊണ്ട് റെസ്റ്റോറന്റ് നിറഞ്ഞിരിക്കും. സർവ്വീസ് ചെയ്യുന്ന പെൺകുട്ടികളോട് ചിരിക്കാനും സംസാരിക്കാനുംവേണ്ടി ഉപഭോക്താക്കൾ ഏറെ നേരം അവിടെ ഇരിക്കും. ചായയോ സർബത്തോ ആഹാരസാധനമോ കൊണ്ടുവയ്ക്കുമ്പോൾ പെൺകുട്ടികളുടെ കയ്യിൽ പിടിച്ചുകൊണ്ട് ഉപഭോക്താവ് സംസാരിക്കുന്നതിലോ കർട്ടനുള്ളിലെ മുറിയിൽ ഒന്നുരണ്ടു മിനിറ്റ് അവരെ ഒപ്പമിരുത്തുന്നതിലോ എതിർപ്പുണ്ടായിരുന്നില്ല. എന്നാൽ പെൺകുട്ടികൾ ജോലിയുണ്ടെന്ന നാട്യത്തിൽ പുഞ്ചിരി സമ്മാനിച്ചിട്ട് പെട്ടെന്ന് എഴുന്നേറ്റ് പോകുമായിരുന്നു. അവരെ രണ്ടാമത് വിളിക്കുന്നതിന് ഉപഭോക്താക്കൾക്ക് വീണ്ടും ഓർഡർ കൊടുക്കേണ്ടിവരും. കൂടുതൽ പണം ചെലവാക്കുന്നവരോ കൂടെക്കൂടെ വരുന്നവരോ അല്പം അതിരുവിട്ടുപെരുമാറിയാലും പെൺകുട്ടികൾ സഹിക്കുമായിരുന്നു.

എങ്കിലും അവർ ലജ്ജയും എതിർപ്പും പ്രകടിപ്പിക്കുമായിരുന്നു. അവരുടെ ലജ്ജയും എതിർപ്പും അകൽച്ചതോന്നിപ്പിക്കുന്നതായിരുന്നില്ല. മധുരമായി ക്ഷണിക്കുന്ന മട്ടിലുള്ളതായിരുന്നു. ഉപഭോക്താക്കളുടെ കൈകൾ യുവതികളുടെ വസ്ത്രങ്ങൾക്കുള്ളിൽ കടക്കാൻ ഒരിക്കലും അനുവദിച്ചിരുന്നില്ല. ഈ പ്രതിബന്ധം സംരക്ഷിക്കുന്നതിനുവേണ്ടി ഭീകരന്മാരെന്നു തോന്നിപ്പിക്കുന്ന പഠാന്മാരായ രണ്ട് ഭൃത്യന്മാരെ നിയോഗിച്ചിരുന്നു.

വീനസ് ഡെന്നിന്റെ അൻപതു ദിവസത്തെ ചുരുങ്ങിയ കാലഘട്ടത്തിൽ അവിടെ ഏറ്റവുമധികം വന്നിട്ടുള്ള ഉപഭോക്താക്കളിൽ ഒരാളായിരുന്നു മഹത്താബ് റായ്. റായിയുടെ വ്യക്തിജീവിതവും പൊതുജീവിതവും വ്യത്യസ്തങ്ങളായിരുന്നു. അയാൾക്ക് വനസ്പതി എണ്ണയുടെ വലിയ ഏജൻസി ലഭിച്ചിരുന്നു. രാഷ്ട്രീയ പ്രവർത്തനത്തിനു സമയം കണ്ടെത്തിയിരുന്നു. മഹത്താബ് റായിയുടെ മനസ്സ് റെസ്റ്റോറന്റിലെ മോഹിനിയിൽ അത്യന്തം ആസക്തമായി. നിത്യവും വൈകുന്നേരം അയാൾ റെസ്റ്റോറന്റിൽ വന്ന് രണ്ട് രണ്ടരമണിക്കൂർ ഇരിക്കും. ഓർഡർ ചെയ്യുന്ന സാധനങ്ങൾ മോഹിനികൊണ്ടു കൊടുക്കും. കൈയിൽപിടിച്ച് അടുത്തിരുത്തുമ്പോൾ അവൾ സങ്കോചത്തോടെ മന്ദഹസിക്കും. അല്പനിമിഷം തന്റെ കൈയുടെ സ്പർശനസുഖം അനുഭവിക്കാൻ സമ്മതിച്ചശേഷം ജോലിയുണ്ടെന്നു പറഞ്ഞ് അയാളുടെ തോളിൽ പിടിച്ചുകൊണ്ട് എഴുന്നേറ്റ് പോകും. മഹത്താബ് റായ്ക്ക് വീണ്ടും ഓർഡർ നൽകേണ്ടിവരും. ഈ ഏർപ്പാടിൽ അയാൾ മുന്നൂറ് മുന്നൂറ്റിയമ്പത് രൂപ ചെലവാക്കിക്കഴിഞ്ഞു. ഒരു ദിവസം- മോഹിനിയെ തന്റെ വീട്ടിൽ വിടാമോ എന്ന് അയാൾ റെസ്റ്റോറന്റിന്റെ ഉടമസ്ഥനോട് ചോദിച്ചു. അതിന് കൂടുതൽ പണം കൊടുക്കാമെന്നും സൂചിപ്പിച്ചു.

റെസ്റ്റോറന്റ് ഉടമസ്ഥൻ കുപിതനായി മറുപടി പറഞ്ഞു "മേലിൽ ഇത്തരം കാര്യങ്ങൾ സംസാരിക്കരുത്. ഇവരെല്ലാം അന്തസ്സുള്ള കുടുംബത്തിലെ പെൺകുട്ടികളാണ്. ജീവിത ക്ലേശം കാരണം മാന്യമായ തൊഴിൽ ചെയ്ത് കഴിഞ്ഞുകൂടുകയാണ്."

മോഹിനി അന്തസ്സുള്ള കുടുംബത്തിലേതാണെന്നും അത്തരക്കാർ വിരളമാണെന്നും അറിഞ്ഞപ്പോൾ മഹത്താബ് റായിയുടെ മനസ്സിലെ തീയ് കൂടുതൽ ആളിക്കത്തി. ചില്ലറ നാണയങ്ങൾക്ക് വില്ക്കപ്പെടുന്ന തെരുവു പെണ്ണുങ്ങളിൽ അയാൾക്ക് താല്പര്യമില്ലായിരുന്നു. അയാൾ മോഹിനിയോട് നേരിട്ട് സംസാരിച്ചു. റെസ്റ്റോറന്റിനു വെളിയിൽ വച്ച് കാണണമെന്ന് ആവശ്യപ്പെട്ടു. അവൾ കർക്കശക്കാരനായ മുതലാളിയോട് ഉള്ള ഭയവും തന്റെ നിസ്സഹായതയും പ്രകടിപ്പിച്ചുകൊണ്ട് ഒഴിഞ്ഞുമാറി.

വീനസ് ഡെന്നിന്റെ ഉടമസ്ഥന്റെ പരുക്കൻ പെരുമാറ്റവും മോഹിനിയുടെ കബളിപ്പിക്കലും കൊണ്ട് പൊറുതിമുട്ടി മഹത്താബ് റായ്

മോഹിനി റസ്റ്റോറന്റിൽ നിന്ന് ഇറങ്ങുന്നതും നോക്കി പല ദിവസവും വെളിയിൽ കാത്തു നിന്നു. എന്നാൽ മോഹിനിയോ സർവ്വീസ് നടത്തുന്ന മറ്റേതെങ്കിലും പെൺകുട്ടിയോ എപ്പോഴെങ്കിലും വരുന്നതോ പോകുന്നതോ കാണാൻ കഴിഞ്ഞില്ല. ഈ പെൺകുട്ടികളെ പിന്തുടരാൻ ആഗ്രഹിക്കുന്നവർക്ക്, റസ്റ്റോറന്റ് അടയ്ക്കുമ്പോൾ ഇവരെങ്ങനെ അപ്രത്യക്ഷരാകുന്നു എന്ന രഹസ്യം പിടി കിട്ടിയില്ല.

പാരവശ്യം പൂണ്ട മഹത്താബ് റായ്- മോഹിനിയെ റസ്റ്റോറന്റിൽ വച്ചു തന്നെ ഒരു പാഠം പഠിപ്പിക്കണമെന്ന് തീരുമാനിച്ചു. ഇത്തരം കാര്യങ്ങളിൽ തന്റെ വലം കൈയായി പ്രവർത്തിക്കുന്ന നരസിംഹനേയും കൂടെകൂട്ടി. ഓർഡർ ചെയ്ത സാധനങ്ങളും കൊണ്ട് മോഹിനി ചെന്നു. മഹത്താബ് റായ് അവളെ പിടിച്ച് തന്റെയും നരസിംഹന്റെയും ഇടയ്ക്ക് ഇരുത്തി. അതിൽ പുതുമയൊന്നും ഉണ്ടായിരുന്നില്ല. മോഹിനി ചെറിയ നാണത്തോടെ ഇരുന്നു.

ഒരു മിനിട്ടുകഴിഞ്ഞ് മോഹിനി എഴുന്നേല്ക്കാൻ തുടങ്ങി. മഹത്താബ് റായ് അവളെ തടഞ്ഞുകൊണ്ടു പറഞ്ഞു "ഇരിക്കൂ, നഷ്ടം ഞാൻ നികത്തിക്കൊള്ളാം." അയാളുടെ കൈകൾ ചഞ്ചലങ്ങളായി. മോഹിനി ലജ്ജയോടെ ഒതുങ്ങി. എപ്പോഴത്തെയും പോലെ അയാളുടെ കൈതടഞ്ഞുകൊണ്ട് എതിർപ്പ് പ്രകടിപ്പിച്ചു. മഹത്താബ് റായ് അന്ന് നാട്യങ്ങളുടെ മതിൽ തകർക്കാൻ നിശ്ചയിച്ചുകൊണ്ടാണ് വന്നത്. അയാൾ മോഹിനിയെ ബലമായി കടന്നുപിടിച്ചു.

മോഹിനി ദേഷ്യപ്പെട്ടു "എന്നെ വിട്." അവൾ ശകാരിച്ചു. കയ്യേറ്റം നടന്നു. മഹത്താബ് റായ് വിചാരിച്ചിരുന്നതിനേക്കാളും കൂടുതൽ ശക്തിയോടെ മോഹിനി അയാളെ തള്ളി മാറ്റി. അപമാനിതനായ റായിയുടെ ആകർഷണം ക്രോധമായി മാറി. നരസിംഹൻ മോഹിനിയുടെ കൈകൾ കൂട്ടിപിടിച്ചു. മഹത്താബ് റായ് മോഹിനിയുടെ ബ്ലൗസിനുള്ളിൽ കൈ കടത്തി. മോഹിനി ഉറക്കെ വിളിച്ചുകൂവി. ഇടിക്കുകയും തൊഴിക്കുകയും ചെയ്തു.

നരസിംഹൻ ചീത്തപറഞ്ഞുകൊണ്ട് അവളുടെ തലമുടിക്ക് പിടിച്ചു വലിച്ചു. മോഹിനിയുടെ ബ്ലൗസും തലമുടിയും അഴിഞ്ഞപ്പോൾ മഹത്താബ് റായും നരസിംഹനും അമ്പരന്നു നിന്നുപോയി. അപ്പോഴേക്കും റസ്റ്റോറന്റിലെ പഠാൻകാരായ ജോലിക്കാർ ഓടി എത്തി. അവർ മഹത്താബ് റായിയെയും നരസിംഹനെയും പിടിച്ച് ഉടമസ്ഥന്റെ അടുത്ത് കൊണ്ടുപോയി. മഹത്താബ് റായിയും നരസിംഹനും മോഹിനിയുടെ ബ്ലൗസും തലമുടിയും കൈയിൽ പിടിച്ചുകൊണ്ട് മോഹിനിയെ പിടിച്ചു വലിച്ച് ഭയങ്കരമായി ചീത്തപറഞ്ഞുകൊണ്ട് ഉടമസ്ഥനോട് ചോദിച്ചു "പയ്യന്മാർക്ക് മുലവച്ചുകെട്ടി ആളുകളെ പറ്റിക്കുന്നോ?"

റസ്റ്റോറന്റിൽ ബഹളമായി. ബാക്കി മൂന്നുപെൺകുട്ടികളും എവിടെ പോയി ഒളിച്ചെന്ന് അറിഞ്ഞുകൂടാ. തങ്ങളെ കബളിപ്പിച്ചതിൽ രസികന്മാർ ഉടമസ്ഥന്റെ മേൽചാടി വീണു.

മഹത്താബ് റായ് കുറെ ചീത്തപറഞ്ഞശേഷം പ്രഖ്യാപിച്ചു "ഞാൻ നിങ്ങളുടെ ഹോട്ടലിൽ അഞ്ഞൂറു രൂപ ചെലവാക്കിയിട്ടുണ്ട്. ഓരോ പൈസയും ഞാൻ ഈടാക്കും. ഇല്ലെങ്കിൽ ഈ തെമ്മാടിപ്പുരയുടെ ഇഷ്ടിക പൊളിച്ച് നിങ്ങളുടെ എല്ലൊടിക്കും. കബളിപ്പിച്ച് പണം കൈയ്ക്കലാക്കുന്നോ? കൃത്രിമ മുലകൾ കാണിച്ച് മനുഷ്യരെ മണ്ടന്മാരാക്കുന്നോ?"

ദീർഘവീക്ഷണമുള്ള ഉടമസ്ഥൻ ഇത്തരം അക്രമങ്ങളാൽ തോൽക്കാതിരിക്കാനുള്ള ഉപായം മുൻകൂട്ടി കണ്ടു വച്ചിരുന്നു. രണ്ട് പഠാൻമാരും അലറിക്കൊണ്ട് കത്തി പുറത്തെടുത്തു. മഹത്താബ് റായിയുടെയും മറ്റു ഉപഭോക്താക്കളുടെയും എതിർപ്പ് വിജയിച്ചില്ല. തങ്ങളുടെ ഭീഷണിക്ക് ഒരു ഫലവുമില്ലെന്ന് കണ്ട് അവർ റസ്റ്റോറന്റ് ഉടമസ്ഥനെതിരേ സർക്കാരിന്റെ ശക്തി പ്രയോഗിക്കുന്നതിനുവേണ്ടി ഇൻസ്പെക്ടറെ ശരണം പ്രാപിച്ചു.

ആൺകുട്ടികളെ പെൺവേഷം കെട്ടിച്ചതിന്റെ പേരിൽ റസ്റ്റോറന്റ് ഉടമയ്ക്കെതിരെ കേസെടുക്കാൻ പറ്റിയ വകുപ്പ് ഒന്നും ആ രാത്രിയിൽ ഇൻസ്പെക്ടറുടെ ബുദ്ധിയിൽ തെളിഞ്ഞില്ല. എന്നാൽ കുറേപ്പേരുടെ പണവും കുറേപ്പേരുടെ സമ്മർദ്ദവും ഇൻസ്പെക്ടറുടെ മേൽ പ്രയോഗിക്കപ്പെട്ടു. ഈ ദുഷ്പ്രവൃത്തിയെക്കുറിച്ച് പത്രങ്ങളിൽ വാർത്തവന്നു. വീനസ് ഡെന്നിൽ വിശ്വാസവഞ്ചന നടത്തിയതിന് ഉടമസ്ഥനെതിരേ കേസെടുത്തു. റെസ്റ്റോറന്റ് ഉടമയ്ക്ക് വിക്രമനെ വക്കീലായി കിട്ടി.

ദുഷ്പ്രവൃത്തിക്കും വഞ്ചനയ്ക്കും അന്യായത്തിനും കൂട്ടുനില്ക്കുന്നതിന്റെ പേരിൽ വിമർശനമുയർന്നപ്പോൾ വിക്രമൻ നിർഭയനായി മറുപടി പറഞ്ഞു "വീനസ് ഡെന്നിൽ എന്ത് ദുഷ്പ്രവൃത്തിയാണ് നടന്നത്? ഉപഭോക്താക്കളെ സന്തോഷിപ്പിക്കുന്നതിനുവേണ്ടി രാസലീലയിൽ പങ്കെടുക്കുന്ന പയ്യൻമാരെ പെൺവേഷം കെട്ടിച്ച് നിർത്തിയെന്നല്ലേ പരാതി? മാർക്കറ്റിൽ കൃത്രിമ മുലകൾ വില്ക്കുന്നത് വഞ്ചനയല്ലേ? പെൺകുട്ടികൾക്ക് അവ ഉപയോഗിക്കാം; ആൺകുട്ടികൾക്ക് പാടില്ലേ.....? ഉപഭോക്താക്കൾക്ക് രസിക്കാൻ പെൺകുട്ടികളെത്തന്നെ കിട്ടിയിരുന്നെങ്കിൽ അത് ദുഷ്പ്രവൃത്തി ആകുമായിരുന്നില്ലേ? പെൺകുട്ടികളെ ഹോട്ടലിൽ കൊണ്ടുവന്ന് ചീത്തയാക്കിയിരുന്നെങ്കിൽ അത് കുറ്റകൃത്യമാകുമായിരുന്നു. കുത്സിതമനോഭാവക്കാരായ പുരുഷന്മാരെ കളിപ്പാട്ടങ്ങൾ കൊണ്ട് സന്തോഷിപ്പിക്കുന്നത് വഞ്ചന ആകുമോ? ശുദ്ധമായ നെയ്യിനു പകരം വനസ്പതി വില്ക്കുക, ചണം പട്ടാണ് എന്ന് പറഞ്ഞു വില്ക്കുക, ചെരിപ്പിനിടയിൽ പേസ്റ്റ് ബോർഡ് വയ്ക്കുക, ഗോതമ്പുപൊടിയിൽ ചോളപ്പൊടി ചേർക്കുക, വ്യാജമരുന്ന് വില്ക്കുക, കറുത്തമുഖം സ്വർണ്ണവർണ്ണമാക്കുക, വിളറിയ ചുണ്ടുകൾ ചുവപ്പിക്കുക, രാസലീലയിൽ ആൺകുട്ടികളെ കൃഷ്ണന്റെ സഖിമാരും സീതയും ഒക്കെയായി വേഷം കെട്ടിക്കുക– ഇതെല്ലാം വഞ്ചനയല്ലേ? സേട്ടുമാരുടെ താല്പര്യം ജനാധിപത്യ

മാണെന്നു പറയുന്നതും വഞ്ചനയല്ലേ? അതോ ആൺകുട്ടിയെ പെൺവേഷം കെട്ടിച്ച് നിങ്ങളെ രസിപ്പിച്ചതു മാത്രമേ വഞ്ചനയാകുന്നുള്ളോ?"

വിക്രമന്റെ ഈ ജല്പനംകേട്ട് അയാളോട് ഇനി ഒരിക്കലും സംസാരിക്കേണ്ടെന്ന് വിചാരിച്ചു. അപ്പോൾ മറ്റു ചിലർ ഇടയ്ക്കുകയറിപ്പറഞ്ഞു "നിങ്ങൾ എന്തിനാണ് നിർബ്ബന്ധിക്കുന്നത്? ഇത് അയാളുടെ ബിസിനസാണ്. ഓരോരുത്തർക്കും അവരവരുടെ ബിസിനസ്. ആരുടെയും ബിസിനസ് മുടക്കുന്നത് ശരിയല്ല." എനിക്ക് മിണ്ടാതിരിക്കേണ്ടി വന്നു.

# ഹോളി ആഘോഷിക്കുന്നില്ല

ബൈസൽ പറഞ്ഞു "ഞാൻ ഹോളി ആഘോഷിക്കുന്നില്ല."

അയാളോട് ചോദിച്ചു "എന്തുകൊണ്ട്?"

അയാൾ മറുപടി പറഞ്ഞു "ആഘോഷിക്കുന്നില്ല, അത്ര തന്നെ." അയാളുടെ സ്വരത്തിൽ ഒരു അനിഷ്ടസ്വരം പ്രകടമായിരുന്നു. സ്വാഭാവികമായും സഹതാപവും ജിജ്ഞാസയും ഉണർന്നു. കുറച്ചൊക്കെ അയാളോട് ചോദിച്ചും കുറച്ച് മറ്റുള്ളവരോട് ചോദിച്ചും മനസ്സിലാക്കി.

മിസ്റ്റർ കപൂർ ബാങ്കിൽ അക്കൗണ്ടന്റ് ആണ്. പകൽ മുഴുവൻ ബാങ്കിലെ കണക്കുകൾ നോക്കി തലപുണ്ണാക്കി തളർന്ന് വീട്ടിൽ വരുമ്പോൾ ബാങ്ക് കാര്യങ്ങൾ മറക്കണമെന്ന് ആഗ്രഹിക്കും. പ്രഭാതഭക്ഷണ സമയത്ത് അയാൾ റേഡിയോ ഓൺചെയ്തു വയ്ക്കും. ഏതാനും നാൾ കഴിഞ്ഞപ്പോൾ യന്ത്രത്തിന്റെ കർക്കശസ്വരം കേട്ട് മനസ്സ് മടുത്തു. മിസിസ് ജ്യോത്സ്നാ കപൂറിനോട് ഏതെങ്കിലും പാട്ട് പാടാൻ പറയും. ഭാര്യയുടെ പുതിയ സമ്പ്രദായങ്ങളും തുടിക്കുന്ന പാട്ടുകളും അയാൾക്ക് ഇഷ്ടമായിരുന്നു. പുതിയ പാട്ടുകൾ പഠിക്കുന്നതിനുവേണ്ടി ആഴ്ചയിൽ ഒന്നു രണ്ടുതവണ മിസിസിനെ സിനിമയ്ക്ക് കൂട്ടിക്കൊണ്ടു പോകുമായിരുന്നു. മിക്കവാറും എല്ലാ തിയേറ്ററുകാരും ബാങ്കിൽ ഫ്രീ പാസ് എത്തിക്കുമായിരുന്നു. പകലത്തെ അദ്ധ്വാനംകൊണ്ട് ക്ഷീണിച്ച കപൂറിന് സിനിമ കാണുമ്പോൾ ഉറക്കം വരുമായിരുന്നു. ജ്യോത്സ്നയുടെ കണ്ഠം മധുരമായിരുന്നു. പാടാൻ താല്പര്യവുമുണ്ട്. എന്നാൽ അവൾക്ക് പാടാൻ ഉത്സാഹം തോന്നുന്നില്ലായിരുന്നു. ഒരാളിനുവേണ്ടി എന്നും പാടുക, അതും ഒരിക്കലും പാടിയിട്ടില്ലാത്ത ആളിനുവേണ്ടി.....

മിസ്റ്റർ കപൂർ സംഗീതത്തിൽ ലയിച്ച് സംഭാഷണം നടത്തുന്നതിൽ സുഖം കണ്ടെത്തിയിരുന്നു. ജ്യോത്സ്നയെപ്പോലെ അഭ്യസ്തവിദ്യയും സുന്ദരിയുമായ ഭാര്യയെ ലഭിച്ചതിൽ അയാൾക്ക് അഭിമാനമുണ്ട്. അവൾ സംഗീതത്തിൽ നല്ല പരിജ്ഞാനം നേടണമെന്നും സമൂഹത്തിൽ സ്വതന്ത്രമായി ഇടപെടണമെന്നും അയാളാഗ്രഹിച്ചു. കപൂറിന്റെ വീട്ടിൽ സ്ത്രീകൾക്കും പുരുഷന്മാർക്കും വെവ്വേറെ സ്വീകരണമുറികൾ ഉണ്ടായിരുന്നില്ല. തന്നെ കാണാൻ വരുന്നവർക്ക് അയാൾ ഭാര്യയെ പരിചയപ്പെടുത്തിക്കൊടുക്കുമായിരുന്നു. മിക്കപ്പോഴും ആ വീട്ടിൽ ചെറു സദസ്സുകൾ ഉണ്ടാകുമായിരുന്നു.

കപൂറിന് ഒരു ദിവസം ബാങ്കിൽ ഒരു വിചിത്രവ്യക്തിയെ നേരിടേണ്ടിവന്നു. കോളേജ് അദ്ധ്യാപകനായ ബൈസൽ തന്റെ സേവിങ്സ്

ബാങ്ക് അക്കൗണ്ടിൽ നിന്ന് കുറച്ചു രൂപ എടുക്കാൻ ഒരു ചെക്ക് കൊടുത്തയച്ചിരുന്നു. കോളേജിലെ പ്യൂൺ ആ ചെക്ക് മടക്കികൊണ്ടുവന്നു.

ബൈസൽ സ്വയം ബാങ്കിൽ ചെന്നു. അയാൾ വളരെ കോപിച്ചിരുന്നു. അയാൾ അക്കൗണ്ടന്റിനോട് പരാതിപ്പെട്ടു. ഒപ്പിൽ വ്യത്യാസം കണ്ടതുകൊണ്ടാണ് ചെക്ക് പാസ്സാക്കാത്തതെന്ന് കപൂർ വിശദീകരിച്ചു.

ബൈസൽ അക്കൗണ്ടന്റിനോട് ചോദിച്ചു "മൂന്നുവർഷമായി എനിക്ക് നിങ്ങളുടെ ബാങ്കിൽ അക്കൗണ്ട് ഉണ്ട്. ഇതുവരെ രൂപയെടുക്കേണ്ട ആവശ്യം വന്നിട്ടില്ല. ഇതിനിടയ്ക്ക് എന്റെ ഒപ്പിൽ നേരിയ വ്യത്യാസമുണ്ടായാൽ ആശ്ചര്യപ്പെടണോ? ഞാൻ കൊടുത്തയയ്ക്കുന്ന രൂപ സ്വീകരിക്കുകയും ചെക്ക് സ്വീകരിക്കാതെ മടക്കുകയും ചെയ്യുന്നത് ന്യായമാണോ?"

ബൈസൽ വീണ്ടും പറഞ്ഞു "ഒരു കാര്യം കൂടി ബോധിപ്പിക്കട്ടെ. താങ്കൾക്ക് എന്നെപ്പോലെ തുടർച്ചയായി മൂന്നുവർഷം സ്വന്തം ഗ്രാമത്തിൽ നിന്ന് അകന്ന് താമസിക്കേണ്ടിവന്നു എന്ന് വിചാരിക്കുക. മൂന്നുവർഷത്തിനുശേഷം താങ്കൾ വീട്ടിൽ മടങ്ങി ചെല്ലുമ്പോൾ വീട്ടിലെ ജോലിക്കാരൻ താങ്കളുടെ ഒരു പഴയ ഫോട്ടോ എടുത്തു നോക്കിയിട്ട് താങ്കളുടെ രൂപത്തിന് മാറ്റം വന്നിട്ടുണ്ടെന്നു പറഞ്ഞ് ഭാര്യയുടെ അടുത്ത് പോകാൻ അനുവദിച്ചില്ലെങ്കിൽ താങ്കൾ എന്തുചെയ്യും?"

കപൂറിന് അതിലെ യുക്തി ഇഷ്ടപ്പെട്ടു. ബൈസൽ കോളേജിൽ ഫിലോസഫി അദ്ധ്യാപകനാണെന്ന് മനസ്സിലായി. അയാൾ ആലംബാഗിൽ കപൂറിന്റെ വീടിനടുത്താണ് താമസം. ചെക്ക് പാസ്സാക്കി കൊടുത്തു. അതോടൊപ്പം ബുദ്ധിമുട്ടുണ്ടായതിൽ ക്ഷമ ചോദിക്കുകയും ചെയ്തു. പരിചയം ഉറപ്പിക്കുന്നതിനുവേണ്ടി അയാൾ ബൈസലിനെ അന്നു വൈകുന്നേരം പുതിയ സിനിമ കാണുന്നതിന് ക്ഷണിക്കുകയും ചെയ്തു. ബൈസലിനെ മിസിസ് കപൂറിന് പരിചയപ്പെടുത്തിക്കൊടുക്കുകയും ചെയ്തു.

കപൂർ ചോദിച്ചു "മിസ്റ്റർ ബൈസൽ, ഫിലിം ഇഷ്ടപ്പെട്ടോ?"

"വിശേഷിച്ച് ഒന്നും ഇല്ല." ബൈസൽ മറുപടി പറഞ്ഞു. "ഏത് സിനിമ നോക്കിയാലും സ്ത്രീകൾ സുന്ദരന്മാരായ പുരുഷന്മാരെ പ്രേമിക്കുന്നതു കാണാം. പാട്ടുപാടാനറിയാവുന്ന പുരുഷന്മാരെ പ്രേമിക്കുന്നതു കാണാം. വൈരൂപ്യമുള്ള പുരുഷന്മാർക്ക് നിരാശ മാത്രമേ ഉള്ളൂ. എനിക്ക് ഇതിൽ ഉത്സാഹം തോന്നുന്നില്ല."

ഈ വേദന നിറഞ്ഞ പരിഹാസം കേട്ട് കപൂർ കുംഭകുലുക്കിചിരിച്ചു. തന്റെ അടുത്തിരുന്ന ജ്യോത്സ്നയെ ബൈസലിന്റെ അഭിപ്രായം പറഞ്ഞു കേൾപ്പിക്കുകയും ചെയ്തു. ജ്യോത്സ്ന പുഞ്ചിരിയോടെ ചുണ്ടമർത്തിപ്പിടിച്ചു. എന്നാൽ ഹൃദയത്തിൽ സഹാനുഭൂതി അനുഭവപ്പെടുകയും ചെയ്തു. ബൈസലിന്റെ മുഖക്കുരുവിന്റെ പാടുള്ള കറുത്തമുഖം അവളുടെ കൺമുമ്പിൽ തെളിഞ്ഞു.

തന്റെ അഭിപ്രായം മിസിസ് കപൂറിന്റെ കാതിലെത്തിയെന്ന് ബൈസലിനു മനസ്സിലായി. വിരസമായ സിനിമാസ്ക്രീനിൽ ഏതാനും നിമിഷത്തേക്ക് ജ്യോത്സ്നയുടെ സ്വർണ്ണനിറമുള്ള മുഖവും വലിയ കണ്ണുകളും ഓറഞ്ചിന്റെ അല്ലിപോലെയുള്ള ചുണ്ടും തന്റെ വാക്കുകേട്ട് കളിയാടുന്ന പരിഹാസത്തിന്റെ നേർത്ത നിഴലും മുന്തിയ സാരിയിൽ പൊതിഞ്ഞ മെലിഞ്ഞ ശരീരവും തന്റെ ഭംഗിയില്ലാത്ത രൂപവും അയാൾ കണ്ടു. ഈ താരതമ്യം അയാളുടെ ഭാവനയിൽ ഉറച്ചു. ഗ്രാമത്തിൽ താമസിക്കുന്ന തന്റെ ഭാര്യയുടെ മുഖം അയാൾക്ക് ഓർമ്മ വരും. ആദ്യം പരിചയപ്പെടുമ്പോൾ തന്നെ ബൈസലിന് തന്റെ ഭാര്യയുടെ മുഖത്ത് ദാസിയുടെ കാതരഭാവമാണ് കാണാൻ കഴിഞ്ഞത്. ആജ്ഞയനുസരിക്കാനായിരുന്നു അവൾക്ക് താല്പര്യം. അവൾക്ക് സ്വന്തമായൊരു വ്യക്തിത്വം ഇല്ലായിരുന്നു.

ബൈസലിന്റെ സംഭാഷണം മൂർച്ചയുള്ളതും എരിവുള്ളതുമായിരുന്നു. സമൂഹത്തിലെ പൊതുവായ ധാരണകളെയും സമ്പ്രദായങ്ങളെയും എതിർക്കുകയും പരിഹസിക്കുകയും ചെയ്യുന്നത് അയാളുടെ ശീലമായിരുന്നു.

കപൂർ പറയുമായിരുന്നു "അയാൾ പ്രായോഗികലോകത്തല്ല, പുസ്തകലോകത്താണ് ജീവിക്കുന്നത്."

കപൂറിന്റെ വീട്ടിൽ ബൈസലിന്റെ പോക്കു വരവ് പതിവുള്ളതായി. സിനിമയ്ക്ക് പോകുമ്പോൾ ഇപ്പോൾ, ജ്യോത്സ്ന നടുക്ക് ഇരിക്കും. 'പാപത്തിന്റെ ഫലം' എന്ന സിനിമയിൽ സദാചാരത്തെക്കുറിച്ച് ഉപദേശിക്കുമ്പോൾ ഒരു ഡയലോഗ് ഇങ്ങനെയായിരുന്നു "സ്ത്രീ പാപത്തിന്റെയും പതനത്തിന്റെയും മൂലകേന്ദ്രമാണ്." ജ്യോത്സ്ന ചോദിച്ചു "ബൈസൽ സാറേ, ഈ പറഞ്ഞത് ശരിയാണോ?"

ബൈസൽ മറുപടി പറഞ്ഞു "പാപവും പതനവും പുരുഷന്റേതുമാത്രമാണെങ്കിൽ സംഗതി ശരിയാണ്."

ബൈസലിന്റെ രീതി കിറുക്കന്മാരുടേതുപോലെയായിരുന്നു. അയാൾ സാമൂഹ്യവ്യവസ്ഥയെ അടിമുടി എതിർക്കുമായിരുന്നു. എന്നാൽ ജ്യോത്സ്ന സ്ത്രീകൾക്ക് സ്വാതന്ത്ര്യവും പുരുഷനോടൊപ്പം തുല്യതയും വേണമെന്ന് വാദിക്കുമ്പോൾ അയാൾ എതിർക്കും.

ബൈസൽ പറയും "സ്ത്രീകൾ പുരുഷന്മാരുടെ ചുമലിൽ ഭാരമായി, അവരുടെ ചെലവിൽകഴിയുന്നിടത്തോളം അവർക്ക് പുരുഷന്റെ ആവശ്യപൂർത്തിക്കുള്ള വസ്തുവായി കഴിയേണ്ടിവരും. അവരുടെ യാചന കൊണ്ടോ കരച്ചിൽ കൊണ്ടോ ഒരു ഫലവും ഉണ്ടാകുകയില്ല."

ബൈസൽ ചോദിച്ചു "സ്ത്രീകൾക്ക് എന്ത് സ്വാതന്ത്ര്യമാണ് വേണ്ടത്? എന്റെ ഭാര്യ വീട്ടിലിരിക്കുകയാണ്. ഞാൻ അവൾക്ക് പൂർണ്ണ സ്വാതന്ത്ര്യം നൽകുന്നു. അവൾ എന്തിനാണ് എന്റെ കഴുത്തിൽ തൂങ്ങിക്കിടക്കുന്നത്?"

ഈ വാക്കുകൾ സ്ത്രീ ജാതിക്കുതന്നെ അപമാനകരമായി ജ്യോത്സ്നയ്ക്ക് തോന്നി. അവൾ മറുപടി പറഞ്ഞു "അവരെ പഠിപ്പിക്കുകയും യോഗ്യതയുള്ളവരാക്കുകയും ചെയ്യേണ്ടത് താങ്കളുടെ കർത്തവ്യമാണ്."

ബൈസൽ പിണങ്ങി. "അതേ, അതേ, എന്റെ കർത്തവ്യമാണ്! എന്റെ ആധിപത്യത്തെ ചെറുത്തിട്ട് എനിക്കു തുല്യയാകാൻ ശ്രമിക്കുന്ന വ്യക്തിയെ സഹായിക്കേണ്ടത് എന്റെ കർത്തവ്യമാണോ? ഞാൻ തന്നെ സ്വന്തം കുഴിതോണ്ടണോ?"

താൻ സ്വതന്ത്രയാണെന്നും ഭർത്താവിനെപ്പോലെ തനിക്കും അവകാശമുണ്ടെന്നും ഉള്ള കാര്യത്തിൽ ജ്യോത്സ്നയ്ക്ക് അഭിമാനമുണ്ട്. അതുപോലെ തന്നെ താൻ സദാചാരമുള്ളവളാണെന്നും സാധ്വി ആണെന്നും ഉള്ള കാര്യത്തിലും അവൾക്ക് അഭിമാനമുണ്ട്. പുരുഷന്മാർക്കെതിരേ അവൾക്കുള്ള ഒരു പരാതി അവർ സ്ത്രീകളെ അനാവശ്യമായി അടിച്ചമർത്തുകമാത്രമല്ല, സ്വഭാവേന ലമ്പടന്മാരാണെന്നുള്ളതുമാണ്. അവൾ ഒറ്റയ്ക്കു കുതിര വണ്ടിയിൽ അങ്ങാടിയിൽ പോകുമ്പോൾ പുരുഷന്മാർ അവളെ തുറിച്ചുനോക്കുന്നതു കാണാം. ഈ വിഷയത്തെക്കുറിച്ച് പല തവണ തർക്കവും പരിഹാസവും ഉണ്ടായിട്ടുണ്ട്. ജ്യോത്സ്ന സങ്കോചമില്ലാതെ അടുത്ത് ഇടപഴകുന്നതു മൂലം ബൈസലിന്റെ മനസ്സിൽ ഉണ്ടാകുന്ന ധൈര്യം ഈ ചർച്ചമൂലം അപ്രത്യക്ഷമാകും.

കപൂറിന്റെ സ്വീകരണ മുറിയുടെ മൂലയ്ക്ക് ഒരു പീഠത്തിൽ ജ്യോത്സ്നയുടെ ഒരു ചെറിയ ഫോട്ടോ ഫ്രെയിം ചെയ്തു വച്ചിരുന്നു. ബൈസൽ സ്വീകരണ മുറിയിൽ ഒറ്റയ്ക്ക് ഇരിയ്ക്കുമ്പോൾ ആ ഫോട്ടോ നോക്കിക്കൊണ്ടിരിക്കുമായിരുന്നു. ഒരു ദിവസം കപൂറിന്റെ മകൻ നന്നുവിന്റെ കുസൃതിയുടെ ഫലമായി ഫോട്ടോ തറയിൽ വീണ് ചില്ല് പൊട്ടി. അനേകദിവസങ്ങൾ അലക്ഷ്യമായി കടന്നുപോയി. ഒരു ദിവസം ജ്യോത്സ്ന ഉദാസീനയായി പറഞ്ഞു "മറ്റെല്ലാ കാര്യങ്ങളും നടക്കും. ഈ ഫോട്ടോ ഫ്രെയിം ചെയ്യൽ മാത്രം നടക്കുകയില്ല."

ബൈസൽ ആ ഫോട്ടോ വാങ്ങിയിട്ടു പറഞ്ഞു "ഫ്രെയിം ചെയ്യിക്കാം." അയാൾ ഫോട്ടോ കൊണ്ടുപോയെങ്കിലും തിരികെ കൊണ്ടുവന്നില്ല. കപൂറും ജ്യോത്സ്നയും അക്കാര്യം ഓർമ്മിച്ചുമില്ല. ഒരു ദിവസം അവർ ബൈസലിന്റെ വീട്ടിൽ ചായ കുടിച്ചുകൊണ്ടിരിക്കുമ്പോൾ അകത്തെ മുറിയിൽ ആ ഫോട്ടോ കണ്ടു. ബൈസലിന്റെ കട്ടിലിന്റെ തലയ്ക്കൽ ഇട്ടിരിയ്ക്കുന്ന ചെറിയ മേശപ്പുറത്ത് കൊത്തുപണി ചെയ്ത ലോഹ ഫ്രെയിമിൽ ആ ഫോട്ടോ വച്ചിരിക്കുന്നു. കുറച്ചുനാൾ മുമ്പുവരെ ഏതോ പത്രത്തിൽ നിന്ന് വെട്ടിയെടുത്ത ബൈസലിന്റെ ചിത്രമായിരുന്നു ആ ഫ്രെയിമിൽ വച്ചിരുന്നത്.

ജ്യോത്സ്ന ചോദിച്ചു "കൊള്ളാമല്ലോ; ഈ ഫ്രെയിമിൽ മുമ്പുണ്ടായിരുന്ന ചിത്രമെവിടെ?" എന്നിട്ട് അവൾ മേശപ്പുറത്തു കിടന്ന പുസ്ത

കങ്ങളിൽ ബൈസലിന്റെ ഫോട്ടോ തപ്പിത്തുടങ്ങി. അവൾക്ക് ആ ചിത്രം കിട്ടുകയും ചെയ്തു. അവൾ ആ ചിത്രം തന്റെ പെഴ്സിൽ വച്ചുകൊണ്ട് പറഞ്ഞു "പകരം ഇതിരിക്കട്ടെ."

ജ്യോത്സ്ന തന്റെ പടം എടുത്തുകൊണ്ട് പോയപ്പോൾ ബൈസലിന്റെ കാല് ഭൂമിയിൽ തൊടുന്നില്ലെന്ന് തോന്നി. അയാളുടെ രാപ്പകലുകൾ മധുരസങ്കല്പങ്ങളിൽ അലിഞ്ഞുചേർന്നു. അയാൾ രാത്രിയിൽ തന്റെ തലയിണ ജ്യോത്സ്നയാണെന്ന് സങ്കല്പിച്ച് സുഖമായി കിടന്നുറങ്ങും. എന്നാൽ യാത്ര പോകുമ്പോൾപോലും അവളുടെ അടുത്ത് ഇരിക്കേണ്ടി വന്നാൽ രണ്ടുപേർക്കുമിടയിൽ സൂയസ് കനാലിന്റെ അകലം കാത്തു സൂക്ഷിക്കും. അതിലൂടെ സദാചാരത്തിന്റെ പ്രവാഹം സുരക്ഷിതമായി തുടരും.

മുഹറം പ്രമാണിച്ച് ബാങ്കിനും കോളേജിനും അവധിയായിരുന്നു. അവധിയുടെ തലേ രാത്രി ബൈസലിന് കപൂറിന്റെ വീട്ടിൽ ആഹാരം കഴിക്കാൻ ക്ഷണം കിട്ടുക പതിവായിരുന്നു. അന്ന് രാത്രി ഇരുട്ടുന്നതുവരെ സംഭാഷണം തുടരുകയും ചെയ്യും. ബൈസൽ സന്ധ്യയ്ക്ക് കപൂറിന്റെ വീട്ടിൽ ചെന്നപ്പോൾ അവർ രണ്ടുപേരും അവിടെ ഇല്ലായിരുന്നു. ബൈസൽ സ്വീകരണ മുറിയിലിരുന്ന് ഒരു ബ്രിട്ടീഷ് വ്യാപാരശാലയുടെ ക്യാറ്റലോഗ് നോക്കാൻ തുടങ്ങി. അല്പസമയത്തിനുള്ളിൽ കുതിര വണ്ടി വന്നുനിന്നു. ധൃതിയിൽ ഇറങ്ങി വന്ന ജ്യോത്സ്ന, തങ്ങൾ വീട്ടിൽ ഇല്ലാതിരുന്നതിന് മാപ്പ് ചോദിച്ചു. "വരുന്ന വഴിക്ക് ബാങ്ക് മാനേജരെ കണ്ടു. അദ്ദേഹം ഇദ്ദേഹത്തെ തടഞ്ഞു നിർത്തി. ഇപ്പോൾ വരും."

ജ്യോത്സ്ന ബൈസലിനെ അകത്തെ അങ്കണത്തിലേക്ക് കൂട്ടിക്കൊണ്ടുപോയി. വെള്ളം തളിച്ചും പൂച്ചട്ടികൾ കഴുകിയും അങ്കണം തണുപ്പുള്ളതാക്കിയിരുന്നു. ജ്യോത്സ്ന ബൈസലിനെ കസേരയിലിരുത്തി.

ബൈസൽ ചോദിച്ചു "നിങ്ങൾ എവിടെ പോയിരുന്നു?"

ജ്യോത്സ്ന ബൈസലിന്റെ മുമ്പിൽ ഒരു കസേരയിൽ പിടിച്ചുകൊണ്ട് നില്ക്കുകയായിരുന്നു. അവൾ മറുപടി പറഞ്ഞു "ഇമാം ബാഡയിൽ മുഹറത്തിന്റെ ഇല്യൂമിനേഷൻ നടത്തുന്നുണ്ടല്ലോ. അവർ എല്ലാ പ്രാവശ്യവും പാസ് അയച്ചുതരും. ഇവിടുന്ന് പോകാറേയില്ല. ഇന്ന് അവിടെ പോയതാണ്. താങ്കളേയും കൂട്ടിക്കൊണ്ടുപോയാലോ എന്നാലോചിച്ചതാണ്. എന്നാൽ ഡോക്ടർ റഷീദ് വണ്ടിയുമായി വന്ന് ഞങ്ങളെ മറ്റൊരു വഴിയിലൂടെ കൊണ്ടുപോയി."

"എന്തിനാണ് നില്ക്കുന്നത്?" ബൈസൽ ചോദിച്ചു.

ജ്യോത്സ്ന കസേരയിലിരുന്നു. നിറമുള്ള സാരിയുടെ കസവു ബോർഡർ തൊട്ടുകൊണ്ട് അവൾ ചോദിച്ചു "ഈ സാരി താങ്കൾക്ക് ഇഷ്ടപ്പെട്ടോ?"

"ബോർഡർ ആണോ?" തള്ളവിരൽ കടിച്ചുകൊണ്ട് ബൈസൽ ചോദിച്ചു, "നന്നായിട്ടുണ്ട്."

"ഞാൻ സാരിയുടെ കാര്യമാണ് ചോദിച്ചത്?" ജ്യോത്സ്ന പരിഭവം നടിച്ചുകൊണ്ട് പറഞ്ഞു.

"സാരി മാത്രമായി എനിക്കൊരുതിരിച്ചറിവില്ല."

"താങ്കൾ എപ്പോഴും വളഞ്ഞ വഴിക്കാണ് സംസാരിക്കുന്നത്." പുതിയൊരു വിഷയം അവതരിപ്പിക്കാനായി അവൾ ചോദിച്ചു "അതിരിക്കട്ടെ പുരുഷന്മാർ സ്ത്രീകളെ തുറിച്ചുനോക്കുന്നതെന്തിന്? ഇമാം ബാഡയിൽ നിന്ന് ഞങ്ങൾ അമീനാബാദിലൂടെ കുതിരവണ്ടിയിൽ വരികയായിരുന്നു. ബാങ്ക് മാനേജർ ഇദ്ദേഹത്തെ തടഞ്ഞുനിർത്തി. കുതിരവണ്ടിയിൽ ഞാൻ ഒറ്റയ്ക്ക് സഞ്ചരിക്കുകയായിരുന്നു. ഒരു ജന്റിൽമാൻ സൈക്കിളിൽ എന്റെ വണ്ടിയുടെ പിറകെ കൂടി. ഒരു നാല്ക്കവലയിലെത്തിയപ്പോൾ രണ്ടുഭാഗത്തു നിന്നും കാർ വന്നു. സൈക്കിൾകാരൻ രക്ഷപ്പെടാനുള്ള ശ്രമത്തിൽ ഒരു കടയുടെ പലകയിൽ ചെന്നിടിച്ചു. പാന്റ് കീറിപ്പോയി. നല്ല രസമായി തോന്നി. ഇങ്ങനെ നോക്കുന്നതു കൊണ്ട് പുരുഷന്മാർക്ക് എന്ത് കിട്ടും എന്ന് ഞാൻ ആലോചിക്കുകയാണ്."

ബൈസൽ തള്ളവിരൽ കടിച്ചുകൊണ്ട് മറുപടി പറഞ്ഞു "നിങ്ങൾ ഇല്യൂമിനേഷൻ കാണാൻ പോയില്ലേ? അതുകണ്ടാൽ എന്തുകിട്ടും? ഇമാം ബാഡയിലെ പ്രകാശം നിങ്ങൾ ഇഷ്ടപ്പെടുന്നു. നിങ്ങളുടെ മുഖത്തെ പ്രകാശം വേറേ ചിലർക്ക് ഇഷ്ടപ്പെടുന്നു."

ജ്യോത്സ്നയുടെ കണ്ണുകൾ ലജ്ജകൊണ്ട് അടഞ്ഞുപോയി. അവൾ ബൈസലിനെ താക്കീത് ചെയ്യുന്ന മട്ടിൽ പറഞ്ഞു "താങ്കൾ ആള് മോശമല്ലല്ലോ?"

ജാഗ്രതയുടെ സ്വരത്തിൽ ബൈസൽ ചോദിച്ചു "ആരാണ് മോശം? കുതിരവണ്ടിയുടെ പിന്നാലെ സൈക്കിളോടിച്ച് മുറിവ് പറ്റിയവനോ ഇമാം ബാഡയിലെ പ്രകാശം കണ്ട് സന്തോഷിച്ചവനോ? എനിക്ക് ജീവനില്ലാത്ത കളിപ്പാട്ടങ്ങൾ കണ്ട് സന്തോഷിക്കുന്ന പ്രായം കഴിഞ്ഞു– ഞാൻ ആരുടെയെങ്കിലും പിറകേ പോകുകയും, എനിക്ക് മുറിവേല്ക്കുകയും എന്റെ പാന്റ്സ് കീറുകയും ചെയ്യുന്നതുകണ്ട് അവൾ സന്തോഷിക്കുകയും ചെയ്താൽ, അങ്ങനെയുള്ള അഹങ്കാരിയോട് സംസാരിക്കുകയില്ലെന്ന് ഞാൻ തീരുമാനിക്കും."

അഹങ്കാരം ആരോപിക്കപ്പെട്ടതിൽ ശ്രദ്ധിച്ചുകൊണ്ട് ജ്യോത്സ്ന ചോദിച്ചു "ഇതിൽ അഹങ്കാരം എന്തിരിക്കുന്നു?"

"പുരുഷന്മാരെ ആകർഷിക്കാനുള്ള കഴിവിന്റെ അടിസ്ഥാനത്തിലാണ് സ്ത്രീയുടെ ജീവിതം നിലനില്ക്കുന്നത്. ആകർഷണവിധേയനാകുന്നു എന്ന ദൗർബ്ബല്യത്തിന്റെ പേരിൽ സ്ത്രീകൾ പുരുഷനെ നിന്ദിക്കുന്നു..... ആലോചിച്ചു നോക്കൂ. ഇമാംബാഡയിലുള്ളവർ പലതരത്തിലും നിറത്തിലും പ്രകാശം വിതറി ആളുകളെ ആകർഷിക്കുകയും അതിനുശേഷം അതുകാണാൻ വന്നവരെ ചീത്ത പറയുകയും പിടിച്ചു തള്ളുകയും ചെയ്താൽ എങ്ങനെയിരിക്കും?"

"എന്താണുദ്ദേശിക്കുന്നത്?" ജ്യോത്സ്ന പുരികമുയർത്തിക്കൊണ്ട് ചോദിച്ചു.

"ഉദ്ദ്യേശം മനസ്സിലാക്കാത്തതിലും അഭിമാനം തോന്നുന്നുണ്ടായിരിക്കും." പതിഞ്ഞ സ്വരത്തിൽ ബൈസൽ മറുപടി പറഞ്ഞു.

അസ്പഷ്ടമായ ആ മറുപടിയുടെ അർത്ഥം വളരെ ആഴത്തിൽ മനസ്സിലാക്കിക്കൊണ്ട് ചുവന്നു തുടങ്ങിയ കണ്ണുകൾ കുനിച്ച് ജ്യോത്സ്ന പറഞ്ഞു "ഞങ്ങൾ ഇത്തരം സ്ഥലങ്ങളിൽ ഒരിക്കലും പോകാറില്ല. ഞങ്ങൾ ആവശ്യപ്പെടാതെ അവർ പാസയച്ചുതന്നു." ജ്യോത്സ്നയെ തടഞ്ഞുകൊണ്ട് ബൈസൽ പറഞ്ഞു "നിങ്ങൾ പാസുകൊടുക്കാൻ ഇഷ്ടപ്പെടുന്നുമില്ല."

ബൈസലിന്റെ അപ്രിയം മനസ്സിലാക്കിയപ്പോഴുണ്ടായ വിറയൽ മറയ്ക്കാൻ വേണ്ടി ജ്യോത്സ്ന സാരിത്തുമ്പു വലിച്ചിട്ടുകൊണ്ട് ചെടിച്ചട്ടികളിലേക്ക് നോട്ടമയച്ചു. ബൈസലിന്റെ സൂചനയേക്കാൾ ഒരു പടി മുകളിൽ കയറിനിന്നുകൊണ്ട് അവൾ പറഞ്ഞു "താങ്കൾ പറയുന്നതു മനസ്സിലാക്കാൻ വളരെ ബുദ്ധിമുട്ടാണ്."

ബൈസൽ ചോദിച്ചു "ഞാൻ എന്തെങ്കിലും അനാവശ്യം പറഞ്ഞോ?"

നേരെനോക്കിക്കൊണ്ട് അവൾ പറഞ്ഞു "എന്നു ഞാൻ പറഞ്ഞില്ല..... പുരുഷന്മാർ സ്ത്രീകളെ ശല്യം ചെയ്യുന്നത് ഉചിതമാണോ?"

ജ്യോത്സ്ന തനിക്കു ചുറ്റും കെട്ടിപ്പൊക്കുന്ന മനസ്സിലാകായ്കയുടെ കനത്ത ഭിത്തി തകർക്കാൻ വേണ്ടി സമസ്ത ധൈര്യവും സംഭരിച്ചുകൊണ്ട് ബൈസൽ പറഞ്ഞു "പുരുഷന്മാർ റോഡരുകിലെ മരങ്ങളെ ശല്യം ചെയ്യുന്നില്ല. അവർ ഇലക്ട്രിക് പോസ്റ്റുകളെ തുറിച്ചു നോക്കുന്നില്ല. പുരുഷന്മാരെ ആകർഷിക്കാനുള്ള സർവ്വശ്രമങ്ങളും നടത്തിയിട്ട് അവർ ശല്യം ചെയ്യുന്നെന്ന് ആരോപിക്കുന്നത് അഹങ്കാരവും അന്യായവുമാണ്. ഒരു കാര്യം നിങ്ങൾ മനസ്സിലാക്കണം. സ്ത്രീപുരുഷന്മാരുടെ പരസ്പരാകർഷണത്തിൽ സ്ത്രീയുടെ ജോലി ആഗ്രഹിക്കുവാൻ കൊള്ളാവുന്ന വസ്തുവായി പുരുഷനെ ക്ഷണിക്കലാണ്, പുരുഷന്റെ ജോലി അവളെ കിട്ടാൻ വേണ്ടി പ്രയത്നിക്കലും."

ബൈസൽ തുറന്നടിച്ചു പറഞ്ഞപ്പോൾ ജ്യോത്സ്നയുടെ തൊലി പൊളിയുന്നതുപോലെ തോന്നി. സ്ത്രീ ആയതിലുള്ള അഹങ്കാരത്തോടെ പുരുഷന്റെ വ്യാകുലത കൂടുതൽ ആസ്വദിക്കാൻ വേണ്ടി അവൾ പറഞ്ഞു "പക്ഷേ സ്ത്രീകൾ പുരുഷന്മാരെ ശല്യപ്പെടുത്തുന്നില്ലല്ലോ?"

ബൈസൽ തന്റെ കസേരയിൽ മുന്നോട്ടാഞ്ഞുകൊണ്ടു ചോദിച്ചു "സ്ത്രീകൾ പുരുഷന്മാരിലേക്ക് ആകർഷിക്കപ്പെടുന്നില്ലേ?"

ജ്യോത്സ്ന സഗൗരവം പറഞ്ഞു "സ്ത്രീകൾ പുരുഷന്മാരുടെ പിറകേ ഓടുന്നോ?"

ബൈസൽ ചിരിച്ചു "സ്ത്രീകളെപ്പോലെ പ്രേമിക്കാനും പ്രേമത്തിനുവേണ്ടി ബലി അർപ്പിക്കാനും പുരുഷന്മാർക്ക് സാധ്യമല്ലെന്നാണ് സ്ത്രീകളുടെ അവകാശവാദം."

"അക്കാര്യം തികച്ചും ശരിയാണ്." ജ്യോത്സ്ന ആ അവകാശവാദം അംഗീകരിച്ചു.

ബൈസൽ പുഞ്ചിരി തടയാൻ വേണ്ടി ചുണ്ടുകൾ അമർത്തിയിട്ടു ചോദിച്ചു "പ്രേമിക്കുന്നു, പ്രേമത്തിൽ ബലി അർപ്പിക്കുന്നു. എന്നാലും ആകർഷിക്കപ്പെടുന്നില്ല. ആകർഷണമില്ലാതെ എങ്ങനെ പ്രേമിക്കാൻ പറ്റും?"

ജ്യോത്സ്ന നാണം മറയ്ക്കാൻ വേണ്ടി പെട്ടെന്ന് മറുപടി പറഞ്ഞു "സ്ത്രീകൾ പുരുഷന്മാരെപ്പോലെ പ്രേമിക്കാൻ വേണ്ടി എല്ലായിടത്തും ഭ്രാന്തെടുത്ത് നടക്കുകയല്ല. അവർക്ക് പ്രേമിക്കണമെന്ന് തോന്നുന്നിടത്തു മാത്രമേ പ്രേമിക്കുകയുള്ളൂ." ജ്യോത്സ്ന വാദത്തിനുവേണ്ടി പറഞ്ഞതാണ്. പെട്ടെന്ന് ബൈസലിന്റെ വികാരലോലമായ സ്വഭാവം ഓർമ്മിച്ചു.

ഈ കാര്യം വ്യക്തിപരമായി കരുതി പരിഭവിക്കുമോ? അവൾ സ്നേഹനിർഭരമായി അയാളെ നോക്കി. ബൈസൽ ജ്യോത്സ്നയുടെ സ്നേഹാർദ്രമായ നോട്ടം അവഗണിച്ചുകൊണ്ട് കർക്കശസ്വരത്തിൽ മറുപടി പറഞ്ഞു "തീർച്ചയായും. എവിടെ പ്രേമിക്കണം എവിടെ പാടില്ല എന്ന നിർദ്ദേശം ദൈവസന്നിധിയിൽ നിന്ന് സ്ത്രീകൾക്ക് നേരിട്ട് കിട്ടുന്നുണ്ടായിരിക്കും. പുരുഷന്മാർക്ക് ഇത്തരം സന്ദേശമൊന്നും കിട്ടുകയുമില്ല. സ്ത്രീകളെ തള്ളിയിടുന്നിടത്ത് അവർ ദാസ്യം കാരണം പ്രേമനാടകം അഭിനയിക്കും. പുരുഷന്മാർക്ക് കുറച്ച് സ്വാതന്ത്ര്യവും നിർഭയത്വവും ഉണ്ട്. അതിനാൽ അവർ സ്വന്തമിഷ്ടപ്രകാരം പ്രേമിക്കാൻ ശ്രമിച്ചിട്ട് ലമ്പടന്മാരായിത്തീരുന്നു. ഞാൻ ഒന്നു ചോദിച്ചോട്ടെ, മറ്റുള്ളവരുടെ ആജ്ഞയനുസരിച്ചാണോ അതോ സ്വന്തം ആഗ്രഹം അനുസരിച്ചാണോ മനുഷ്യർ പ്രേമിക്കുന്നത്? ആജ്ഞയനുസരിച്ചുള്ള പ്രേമം പ്രേമമല്ല, ദാസ്യമാണ്. ആയുഷ്ക്കാലം മുഴുവൻ വിവശമായി പ്രേമിക്കുന്നതിനേക്കാൾ സ്വന്തം ഇഷ്ടപ്രകാരം നിമിഷനേരം പ്രേമിക്കുന്നതാണ് ഭേദം."

ജ്യോത്സ്നയുടെ മുഖത്ത് രക്തം ഇരച്ചു കയറി. മനസ്സിലാകുന്നില്ലെന്ന കാര്യം ഇനിയും അവൾ എങ്ങനെ പറയും? മധുരമായ ഒരജ്ഞതയിൽ അവളുടെ തല കറങ്ങിക്കൊണ്ടിരുന്നു. ആ സമയത്ത് ചെറിയകുട്ടി നന്നു ഓടി വന്നു. ജ്യോത്സ്നയുടെ കാലിൽ കെട്ടിപ്പിടിച്ചുകൊണ്ട് അവൻ ആവലാതിപ്പെട്ടു "അമ്മ എന്നെ സിനിമയ്ക്ക് കൊണ്ടുപോയില്ല."

ബൈസലിന്റെ ശക്തമായ ആക്രമണത്തിൽ നിന്ന് രക്ഷനേടുന്നതിനുവേണ്ടി ജ്യോത്സ്ന നിസ്സഹായയെപ്പോലെ നന്നുവിനോട് പറ്റിച്ചേർന്നു. മകനെ മാറോടണയ്ക്കാൻ വേണ്ടി എടുത്ത് മടിയിൽ നിർത്തി. നനഞ്ഞ മണ്ണുപറ്റിയ മകന്റെ ചെരിപ്പിൽ നിന്ന് ചെളിപുരണ്ട് കസവു സാരി ചീത്തയാകുമെന്ന കാര്യം പോലും ഓർമ്മിച്ചില്ല.

കുട്ടിയുടെ കവിളിൽ തന്റെ കവിൾ ചേർത്തുവച്ച് അവൾ പറഞ്ഞു "കൊച്ചുകുട്ടികൾ സിനിമയ്ക്ക് പോകുമോ?"

"ഉം... രാജൻ ചേട്ടനെ അങ്കിൾ സിനിമയ്ക്ക് കൊണ്ടുപോകുമല്ലോ."

ബൈസലിൽ നിന്നും മറകിട്ടാൻ വേണ്ടി ജ്യോത്സ്ന നന്നുവിനെ കരവലയത്തിൽ ഒതുക്കിക്കൊണ്ട് പറഞ്ഞു "രാജൻ ചേട്ടൻ സ്കൂളിൽ പോകുന്ന കുട്ടിയല്ലേ? നന്നു സ്കൂളിൽ പോകുമ്പോൾ അങ്കിൾ സിനിമയ്ക്ക് കൊണ്ടുപോകും." അവൾ ബൈസലിന്റെ നേർക്കു നോക്കാതെ ചോദിച്ചു– "എന്താ ബൈസൽ സാർ, നന്നുവിനെ സിനിമയ്ക്ക് കൊണ്ടു പോകുകയില്ലേ?"

ബൈസലിന് ഉത്തരം പറയാൻ തോന്നിയില്ല. അയാൾ മൗനത്തിലൂടെ അസംതൃപ്തി പ്രകടിപ്പിക്കുകയായിരുന്നു. വാക്കുകൾ ഉപയുക്തമാണെന്ന് തോന്നിയില്ല. ജ്യോത്സ്ന ബൈസലിന്റെ മുമ്പിൽ ആത്മസമർപ്പണത്തിന് വ്യാകുലമായ മനസ്സിനെ നിയന്ത്രിച്ചു നിർത്താൻ വേണ്ടി നന്നുവിന്റെ കുഞ്ഞിക്കൈകളാൽ തന്റെ കണ്ണുകൾ അടച്ചുകൊണ്ടു പറഞ്ഞു "താങ്കൾ ഇരിക്കൂ. ഞാൻ ഇപ്പോൾ വരാം." എന്നിട്ട് അവൾ എഴുന്നേറ്റ് അകത്തുപോയി.

തന്റെ വികാരങ്ങളെ ചവിട്ടി മെതിച്ചു കൊണ്ടാണ് ജ്യോത്സ്ന നടന്നുപോയതെന്ന് ബൈസലിന് തോന്നി. അയാൾ ജോലിക്കാരനെ വിളിച്ചു പറഞ്ഞു "ഞാൻ പോകുന്നു. കുറേനേരം ഇവിടെ കാത്തിരുന്നെന്ന് സാറിനോട് പറഞ്ഞേക്കണം."

വീട്ടിൽ ബൈസലിനുള്ള സ്ഥാനം ജോലിക്കാരന് അറിയാമായിരുന്നു. അവൻ അപേക്ഷിച്ചു "സാർ ഇപ്പോൾ വരും. ഇരുന്നാട്ടെ. ആഹാരം റെഡിയാണ്." അയാൾ നില്ക്കുന്നില്ലെന്നു കണ്ട് ജോലിക്കാരൻ പറഞ്ഞു "കൊച്ചമ്മ ഉടൻ വരും. അങ്ങ് പോകുകയാണെന്ന് ഞാൻ പറയട്ടെ?"

ജ്യോത്സ്ന വെള്ള ജോർജ്ജറ്റ് സാരിയുടുത്ത് വന്നു. വെള്ളസാരി ബൈസലിന് ഇഷ്ടമാണെന്ന് അവൾക്ക് അറിയാമായിരുന്നു. ബൈസൽ പോയകാര്യം അറിഞ്ഞപ്പോൾ അവളുടെ കാൽക്കീഴിൽ നിന്ന് മണ്ണൊലിച്ചു പോയപോലെ തോന്നി. ബൈസലിന്റെ മർമ്മഭേദകമായ വായുശരങ്ങളെക്കാൾ കൂടുതൽ ശക്തമായിരുന്നു, ഈ ആഘാതം. അവൾ വളരെ ബുദ്ധിമുട്ടി കണ്ണുനീരടക്കിക്കൊണ്ട് ജോലിക്കാരനോട് ദേഷ്യം പ്രകടിപ്പിച്ചു "നീ എന്തിന് പോകാൻ അനുവദിച്ചു?" അതിഥിയെ കൈയ്ക്കു പിടിച്ച് തടഞ്ഞുനിർത്താൻ ജോലിക്കാരന് സാദ്ധ്യമല്ലെന്ന കാര്യം പോലും അവൾ മറന്നു.

ജ്യോത്സ്ന പരിഭ്രാന്തയായിരുന്നു. ആ സമയത്ത് വീട്ടുപടിയ്ക്കൽ മാനേജരുടെ കാറിന്റെ ഹോൺ കേട്ടു. കപൂർ ധൃതിയോടെ അകത്തു വന്നു. അയാൾ ആശ്ചര്യത്തോടെ ചോദിച്ചു. "ബൈസൽ വന്നില്ലേ?"

ബൈസൽ വന്നിട്ടുപോയെന്നറിഞ്ഞപ്പോൾ കപൂർ ഭാര്യയോടു ദേഷ്യപ്പെട്ടു "നിന്നെ നേരത്തെ ഇങ്ങോട്ടയച്ചതെന്തിനാണ്? പതിനഞ്ചു മിനിട്ടു നേരം അയാളെ ഇവിടെ നിർത്താൻ നിനക്കു സാധിച്ചില്ലേ? ഒരാളിനോട് വെറുതെ സംസാരിച്ച് ഇരിക്കാനുള്ള മര്യാദപോലും നിനക്കില്ല..... അയാളെ ആഹാരം കഴിക്കാൻ വിളിച്ചു...... അയാളുടെ ജോലിക്കാരൻ

അവിടെ ഒന്നും ഉണ്ടാക്കിക്കാണുകയില്ല. അത്രയെങ്കിലും ആലോചിക്കാനുള്ള ബുദ്ധി വേണ്ടേ? പത്തു മിനിട്ടു കഴിഞ്ഞ് വസ്ത്രം മാറിയാൽ ആകാശം ഇടിഞ്ഞു വീഴുമായിരുന്നോ?"

ജ്യോത്സ്നയുടെ കണ്ണുകളിലും ഹൃദയത്തിലും ഉരുണ്ടു കൂടിയമേഘങ്ങൾ പെയ്തു തുടങ്ങി. സാരിത്തുമ്പുകൊണ്ട് മുഖം മറച്ച് കട്ടിലിൽ പോയിക്കിടന്ന് ഉറക്കെ കരയാൻ തുടങ്ങി. ഭർത്താവ് തന്നെ നിർദ്ദാക്ഷിണ്യം ശകാരിക്കട്ടെ എന്ന് അവൾ ആഗ്രഹിച്ചു. കപൂറിന്റെ കഠിന വാക്കുകളല്ല, ബൈസലിന്റെ പിണങ്ങിപ്പോക്കാണ് ഈ കരച്ചിലിനു കാരണം. ബൈസലിനെ കുപിതനാക്കിയത് തന്റെ കഴിവില്ലായ്മയാണ്. ഭൂമി പിളർന്ന് താൻ അതിനുള്ളിൽ മറഞ്ഞുപോകട്ടെ എന്ന് അവളാഗ്രഹിച്ചു. അനേക ദിവസങ്ങളായി അടിഞ്ഞു കൂടിയ അസംതൃപ്തമായ വികാരങ്ങളും മാനസിക പീഢനവും പുറത്തേക്ക് ഒഴുകുകയായിരുന്നു. കപൂർ സൈക്കിളെടുത്തു കൊണ്ട് ബൈസലിനെ വിളിക്കാൻ ഇറങ്ങി. ജ്യോത്സ്ന കട്ടിലിൽ കരഞ്ഞുകൊണ്ട് കിടന്നു.

ബൈസൽ വീട്ടിൽ ഇല്ലായിരുന്നു. മടങ്ങി വന്ന കപൂർ കുറേക്കൂടി വഴക്കുണ്ടാക്കി. കുറച്ചുകഴിഞ്ഞ് ഒന്നുകൂടി ബൈസലിന്റെ വീട്ടിൽ പോകാൻ ഒരുങ്ങി. പക്ഷേ ഇപ്പോഴും മടങ്ങിവന്നിട്ടില്ലെങ്കിലോ എന്നു വിചാരിച്ചു. ഒരു പക്ഷേ ഏതെങ്കിലും ഹോട്ടലിലോ സ്നേഹിതന്റെ വീട്ടിലോ പോയെന്നിരിക്കും. അല്ലെങ്കിൽ മൃഗശാലയുടെ മുമ്പിലുള്ള ആളൊഴിഞ്ഞ ഇരുണ്ട വഴികളിലൂടെ ചുറ്റിക്കറങ്ങുകയായിരിക്കും. ആ സമയത്ത് പോകുന്നത് വ്യർത്ഥമാണെന്ന് മനസ്സിലാക്കി കപൂർ അടങ്ങി ഇരുന്നു. ജ്യോത്സ്ന അപ്പോഴും കരയുകയായിരുന്നു. കപൂർ രാത്രി വളരെ വൈകിയാണ് ഭക്ഷണം കഴിച്ചത്. ആഹാരം ഉള്ളിൽ ചെന്നപ്പോൾ അയാളുടെ കോപം അടങ്ങി. അദ്ദേഹം ജ്യോത്സ്നയുടെ പിണക്കം തീർക്കാൻ ശ്രമിച്ചു. വാക്കുകൾകൊണ്ട് ഫലമില്ലെന്നു കണ്ടപ്പോൾ മറ്റുപായങ്ങൾ നോക്കി. മുമ്പും അങ്ങനെ സംഭവിച്ചിട്ടുണ്ട്. ഇന്ന് കപൂറിന്റെ പ്രയത്നങ്ങൾ വിഫലമായി. എല്ലാ സൂചനകളുടെയും മുമ്പിൽ അവളുടെ ശരീരം ശിഥിലവും നിശ്ചേഷ്ടവുമായി കിടന്നു. അവൾ തേങ്ങിക്കരഞ്ഞുകൊണ്ടിരുന്നു. ജ്യോത്സ്നയെ വളരെയധികം ശകാരിച്ചതോർത്ത് കപൂറിന് പശ്ചാത്താപമുണ്ടായി. അതിരാവിലെ എഴുന്നേറ്റ് ബൈസലിനെ വിളിച്ചുകൊണ്ടുവരാമെന്ന് അയാൾ നിശ്ചയിച്ചു.

ജ്യോത്സ്ന തേങ്ങിക്കരയുന്നതിനിടയിൽ ആലോചിച്ചു-എന്തു ചെയ്യണം? അവൾ എല്ലാ കർത്തവ്യങ്ങളോടുമൊപ്പം പ്രേമം എന്ന കർത്തവ്യവും പാലിച്ചിരുന്നു. എന്നാൽ ഈ ആകർഷണം സ്വയം ഉണ്ടായതാണോ.......? ഈ പ്രേമം അവൾക്ക് തടയാൻ കഴിയുമായിരുന്നോ?

വളരെ വൈകിയാണ് കപൂർ ഉറങ്ങിയത്. അതുകൊണ്ട് വൈകിയാണ് ഉണർന്നത്. കഴിവതും വേഗം പ്രഭാത കൃത്യങ്ങൾ അനുഷ്ഠിച്ച് വേഷം മാറി ബാങ്കിൽ പോകുന്ന വഴി ബൈസലിന്റെ വീട്ടിൽക്കയറി. അപ്പോ

ഴേക്കും അയാൾ കോളേജിൽ പോയിക്കഴിഞ്ഞിരുന്നു.

ജ്യോത്സ്ന കരഞ്ഞു വീർത്ത കണ്ണുകൾ പനിനീർ കൊണ്ടുകഴുകി. അവൾ വീട്ടു ജോലികളിൽ മുഴുകാൻ ശ്രമിച്ചു. പക്ഷേ, ഓരോ കാര്യത്തിലും ഓരോ സ്ഥലത്തും അവൾക്ക് ബൈസലിന്റെ കോപം നിറഞ്ഞു നില്ക്കുന്നതായി തോന്നി. അവളെന്തു ചെയ്യും? പ്രേമത്തെയും ആകർഷണത്തെയും കുറിച്ചുള്ള ബൈസലിന്റെ വ്യാഖ്യാനത്തിലെ ഓരോ വാക്കും അവളുടെ കാതുകളിൽ മുഴങ്ങി. നിഷ്ഠുരതയും തിരസ്കാരവും ദാസ്യവും ആരോപിച്ചുകൊണ്ടിരുന്നു. ജ്യോത്സ്നയെ സംബന്ധിച്ചിടത്തോളം അത് മനശ്ശാസ്ത്രമല്ല, ബൈസലിന്റെ വ്യാകുലമായ ആത്മനിവേദനമായിരുന്നു. അവൾക്ക് മറ്റുപായമൊന്നുമില്ലായിരുന്നു. അംഗീകരിക്കാനും നിരാകരിക്കാനും...... ജീവിതകാലം മുഴുവൻ പ്രേമമെന്ന കർത്തവ്യം പാലിച്ചിട്ട് ഇപ്പോൾ പ്രേമം തന്നെ ഹൃദയത്തിൽ നിന്ന് പൊന്തിവന്ന് അവളെ ഭയപ്പെടുത്തുകയും പീഡിപ്പിക്കുകയും ചെയ്യുന്നു.

കപൂർ നാലുദിവസത്തിനുള്ളിൽ മൂന്നുപ്രാവശ്യം ജ്യോത്സ്നയുടെ കൂടെയും ഒരു പ്രാവശ്യം ഒറ്റയ്ക്കും ബൈസലിന്റെ വീട്ടിൽ ചെന്നു. ഒരു പ്രാവശ്യം പോലും അയാളെ കാണാൻ പറ്റിയില്ല. ഹോളിയുടെ തലേദിവസം സന്ധ്യയ്ക്ക് അവർ രണ്ടുപേരും അയാളുടെ വീട്ടിൽ ഏറെ നേരം കാത്തിരുന്നു. രാത്രി പതിനൊന്നരമണി വരെ ബൈസൽ വീട്ടിൽ തിരിച്ചെത്തിയില്ല. സെക്കന്റ് ഷോയ്ക്ക് പോയതായിരിക്കുമെന്ന് കപൂർ വിചാരിച്ചു. അയാൾ പറഞ്ഞു– സിനിമയ്ക്ക് പോകണമായിരുന്നെങ്കിൽ പാസ് എടുത്ത് കൊണ്ട് പോകാമായിരുന്നില്ലേ? ജ്യോത്സ്നയ്ക്ക് ഭർത്താവിന്റെ അജ്ഞതയിൽ നൈരാശ്യം തോന്നി.

വീട്ടിൽ തിരിച്ചെത്തിയപ്പോൾ ജ്യോത്സ്നയ്ക്ക് കുറച്ചു ദിവസം മുമ്പുണ്ടായ ഒരു കാര്യം ഓർമ്മ വന്നു. വരാൻ പോകുന്ന ഹോളിയുടെ കോലാഹലത്തെക്കുറിച്ച് സംസാരിച്ചകൂട്ടത്തിൽ അവൾ ആശങ്കയോടെ ബൈസലിനോട് ചോദിച്ചു "താങ്കളും ഹോളി ആഘോഷിക്കാറുണ്ടോ?" അയാൾ അർത്ഥപൂർണ്ണമായ ദൃഷ്ടികളോടെ മറുപടി പറഞ്ഞു "എത്രയോ ദിവസമായി ഞാൻ ഹോളി പ്രതീക്ഷിച്ച് ഇരിയ്ക്കുകയാണ്. അന്ന് എല്ലാ തെറ്റുകളും മാപ്പാക്കപ്പെടും." ജ്യോത്സ്നയ്ക്ക് രോമാഞ്ചമുണ്ടായി. ബൈസലിന്റെ വാക്കുകളോർത്ത് അവൾക്ക് വിഷമം തോന്നി. നാളെയാണ് ഹോളി. മാപ്പ് കിട്ടുമെന്ന അവകാശത്തോടെ തെറ്റു ചെയ്യാൻ തയ്യാറായിരുന്ന ആളെവിടെ?...... അവൾ ചുണ്ടമർത്തിപ്പിടിച്ച്, പൊട്ടിപ്പുറപ്പെടാൻ തുടങ്ങിയ കണ്ണുനീരടക്കി.

അതിരാവിലെ എഴുന്നേറ്റ് ബൈസലിന്റെ വീട്ടിൽ ചെന്ന് അയാളുടെ മുഖത്തും ദേഹത്തും പല നിറം പൂശി ചെവിക്കു പിടിച്ച് തന്റെ വീട്ടിൽ കൂട്ടിക്കൊണ്ടുവരുമെന്ന് കപൂർ പ്രതിജ്ഞ ചെയ്തു. എന്നാൽ രാവിലെ നന്നു 'ഓലി–ഓലി' എന്നു വിളിച്ചുപറയുന്നതും രജ്ജു ഇരുമ്പുതൊട്ടി മുട്ടിക്കുന്നതും കേട്ട് കപൂർ കണ്ണു തുറന്നപ്പോഴേക്കും അയൽക്കാർ

പീച്ചാംകുഴലും നിറങ്ങളുമായി മുറ്റത്തെത്തിക്കഴിഞ്ഞു. കപൂറിന് ആദ്യം ബൈസലിനെ ഓർമ്മ വന്നു. എന്നാൽ ആഹ്ലാദത്തിമിർപ്പിൽ അതമർന്നു പോയി. അയൽക്കാരുടെ പിന്നാലെ ബാങ്കിലുള്ളവർ വന്നു. പിന്നീട് ഡോക്ടർ സാഹ്നി, വക്കീൽ നിഗം, ലാലാ രാമ പ്രസാദ് എന്നിവർ വന്നു. പല തവണ പലഹാരങ്ങൾ വന്നു. ചെല്ലത്തിൽ നിറയെ വച്ചിരുന്ന മുറുക്കാൻ തീർന്നു. ഒരു മണി കഴിഞ്ഞു. അവർക്ക് ബൈസലിന്റെ വീട്ടിൽ പോകാൻ പറ്റിയില്ല.

ലഖ്നൗവിൽ ഒരു മണിയാകുമ്പോഴേക്ക് ഹോളിയുടെ ബഹളം ശമിക്കും. ഒരു മണിക്കുശേഷം പലനിറം പുരണ്ട വേഷത്തിൽ ബൈസലിന്റെ വീടുവരെ എങ്ങനെ പോകും? കുളി കഴിഞ്ഞ് കപൂർ കുതിരവണ്ടിയിൽ ബൈസലിന്റെ വീട്ടിൽ പോയി. നിറമുള്ള പൊടി കൈവശം വച്ചിരുന്നു. ബൈസലിന്റെ വീട്ടിൽ ചെന്നു നോക്കി. ഹോളിയുടെ ഒരു ലക്ഷണവുമില്ല. ജോലിക്കാരൻ അടുക്കളയിൽ കിടന്നുറങ്ങുന്നുണ്ടായിരുന്നു. ബൈസൽ കിടപ്പുമുറിയിൽ രാത്രിയിലെ വേഷത്തിൽ റോഡരികിലെ ജനലിനടുത്തിരുന്ന് സിഗററ്റ് വലിച്ചുകൊണ്ട് ഒരു പ്രേമഗീതം പാടുകയായിരുന്നു.

കപൂർ കയ്യിലിരുന്ന പൊതിയഴിച്ചുകൊണ്ടു പറഞ്ഞു "ഏയ് ചെകുത്താനേ, ഇരുപതു പ്രാവശ്യം ഞങ്ങളിവിടെ വന്നിട്ടുപോയി. നിങ്ങൾ ഹോളിദിവസം പോലും അങ്ങോട്ടു വന്നില്ല." അയാളെന്തെങ്കിലും പറയുന്നതിനു മുമ്പുതന്നെ കപൂർ അയാളുടെ മുഖത്തും മുടിയിലും നിറം പൂശി. അന്ന് അത്രയും നേരം ബൈസൽ സിഗററ്റ് വലിക്കുകയും വിലാപസ്വരത്തിൽ പ്രേമഗീതമാലപിക്കുകയും ചെയ്തുകൊണ്ടിരിക്കുകയായിരുന്നെന്ന് ജ്യോത്സ്നയ്ക്കു മനസ്സിലായി. ഹോളി ദിവസം മാപ്പുകൊടുക്കുമെന്ന അവകാശത്തിൽ തെറ്റു ചെയ്യാൻ അയാളുടെ ആഗ്രഹം!

"ഹോളി ദിവസം എല്ലാ കോപവും ഇല്ലാതാകും." ജ്യോത്സ്ന പുഞ്ചിരിയോടെ മുമ്പോട്ടു ചെന്നു. മധുരമായ അപരാധത്തിനു ബലമായി ക്ഷമ നേടിക്കൊണ്ട്, ബൈസലിന്റെ മനോവേദനകളെല്ലാം ശമിപ്പിക്കുന്നതിനുവേണ്ടി അവൾ അയാളുടെ മുഖത്ത് നിറം തേച്ചു പിടിപ്പിക്കുകയും, കൈ കൊണ്ട് ഒരു ചെറിയ അടി കൊടുക്കുകയും ചെയ്തു.

ബൈസലും പുഞ്ചിരിക്കാൻ ശ്രമിച്ചുകൊണ്ട് രണ്ടുപേരുടെയും മുഖത്ത് നിറം പുരട്ടുകയും, ഇതിനിടയ്ക്ക് പല ബദ്ധപ്പാടുകൾ വന്നുപെട്ടതു കാരണം അവരുടെ വീട്ടിൽ ചെല്ലാൻ കഴിഞ്ഞില്ലെന്ന് വിശദീകരണം നൽകുകയും ചെയ്തു.

കപൂറം ജ്യോത്സ്നയും ബൈസലും ഒരുമിച്ചിരുന്നു സംസാരിച്ചു. ബൈസൽ തന്നെ നോക്കാതിരിക്കാൻ ശ്രമിക്കുന്നത് ജ്യോത്സ്ന ശ്രദ്ധിച്ചു. ബൈസലിന്റെ ആ കോപം കാണുമ്പോൾ അവളുടെ മനസ്സ് ഇക്കിളികൊണ്ടു. കോപം ഇപ്പോളില്ലാതാകുമെന്ന് വിചാരിച്ച് അവൾ പുഞ്ചിരിക്കുന്നുണ്ടായിരുന്നു. കപൂർ ക്ഷീണം മാറ്റാൻ ഒരു സിഗററ്റ് കത്തിച്ചു.

മുഖത്തെ തൊലിയിൽ ഉണങ്ങിപ്പിടിച്ച ചായത്തിന്റെ അംശം കഴുകിക്കളയാമെന്നുദ്ദേശിച്ചു പറഞ്ഞു "ഞാനൊന്നു കുളിക്കട്ടെ?"

ബൈസലിന്റെ ജോലിക്കാരൻ യജമാനന്റെ പെട്ടി തുറന്ന് ഷർട്ടും മുണ്ടും ടവ്വലുമെടുത്ത് കപൂറിനു കൊടുത്തു. നിർദ്ദേശപ്രകാരം അയാൾ ജ്യോത്സ്നയുടെ സാരി എടുത്തുകൊണ്ടുവരാൻ വേണ്ടി അവരുടെ വീട്ടിൽ പോയി.

കപൂർ കുളിച്ചുവരട്ടെ എന്ന പ്രതീക്ഷയിൽ ബൈസൽ സിഗററ്റ് വലിച്ചുകൊണ്ട് മുറിയിൽ ഉലാത്താൻ തുടങ്ങി. ജ്യോത്സ്ന അയാളുടെ അവശേഷിച്ച കോപം നോക്കി രസിക്കുകയായിരുന്നു. അവൾ അടുത്തുചെന്ന് അയാളുടെ തോളിൽ തല ചായ്ച്ചുകൊണ്ട് ചോദിച്ചു "ഹോളി ദിവസം എന്തോ തെറ്റു ചെയ്യാനുദ്ദേശ്യമുണ്ടായിരുന്നല്ലോ. എന്താണത്?... എന്തിനാണിത്ര കോപം?"

ബൈസൽ തികച്ചും നിർവികാരമായ ഭാവത്തിലും സ്വരത്തിലും മറുപടി പറഞ്ഞു "എനിക്കു മനസ്സിലായില്ല."

അവൾ തന്റെ തല അയാളുടെ മാറോടണച്ചുകൊണ്ട് ആർദ്രസ്വരത്തിൽ പറഞ്ഞു "ഇനിയെങ്കിലും കോപം കളയൂ. ഇന്ന് എല്ലാ കുറ്റത്തിനും മാപ്പ് കിട്ടുമെന്നു പറഞ്ഞതല്ലേ? ജീവിതത്തിൽ ഏതെങ്കിലും ഒരു നിമിഷം..... സന്തോഷം?" അവളുടെ തൊണ്ട ഇടറി.

ബൈസൽ ദസറയിലെ രാവണനെപ്പോലെ നിശ്ചലമായി നിന്നു. അയാൾ കണ്ണുകൾ പകുതിയടച്ച് ജ്യോത്സ്നയുടെ മുഖത്ത് രൂക്ഷമായി നോക്കിക്കൊണ്ട് കർക്കശസ്വരത്തിൽ പറഞ്ഞു "സന്തോഷമുണ്ടാകേണ്ടത് സ്വന്തം വസ്തുവിൽ നിന്നായിരിക്കണം, അന്യന്റെ വസ്തുവിൽ നിന്നാകരുത്."

ജ്യോത്സ്നയുടെ മുഖം ചുവന്നു "സ്ത്രീ പുരുഷന്റെ സ്വത്തല്ലേ?" അവൾ തുറിച്ചു നോക്കിക്കൊണ്ടു ചോദിച്ചു.

"അതേ." നിശ്ചലനായി നിന്നുകൊണ്ട് ബൈസൽ മറുപടി പറഞ്ഞു "ഓരോ പുരുഷനും മറ്റൊരുവന്റെ സ്വത്തവകാശം സംരക്ഷിക്കാൻ ശ്രമിക്കണം."

താൻ തല കറങ്ങി താഴെ വീഴുമെന്ന് ജ്യോത്സ്നയ്ക്കു തോന്നി. അവളുടെ ശ്വാസവേഗം വർദ്ധിച്ചു. അവൾ പെട്ടെന്ന് കസേരയിലിരുന്നു. ബൈസൽ സിഗററ്റ് വലിച്ചുകൊണ്ട് പുറത്തെ വരാന്തയിൽ ഉലാത്തിക്കൊണ്ടിരുന്നു.

കപൂർ കുളിമുറിയിൽ നിന്നു പുറത്തിറങ്ങി ഭാര്യയോടു പറഞ്ഞു "നിന്റെ സാരികൊണ്ടു വന്നല്ലോ. കുളിച്ചോളൂ."

തീവ്രസ്വരത്തിൽ ജ്യോത്സ്ന പറഞ്ഞു "വേണ്ട.... കുതിര വണ്ടി വിളിപ്പിക്കൂ."

കപൂർ വിസ്മയത്തോടെ ഇരുവരെയും മാറി മാറിനോക്കി. അയാൾ ചോദിച്ചു "വീണ്ടും വഴക്കുണ്ടാക്കിയോ?"

ജ്യോത്സ്ന ക്രുദ്ധസ്വരത്തിൽ പറഞ്ഞു "നിങ്ങളുടെ സ്നേഹിതന്മാരുടെ ചവിട്ടു കൊള്ളേണ്ടവളാണോ ഞാൻ?" കരച്ചിലടക്കാൻ ശ്രമിച്ചെങ്കിലും അവൾ വിങ്ങിക്കരഞ്ഞു. കപൂർ ബൈസലിനോടു ചോദിച്ചു "എന്തുണ്ടായി?"

"ഞാനൊന്നും പറഞ്ഞില്ല." ബൈസൽ കുളിമുറിയിൽ കയറി കതകടച്ചു. അയാൾ കുളിച്ചുവന്നപ്പോഴേക്കും കപൂറും ഭാര്യയും അവരുടെ വീട്ടിലെത്തിക്കഴിഞ്ഞു. ജ്യോത്സ്നയുടെ സാരിയും ബ്ലൗസും മേശപ്പുറത്തു കിടപ്പുണ്ടായിരുന്നു. ജോലിക്കാരൻ വിസ്മയത്തോടും ഭയത്തോടും എല്ലാം നോക്കി നിന്നു.

അന്നു മുതൽ ബൈസൽ ഹോളി ആഘോഷിക്കാറില്ല.

# ഭാഷ

ഒരു യുവാവ് എത്ര നല്ലവനും സദാചാരതല്പരനുമാണെങ്കിൽ പോലും അയാളുടെ കൂടെ ഭാര്യയോ അമ്മയോ സഹോദരിയോ ഇല്ലെങ്കിൽ ആളുകൾക്ക് അയാളുടെ നല്ല നടപ്പിൽ വിശ്വാസം വരികയില്ല. അവർക്ക് താമസിക്കാൻ വീട് വാടകയ്ക്കു കിട്ടുകയില്ല. അധ്യാപകനായ ഹർബൻസ് ലാലും സ്ത്രീയുടെ രൂപത്തിൽ നല്ല നടപ്പിനു ജാമ്യം കൂടെ ഇല്ലാഞ്ഞതിനാൽ ഇക്കാര്യത്തിൽ വളരെ ബുദ്ധിമുട്ടി. പഞ്ചാബിയായതുകൊണ്ട് അയാൾക്ക് ഒരു പഞ്ചാബി കുടുംബത്തിൽ രണ്ടുമുറി വാടകയ്ക്കു കിട്ടി. ഒരു ജോലിക്കാരനുമൊത്ത് അയാൾ അവിടെ താമസം തുടങ്ങി.

യാദൃച്ഛികമെന്നു പറയട്ടെ, പഞ്ചാബി സ്നേഹിതന് സ്ഥലം മാറ്റമുണ്ടായി. അയാൾ കുടുംബസമേതം ബനാറസ്സിലേക്കു പോയി. വലിയ കെട്ടിടത്തിന്റെ വാടക മുഴുവൻ ലാലിന്റെ തലയിലായി. കെട്ടിടം വേണ്ടെന്നു വച്ചാൽ, മറ്റൊന്നു കിട്ടുക പ്രയാസം. അക്കാലത്ത് മറ്റൊരു വലിയ പ്രശ്നമുണ്ടായിരുന്നു. ബർമ്മയിൽ ജപ്പാൻകാരുടെ കടന്നാക്രമണം കാരണം ആയിരക്കണക്കിനാളുകൾ ഇന്ത്യയുടെ കിഴക്കൻ പ്രദേശങ്ങളിൽ നിന്നു വന്നുകൊണ്ടിരുന്നു. ഇവർ കാരണം വിറകിനും പച്ചക്കറിക്കും പാലിനുമെല്ലാം വിലകൂടി; കെട്ടിടങ്ങളുടെ വാടകയും വർദ്ധിച്ചു. ഈ സാഹചര്യത്തിൽ വീടുമാറുക എളുപ്പമായിരുന്നില്ല.

ലാൽ ലെറ്റർപാഡിന്റെ ഒരു ഷീറ്റ് കീറിയെടുത്ത് അതിൽ ചുവന്ന മഷികൊണ്ട് 'റൂംസ് ടു ലെറ്റ്' എന്നെഴുതി ജനലഴിയിൽ തൂക്കിയിട്ടു. ഒരു ദിവസം വൈകുന്നേരം അയാൾ കോളേജിൽ നിന്നു വന്നപ്പോൾ മാന്യനായ ഒരു ബംഗാളി ഒഴിഞ്ഞ മുറി കാണാൻ വന്നു. കെട്ടിടം ആ മാന്യനിഷ്ടപ്പെട്ടു. ലാൽ തന്റെ വാടകയുടെ ഒരംശം കൂടിചേർത്ത് കെട്ടിടത്തിന്റെ കൂടുതൽ ഭാഗം വാടകയ്ക്കു കൊടുത്തു. താൻ ചെയ്തത് ശരിയല്ലെന്നു തോന്നി. എന്നാൽ മുഴുവൻ കെട്ടിടത്തിന്റെയും പതിനഞ്ചുദിവസത്തെ വാടക താനൊറ്റയ്ക്ക് വെറുതേ കൊടുത്തതാണെന്ന ന്യായം കണ്ടെത്തി ആശ്വസിച്ചു.

ബംഗാളി കുടുംബം താമസം തുടങ്ങി. വൃദ്ധന്റെ കൂടെ വൃദ്ധയായ ഭാര്യയുമുണ്ടായിരുന്നു. അവരുടെ ശിരസ്സിൽ സൗഭാഗ്യത്തിന്റെ ചിഹ്നമായ സിന്ദൂരത്തിന്റെ ചുവന്ന പാതയ്ക്ക് പ്രായത്തിന്റെ കണക്കനുസരിച്ച് വീതി കൂടിക്കൊണ്ടിരുന്നു. അവരുടെ എണ്ണമിനുപ്പുള്ള, കറുപ്പും വെളുപ്പും കലർന്ന മുടിയിൽ സിന്ദൂരത്തിന്റെ മഹത്ത്വം എടുത്തു പറയ

ത്തക്കതാണ്. അവരുടെ കൂടെ ഇരുപത്-ഇരുപത്തിരണ്ടു വയസ്സുള്ള ഒരു യുവതിയുണ്ടായിരുന്നു. വളരെ അടക്കവും ഒതുക്കവുമുള്ള പ്രകൃതം. അവളുടെ ശിരസ്സിൽ അമ്മയുടേതുപോലെ ചുവന്ന കൊടി വിലസുന്നില്ല. ഇവിടെ വഴിയടഞ്ഞിരിക്കുന്നു എന്നർത്ഥം. വാർദ്ധക്യത്തിലെ സൗഭാഗ്യവും യുവതിയുടെ വിരക്തിയും താരതമ്യപ്പെടുത്തിയ ലാലിന്റെ മനസ്സിൽ ആദ്യദിവസം തന്നെ യുവതിയോട് സഹാനുഭൂതി ഉളവായി.

ഒരു മുറിയിൽ നിന്നു മറ്റേ മുറിയിലേക്കോ അടുക്കളയിലേക്കോ കുളിമുറിയിലേക്കോ യുവതി പോകുമ്പോൾ ലാൽ അവളെ കാണുമായിരുന്നു. അവളുടെ വലിയ കണ്ണുകൾ അയാൾ പ്രത്യേകം ശ്രദ്ധിച്ചു. മുമ്പിൽ പെട്ടുപോയാൽ ആരാണെന്നറിയാൻ വേണ്ടി മാത്രം കണ്ണുകളുയർത്തി നോക്കിയിട്ട് ഉടൻ തന്നെ കുനിക്കും.

ലാലിന്റെ കണ്ണുകൾ യുവതിയിൽ തങ്ങി നിൽക്കും. അവൾക്ക് ഗോതമ്പിന്റെ നിറമായിരുന്നു. അല്പം നീണ്ടമുഖം, ഉയർന്ന നെറ്റി, നീണ്ട മൂക്ക്; നേർത്ത ചെറിയ ചുണ്ടുകൾ – മിക്കവാറും ചേർന്നിരിക്കും. അവ തുറന്നാൽ അമൃതം വർഷിക്കുമെന്നു തോന്നും. അച്ഛനമ്മമാർ എന്തെങ്കിലും പറയുമ്പോൾ അവൾ ചിലപ്പോൾ പുഞ്ചിരിക്കും. സമൃദ്ധമായ കേശഭാരം അഴിച്ചിട്ടാൽ മുട്ടോളമെത്തും. കറുത്ത നിറമുള്ള കാട്ടാറ് കരകവിഞ്ഞൊഴുകുന്നപോലെ തോന്നും. ശരീരഘടനയിൽ എവിടെ എത്ര ഉയർച്ച വേണമോ അതിൽ അല്പവും കൂടുതലോ കുറവോ ഇല്ല. അച്ഛനമ്മമാർ അവളെ പ്രമീള എന്നു വിളിക്കുന്നതു കേൾക്കാം.

ലാൽ രാവിലെ ഷേവ് ചെയ്യാൻ വെളിച്ചത്തിന്റെ സൗകര്യം നോക്കി ജനലിന്റെ മുമ്പിൽ ഇരിക്കുമായിരുന്നു. ആ സമയത്ത് അമ്മയോ അച്ഛനോ വിളിക്കുന്നതുകേട്ട് പ്രമീള പുറത്തുവന്നാൽ റേസർ കയ്യിൽ പിടിച്ചുകൊണ്ട് ലാൽ അങ്ങോട്ടു നോക്കി ഇരിക്കും. ഇങ്ങനെയൊക്കെ ചെയ്യുമ്പോൾ ലാലിന് സങ്കോചം തോന്നാറുണ്ട്.

കോളേജധ്യാപകനായതിനാൽ അയാൾക്ക് സ്വന്തം നിലയെക്കുറിച്ച് ചിന്തയുണ്ടാകും. ശരിയല്ലാത്തത് ചെയ്യുമ്പോഴുള്ള ലജ്ജ അതിലേറെ. എങ്കിലും നോട്ടം അങ്ങോട്ടു പായും. താൻ മറ്റാർക്കും ഒരു നഷ്ടവും വരുത്തുന്നില്ലല്ലോ എന്ന് സ്വയം സമാധാനിക്കും. തന്റെ കണ്ണുകളിന്മേൽ തനിക്കു തന്നെയാണധികാരം. തനിക്കിഷ്ടമുള്ള എന്തിനെയും നോക്കാം. എന്നാൽ പ്രമീളയോട് തന്റെ കണ്ണുകളിടയുമ്പോൾ അവളുടെ പേടിച്ചരണ്ട കണ്ണുകൾ താഴുമ്പോൾ അയാൾ ചിന്തിക്കും– താനെന്തിനാണീ പാവത്തിനെ വിഷമിപ്പിക്കുന്നത്? തന്റെ സുഖത്തിനുവേണ്ടി പ്രമീളയെ ദുഃഖിപ്പിക്കുന്നതിൽ അയാൾക്ക് വിഷമം തോന്നും. ചിലപ്പോൾ പ്രമീളയുടെ കണ്ണുകൾ തന്റെ നേർക്ക് നീളുന്നതുകണ്ട് അയാൾക്ക് ഉത്സാഹമുണ്ടാവുകയും ചെയ്യും.

തന്റെ നോട്ടം പതിയുമ്പോൾ അവളും കാണുമായിരുന്നു–യുവാവാണ്. പുരുഷന്റെ പൗരുഷം അയാളുടെ ആരോഗ്യമുള്ള ശരീരത്തി

ലാണ്. മുഖത്ത് സംസ്കാരത്തിന്റെ സൗമ്യതയുമുണ്ട്. കാഴ്ചയിൽ മാന്യനാണെന്നു തോന്നുന്നു. കാണുമ്പോൾ സന്തോഷം തോന്നും. എന്നാൽ അയാളുടെ നോട്ടം തന്റെ നേർക്കാകുമ്പോൾ അവളുടെ കണ്ണുകൾ കുനിയും.

മറഞ്ഞുനിൽക്കണമെന്ന് അവൾ വിചാരിക്കും. അവൾക്ക് അല്പം ലജ്ജയുണ്ടാകും, പക്ഷേ, വിഷമം തോന്നിയിട്ടില്ല. ലാൽ തന്നെ കണ്ടോട്ടെ എന്ന് അവളാഗ്രഹിച്ചിരുന്നു; ആ വിവരം ആരും അറിയരുതെന്നു മാത്രം; താനുമറിയരുത്. അവൾ മുടി ഭംഗിയായി കെട്ടിവച്ചു; സാരി ശ്രദ്ധയോടെ ഉടുത്തു – വിശേഷിച്ചും ലാലിന്റെ ജനലിന്റെ മുമ്പിലൂടെ കടന്നുപോകുമ്പോൾ. രാവിലെ പത്തുമണിക്കു മുമ്പും വൈകുന്നേരം നാലുമണിക്കു ശേഷവും ലാൽ മുറിയിൽത്തന്നെയുണ്ടാകുമെന്നവൾക്കറിയാമായിരുന്നു

കിഴക്കൻ ബംഗാളിലെ അഭ്യസ്തവിദ്യയും സംസ്കാര സമ്പന്നയുമായ ഒരു യുവതിയായിരുന്നു, പ്രമീള. സ്കൂളിൽ ഇംഗ്ലീഷ് പഠിച്ചില്ലെങ്കിലും നല്ല വിദ്യാഭ്യാസം നേടാൻ അവൾക്കു കഴിഞ്ഞു. ജീവിതമെന്ന പുസ്തകത്തിലെ കുറേ പാഠങ്ങളും അവൾ പഠിച്ചിരുന്നു. അവളുടെ കുലീനനായ പിതാവ് ബുദ്ധിമുട്ടിയാണെങ്കിലും രണ്ടു പെൺമക്കളുടെ വിവാഹം നടത്തി; മൂന്നാമത്തെ മകളുടെ വിവാഹം നടത്തണമെന്ന ചിന്തയിലാണ്. പ്രമീള വിവാഹിതരായ സ്ത്രീപുരുഷന്മാരുടെ ജീവിതം സ്വന്തം കുടുംബത്തിലും അയൽപക്കത്തും കണ്ടിട്ടുണ്ട്. അവളുടെ ഭാവനയും വികാരങ്ങളും തീവ്രമായിരുന്നു. അവൾ ലോകത്തെയും മനുഷ്യരെയും തന്റെ ബംഗാളി ഭാഷയിലൂടെ മനസ്സിലാക്കിയിരുന്നു. തന്റെ ഭാവി ജീവിതത്തെയും ദൂരെ വ്യാപിച്ചിരിക്കുന്ന ലോകത്തെയും സ്വന്തം ഭാഷയിലൂടെ സങ്കല്പിച്ചിരുന്നു. സ്വന്തം ഭാഷയുടെ അതിരുകൾ കടന്നു നോക്കിയപ്പോൾ, തന്റെ അഭ്യസനത്തിന്റെയും ഭാഷയുടെയും അദൃശ്യ സീമകൾക്കപ്പുറം ഒരു വലിയ ലോകമുണ്ടെന്നവൾക്ക് ബോധ്യപ്പെട്ടു. ആ ലോകത്തെ അത്യന്തം ആകർഷകമായ ഒരു വസ്തുവാണ്, ലാൽ. തനിക്കെത്തിച്ചേരാവുന്ന അതിർത്തിക്കപ്പുറമാണയാൾ എന്നും അവൾക്കു തോന്നി. ചിലപ്പോൾ അയാളുടെ ശബ്ദം തന്റെ കാതുകളിൽ മുഴങ്ങും, പക്ഷേ, തന്റെ സീമകൾക്കപ്പുറമാണത്. ആറ്റിനിക്കരെ അവൾ, അക്കരെ അയാൾ. നദിയുടെ ഈ പ്രതിബന്ധം ഒഴിഞ്ഞുമാറിയെങ്കിൽ എന്നവളാശിച്ചു.

ഒരു ദിവസം ലാൽ കുളിമുറിയിൽ നിന്ന് കുളിച്ചിട്ടിറങ്ങി വരികയായിരുന്നു. നനഞ്ഞ മുടി നെറ്റിയിൽ ചിതറിക്കിടന്നു. രണ്ടു കയ്യിലും സോപ്പും എണ്ണയും ടൂത്ത് ബ്രഷും പിടിച്ച്, തോളത്ത് ടവ്വലിട്ട്, തല കുനിച്ച് വരാന്തയിലൂടെ മുറിയിലേക്കു പോവുകയായിരുന്നു. അടുക്കളയിൽ നിന്നു വന്ന പ്രമീളയുമായി അയാൾ കൂട്ടിമുട്ടി. രണ്ടുപേരും പെട്ടെന്ന് പുറകോട്ടു മാറി. ലാലിന്റെ വായിൽ നിന്ന് രണ്ട് ഇംഗ്ലീഷ് പദ

ങ്ങൾ പുറത്തു ചാടി "വെരി സോറി." പ്രമീളയുടെ മുഖം തുടുത്തു. ഒരു നിമിഷം കൊണ്ട് ഇതെല്ലാം സംഭവിച്ചു. എങ്കിലും ആ ദിവസം മുഴുവൻ രണ്ടുപേരുടെയും ശരീരത്തിൽ കിലുക്കമനുഭവപ്പെട്ടു. അവരുടെ ഭാവന ഇളകി മറിഞ്ഞു.

ലാൽ പകൽ മുഴുവൻ ആലോചിച്ചു കൊണ്ടിരുന്നു. തന്റെ കുറ്റം കൊണ്ടല്ല, അങ്ങനെ സംഭവിച്ചത്. പ്രമീള കോപിച്ചു കാണുമോ?.... പ്രമീളയുടെ ദേഹസ്പർശത്തിന് അത്ഭുതകരമായ ഒരു സംവേദനമുണ്ടെന്ന് അയാൾക്കു തോന്നി. പ്രമീളയ്ക്കും ഇങ്ങനെ തോന്നുന്നുണ്ടാകുമോ?.... അവൾക്ക് ഇനി മുമ്പത്തേക്കാൾ കൂടുതൽ ലജ്ജയുണ്ടാകും.

ലാലിന്റെ മനസ്സ് പറഞ്ഞുകൊണ്ടിരുന്നു- അയാൾ ധൈര്യപൂർവം പ്രമീളയുടെ മുമ്പിൽ ചെന്നു നിൽക്കണം. അവളുടെ കൈകൾ തന്റെ കൈകളിലെടുത്തുകൊണ്ട് പറയണം- എനിക്ക് നിന്നെ കാണണം. പേടിച്ചരണ്ട പ്രമീള, മഴക്കാലത്തെ നനവിൽ ഇഴഞ്ഞു നീങ്ങുന്ന ഒച്ച് ഏതെങ്കിലും വസ്തു തൊടുമ്പോൾ സങ്കോചിക്കുന്നതുപോലെ പരിഭ്രമിച്ചൊതുങ്ങുന്ന ചിത്രം അയാൾ ഭാവനയിൽ കണ്ടു. പ്രമീളയ്ക്ക് തന്നോടുള്ള മനോഭാവമെന്താണെന്നറിയണമെന്ന് അയാൾ തീരുമാനിച്ചു.

ഒരു കടലാസിൽ രണ്ടുവരി എഴുതി തന്റെ ഭാഗം വിശദീകരിക്കേണ്ടതാവശ്യമാണെന്നയാൾക്കു തോന്നി. പക്ഷേ, ഏതു ഭാഷയിലെഴുതും? അയാൾക്ക് ബംഗാളി വശമില്ല. അവൾക്ക് ഹിന്ദി അറിയാമോ, എന്തോ! ഇംഗ്ലീഷോ? ഇത്രമാത്രം എഴുതണമെന്നേ അയാളാഗ്രഹിച്ചുള്ളൂ- നിങ്ങളുടെ കണ്ണിൽ ഞാൻ കുറ്റക്കാരനല്ലെന്നു കരുതുന്നു.

ഞായറാഴ്ച ലാൽ ജനലിനടുത്തിരുന്ന് ഒരു പുസ്തകം വായിക്കാൻ ശ്രമിച്ചു. പക്ഷേ, മനസ്സ് മടുത്തുപോയി. അയാളുടെ കണ്ണുകൾ കൂടെക്കൂടെ പ്രമീളയുടെ മുറിയുടെ വാതിൽക്കൽ ചുറ്റിക്കറങ്ങിക്കൊണ്ടിരുന്നു. രണ്ടുവരി എഴുതി തന്റെ മനസ്സിലെ ചിന്താക്കുഴപ്പം ഇല്ലാതാക്കാനുള്ള ആഗ്രഹം കൂടെക്കൂടെ ഉയർന്നുവന്നു.

റോഡിനപ്പുറത്തെ കെട്ടിടത്തിന്റെ മട്ടുപ്പാവിൽ ഒരു ജോഡി വെളുത്ത പ്രാവ് വന്നിരുന്നു. പെൺപ്രാവ് ചുവന്ന മുത്തുപോലുള്ള കുഞ്ഞിക്കണ്ണുകളടച്ച്, ശരീരം മട്ടുപ്പാവിനോടു ചേർത്തുവച്ച്, ഏതോ ഭാരത്തിന്റെ ആശങ്കയോടും പ്രതീക്ഷയോടും താഴേക്കമരുന്നുണ്ടായിരുന്നു. ആൺപ്രാവ് തൂവലുകളുയർത്തിയ കഴുത്ത് പൊക്കി പെൺപ്രാവിനെ തന്റെ നിഴലിലാക്കാനാഗ്രഹിച്ചു. ആവേശത്താൽ പൊട്ടാറായ തന്റെ മാറിനുള്ളിൽ ലാൽ പ്രമീളയുടെ ലജ്ജാവിവശമായ മുഖവും കാതരമായ കണ്ണുകളും കണ്ടു. അവയെ ആലിംഗനത്തിലമർത്താൻ അയാൾ വെമ്പി. പക്ഷേ, പ്രമീളയെ വിളിച്ചു വരുത്താനുള്ള ഭാഷ വശമില്ല. ലാലും പ്രമീളയും പ്രാവുകളായിരുന്നെങ്കിൽ? പ്രമീള ഒരു പെൺപ്രാവായി അയാളുടെ മാറിലണയാത്തതെന്ത്? അയാളെന്തുകൊണ്ട് അവളെ വിളിക്കുന്നില്ല?...... അവളുടെയടുത്ത് പോകുന്നില്ല? മനുഷ്യനായിട്ട് അയാൾക്ക്

നിസ്സഹായനെപ്പോലെ ആശങ്കയോടെ അങ്ങോട്ടു നോക്കിയിരിക്കാനേ സാധിക്കുന്നുള്ളൂ.

ടെറസ്സിൽ നിന്ന് ശബ്ദം കേട്ടു. പ്രമീള താഴെ മുറ്റത്ത് എന്തോ ജോലി ചെയ്യുന്നതിനിടയ്ക്ക് അമ്മയോട് സംസാരിക്കുകയായിരുന്നു. ലാലിന്റെ നോട്ടം അങ്ങോട്ടായി. പ്രമീള മുടി അഴിച്ചിട്ട്, പായ് കക്ഷത്തിൽ ചുരുട്ടി വച്ചുകൊണ്ട് തന്റെ നേർക്കു നടന്നു വരികയാണ്.

പ്രമീള മുകളിൽ കയറി നിന്നു. ലാൽ തന്നെ നോക്കുകയാണെന്ന് അവൾ കണ്ടു. ഇനി അവിടെ നിൽക്കുന്നത് മര്യാദയല്ല. പായ് വിരിച്ചിട്ട് അവൾ ഇഷ്ടികക്കെട്ടിനു പിന്നിലേക്കു മാറി ഇരുന്നു. അവിടെയിരുന്ന് അവൾക്ക് ലാലിനെ കാണാം. എന്നാൽ ലാലിന് അവളുടെ സാന്നിധ്യം ഊഹിക്കാൻ മാത്രമേ കഴിയൂ. ലാൽ കുറേക്കൂടി വ്യാകുലനായി. ഒരു കടലാസ് തുണ്ടിൽ അയാളെഴുതി– നിങ്ങളുടെ കണ്ണിൽ ഞാൻ കുറ്റക്കാരനല്ലെന്നു വിചാരിക്കുന്നു. ഹിന്ദിയിലെഴുതിയ ശേഷം അയാൾ അതേ കാര്യം ഇംഗ്ലീഷിലുമെഴുതി. ഓരോരോ ചെറിയ ചരലുകൾ അകത്തുവച്ച് കുമ്പിൾ കുത്തി പ്രമീളയുടെയടുത്തേക്ക് എറിഞ്ഞുകൊടുത്തു. പ്രമീള ആ കടലാസെടുത്തെന്ന് അയാൾക്ക് മനസ്സിലായി. അല്പസമയം കഴിഞ്ഞ് കാലൊച്ച കേട്ടു. പ്രമീള പടി ഇറങ്ങി താഴോട്ടു പോയി അമ്മയെ വിളിച്ചു.

ലാലിന്റെ ഹൃദയം 'പട–പടാ' എന്ന് ഇടിക്കാൻ തുടങ്ങി. ഏതാണ്ട് അരമണിക്കൂർ കഴിഞ്ഞ് പ്രമീള ടെറസ്സിൽ ഒരു കടലാസ് ചെറിയ കല്ലിനു താഴെ അമർത്തിവച്ചു. അവൾ പായ് ചുരുട്ടിയെടുത്ത് താഴേക്കിറങ്ങി. ലാൽ കുതിച്ചുചെന്ന് കടലാസെടുത്തു നോക്കി. അയാളുടെ രണ്ടു വരികൾക്കു മറുപടിയായി അഞ്ചുവരികളെഴുതിയിരുന്നു. ചെറിയ അക്ഷരത്തിൽ ഭംഗിയായി ഉരുട്ടി എഴുതിയിരുന്നു–ബംഗാളി ഭാഷയിൽ. അയാൾ വിവശനായി നെടുവീർപ്പിട്ട് തന്റെ കസേരയിൽ വന്നിരുന്നു. എന്തു ചെയ്യും? പരിചയക്കാരനായ ഏതെങ്കിലും ബംഗാളിയെക്കൊണ്ടു വായിപ്പിച്ചു മനസ്സിലാക്കാം. എന്നാൽ അങ്ങനെ ചെയ്താൽ അയാളെ ചുറ്റിപ്പറ്റി സംശയത്തിന്റെ വലകൾ നെയ്തെടുക്കപ്പെടും.

ബംഗാളിയിലെ ഒന്നാം പാഠപുസ്തകം കൊണ്ടുവന്ന് അക്ഷരങ്ങൾ മനസ്സിലാക്കാനുള്ള ശ്രമവും വ്യർത്ഥമായി. അച്ചടി അക്ഷരവും കയ്യെഴുത്തും തമ്മിൽ വലിയ അന്തരമുണ്ട്. തന്റെ ആകർഷണം വ്യർത്ഥമായില്ലെന്നും തിരസ്ക്കരിക്കപ്പെട്ടില്ലെന്നും മാത്രം ലാലിന് ബോദ്ധ്യമായി. പകൽ പലതവണ ആ കുറിപ്പടി കയ്യിൽ വച്ച് കുണ്ഠിതത്തോടെ അയാൾ ഇരുന്നു.

മിസ്റ്റർ ഘോഷ് നേരം കളയാൻ വേണ്ടി ലാലിന്റെ സ്വീകരണമുറിയിൽ വന്നിരിക്കുമായിരുന്നു. അദ്ദേഹത്തിന്റെ സംഭാഷണത്തിൽ ലാലിന് ഒരു താല്പര്യവുമില്ലായിരുന്നു. മത്സ്യം കിട്ടാൻ എത്ര പ്രയാസമാണെന്ന് അദ്ദേഹം ദിവസവും പരാതിപ്പെടുമായിരുന്നു. ലാലിന് അടുപ്പം കാത്തു

സൂക്ഷിക്കേണ്ടതുകൊണ്ട് അദ്ദേഹത്തിന്റെ വാക്കുകൾ കേട്ട് താല്പര്യവും ആശ്ചര്യവും പ്രകടിപ്പിക്കേണ്ടി വന്നു. സംഭാഷണം ഇംഗ്ലീഷിലോ ഹിന്ദിയിലോ ആയിരിക്കും. ഘോഷ് ലാലുമായിട്ടുള്ള അടുപ്പം അയാളുടെ സ്വീകരണ മുറിയിൽ ഒതുക്കുമായിരുന്നു. തന്റെ മുറികളിലേക്ക് വളരാൻ അനുവദിച്ചില്ല. തന്റെ വൃദ്ധയായ ഭാര്യയും യുവതിയായ മകളും സുരക്ഷിതരായിക്കഴിയുന്ന മുറികളിലേക്ക് ലാലിനെ വിളിക്കാൻ അദ്ദേഹം ഒരിക്കലും തയ്യാറായില്ല.

ഭയത്തിൽ നിന്ന് പ്രാണൻ രക്ഷിക്കാൻ വേണ്ടി തന്റെ പ്രിയപ്പെട്ട ദേശത്തോടുള്ള മമത ഉപേക്ഷിച്ച് അദ്ദേഹം പടിഞ്ഞാറോട്ട് ഓടിപ്പോയതാണ്. ഈ ഭയം ഇപ്പോൾ വ്യർത്ഥമാണെന്ന് തോന്നിത്തുടങ്ങി. നിത്യവും തിരികെപ്പോകുന്നതിനെക്കുറിച്ച് ചർച്ച ചെയ്തു തുടങ്ങി. തൊള്ളായിരത്തി നാല്പത്തിരണ്ടിൽ സർക്കാരിനോടുള്ള അസംതൃപ്തി പ്രകടിപ്പിക്കുന്നതിനുവേണ്ടി ജനങ്ങൾ ഉന്മത്തരായി ഗതാഗതമാർഗ്ഗങ്ങളും റെയിൽവേയും പാലങ്ങളും മറ്റും നശിപ്പിച്ചിരുന്നു. തന്മൂലം പൂർവ്വ ബംഗാൾവരെ നീണ്ടയാത്ര ചെയ്യുന്നതിന് സൗകര്യമുണ്ടായിരുന്നില്ല. തീവണ്ടിയിൽ വലിയ തിക്കും തിരക്കുമായിരുന്നു. ടിക്കറ്റു കിട്ടാൻ ബുദ്ധിമുട്ടുണ്ടായിരുന്നു. ഘോഷ് ഈ കാര്യങ്ങളെല്ലാം ലാലിനോട് പറയുമായിരുന്നു. അതുകേട്ട് അയാളുടെ മനസ്സ് വ്യാകുലമായിരുന്നു. പ്രമീള തന്നോട് രണ്ടുവാക്കു പറയാതെ, തന്നെ എരിതീയിൽ എറിഞ്ഞിട്ട് പൊയ്ക്കളയുമോ?

ബംഗാളിലേക്ക് തിരികെ പോകുന്നതിന് മാതാപിതാക്കളുടെ ഉത്സാഹം കണ്ട് പ്രമീളയുടെ മനസ്സ് ദുഃഖിച്ചു. ലാലിന്റെ ജനലിലേക്ക് അവൾ തൃഷ്ണയോടെ നോക്കുമായിരുന്നു. അമ്മ അടുക്കളയിൽ ജോലി ചെയ്യുമ്പോഴും അച്ഛൻ വല്ലതും വാങ്ങാൻ പോയിരിക്കുമ്പോഴും അവൾ ധൈര്യം സംഭരിച്ച് ലാലിന്റെ ജനലിനു നേരേ പോയി നില്ക്കുമായിരുന്നു. രാവിലെ ഇളംവെയിൽ കായാൻ വേണ്ടി ഏതെങ്കിലും മാസികയോ തയ്യൽ സാമഗ്രിയോ എടുത്തുകൊണ്ട് മുകളിലത്തെ മട്ടുപ്പാവിൽ ചെന്നിരിക്കുമായിരുന്നു. ലാൽ ധൈര്യം കാണിച്ചിരുന്നെങ്കിൽ അവളുടെ അടുത്ത് ചെല്ലാമായിരുന്നു. ലാൽ നോക്കുമ്പോൾ അവൾ മറഞ്ഞു നില്ക്കാറില്ല. തല കുനിച്ച് അവിടെത്തന്നെ നില്ക്കും. ഇടയ്ക്കിടയ്ക്ക് കടക്കണ്ണുകൊണ്ട് നോക്കുകയും ചെയ്യും. അവൾ ലാലിന്റെ കരവലയത്തിൽ ഒതുങ്ങാൻ തയ്യാറായിരുന്നു. എന്നാൽ അയാളുടെ കൈകൾ അവളെ ഒതുക്കാൻ വേണ്ടി മുന്നോട്ട് നീണ്ടില്ല.

തനിക്ക് എങ്ങും ഒരാശ്രയമില്ലെന്ന് പ്രമീളയ്ക്ക് അറിയാമായിരുന്നു. അവൾക്ക് സ്വന്തം നിലനില്പുണ്ടായിരുന്നു. എന്നാൽ ഈ വലിയ വീട്ടിൽ അവളുടേതായി ഒരു പെട്ടിയോ അലമാരയോ ഷെൽഫോ ഉണ്ടായിരുന്നില്ല. അവൾക്ക് കരച്ചിൽ വരുമായിരുന്നു. മരിച്ചെങ്കിൽ എന്നാഗ്രഹിക്കുമായിരുന്നു.

ലാൽ തന്റെ അടുത്തുകൂടെ അങ്ങോട്ടുമിങ്ങോട്ടും പോകുന്ന പ്രമീളയുടെ ശരീരത്തിന്റെ ശൈഥില്യം അറിഞ്ഞിരുന്നു. അവളുടെ ശരീരം സ്പർശിച്ചു വരുന്ന വായുവിന്റെ ഗന്ധത്താൽ അയാളുടെ ശരീരത്തിലെ സിരകൾ ത്രസിക്കുമായിരുന്നു. അയാൾ പ്രമീളയോട് ഒന്നു രണ്ടുവാക്കുകൾ പറഞ്ഞു– മറുപടിയായി അവൾ തലകുനിക്കുകമാത്രം ചെയ്തു. എന്താണ് ഇതിന്റെ അർത്ഥമെന്ന് അയാൾക്ക് മനസ്സിലായില്ല. അയാളുടെ വാക്കുകളുടെ അർത്ഥം അവൾക്ക് മനസ്സിലായിട്ടുണ്ടോ, എന്തോ?

മട്ടുപ്പാവിൽ കഴുത്തിലെ തൂവലുകൾ വികസിപ്പിക്കുന്ന ആൺപ്രാവിന്റെ ഇംഗിതം മനസ്സിലാക്കാൻ പെൺപ്രാവ് അടുത്തുചെന്ന് മുട്ടിയുരസ്സുന്നതുപോലെ പ്രമീളയും അയാളുടെ സാമിപ്യത്തിൽ അലിയാൻ ആഗ്രഹിച്ചു. പക്ഷേ ലാൽ പ്രാവ് ആയിരുന്നില്ല. അയാൾ തന്റെ വികാരങ്ങൾ അംഗചേഷ്ടകളിലൂടെയല്ലാതെ വാക്കുകളിലൂടെ പ്രകടിപ്പിക്കാൻ ആഗ്രഹിച്ചു. ആ വാക്കുകൾ പ്രമീളയുടെ അടുത്ത് ഒട്ടിച്ചേരുമായിരുന്നില്ല. അതിനാൽ അയാളുടെ ആഗ്രഹം വിഫലമായി.

അന്നു വൈകുന്നേരത്തെ തീവണ്ടിയിൽ ബംഗാളിൽ പോകുന്നതിനുവേണ്ടി മിസ്റ്റർ ഘോഷ് സാധനസാമഗ്രികൾ അടുക്കിക്കെട്ടുകയായിരുന്നു. ഇടയ്ക്ക് ലാലിന്റെ മുറിയിൽ വന്ന് ആഹ്ലാദവും ഉത്സാഹവും തുളുമ്പുന്ന സ്വരത്തിൽ പറഞ്ഞു "ഞങ്ങൾ പോകുന്നു. ഇത്രയും കാലം താങ്കളുടെ സഹവാസം മൂലം വലിയ സന്തോഷമുണ്ടായി." ലാൽ പുഞ്ചിരിക്കാൻ ശ്രമിച്ചു. പക്ഷേ അയാളുടെ ഹൃദയം മുറിവേറ്റതായിതീർന്നു.

ലാൽ പത്തുമണിക്ക് കോളേജിൽപോയി. പ്രമീള തിരികെ പോകുമെന്നോർത്ത് അയാളുടെ ഹൃദയം തേങ്ങി. ഇനി ഒരിക്കലും അവളെ കാണാൻ കഴിയുകയില്ല. മനസ്സിനും ശരീരത്തിനും സ്വസ്ഥത ഇല്ലാതായതിനാൽ അയാൾ വീട്ടിലേക്ക് തിരികെ പോന്നു. വീടിന് അല്പം അകലെ വന്നപ്പോൾ മിസ്റ്റർ ഘോഷും ഭാര്യയും കൂടി ഒരു കുതിരവണ്ടിയിൽ കയറി അങ്ങാടിയിലേക്ക് പോകുന്നതു കണ്ടു.

ലാൽ വീട്ടിനുള്ളിൽ കടന്ന് ജോലിക്കാരനെ എന്തോ വാങ്ങാൻ വേണ്ടി പറഞ്ഞയച്ചു. പ്രമീള കട്ടളപ്പടിയിൽ തലചായ്ച്ച് അയാളുടെ ശബ്ദം കേൾക്കുകയായിരുന്നു. ലാൽ അതു കണ്ടു. ധൈര്യം സംഭരിച്ച് അവളുടെ അടുത്ത് വന്നു. വന്നയുടൻ അയാൾ പറഞ്ഞു "എന്നോട് ഒരു വാക്കുപോലും പറയാതെ ഇവിടുന്ന് പോകുകയാണോ?"

ലാലിന്റെ കൈത്താങ്ങ് പ്രതീക്ഷിച്ചുകൊണ്ട് പ്രമീളയുടെ അംഗങ്ങൾ വിറപൂണ്ടു. ധൈര്യം മുഴുവൻ സംഭരിച്ച് തല കുനിച്ച് ഇടറുന്ന ശബ്ദത്തിൽ അവൾ ബംഗാളി ഭാഷയിൽ എന്തോ പറഞ്ഞു.

ലാലിന് ഒന്നും മനസ്സിലായില്ല. പ്രബലമായ ഒരാകർഷണത്താൽ വലിക്കപ്പെട്ട് അയാൾ നിന്നു. ഔചിത്യാനൗചിത്യ ചിന്തയുടെ ആശങ്ക അയാളുടെ ശരീരത്തെ നിശ്ചേഷ്ടമാക്കി. പ്രമീളയുടെ മുടിയുടേയും ദേഹത്തിന്റെയും ഗന്ധം മൂലം കൂടുതൽ ഉത്തേജിതനായ അയാൾക്ക് മുമ്പോട്ട്

ചെല്ലാനും പിന്നോട്ട് മാറാനും വയ്യാത്ത അവസ്ഥയായി. പ്രമീള കണ്ണു നീരൊഴുക്കി തല കുനിച്ച് മൗനമായി നിന്നു.

പ്രാവിനെപ്പോലെ കഴുത്ത് വീർപ്പിച്ച് ധൈര്യപൂർവ്വം മുന്നോട്ടു ചെല്ലാൻ തനിക്കെന്തുകൊണ്ട് കഴിയുന്നില്ലെന്ന് ചിന്തിച്ച് ലാൽ വ്യാകുലനായി. അയാൾ പ്രാവല്ല, മനുഷ്യനാണ്. പ്രമീള പെൺപ്രാവല്ല, മനുഷ്യസ്ത്രീയാണ്- എന്നാൽ മനുഷ്യന്റെ ഏറ്റവും വലിയ ഉപകരണമായ ഭാഷയില്ലാത്തവൾ.

വീടിന്റെ തെരുവിനോടു ചേർന്ന വാതിലിൽ മുട്ടുകേട്ടു. മിസ്റ്റർ ഘോഷിന്റെ വിളിയും കേട്ടു. തന്റെ അവസ്ഥയെക്കുറിച്ച് ബോധവാനായ ലാൽ കയ്പുനീര് കടിച്ചിറക്കിക്കൊണ്ട് കൈകുത്തി കോവണി കയറി. പ്രമീള സാരിത്തുമ്പുകൊണ്ട് കണ്ണുനീർ തുടച്ച് കതകു തുറക്കാൻ പോയി.

സന്ധ്യാസമയത്ത് ലാൽ അവരെ യാത്ര അയയ്ക്കാൻ സ്റ്റേഷനിൽ പോയി. ഘോഷ് വൻ തിരക്കിൽ ആദ്യം വണ്ടിയിൽ കയറുകയും ഭാര്യയേയും മകളേയും കൈ പിടിച്ച് അകത്തു കയറാൻ സഹായിക്കുകയും ചെയ്തു. ലാൽ ചുണ്ടുകടിച്ച് നോക്കിക്കൊണ്ടു നിന്നു. വണ്ടിയിൽ കയറുമ്പോഴും പ്രമീളയുടെ നോട്ടം ലാലിന്റെ നേർക്ക് ആയിരുന്നതിനാൽ അവളുടെ കാലിടറി. "സൂക്ഷിക്കണം" അച്ഛൻ അവളെ ഓർമ്മിപ്പിച്ചു.

ലാൽ ഹൃദയം നിറയെ നിരാശയുമായി പ്രാവിനെപ്പോലെ തല ഉയർത്തിപ്പിടിച്ച് പ്ലാറ്റ്ഫോമിലൂടെ തിരികെ നടന്നു. അയാളുടെ നിഴലിൽ ഒതുങ്ങിക്കൂടാനാഗ്രഹിച്ച പെൺപ്രാവ് നഷ്ടപ്പെട്ടു. അവളെ കിട്ടാൻ ഭാഷ എന്ന ഉപകരണം കൈയിലില്ലാതായിപ്പോയി.

# കർട്ടൻ

ചൗധരി പീർബക്ഷിന്റെ പിതാമഹൻ കസ്റ്റംസ് വകുപ്പിൽ ഇൻസ്പെക്ടർ ആയിരുന്നു. നല്ല വരുമാനം ഉണ്ടായിരുന്നു. ചെറുതെങ്കിലും നല്ല ഉറപ്പുള്ള ഒരു കെട്ടിടം പണിയിച്ചു. പുത്രന്മാർക്ക് നല്ല വിദ്യാഭ്യാസം നൽകി. രണ്ടു മക്കളും എൻട്രൻസ് പാസ്സായി. ഒരാളിന് റെയിൽവേയിലും മറ്റേയാൾക്ക് പോസ്റ്റോഫീസിലും ക്ലാർക്കിന്റെ ജോലി കിട്ടി. ചൗധരി ജീവിച്ചിരിക്കെ തന്നെ പുത്രന്മാരുടെ വിവാഹം നടന്നു. അവർക്ക് കുട്ടികളും ഉണ്ടായി. എങ്കിലും അവരുടെ പദവിയിലും ശമ്പളത്തിലും വലിയ വർദ്ധന ഉണ്ടായില്ല. മാസം മുപ്പത് നാല്പത് രൂപ കിട്ടിക്കൊണ്ടിരുന്നു.

ചൗധരി സാഹിബ് തന്റെ കാലത്തെക്കുറിച്ച് പറയുമായിരുന്നു "അതെന്തൊരു കാലം! മിഡിൽ ക്ലാസ്സ് പരീക്ഷ പാസായവർ ഡപ്യൂട്ടി കളക്ടർ ആകുമായിരുന്നു. ഇന്നത്തെ വിദ്യാഭ്യാസം കൊണ്ട് എന്ത് പ്രയോജനം? എൻട്രൻസ് വരെ പഠിച്ചവർക്ക് മുപ്പത് നാല്പത് രൂപയിൽ കൂടുതൽ കിട്ടുന്നില്ല." മക്കളെ ഉയർന്ന പദവിയിൽ കാണണമെന്ന ആഗ്രഹം സാധിക്കാതെ തന്നെ അദ്ദേഹം മരണമടഞ്ഞു.

ഈശ്വരകൃപയാൽ ചൗധരിസാഹിബിന്റെ കുടുംബത്തിലെ അംഗങ്ങൾ വർദ്ധിച്ചുവന്നു. ചൗധരി ഫസൽ ഖുർബാൻ റയിൽവെയിൽ ജോലി ചെയ്യുകയായിരുന്നു. അള്ളാഹു അദ്ദേഹത്തിന് നാല് ആൺമക്കളെയും മൂന്ന് പെൺമക്കളെയും കൊടുത്തു. ചൗധരി ഇലാഹിബക്ഷ് പോസ്റ്റോഫീസിൽ ജോലി ചെയ്യുകയായിരുന്നു. അള്ളാഹു അദ്ദേഹത്തിന് നാല് ആൺമക്കളെയും രണ്ട് പെൺമക്കളെയും കൊടുത്തു.

ചൗധരി കുടുംബക്കാർ തങ്ങളുടെ കെട്ടിടത്തിനെ മാളിക എന്നാണ് പറയുന്നത്. വലിയ പേരിട്ട് വിളിക്കുന്നെങ്കിലും സ്ഥലം വളരെ ഇടുങ്ങിയതായിരുന്നു. ഇൻസ്പെക്ടറുടെ കാലത്ത് സ്ത്രീകളുടെ മുറി ഉള്ളിലായിരുന്നു. പുറത്ത് സ്വീകരണമുറിയിൽ പീഠത്തിലിരുന്ന് അദ്ദേഹം ചുരുട്ട് വലിക്കുമായിരുന്നു. അദ്ദേഹത്തിന്റെ കാലശേഷം സ്ഥലപരിമിതി കാരണം സ്വീകരണമുറിയും അന്തഃപുരത്തിൽ ലയിച്ചു. വീട്ടുവാതിൽക്കൽ കർട്ടൻ തൂക്കിയിട്ടു തുടങ്ങി. സ്വീകരണമുറി ഇല്ലാതായെങ്കിലും കുടുംബത്തിന്റെ അന്തസ്സ് ഓർത്ത് മുന്തിയ ഇനം കർട്ടൻ ആണ് തൂക്കിയിട്ടത്.

പുറമേ നിന്നു നോക്കുമ്പോൾ രണ്ടു സഹോദരന്മാരും മക്കളും എല്ലാം ഒരു കെട്ടിടത്തിലാണ് താമസിക്കുന്നതെങ്കിലും അകത്ത് എല്ലാം വേറേ

വേറേ ആയിരുന്നു. വാതില്ക്കൽ ഇടാനുള്ള കർട്ടൻ ആര് കൊണ്ടുവരും? ആ പ്രശ്നം പരിഹരിക്കുന്നതിനുള്ള മാർഗ്ഗവും കണ്ടെത്തി. ഇൻസ്പെക്ടറുടെ കാലത്ത് കട്ടിലിൽ വിരിക്കാനുപയോഗിച്ചിരുന്ന വർണ്ണശബളമായ പരവതാനികൾ ഒന്നിനു പിറകേ ഒന്നായി വാതിൽക്കൽ തൂക്കിയിടാൻ തുടങ്ങി.

മൂന്നാം തലമുറയിൽ പെട്ടവരുടെ വിവാഹം നടന്നു തുടങ്ങി. ചൗധരി വംശത്തിലെ സന്താനങ്ങൾക്ക് മാളിക ഉപേക്ഷിച്ച് മറ്റു പാർപ്പിടങ്ങൾ അന്വേഷിക്കേണ്ടി വന്നു. ചൗധരി ഇലാഹിബക്ഷിന്റെ മൂത്തമകൻ എൻട്രൻസ് പാസ്സായി. അയാൾ പോസ്റ്റോഫീസിൽ ഇരുപത് രൂപ ശമ്പളത്തിൽ ക്ലാർക്ക് ആയി നിയമിതനായി. രണ്ടാമത്തെ മകൻ മിഡിൽ പാസ്സായി ആശുപത്രിയിൽ കമ്പൗണ്ടറായി. കാലം കഴിയുന്തോറും വിദ്യാഭ്യാസവും ഉദ്യോഗവും ബുദ്ധിമുട്ടുള്ളതായിക്കൊണ്ടിരുന്നു. മൂന്നാമത്തെ മകൻ സമർത്ഥനായിരുന്നു. അയാൾക്ക് സ്ക്കോളർഷിപ്പ് കിട്ടി. അയാൾ മിഡിൽ പാസ്സായി സ്കൂൾ അദ്ധ്യാപകനാകുകയും ഗ്രാമത്തിൽ പോകുകയും ചെയ്തു. നാലാമത്തെ മകൻ പീർബക്ഷ് പ്രൈമറി ക്ലാസ് കടന്നില്ല. ഇന്നത്തെ വിദ്യാഭ്യാസം മാതാപിതാക്കൾക്ക് ചെലവിന്റെ ഭാരം വർദ്ധിപ്പിക്കുന്നു. മാസംതോറും ഫീസ്, പുസ്തകങ്ങൾ, നോട്ടുബുക്കുകൾ, ചിത്രങ്ങൾ ഇവയ്ക്കെല്ലാം രൂപ വേണം.

ചൗധരി പീർബക്ഷിന്റെയും വിവാഹം കഴിഞ്ഞു. ദൈവാനുഗ്രഹത്താൽ ഭാര്യ യഥാസമയം പുത്രവതിയായി. പീർബക്ഷ് നിത്യവൃത്തിക്കുവേണ്ടി കുടുംബത്തിന്റെ അന്തസ്സ് കണക്കിലെടുത്ത് ഒരു ഓയിൽ മില്ലിൽ കണക്ക് എഴുതാൻ പോയിത്തുടങ്ങി. വിദ്യാഭ്യാസം അധികം ഇല്ലായിരുന്നെങ്കിലും കുടുംബത്തിന്റെ മാന്യതയുടെ സർട്ടിഫിക്കറ്റ് ഉണ്ടല്ലോ! കൂലിപ്പണിയോ കൈത്തൊഴിലോ അദ്ദേഹത്തിന് ചേർന്നതല്ല.

മാസം പന്ത്രണ്ടു രൂപ വലിയ തുക അല്ല. ചൗധരി പീർബക്ഷിന് ഗ്രാമത്തിൽ ഒരു ചെറിയ വീട് വാടകയ്ക്ക് എടുക്കേണ്ടിവന്നു. വീട്ടുവാടക മാസം രണ്ടു രൂപ. ദരിദ്രരും താണ വരുമാനക്കാരുമായ ആളുകളുടെ പ്രദേശമായിരുന്നു അത്. തെരുവിന്റെ നടുക്ക് മുനിസിപ്പാലിറ്റി സ്ഥാപിച്ച ടാപ്പിൽ നിന്ന് ഇറ്റു വീഴുന്ന വെള്ളം കറുത്ത നിറമുള്ള ഒഴുക്കായി രൂപാന്തരപ്പെട്ടിരുന്നു. ടാപ്പിനു ചുറ്റും പുല്ലു വളർന്നിരുന്നു. ഓട കൊതുകിന്റെയും ഈച്ചയുടെയും ആവാസകേന്ദ്രമായിരുന്നു. മുൻഭാഗത്ത് അലക്കുകാരന്റെ അടുപ്പിൽ നിന്ന് പുകയോടൊപ്പം കാരവെള്ളത്തിൽ പുഴുങ്ങുന്ന തുണികളുടെ ഗന്ധവും പരക്കുന്നുണ്ടായിരുന്നു. വലതുഭാഗത്ത് ചെരിപ്പുകുത്തികളുടെ വീടുകളായിരുന്നു. ഇടതുഭാഗത്ത് വർക്ക്ഷോപ്പിലെ പണിക്കാർ പാർത്തിരുന്നു.

ആ തെരുവിൽ എഴുത്തും വായനയും അറിയാവുന്ന, ശുചിയായി വസ്ത്രധാരണം ചെയ്യുന്ന ഏകവ്യക്തി ചൗധരിപീർബക്ഷ് ആയിരുന്നു. അദ്ദേഹത്തിന്റെ വീട്ടുവാതിൽക്കൽ മാത്രമേ കർട്ടൻ ഉണ്ടായിരുന്നുള്ളു.

എല്ലാവരും അദേഹത്തെ ചൗധരജീ, മുൻഷിജീ എന്നെല്ലാം വിളിച്ച് സലാം ചെയ്യുമായിരുന്നു. അദ്ദേഹത്തിന്റെ വീട്ടിലെ സ്ത്രീകളെ ആരും തെരുവിൽ കണ്ടിട്ടില്ല. ദൈവകൃപയാൽ അദ്ദേഹത്തിന്റെ സന്താനങ്ങളെല്ലാം പെൺകുട്ടികളായിരുന്നു. നാലഞ്ചു വയസ്സുവരെ എന്തെങ്കിലും അത്യാവശ്യകാര്യത്തിന് പുറത്തിറങ്ങിയിട്ടുണ്ടെങ്കിലും അതിനുശേഷം കുടുംബമഹിമ ഓർത്ത് വീടിന് പുറത്തിറങ്ങാറില്ല. പീർബക്ഷ് തന്നെയാണ് ദിവസവും രാവിലെയും വൈകുന്നേരവും മുനിസിപ്പൽ ടാപ്പിൽ നിന്ന് വെള്ളമെടുത്തു കൊണ്ട് പോകുന്നത്.

പതിനഞ്ചു വർഷം കൊണ്ട് ചൗധരിയുടെ ശമ്പളം പന്ത്രണ്ടിൽ നിന്ന് പതിനെട്ട് രൂപയായി ഉയർന്നു. ഈശ്വരാനുഗ്രഹം ഉണ്ടായത് സമ്പത്തിന്റെ രൂപത്തിലല്ല, സന്താനങ്ങളുടെ രൂപത്തിലായിരുന്നു. പതിനഞ്ചു വർഷത്തിനിടയിൽ അഞ്ചു മക്കളുണ്ടായി. ആദ്യത്തെ മൂന്നും പെൺകുട്ടികൾ, രണ്ട് ആൺകുട്ടികളും.

രണ്ടാമത്തെ മകളുണ്ടായ കാലത്ത് പീർബക്ഷിന്റെ ഉമ്മ സഹായത്തിനെത്തി. ബാപ്പ മരിച്ചുപോയി. മറ്റു സഹോദരന്മാരാരും ഉമ്മയെ കൂട്ടിക്കൊണ്ടുപോകാൻ വന്നില്ല. അവർ ഇളയ മകന്റെ കൂടെ താമസിച്ചു.

കുട്ടികളും കുടുംബവും ആകുമ്പോൾ പല തരത്തിലുള്ള ബുദ്ധിമുട്ടുകളുണ്ടാകുക സ്വാഭാവികം. ചിലപ്പോൾ കുട്ടികൾക്ക് പ്രയാസം, ചിലപ്പോൾ തള്ളയ്ക്ക്. അങ്ങനെ വരുമ്പോൾ കടം വാങ്ങാതെ എന്തുചെയ്യും? കുടുംബജീവിതത്തിൽ കടബാദ്ധ്യത ഉണ്ടാകും.

മില്ലിലെ ജോലി കർശനമായ ചിട്ടയുള്ളതാണ്. എല്ലാ മാസവും ഏഴാം തിയതി ശമ്പളം കിട്ടും. അഡ്വാൻസ് ചോദിക്കുന്നതു മുതലാളിക്ക് ഇഷ്ടമല്ല. വളരെ അത്യാവശ്യമുണ്ടെന്ന് ബോദ്ധ്യമായാലേ കനിയൂ. അത്യാവശ്യമുള്ളപ്പോൾ ചൗധരി വീട്ടുപകരണങ്ങൾ പണയം വച്ച് കടം വാങ്ങുമായിരുന്നു. പണയം വയ്ക്കുമ്പോൾ ഒരു രൂപയ്ക്ക് മുക്കാൽരൂപയേ കിട്ടുമായിരുന്നുള്ളു. പലിശ ചേർത്ത് ഒരു രൂപയാകും. പിന്നീട് ആ സാധനം വീട്ടിൽ തിരിച്ചെത്താൻ സാദ്ധ്യത ഉണ്ടാകാറില്ല.

ആ പ്രദേശത്ത് എല്ലാവരും ചൗധരി പീർബക്ഷിനെ ബഹുമാനിച്ചിരുന്നു. വീട്ടുവാതിൽക്കൽ തൂക്കിയിട്ട കർട്ടനായിരുന്നു ആ ബഹുമാനത്തിന് ആധാരമായത്. അകത്ത് എന്തുതന്നെ ആയാലും കർട്ടൻ പ്രൗഢിയുള്ളതായിരുന്നു. കുട്ടികൾ പിടിച്ചു വലിക്കുന്നതിന്റെയോ ശക്തിയായ കാറ്റു വീശുന്നതിന്റെയോ ഫലമായി എപ്പോഴെങ്കിലും കീറലുണ്ടായാൽ അകത്തു നിന്ന് ഏതെങ്കിലും സ്ത്രീ സൂചിയും നൂലുമെടുത്ത് അത് തയ്ച്ച് ശരിയാക്കുമായിരുന്നു.

കാലത്തിന്റെ കളി! വീടിന്റെ മുൻവശത്തെ വാതിൽ ദ്രവിച്ച് മിക്കവാറും നിലം പൊത്താറായി. കട്ടിള ഇളകുകയും വശങ്ങളിലെ ദ്വാരം വലുതാകുകയും ചെയ്തു. വീട്ടുടമസ്ഥനായ സൂരജ് പാണ്ഡേക്ക് അതിനെക്കുറിച്ച് ഒരു ഉത്കണ്ഠയുമില്ലായിരുന്നു. ചൗധരി ചെന്ന് ആവലാ

തിപ്പെട്ടാൽ അയാൾ മറുപടി പറയും "വലിയ തുക ഇവിടെ കൊണ്ടേ ല്പിച്ചിട്ടുണ്ടോ? രണ്ടുരൂപ വാടക! അതും ആറുമാസത്തെ കുടിശ്ശിക. തടിയ്ക്കെന്താ വിലയെന്നറിയാമോ?....... വേണ്ടെങ്കിൽ കെട്ടിടം ഒഴി ഞ്ഞേക്ക്." ഒരു ദിവസം കതക് താഴെ വീണു. രാത്രിയിൽ ചൗധരി അതെ ങ്ങനെയെങ്കിലും കട്ടളയോട് ചേർത്തു വയ്ക്കും. കള്ളൻ കയറിയാലോ എന്ന് രാത്രി മുഴുവൻ പേടിക്കും. വെളിയിൽ മാന്യതയും ബഹുമാനവും ഉണ്ടെങ്കിൽ പോലും വീട്ടിൽ കള്ളനുകൊണ്ടുപോകാൻ പറ്റിയതൊന്നും ഇല്ലായിരുന്നു. കൊള്ളാവുന്ന ഒരു വസ്ത്രമോ പാത്രമോ ആ വീട്ടിൽ ഇല്ല. എങ്കിലും കള്ളനെ പേടിയാണ്. അവർ കള്ളൻ തന്നെയാണല്ലോ!

കള്ളനേക്കാൾ കൂടുതൽ ചിന്ത മാനത്തിന്റേതായിരുന്നു. കതകില്ലാ തായപ്പോൾ കർട്ടൻ മാനം കാക്കാനുള്ള ഉപാധിയായിത്തീർന്നു. ആ കർട്ടനും പിഞ്ചിപ്പിഞ്ചി ഒരു രാത്രിയിൽ ശക്തമായ കാറ്റിൽ ഒരു പ്രകാര ത്തിലും തൂക്കിയിടാൻ വയ്യാത്ത അവസ്ഥയിലായി തീർന്നു. അടുത്ത ദിവസം രാവിലെ വീട്ടിലുണ്ടായിരുന്ന ഏക തറവാട്ടു സ്വത്തായ പരവ താനി വാതിൽക്കൽ തൂക്കിയിട്ടു. ചുറ്റുമുള്ളവർ ചൗധരിയോട് അഭിപ്രാ യപ്പെട്ടു "പരവതാനി എന്തിനാ വെറുതേ ചീത്തയാക്കിക്കളയുന്നത്? അങ്ങാടിയിൽ നിന്ന് ചാക്ക് കൊണ്ടുവന്ന് തൂക്കിയിട്ടാൽ പോരേ?" ചൗധരി മില്ലിൽ പോയിട്ടു വരുമ്പോൾ ചാക്കിന്റെ വില ചോദിച്ചറിഞ്ഞു. രണ്ട് ഗജം ചാക്ക് അരരൂപയിൽ കുറഞ്ഞ് കിട്ടുകയില്ല. അദ്ദേഹം ചിരിച്ചുകൊണ്ട് പറഞ്ഞു "കിടന്നോട്ടെ. ഞങ്ങളുടെ മാളികയിലും പര വതാനിയാണ് കർട്ടനായി ഉപയോഗിച്ചിരുന്നത്."

അക്കാലത്ത് തുണി വില വളരെ കൂടുതലായിരുന്നു. മരം അതിന്റെ തൊലി പൊളിച്ചു കളയുന്നതുപോലെ വീട്ടിലെ അഞ്ചു സ്ത്രീകളുടെയും ശരീരത്തിൽ നിന്ന് വസ്ത്രങ്ങൾ കീറിയും പൊടിഞ്ഞും താഴെ വീണു കൊണ്ടിരുന്നു. ചൗധരിയുടെ വരുമാനം കൊണ്ട് ദിവസം ഒരു നേരം വിശപ്പടക്കാനുള്ള ആട്ടയിൽ കൂടുതലായി ഒന്നും വാങ്ങാൻ പറ്റുമായി രുന്നില്ല. അദ്ദേഹത്തിന് ജോലിക്ക് പോകണം. ഷർട്ടിലും പൈജാമയിലും കണ്ടം വച്ച് തയ്ക്കാൻ ഇടംപോലുമില്ലാതായപ്പോൾ കോറത്തുണി കൊണ്ടെങ്കിലും ഒരു ഷർട്ടും പൈജാമയും തയ്പിക്കേണ്ടതാവശ്യമായി വന്നു. എങ്കിലും ഒരു പോംവഴിയുമില്ലായിരുന്നു.

പണയം വയ്ക്കാൻ ഒന്നുമില്ലാത്ത ദരിദ്രരുടെ ഏക സഹായി പഞ്ചാ ബ്കാരനായ ഖാൻ ആണ്. താമസസ്ഥലം കണ്ടിട്ട് അയാൾ രൂപ കടം കൊടുക്കും. പത്തുമാസം മുമ്പ് മകൻ ബർക്കത്ത് ജനിച്ച സമയത്ത് പീർബക്ഷിന് രൂപ വേണ്ടിവന്നു. മറ്റൊരു ഉപായവുമില്ലാതെ അദ്ദേഹം പഞ്ചാബ്കാരനായ ബബ്ബർ അലിഖാന്റെ പക്കൽനിന്ന് നാല് രൂപ കടം വാങ്ങി.

ബബ്ബർ അലിഖാന്റെ തൊഴിൽ സിത്ത്വായിലെ ദരിദ്രകുടുംബങ്ങളെ കേന്ദ്രീകരിച്ചായിരുന്നു നടന്നിരുന്നത്. ചെരിപ്പുകുത്തി, വർക്ക്ഷോപ്പിലെ

പണിക്കാർ, അലക്കുകാരൻ എല്ലാവരും ബബ്ബർഖാന്റെ പക്കൽനിന്ന് കടം വാങ്ങുമായിരുന്നു. യഥാസമയം പലിശയും മുതലും കൊടുക്കാത്തവരുടെ വീട്ടുവാതിൽക്കൽവന്ന് ഖാൻ കയ്യിലിരിക്കുന്ന വടികൊണ്ട് കതകിൽ അടിക്കുന്നത് പീർബക്ഷ് പലതവണ കണ്ടിട്ടുണ്ട്. ചിലപ്പോൾ മദ്ധ്യസ്ഥം വഹിക്കുകയും ചെയ്തിട്ടുണ്ട്. ഖാൻ ഒരു ചെകുത്താനാണെന്നാണ് ചൗധരിയുടെ അഭിപ്രായം. എങ്കിലും ഗത്യന്തരമില്ലാതെ അയാളെ ആശ്രയിക്കേണ്ടിവന്നു. രൂപയ്ക്ക് നാലണ പലിശ എന്ന വ്യവസ്ഥയിൽ അദ്ദേഹം നാലു രൂപ കടം വാങ്ങി. മാന്യനും കുലീനനും ആയ മുസ്ലീം സഹോദരൻ എന്ന പരിഗണനയിൽ ബബ്ബർ അലി മാസം തോറും ഓരോ രൂപ അടച്ചാൽ മതിയെന്ന് സമ്മതിച്ചു.

തവണകളടയ്ക്കാതിരുന്നാൽ ഖാൻ വീട്ടുവാതിൽക്കൽ വന്ന് അപമാനിക്കുമെന്ന ആശങ്ക ചൗധരിയെ സംഭ്രാന്തനാക്കിയിരുന്നു. ഏഴുമാസം പട്ടിണി കിടന്നായാലും തവണ അടച്ചുകൊണ്ടിരുന്നു. ഇനി ഒരു തവണ കൂടി അടയ്ക്കാനുണ്ട്. കർക്കിടക മാസത്തിൽ ബജ്റാപോലും രൂപയ്ക്ക് മൂന്നു സേർ മാത്രം കിട്ടുന്ന സ്ഥിതിയായി. കടം വീട്ടാൻ സാധിക്കാതെ വന്നു. ഏഴാം തിയതി വൈകുന്നേരം ഖാൻ വന്നു. ചൗധരി പീർബക്ഷ് ഖാന്റെ കാലു പിടിച്ചു മാപ്പപേക്ഷിച്ചു. അടുത്തമാസം ഒന്നിനു പകരം ഒന്നേകാൽ രൂപ കൊടുക്കാമെന്ന് അള്ളാഹുവിന്റെ പേരിൽ സത്യം ചെയ്തു. ഖാൻ സമ്മതിച്ചു.

അടുത്തമാസം സ്ഥിതി കുറേക്കൂടി വഷളായി. കുട്ടികളുടെ അമ്മയുടെ ആരോഗ്യനില ദിനംപ്രതി തകരാറിലായി. കഴിക്കുന്നതൊന്നും അവളുടെ വയറ്റിൽ തങ്ങുകയില്ലെന്നായി. പഥ്യമായി ഗോതമ്പിന്റെ ചപ്പാത്തി കൊടുക്കേണ്ടതാവശ്യമായി. ഗോതമ്പിന് ക്ഷാമം. ഒരു രൂപയ്ക്ക് ഒന്നേ മുക്കാൽ സേർ കിട്ടും. രോഗി ചിലപ്പോൾ ഒരു കഷണം ഉള്ളിയോ അല്പം ഉലുവയോ കിട്ടിയാൽ കൊള്ളാമെന്ന് ആഗ്രഹിക്കും. ചുക്ക്, അയമോദകം, ഇന്തുപ്പ് മുതലായ വസ്തുക്കളൊന്നും ചില്ലറ പൈസയ്ക്ക് കിട്ടാതെയായി. ചൗധരിക്ക് നാലു രൂപ ഡി.എ. ഇനത്തിൽ കിട്ടിയെങ്കിലും പലപ്പോഴായി അഡ്വാൻസ് വാങ്ങിച്ചതു കാരണം ശമ്പള ദിവസം നാലു രൂപ മാത്രമേ കയ്യിൽ കിട്ടിയുള്ളു.

കഴിഞ്ഞ ആഴ്ച കുട്ടികൾ ഏതാണ്ട് പട്ടിണിയിലായിരുന്നു. ചൗധരി ചിലപ്പോൾ രണ്ടു പൈസയ്ക്ക് മുള്ളൻചീര വാങ്ങിക്കൊണ്ടുവരും. ചിലപ്പോൾ ബജ്റ വേവിച്ച് കഞ്ഞിയാക്കി കുടിക്കുമായിരുന്നു. കഷ്ടിച്ച് കിട്ടിയ നാലു രൂപയിൽ നിന്ന് ഒന്നേമുക്കാൽ രൂപ ഖാന് കൊടുക്കാൻ ചൗധരിക്ക് മനസ്സുവന്നില്ല.

മില്ലിൽ നിന്ന് മടങ്ങുമ്പോൾ ചൗധരി വേറൊരു വഴിയിലൂടെ നടന്നു. രണ്ടു മണിക്കൂറിനുശേഷം ഖാൻ മടങ്ങിപ്പോയിരിക്കും എന്ന വിചാരത്തിൽ ധാന്യത്തിന്റെ ഭാണ്ഡവുമായി അദ്ദേഹം വീട്ടിലെത്തി. മനസ്സിൽ ഖാനെക്കുറിച്ച് ഉള്ള ഭയം നിറഞ്ഞുനിന്നു. എങ്കിലും വിശക്കുന്ന നാലു

കുഞ്ഞുങ്ങളും അവരുടെ രോഗിയായ അമ്മയും അമ്മയുടെ മുലയിൽ പാലില്ലാത്തതുകാരണം ഉണങ്ങി കമ്പുപോലെയായ കൈക്കുഞ്ഞും എഴുന്നേറ്റ് നടക്കാൻ പോലും വയ്യാത്ത തന്റെ വൃദ്ധ മാതാവും ദയനീയമായി കാത്തിരിക്കുന്നത് അദ്ദേഹം കണ്ടു. തുടിക്കുന്ന ഹൃദയത്തോടെ അദ്ദേഹം പറഞ്ഞുകൊണ്ടിരുന്നു "ദൈവമെല്ലാം കാണുന്നുണ്ട്."

എട്ടാം തിയതി അതിരാവിലെ ഖാൻ ചൗധരിയുടെ വീട്ടുവാതിൽക്കൽ പ്രത്യക്ഷപ്പെട്ടു. രാത്രി മുഴുവൻ ആലോചിച്ച് ഖാനോട് പറയാനുള്ള കാര്യങ്ങൾ തയ്യാറാക്കിവച്ചിരുന്നു "മില്ലുടമസ്ഥൻ നാലുദിവസത്തേക്ക് ദൂരെ പോയിരിക്കുന്നു. അദ്ദേഹത്തിന്റെ ഒപ്പില്ലാതെ ആർക്കും ശമ്പളം കിട്ടുകയില്ല. ശമ്പളം കിട്ടിയാലുടൻ ഒന്നേകാൽ രൂപ തന്നുകൊള്ളാം."

യുക്തിയുക്തമായ കാരണം ബോധിപ്പിച്ചിട്ടും ഖാൻ ഏറെനേരം മുറുമുറുത്തുകൊണ്ട് നിന്നു "നാലു ദിവസത്തിനകം രൂപ തന്നില്ലെങ്കിൽ ഞാൻ നിങ്ങളെ.... കാണിച്ചു തരാം." അഞ്ചാം ദിവസം രൂപ എവിടുന്ന് ഉണ്ടാകും? ശമ്പളം കിട്ടിയിട്ട് ഒരാഴ്ച പോലും ആയില്ല. മില്ലുടമസ്ഥൻ അഡ്വാൻസ് കൊടുക്കാൻ വിസമ്മതിച്ചു. ആറാം ദിവസം ഞായറാഴ്ച ആയിരുന്നു. അവധിയായിരുന്നിട്ടും ചൗധരി ഖാനെ പേടിച്ച് രാവിലെ വീട്ടിൽ നിന്ന് ഇറങ്ങിപ്പോയി. പല പരിചയക്കാരുടെയും വീടുകളിൽ ചെന്നു. കുറേ നേരത്തെ കുശലപ്രശ്നങ്ങൾക്കു ശേഷം ഒടുവിൽ ഒന്നു രണ്ടു ദിവസത്തെ അവധിക്ക് ഒന്നേകാൽ രൂപ കടം തരാമോ എന്നു ചോദിച്ചു. എങ്ങും കിട്ടിയില്ല.

ഉച്ചയായി. ഖാൻ വന്നിട്ടുണ്ടെങ്കിൽ തന്നെ ഇത്രയും നേരം കാത്തിരിക്കുകയില്ലെന്ന വിചാരത്തിൽ ചൗധരി വീട്ടിലേക്ക് മടങ്ങി. ഖാൻ വീട്ടിൽ വന്ന് ഒരു മണിക്കൂർ കാത്തുനില്ക്കുകയും വാതില്ക്കൽ തൂക്കിയിട്ട കർട്ടനിൽ വടികൊണ്ട് തട്ടുകയും ചീത്ത പറയുകയും ചെയ്തിട്ട് മടങ്ങിപ്പോയെന്ന് വീട്ടുകാർ പറഞ്ഞു. കർട്ടന്റെ മറവിൽ നിന്ന് ചൗധരിയുടെ ഭാര്യ, അദ്ദേഹം വീട്ടിലില്ലെന്നും രൂപ വാങ്ങാൻ പോയിരിക്കുകയാണെന്നും ദൈവനാമത്തിൽ പല തവണ സത്യം ചെയ്തതിനുശേഷമാണ് ഖാൻ മടങ്ങിപ്പോയത്.

നാലുമണിക്കൂർ കഴിയുന്നതിനുമുമ്പ് ഖാന്റെ വിളികേട്ടു - ചൗധരി പീർബക്ഷിന്റെ ശരീരത്തിൽ മിന്നൽപിണർ പാഞ്ഞു. അയാൾ ജഡമായി നിന്നു. കൈകാലുകൾ നിശ്ചലമായി, തൊണ്ട വരണ്ടു. ചീത്തവിളിച്ചുകൊണ്ട് കർട്ടൻ തട്ടി. ഖാൻ രണ്ടാമതും വിളിച്ചപ്പോൾ ചൗധരിയുടെ ശരീരം മൃതപ്രായമായെങ്കിലും അയാൾക്ക് നിശ്ചേഷ്ടനായി ഇരിക്കാൻ കഴിഞ്ഞില്ല. അദ്ദേഹം എഴുന്നേറ്റ് വെളിയിൽ വന്നു. ഖാൻ ക്രുദ്ധനായി "പണം തരാതിരിക്കാൻ വേണ്ടി ഒളിച്ചിരിക്കുന്നോ?" പീർബക്ഷിന്റെ പൂർവ്വികന്മാരെ ഉൾപ്പെടെ അയാൾ ചീത്ത വിളിച്ചു. ആ ഭയങ്കരമായ ആഘാതത്താൽ അദ്ദേഹത്തിന്റെ കുലീനരക്തം തിളയ്ക്കുന്നതിനു

പകരം കുറേക്കൂടി തണുത്തു. അദ്ദേഹം തന്റെ കഷ്ടപ്പാടുകൾ വിവരിച്ച് മാപ്പപേക്ഷിച്ചു.

ഖാൻ കൂടുതൽ ക്ഷുഭിതനായി. അയാളുടെ ഒച്ച കേട്ട് അയൽക്കാരായ ചെരിപ്പുകുത്തിയും മറ്റ് തൊഴിലാളികളും ചൗധരിയുടെ വാതിലിനു മുന്നിൽ ഒത്തുകൂടി. ഖാൻ കോപം കൊണ്ട് മതിമറന്ന് വടിവീശിക്കൊണ്ട് ഉറക്കെ സംസാരിച്ചു "പണം തരാനില്ലെങ്കിൽ കടം വാങ്ങിയതെന്തിന്? ശമ്പളം എവിടെപ്പോകുന്നു? നെറി കെട്ടവൻ എന്റെ പൈസ തട്ടിയെടുക്കാമെന്ന് വിചാരിക്കുന്നു.......ഞാൻ തന്റെ തൊലിയുരിക്കും.... പണമില്ലെങ്കിൽ വിലയുള്ള കർട്ടൻ തൂക്കി മാന്യൻ ചമഞ്ഞ് നടക്കുന്നതെന്തിന്?.... കെട്ടിയവളുടെ ആഭരണമോ വീട്ടിലെ പാത്രമോ തരൂ. അല്ലാതെ ഞാൻ പോകുകയില്ല........"

ചൗധരി പീർബക്ഷ് അത്യന്തം വിവശനും നിസ്സഹായനും ആയി. രണ്ടും കൈയും കൂട്ടി ദൈവത്തിനോടു പ്രാർത്ഥിക്കുന്ന രീതിയിൽ ആണയിട്ടുകൊണ്ടു പറഞ്ഞു "വീട്ടിൽ പണമില്ല, പാത്രമില്ല, വസ്ത്രം പോലുമില്ല. ഖാന് വേണമെങ്കിൽ എന്റെ തൊലിയുരിഞ്ഞ് വില്ക്കാം."

ഖാൻ കുറേക്കൂടി ദേഷ്യപ്പെട്ടു "നിങ്ങളുടെ തൊലി എന്തിനു കൊള്ളാം? ചെരിപ്പുണ്ടാക്കാൻ പോലും കൊള്ളുകയില്ല. തന്റെ തൊലിയേക്കാൾ നല്ലതാണ് ഈ തുണി......." ഇങ്ങനെ പറഞ്ഞുകൊണ്ട് ഖാൻ വാതിലിൽ തൂക്കിയിരുന്ന കർട്ടൻ പിടിച്ചുവലിച്ചു. കർട്ടൻ പൊട്ടിവീണതോടെ ചൗധരിയുടെ ജീവിതത്തിന്റെ ചരടു പൊട്ടിയതുപോലെയായി. അയാൾ വേച്ച് വേച്ച് തറയിൽ വീണു.

ചൗധരിക്ക് ആ കാഴ്ച കാണാൻ മനക്കരുത്ത് ഇല്ലായിരുന്നു. എന്നാൽ വാതിലിനു മുമ്പിൽ കൂടിനിന്ന് ആളുകൾ ആ കാഴ്ച കണ്ടു. വീട്ടിലെ സ്ത്രീകളും പെൺകുട്ടികളും പുറത്തെ സംഭവങ്ങൾ കാരണം മുറിയുടെ നടുക്ക് പേടിയോടെ ഒരുമിച്ച് നിന്ന് വിറയ്ക്കുകയായിരുന്നു. പെട്ടെന്ന് കർട്ടൻ മാറിയപ്പോൾ തങ്ങളുടെ ദേഹത്തെ വസ്ത്രം അഴിച്ചു മാറ്റിയാലെന്നവണ്ണം അവർ ഒതുങ്ങിക്കൂടി. ആ കർട്ടനായിരുന്നു ആ വീട്ടിലെ സ്ത്രീകളുടെ ശരീരത്തിലെ വസ്ത്രം. അവരുടെ ദേഹത്ത് അവശേഷിച്ച പഴന്തുണികൾ മൂന്നിലൊന്നു ഭാഗം പോലും മറയ്ക്കാൻ പോരാത്തതായിരുന്നു.

അപരിഷ്കൃതരായ ജനക്കൂട്ടം വെറുപ്പുകൊണ്ടും ലജ്ജകൊണ്ടും മുഖം തിരിച്ചു. ആ നഗ്നത കാരണം ഖാന്റെ കാഠിന്യവും അലിഞ്ഞു പോയി. ഗ്ലാനിയോടെ തുപ്പിക്കൊണ്ട് കർട്ടൻ മുറ്റത്തേക്ക് വലിച്ചെറിഞ്ഞ് നൈരാശ്യത്തോടെ അയാൾ മടങ്ങിപ്പോയി.

ഭയന്നുനിലവിളിച്ച് മറവിലൊളിക്കാൻ ശ്രമിക്കുന്ന സ്ത്രീകളോട് അലിവുതോന്നി ആൾക്കൂട്ടം പിരിഞ്ഞുപോയി. ചൗധരി മോഹാലസ്യപ്പെട്ട് കിടന്നു. ബോധം വീണപ്പോൾ മുറ്റത്ത് കർട്ടൻ കിടക്കുന്നത് കണ്ടെങ്കിലും വീണ്ടും അത് എടുത്ത് തൂക്കിയിടാൻ അദ്ദേഹത്തിന് കഴിയാതെ പോയി. ഇനിയതിന്റെ ആവശ്യവുമില്ല........

# മോഷണവും മോഷണവും

രഹസ്യത്തെക്കുറിച്ചുള്ള ഈ ചർച്ചയിൽ നഗരത്തിന്റെയും അങ്ങാടിയുടെയും വാർഡിന്റെയും വ്യക്തികളുടെയും പേരുകൾ പറയാതിരിക്കുന്നതാണുചിതം. നാമങ്ങൾക്കു പകരം സർവനാമങ്ങൾ പ്രയോഗിക്കുന്നതിനാൽ താങ്കൾക്ക് എന്തെങ്കിലും അസൗകര്യമുണ്ടാകുന്നെങ്കിൽ ഔചിത്യത്തിന്റെ പേരിൽ ക്ഷമിക്കണം.

ഹൗറാ സ്റ്റേഷനിൽ നിന്ന് തന്റെ നഗരത്തിലേക്കു ടിക്കറ്റെടുക്കുന്നതിനു മുമ്പ് അയാളുടെ മനസ്സിൽ വളരെ നേരം ഊഹാപോഹങ്ങളും ചിന്താക്കുഴപ്പവും ഉണ്ടായി. .....ഭാര്യയേയും മകനേയും ഉപേക്ഷിച്ചിട്ട് മുപ്പത്തിയൊന്നുവർഷം കഴിഞ്ഞു. ഇത്രയും കാലത്തിനുശേഷം വീണ്ടും അവരുടെ മുമ്പിൽ ചെല്ലുന്നത് ശരിയാണോ?..... അച്ഛൻ ജീവിച്ചിരിപ്പുണ്ടോ?..... സ്വയം പരിചയപ്പെടുത്തിയാലും അവർക്ക് തന്നെ തിരിച്ചറിയാൻ കഴിയുമോ?..... തിരിച്ചറിഞ്ഞാൽ തീർച്ചയായും അമ്പരക്കും..... അവരുടെ പെരുമാറ്റം എങ്ങനെ ഇരിക്കും?..... അക്കാര്യം ഇപ്പോഴും ആളുകൾ ഓർമ്മിക്കുന്നുണ്ടോ?

അയാൾ ബർമ്മയിലെത്തിയശേഷം, അതായത്, വീടുവിട്ട് രണ്ടു വർഷം കഴിഞ്ഞ്, തന്റെ അച്ഛനും ഭാര്യയും വിഷമിക്കുമല്ലോ എന്നു വിചാരിച്ച് ഒരു കത്തയച്ചിരുന്നു. തനിക്ക് നല്ല ജോലി കിട്ടിയെന്നും സുഖമാണെന്നും അവരെ അറിയിച്ചിരുന്നു. അതിന് അച്ഛന്റെ മറുപടിയും കിട്ടി.

ബർമ്മയിലെത്തിയ ശേഷം അയാൾക്ക് ഒരബദ്ധം പറ്റി. അത് അച്ഛനെ അറിയിക്കാൻ പറ്റിയതല്ല. ലജ്ജയും സങ്കോചവും മൂലം രണ്ടാമതൊരെഴുത്തയയ്ക്കാൻ അയാൾക്ക് ധൈര്യമുണ്ടായില്ല.

ഇരുപത്താറ്- ഇരുപത്തേഴ് വയസ്സുള്ളപ്പോൾ അയാൾ സ്വന്തം നാടും വീടും വിട്ട് ആയിരക്കണക്കിനു മൈൽ അകലെ വന്നെത്തി. സ്വസമുദായത്തിന്റെയോ അയൽക്കാരുടെയോ വിമർശനം ഭയക്കേണ്ട. തന്റെ പ്രവൃത്തികൾക്ക് ആരുടെയും സമ്മതമാവശ്യമില്ല. ഈയവസ്ഥയിൽ, യൗവനം തുളുമ്പുന്ന കണ്ണുകളും ദാഹാർത്തമായ ഹാവഭാവങ്ങളും സ്വയം സമർപ്പണത്തിനു സന്നദ്ധതയുമുള്ള ഒരു ബർമ്മീസ് സുന്ദരിയുടെ ആകർഷണവലയത്തിൽ നിന്ന് അയാൾക്ക് രക്ഷപ്പെടാൻ കഴിഞ്ഞില്ല. എന്നാൽ പുരോഹിതനായ തന്റെ പിതാവിനേയും തന്റെ അഞ്ചുവയസ്സുള്ള മകന്റെ അമ്മയേയും, മ്ലേഛസ്ത്രീയെ സ്വീകരിച്ച വിവരം എങ്ങനെ അറിയിക്കും?

തന്റെ പിതാവിന്റെയും ഭാര്യയുടെയും തന്റെയും ദൃഷ്ടിയിൽ മ്ലേഛ സ്ത്രീയെ വിവാഹം ചെയ്ത അപരാധം ഗുരുതരമായിരുന്നു. അങ്ങനെയുള്ള താൻ വീടുമായി എങ്ങനെ ബന്ധം പുലർത്തും? അയാൾ ജനിച്ച നഗരവും വീടും മറന്ന് ഒരു പുതിയ ലോകം കെട്ടിപ്പടുക്കുന്നതിൽ മുഴുകി. അതിൽ ഒട്ടൊക്കെ വിജയിക്കുകയും ചെയ്തു. രണ്ടുവർഷം കഴിഞ്ഞ് ജോലിയുപേക്ഷിച്ച് സ്വന്തം ബിസിനസ് തുടങ്ങി. കെട്ടിടം വാങ്ങി. എങ്കിലും മനസ്സിന്റെ കോണിൽ എന്നെങ്കിലും ജന്മസ്ഥലത്ത് മടങ്ങിപ്പോകാനുള്ള ആഗ്രഹം നിറഞ്ഞുനിന്നു. അതുകൊണ്ട് അയാൾ തന്റെ സമ്പാദ്യം വിദേശത്ത് സ്ഥാവരസ്വത്തിന്റെ രൂപത്തിലാക്കാതെ രൊക്കം പണമായി സൂക്ഷിച്ചു വച്ചു.

രണ്ടാം ലോകമഹായുദ്ധകാലത്ത് ജപ്പാൻ ബർമ്മയെ ആക്രമിച്ചു. അയാളുടെ ബർമ്മാക്കാരികളായ രണ്ടുപെൺമക്കളും വിവാഹം കഴിഞ്ഞ് വെവ്വേറെ താമസിക്കുകയായിരുന്നു. ജപ്പാൻകാരുടെ ആദ്യ വ്യോമാക്രമണത്തിൽ അയാളുടെ വീട് തകർന്ന് തരിപ്പണമായി. രോഗിണിയായ അയാളുടെ ഭാര്യ അതിൽ അമർന്നു മരിച്ചു. എല്ലാം നഷ്ടപ്പെടുത്താനും ജീവൻ ഒടുക്കാനും വേണ്ടി, അയാൾ വിദേശത്ത് പാർക്കുന്നതെന്തിന്? കൊണ്ടുപോരാവുന്നിടത്തോളം സാധനങ്ങൾ സംഭരിച്ച് അയാൾ സ്വദേശത്തേക്ക് ഓടി. പക്ഷേ മനസ്സ് മ്ലാനമായിരുന്നു.

ലോകത്ത് സ്വന്തം വീടല്ലാതെ മറ്റെവിടെയാണ് അയാൾക്ക് ഒരിടം? എങ്കിലും ഒരിക്കൽ ഓടിപ്പോകാൻ നിർബ്ബന്ധിതനായിടത്തേക്ക് വീണ്ടും തിരിച്ചുപോകുന്നതെങ്ങനെ....? ഒരു പക്ഷേ അച്ഛൻ ജീവിച്ചിരിപ്പില്ലായിരിക്കാം..... ഭാര്യ ..... മകൻ..... മകൻ ഇപ്പോൾ മുപ്പത്താറു വയസ്സുള്ള യുവാവായ പുരുഷനായിക്കാണും. ഒളിച്ചോടിപ്പോയ തന്റെ അച്ഛനെ ഓർമ്മിക്കുന്നുണ്ടാകുമോ?..... മുപ്പത്തിയൊന്നു വർഷങ്ങൾക്കുശേഷവും വാർഡിലെ ആളുകൾക്ക് അയാളെ ഓർമ്മകാണുമോ?..... അക്കാലത്തെ അയൽക്കാരുടെയും വാർഡിലുള്ളവരുടെയും പേരും രൂപവും ഓർമ്മ വരാൻ തുടങ്ങി..... അന്നത്തെ തന്റെ കുറ്റം സംബന്ധിച്ച് എത്ര ആക്ഷേപങ്ങളും പരിഹാസവും ഉണ്ടായിക്കാണും? മുഖം പുറത്തു കാണിക്കാൻ വയ്യാത്ത അവസ്ഥയായിരുന്നു..... ആളുകൾക്കിപ്പോഴും അക്കാര്യം ഓർമ്മ കാണുമോ? ഇത്രയും കാലം നാടുമായും വീടുമായും ഒരു ബന്ധവുമില്ലാഞ്ഞതിനാൽ ആളുകൾ എന്നേ തന്നെ മറന്നുകാണും എന്നു വിശ്വസിക്കാൻ അയാൾ ആഗ്രഹിച്ചു.

അയാളുടെ മനസ്സ് വീണ്ടും ആശങ്കാകുലമായി. ആളുകൾ മറന്നിട്ടില്ലെങ്കിൽ വീണ്ടും അപമാനവും– ആക്ഷേപവും ഉണ്ടാകും..... കള്ളൻ! കള്ളൻ! അപമാനവും ദുഷ്പേരും കാരണം വീടും നഗരവും ഉപേക്ഷിച്ച് പോകേണ്ടി വന്നു......

മുറിവേറ്റ മനസ്സും രോഗഗ്രസ്തമായ ശരീരവും..... ഈ അവസ്ഥയിൽ മറ്റൊരു ചിന്ത അയാളെ നഗരത്തിലേക്കു നയിക്കാൻ പ്രേരകമായി.

ആരോഗ്യം നശിച്ചസ്ഥിതിക്ക് ഏതു സമയത്തും മരണം സംഭവിക്കാം. അനന്തരാവകാശികളില്ലാതെ മരിച്ചാൽ മുപ്പത്തിയൊന്നു വർഷത്തെ തന്റെ സമ്പാദ്യം ആർക്കുപോകും? വീട്ടിൽ ഉപേക്ഷിച്ചു പോന്ന അഞ്ചു വയസ്സുകാരനായ മകന്റെ മുഖം ഓർമ്മയിൽ തെളിയും. ആ മുഖം താനൊരിക്കലും മറന്നിട്ടില്ല. നിരാശയുടെ ഇരുട്ടിൽ നിലാവുപോലെ തിള ങ്ങുന്ന ആ മുഖം..... എനിക്കാരുമില്ലെന്നോ? എന്റെ മകനുണ്ട്. മുപ്പത്തി ആറുവയസ്സുള്ള യുവാവ്. അവന്റെ അമ്മ കാണും. അൻപത്തിയൊന്നു വയസ്സുകാരി. മകൻ എന്തു ചെയ്യുകയായിരിക്കും? മുത്തച്ഛനെപ്പോലെ പുരോഹിതനും പൂജാരിയും ആയിക്കാണും. അതോ പഠിച്ച് പാസായി മറ്റെന്തെങ്കിലും...... ചെന്നിട്ട് അറിയാം. തന്റെ മകനെയും അവന്റെ അമ്മ യേയും ഒരു തവണ കാണാൻ കഴിഞ്ഞെങ്കിൽ! നിറഞ്ഞ യൗവ്വനത്തിൽ അവൾ നൽകിയ പരിചരണവും സന്തോഷവും ഒരു തവണകൂടി അനു ഭവിക്കാമെന്നുള്ള പ്രതീക്ഷ അയാൾക്ക് ആശ്വാസം നൽകി. ഞാൻ പോയിക്കഴിഞ്ഞ് പാവം വല്ലാതെ കരഞ്ഞുകാണും. ഹിന്ദു സ്ത്രീക്ക് ജീവിതത്തിൽ ഒരു പുരുഷനെ മാത്രമേ വിധിച്ചിട്ടുള്ളൂ. അയാൾക്ക് ഭാര്യ യുടെയും മകന്റെയും സ്നേഹം മാത്രമേ ആവശ്യമുള്ളൂ. അവരിൽ നിന്ന് എന്തെങ്കിലും നേടണമെന്ന് ആഗ്രഹമില്ല. മറിച്ച് തന്റെ സമ്പാദ്യം അവർക്ക് കൊടുത്ത് തൃപ്തിപ്പെടണമെന്നേ വിചാരമുള്ളൂ.

ഹൗറയിൽ നിന്ന് തന്റെ നഗരത്തിലേക്ക് ടിക്കറ്റ് എടുത്ത് അയാൾ അനിശ്ചിതത്വവും ചിന്താക്കുഴപ്പവും അവസാനിപ്പിച്ചു.

തന്റെ നഗരത്തിലേക്കുള്ള മുപ്പതു മണിക്കൂർ യാത്രയ്ക്കിടയിൽ മുപ്പത്തി ഒന്നുവർഷം കൊണ്ടുണ്ടായ മാറ്റങ്ങൾ ഊഹിക്കാൻ ശ്രമിക്കു കയായിരുന്നു അയാൾ. നഗരത്തിലെ സ്റ്റേഷന് വലിയ മാറ്റമൊന്നും ഉണ്ടായിട്ടില്ല. എന്നാൽ സ്റ്റേഷനു പുറത്ത് വലിയ മാറ്റം കാണപ്പെട്ടു. കുതിരവണ്ടികൾക്കുപകരം ബർമ്മയിലെ പട്ടണങ്ങളിലെപ്പോലെ ഇവി ടെയും സൈക്കിൾ റിക്ഷ കണ്ടു. അയാൾ ഒരു റിക്ഷാക്കാരനെ വിളിച്ച് തനിക്ക് പോകേണ്ട വാർഡ് പറഞ്ഞു.

“അറിയാം.” റിക്ഷാക്കാരൻ തല കുലുക്കി “കള്ളക്കൃഷ്ണന്റെ അമ്പ ലത്തിനടുത്തല്ലേ?” ആ വാർഡിൽ ശ്രീകൃഷ്ണന്റെ അമ്പലമുണ്ടായിരു ന്നു. അയാളുടെ പിതാവായിരുന്നു ആ അമ്പലത്തിലെ പൂജാരി. എന്നാൽ ‘കള്ളക്കൃഷ്ണന്റെ അമ്പലം’ അയാൾ കേട്ടിട്ടില്ല. ആ പേര് കേട്ടപ്പോൾ ആശ്ചര്യമുണ്ടായി. എന്നാൽ ‘കള്ളൻ’ എന്ന വാക്ക് അയാളുടെ മന സ്സിന്റെ അഗാധതയിൽ ആശങ്ക ജനിപ്പിച്ചു. ഏതു മോഷണത്തെക്കുറി ച്ചായിരിക്കും സൂചന? കള്ളക്കൃഷ്ണനെന്ന പേര് അവഗണിച്ചുകൊണ്ട് അയാൾ തന്റെ വാർഡിന്റെയും ബസാറിന്റെയും പേര് ആവർത്തിച്ചു.

റിക്ഷ അയാൾക്ക് പരിചയമുള്ള പഴയ ബസാറിൽ ശ്രീകൃഷ്ണക്ഷേ ത്രത്തിനടുത്തുള്ള തെരുവിൽ ചെന്നു നിന്നു. അയാൾ അമ്പലവും തെരു വിന്റെ മൂലയ്ക്കുള്ള കെട്ടിടവും വിസ്മയത്തോടും ഭയത്തോടും നോക്കി

നിന്നുപോയി. സ്ഥലം പഴയതു തന്നെ. പക്ഷേ ആകൃതിയും പ്രകൃതിയും അത്ഭുതകരമാംവണ്ണം മാറിപ്പോയിരിക്കുന്നു. അമ്പലത്തിനുചുറ്റും ഉണ്ടായിരുന്ന ഒഴിഞ്ഞ സ്ഥലത്ത് മാർബിൾകൊണ്ട് കറുപ്പും വെളുപ്പും കലർന്ന മണ്ഡപം പണികഴിപ്പിച്ചിരിക്കുന്നു. മുപ്പത്തിഒന്നുവർഷം മുമ്പുള്ള ചെറുതും സാധാരണവുമായ അമ്പലം ഇപ്പോൾ അത്യന്തം പരിഷ്കൃതമായിരിക്കുന്നു. അമ്പലത്തിനുമുകളിൽ അനേകം കലശങ്ങൾ അണിനിരന്ന സ്വർണ്ണനിറമുള്ള ശിഖരം കാണപ്പെട്ടു. അമ്പലത്തിലെ മണ്ഡപത്തിൽ ഭക്തരായ സ്ത്രീപുരുഷന്മാരുടെയും കുട്ടികളുടെയും തിരക്കുണ്ടായിരുന്നു. ആകെക്കൂടി ഒരു ഉത്സവപ്രതീതി. അമ്പലത്തിലേക്കുള്ള പടികളിൽ പൂവും മറ്റു സാമഗ്രികളും വില്പന നടക്കുന്നു. തെരുവിന്റെ മൂലയ്ക്ക് മധുരപലഹാരക്കട ഇപ്പോഴും ഉണ്ട്. എന്നാൽ ഭക്തൻ കിഷൻചന്ദിന്റെ പഴയ ചെറിയ കടയുടെ സ്ഥാനത്ത് കൂറ്റൻ ഇരുനിലക്കെട്ടിടവും വിശാലവും അലങ്കൃതവുമായ സ്വീറ്റ്സ്റ്റാളും കാണപ്പെട്ടു.

അയാൾ ധൈര്യം സംഭരിച്ച് തന്റെ ചെറിയ കിടക്കയും സൂട്ട്കേസും എടുത്തു. അമ്പലത്തിനു വലതുഭാഗത്തുള്ള തന്റെ കെട്ടിടത്തിലേക്ക് നടന്നു. വാർഡിലെ സ്ഥിതിക്ക് പൊതുവെ വലിയ മാറ്റമില്ലെങ്കിലും അയാളുടെ കെട്ടിടം പുതുക്കിപ്പണിഞ്ഞിരിക്കുന്നു. വരാന്തയിൽ പലകപ്പുറത്തിരുന്ന് പ്രൗഢയായ ഒരു സ്ത്രീ ആറേഴുമാസം പ്രായമുള്ള കുഞ്ഞിനെ ഉറക്കാൻ ശ്രമിക്കുന്നു.

പ്രൗഢയുടെ മുഖം കണ്ടപ്പോഴേ അയാളുടെ മനസ്സലിഞ്ഞു. ആ സ്ത്രീയുടെ പ്രായത്തിൽ നിന്ന് മുപ്പത്തിയൊന്നു വർഷം കുറച്ചിട്ട് അയാൾ അവരുടെ മുഖത്തു നോക്കി. അതേ നഖശിഖം, അതേ ആകൃതി. പ്രായം കൊണ്ട് അല്പം വണ്ണം വച്ചിട്ടുണ്ട്.

അയാൾ സ്വയം നിയന്ത്രിച്ചുകൊണ്ട് തന്റെ അച്ഛന്റെ പേര് ചേർത്ത് ചോദിച്ചു "–ന്റെ വീടല്ലേ ഇത്?"

ചോദിച്ചയാളിന്റെ ശബ്ദം കേട്ട് ഞെട്ടലോടെ പ്രൗഢ അങ്ങോട്ടു നോക്കി. ഒരു നിമിഷം അങ്ങനെ നോക്കിക്കൊണ്ടിരുന്നു. പ്രത്യക്ഷത്തിനപ്പുറം എന്തോ നോക്കുന്നതുപോലെ. വിസ്മയത്താൽ അവൾ വായ്പൊളിച്ചു. അയാളുടെ മുഖത്ത് കണ്ണുനട്ട് നെടുവീർപ്പിട്ടുകൊണ്ട് അവൾ ചോദിച്ചു "ആരെയാണ് അന്വേഷിക്കുന്നത്?" സാരിത്തുമ്പു തലയിലിട്ട് എഴുന്നേല്ക്കാനുള്ള ശ്രമത്തിൽ ആ സ്ത്രീ ചെറുമകനെ വീഴാതെ താങ്ങി എടുത്തു. അവൾ അയാൾക്ക് വഴികൊടുക്കാൻ വേണ്ടി ഒരിടത്തേക്ക് മാറി നിന്നു. അയാൾ സ്വന്തം വീട്ടിനുള്ളിൽ പ്രവേശിച്ചു. ആ സ്ത്രീ പൗത്രനെ ഒരു കയ്യിലെടുത്തുകൊണ്ട് മുറ്റത്ത് കട്ടിൽ നിവർത്തി ഇട്ടു. അയാൾ കട്ടിലിൽ ഇരുന്നു. സ്ത്രീ അടുക്കളയിലേക്ക് പോയി. ഒന്നും പറയാതെ കുഞ്ഞിനെ മരുമകളെ ഏല്പിച്ചു. മടങ്ങി വന്ന് കട്ടിലിനടുത്ത് തറയിൽ ഇരുന്നു. പിന്നീട് അയാളുടെ കാൽമുട്ടി

നടുത്ത് കട്ടിലിന്റെ പടിയിൽ തലവച്ചു കരഞ്ഞു. അയാളുടെ കണ്ണുകളും നിറഞ്ഞൊഴുകി.

അടുക്കളയിൽ നിന്ന് ഒരു യുവതി എത്തിനോക്കി. അവളുടെ കയ്യിൽ കുഞ്ഞ് ഉണ്ടായിരുന്നു. പുതുതായി വന്ന ആളിന്റെ അടുത്ത് ഇരുന്ന് ശ്വശ്രു കരയുന്നത് അവൾ കണ്ടു. അവൾ മൂടുപടം നീക്കിയിട്ട് പിന്നോട്ട് മാറി. അയാൾ സ്വയം കണ്ണുനീരൊഴുക്കിക്കൊണ്ട് വിങ്ങിക്കരയുന്ന ഭാര്യയുടെ തലയിൽ കൈവച്ചു. മറ്റേകൈകൊണ്ട് തൂവാല എടുത്ത് കണ്ണുനീർ തുടച്ചുകൊണ്ട് മകൻ എവിടെ എന്നന്വേഷിച്ചു.

"അമ്പലത്തിലുണ്ട്. ഇപ്പോൾ വരും."

പുത്രൻ അമ്പലത്തിൽ നിന്നു വരികയും മരുമകൾ വീട്ടിൽ നിന്ന് ഇറങ്ങുകയും ചെയ്തപ്പോൾ അയൽക്കാർക്ക് അറിവ് കിട്ടി. കുട്ടികൾ സ്കൂളിൽ നിന്ന് വന്നപ്പോഴേക്കും വാർഡ് മുഴുവൻ വാർത്ത പരന്നുകഴിഞ്ഞു. മുപ്പത്തിയൊന്നു വർഷത്തിനുശേഷം മടങ്ങി വന്ന അയൽക്കാരനെ കാണാൻ എല്ലാവർക്കും കുതൂഹലം ഉണ്ടായി. അയൽക്കാരികൾ ഓടി ഓടി വന്നു. അവർ അയാളുടെ ഭാര്യയേയും മരുമകളേയും അഭിനന്ദിച്ചു. അയാളുടെ പ്രായക്കാരായ അയൽക്കാർ വാർത്തകേട്ടു വന്നു ചേർന്നു. ചിലർ ആലിംഗനബദ്ധരായി. എല്ലാവരും സന്തുഷ്ടരായി.

"നിങ്ങൾ പോയശേഷം എല്ലാം മറന്നു കളഞ്ഞു..... ഈശ്വരകൃപകൊണ്ടാണ് മടങ്ങി വന്നത്. എന്തായാലും സ്വന്തം വീട് സ്വന്തം തന്നെയാണ്." അയാളുടെ പഴയ കളിക്കൂട്ടുകാരനായ മുൻഷിക്കുണ്ടായ ഉത്സാഹം അതിരറ്റതായിരുന്നു. അയാളുടെ തോളത്ത് വീണ്ടും വീണ്ടും തട്ടിക്കൊണ്ട് സന്തോഷം പ്രകടിപ്പിച്ചു "നിങ്ങൾ പോയപ്പോൾ എന്തായിരുന്നു സ്ഥിതി? ഇപ്പോൾ ഭഗവാന്റെ അത്ഭുതം കണ്ടോ? എല്ലാ മാറ്റങ്ങളും ഞാൻ ഈ കണ്ണുകൾകൊണ്ട് കണ്ടതാണ്. ഇതെല്ലാം നിങ്ങളുടെ അച്ഛന്റെ ഭക്തിയുടെ മഹത്വമാണെന്ന് മനസ്സിലാക്കണം. അമ്പലത്തിൽ ഉണർവ്വുണ്ടായി. ഭഗവാൻ പ്രത്യക്ഷപ്പെട്ടു. നിങ്ങളുടെ അച്ഛൻ പുണ്യാത്മാവായിരുന്നു."

മറ്റ് അയൽക്കാരും മുൻഷിയെ പിൻതാങ്ങി "തിരുമേനി പുണ്യാത്മാവായിരുന്നു. സംശയമില്ല..... പോയതെങ്ങനെ? ദീപാരാധന കഴിഞ്ഞ് വന്നു കിടന്നുറങ്ങി. പിന്നെ എഴുന്നേറ്റില്ല. അത്ര തന്നെ."

സന്ധ്യവരെ അയൽക്കാരാൽ ചുറ്റപ്പെട്ട് പൗത്രനേയും പൗത്രിയേയും മടിയിലെടുത്ത് ലാളിച്ചുകൊണ്ടിരുന്നു.

"ഈ അത്ഭുതമൊക്കെ എങ്ങനെ സംഭവിച്ചു? അമ്പലത്തിൽ ഉണർവ്വുണ്ടായതെങ്ങനെ?"ഔത്സുക്യം മറയ്ക്കാനാവാതെ അയാൾ പലതവണ മകനോട് ചോദിച്ചു. "എല്ലാം ഭഗവാന്റെ മായ. ആ ലീലാമയന്റെ ലീലകൾ..... ഭഗവാൻ പ്രത്യക്ഷപ്പെട്ട് അവിടുത്തെ ബാല ലീലകാട്ടി. വെണ്ണ മോഷ്ടിക്കുമായിരുന്നു. ഭക്തന്മാരുടെ മനസ്സ് അപഹരിക്കുമായിരുന്നു. ഗോപസ്ത്രീകളുടെ വസ്ത്രാപഹരണം നടത്തുമായിരുന്നു. ശ്രീകൃഷ്ണൻ പ്രസന്നനായി..... മോഷ്ടാവിന്റെ ഭാവം കാട്ടിക്കൊടുത്തു....."

യുവാവായ പൂജാരി സങ്കോചത്തോടെ പല തവണ പിതാവിന്റെ ഔത്സുക്യം അകറ്റാൻ ശ്രമിച്ചു.

മുപ്പത്തിയൊന്നുവർഷം മുമ്പ് ഒഴിച്ചുകൂടാൻ വയ്യാത്ത ആവശ്യം കാരണം അയാൾ ഒരു മോഷണം നടത്തി. കടയുടമസ്ഥന്റെ പെട്ടിയിൽ നിന്ന് പത്തുരൂപ എടുത്തു. അമ്പലത്തിലെ പൂജാരിയോടുള്ള ബഹുമാനം കാരണം ഉടമസ്ഥൻ അയാളെ പോലീസിൽ ഏല്പിച്ചില്ല. പക്ഷേ ജോലിയിൽ നിന്ന് പിരിച്ചു വിട്ടു. കുറ്റബോധം കാരണം മുപ്പത്തിയൊന്നു വർഷം അജ്ഞാതവാസം നടത്തി. അയാളുടെ അസാന്നിദ്ധ്യത്തിൽ ഭഗവാൻ മോഷണലീലയിലൂടെ അത്ഭുതം പ്രവർത്തിച്ചു. അയാളുടെ ഔത്സുക്യം ഭ്രാന്തിന്റെ സീമയോളം എത്തി. ഒടുവിൽ അച്ഛന്റെ നിർബന്ധത്തിനു വഴങ്ങി മകൻ എല്ലാം വിശദീകരിച്ചു–

"അച്ഛൻ ഇവിടെനിന്നു പോകുമ്പോൾ തെരുവിന്റെ മൂലയ്ക്ക് ഭക്തൻ കിഷൻചന്ദിന്റെ പലഹാരക്കട ഉണ്ടായിരുന്നല്ലോ? അന്നൊക്കെ അമ്പലത്തിൽ വളരെക്കുറച്ച് ആളുകൾ മാത്രമേ വരാറുണ്ടായിരുന്നുള്ളൂ. കിഷൻചന്ദ് രണ്ടുനേരവും കൃത്യമായി അമ്പലത്തിൽ പോകുമായിരുന്നു. അയാൾ പരമഭക്തനായിരുന്നെന്ന് അറിഞ്ഞുകൂടേ? കട തുടങ്ങിയപ്പോൾ അയാൾ ശ്രീകൃഷ്ണവിഗ്രഹത്തിന് സ്വർണ്ണവളയും രാധാവിഗ്രഹത്തിന് സ്വർണ്ണമാലയും ചാർത്തിയിരുന്നു. രാത്രിയിൽ കട അടയ്ക്കുന്നതിനുമുമ്പ് അത്താഴപ്പൂജകണ്ട് തൊഴാനെത്തുമായിരുന്നു. അയാളെ അനുകരിച്ച് മൂന്നുനാലു വൃദ്ധന്മാരും ആ സമയത്ത് വന്നു തുടങ്ങി. കിഷൻചന്ദ് തന്റെ കടയിൽ നിന്ന് ചരണാമൃതത്തിന് പാലും പ്രസാദത്തിന് മധുരപലഹാരവും കൊണ്ടുവരുമായിരുന്നു. കുട്ടികൾ പ്രസാദം കിട്ടുമെന്ന പ്രതീക്ഷയിൽ അമ്പലത്തിൽ കാത്തിരുന്ന് ഉറക്കം തൂങ്ങുമായിരുന്നു. ഞാനും അവിടെ ഇരിക്കുന്നതിന് അച്ഛൻ വഴക്കുപറയുമായിരുന്നില്ലേ? അച്ഛൻ നാടുവിട്ടുപോകുമ്പോൾ എനിക്ക് അഞ്ചോ ആറോ വയസ്സല്ലേ പ്രായം? അച്ഛൻ പോയശേഷം മുത്തച്ഛൻ വഴക്കുപറയുമായിരുന്നില്ല. ഞാൻ കാത്തിരുന്ന് ഉറങ്ങിപ്പോകുമായിരുന്നു. മുത്തച്ഛൻ ഉറക്കത്തിൽ നിന്ന് വിളിച്ചുണർത്തി പ്രസാദം തരുമായിരുന്നു.

ഭഗവാന്റെ ലീല! ഒരു ദിവസം തോരാതെ മഴപെയ്തുകൊണ്ടിരുന്നു. എങ്കിലും അത്താഴപ്പൂജ സമയത്ത് പ്രസാദം കൊതിച്ച് ഞാനും അമ്പലത്തിൽ പോയി. മുത്തച്ഛൻ കിഷൻചന്ദ് വരുന്നതും നോക്കിയിരുന്നു..... നേരം വളരെ വൈകി. മുത്തച്ഛൻ ഉറക്കം തൂങ്ങി..... മഴപെയ്തുകൊണ്ടിരുന്നു. അന്ന് ഉച്ചയ്ക്കുശേഷം വളരെ നേരം കിടന്നുറങ്ങിയതിനാൽ എനിക്ക് ഉറക്കം വന്നില്ല. പ്രസാദം എപ്പോൾ കിട്ടുമെന്ന ചിന്തയിലായിരുന്നു ഞാൻ.

അക്കാലത്ത് ഈ വാർഡിൽ ഒരു റയിൽവേ ഉദ്യോഗസ്ഥൻ താമസിച്ചിരുന്നു. അയാളുടെ മകൻ എന്നെക്കാൾ അഞ്ചാറു വയസ്സ് മൂത്തവനായിരുന്നു. അയാൾ വീട്ടിൽ നിന്ന് പൈസ മോഷ്ടിച്ചുകൊണ്ടുവന്ന്

കിഷൻ ചന്ദിന്റെ കടയിൽ നിന്ന് പലഹാരം വാങ്ങി എന്നെക്കാണിച്ചു കൊണ്ട് തിന്നുമായിരുന്നു. അമ്പലത്തിലെ വിഗ്രഹത്തിലെ സ്വർണ്ണം എടുത്തുകൊണ്ടുവന്ന് വയറു നിറയെ പലഹാരം വാങ്ങിച്ചു തിന്നാൻ അയാൾ എന്നെ ഉപദേശിക്കുമായിരുന്നു.

എനിക്ക് ഉറക്കം വന്നില്ല. അപ്പോൾ എനിക്ക് അയാൾ പറഞ്ഞത് ഓർമ്മ വന്നു. മുത്തച്ഛൻ ഉറങ്ങുകയാണ്...... അമ്പലത്തിൽ അർച്ചനയ്ക്ക് കൊടുത്ത പൈസ ഉണ്ടെങ്കിൽ എടുത്തു കൊണ്ടുപോയി മധുരപലഹാരം വാങ്ങിതിന്നാമായിരുന്നു എന്ന് ഞാൻ ആലോചിച്ചു. എന്നാൽ ശ്രീകോവിലിൽ പൈസ ഒന്നും കണ്ടില്ല.

അവിടെ ആരും കാണാൻ ഇല്ലായിരുന്നു. ഞാൻ ഒച്ച ഉണ്ടാക്കാതെ ശ്രീകൃഷ്ണവിഗ്രഹത്തിലെ വള ഊരി എടുത്തു. അമ്പലത്തിൽ നിന്നിറങ്ങി.... അപ്പോഴും മഴ പെയ്യുന്നുണ്ടായിരുന്നു. കടയിൽ വെളിച്ചം ഉണ്ടായിരുന്നു. കിഷൻചന്ദ് പലഹാരത്തട്ടങ്ങളുടെ പിന്നിൽ ചമ്രം പടിഞ്ഞിരുന്ന് ഉറങ്ങുകയായിരുന്നു.

ഞാൻ പറഞ്ഞു '[1]കലാകന്ദ് തരൂ.' എന്നിട്ട് വള ത്രാസിൽ ഇട്ടുകൊടുത്തു. ഒച്ചകേട്ട് കിഷൻചന്ദ് കണ്ണുതുറന്നു. വില എടുക്കാൻ വേണ്ടി ത്രാസിന്റെ തട്ടത്തിൽ കൈ വച്ചു. കയ്യിൽ കിട്ടിയത് സ്വർണ്ണ വള! 'ങേ! ഇതെന്ത്!' കിഷൻചന്ദ് വള കയ്യിലെടുത്ത് കണ്ണുതിരുമ്മി അത്ഭുതത്തോടെ നോക്കി. എനിക്ക് പേടിയുണ്ടായിരുന്നു. എങ്കിലും രണ്ട് കയ്യും നീട്ടി ഓരോ പിടി കലാകന്ദ് വാരി എടുത്തുകൊണ്ട് ഓടി വീട്ടിൽ പോയി ഒളിച്ചിരുന്നു. അല്പം കഴിഞ്ഞ് കിഷൻ ചന്ദ് അമ്പലത്തിൽചെന്ന് മുത്തച്ഛനെ വിളിച്ചു. അമ്പലത്തിൽ വലിയകോലാഹലമായി. കിഷൻചന്ദും മുത്തച്ഛനും കൂടുതൽ ആളുകളെ വിളിച്ചു വരുത്തി. ഭഗവാന്റെ വിഗ്രഹത്തിലെ വളമോഷ്ടിച്ചതിന് പൊതിരെ തല്ലുകിട്ടുമെന്ന് ഞാൻ ഭയന്നു.

പൂജാരിയായ മകൻ വളരെ ഉത്സാഹത്തോടെ പറഞ്ഞു– എന്നാൽ അത് ഭഗവാന്റെ ലീലയായി മാറി. കിഷൻചന്ദും മുത്തച്ഛനും ഉല്ലാസത്തോടെ വള കാണിച്ചുകൊണ്ട് ആളുകളോട് പറഞ്ഞു 'കണ്ടോ ഈ വള? ഇതെങ്ങനെ കടയിലെത്തി? പൂജാരി ഇവിടെ ജപിച്ചുകൊണ്ടിരിയ്ക്കുകയായിരുന്നു. അദ്ദേഹം നോക്കിയിരിക്കെ വള ഇവിടുന്ന് പോയി. മഴകാരണം അത്താഴ പൂജ കാണാൻ ആളുകൾ താമസിച്ചപ്പോൾ ഭഗവാൻ തന്റെ ലീലാ വിലാസം പ്രദർശിപ്പിച്ചു.... ബാലരൂപം ധരിച്ച് കടയിൽ വന്നു. ദിവ്യ രൂപം! ഘനശ്യാമവർണ്ണം! കാതിൽ കുണ്ഡലം! കുസൃതി നിറഞ്ഞ നീണ്ടകണ്ണുകൾ! എന്റെ മുമ്പിൽ വന്നു ചിരിച്ചുകൊണ്ട് കൈത്തണ്ടയിൽ നിന്ന് വള ഊരി എറിഞ്ഞുതന്നു. എന്നിട്ടു പറഞ്ഞു 'പ്രസാദം തരൂ.' പണ്ടേ പാലും വെണ്ണയും കൊതിയനാണല്ലോ, ചിരിച്ചുകൊണ്ട് രണ്ടുകൈനിറയെ കലാകന്ദ് വാരിയെ

1. പാൽക്കട്ടിയും പഞ്ചസാരയും ചേർത്തുണ്ടാക്കുന്ന ഒരു മധുരപലഹാരം.

ടുത്ത് വായിലിട്ടു. നൊടിയിടയിൽ മറയുകയും ചെയ്തു. ഞാൻ നാമം ജപിക്കുകയായിരുന്നു. കാലിൽ വീണ് നമസ്ക്കരിക്കണമെന്ന് ആഗ്രഹിച്ചു. പക്ഷെ അപ്പോഴേക്കും മറഞ്ഞുകളഞ്ഞു!' ഭക്തി ലഹരിയിൽ മുഴുകിയ കിഷൻ ചന്ദും മറ്റു ഭക്തന്മാരും ചേങ്കിലയും കൈമണിയും ഗഞ്ചിറയുമൊക്കെ എടുത്ത് നൃത്തം വച്ചുകൊണ്ട് കീർത്തനം പാടിത്തുടങ്ങി. അമ്പലത്തിൽ ആളുകൾ തിങ്ങിക്കൂടി. പുലരുവോളം കീർത്തനം തുടർന്നു.

രാത്രിയിൽ ശ്രീകൃഷ്ണക്ഷേത്രത്തിൽ ഭഗവാൻ പ്രത്യക്ഷപ്പെട്ട വിവരം അതിരാവിലെ നഗരം മുഴുവൻ അറിഞ്ഞു കഴിഞ്ഞു. അമ്പലത്തിൽ അഭൂതപൂർവ്വമായ ജനത്തിരക്ക്! ദിവസങ്ങളോളം അഖണ്ഡ കീർത്തനം തുടർന്നു. ഉത്സവം നടന്നു.

എനിക്ക് ആരോടും ഒന്നും പറയാൻ ധൈര്യമുണ്ടായില്ല. ഇതിൽ പറയാനെന്തിരിക്കുന്നു? കിഷൻചന്ദിന് ഭഗവൽ ദർശനം ലഭിച്ചു. അയാൾ രാവും പകലും അമ്പലത്തിൽ ഇരുന്ന് കീർത്തനം ആലപിച്ചു. കടയെക്കുറിച്ച് ചിന്തയില്ലാതായി. അയാളുടെ മക്കൾ കടയിലെ കാര്യങ്ങൾ നോക്കി. അമ്പലത്തിൽ വരുന്നവർ അവരുടെ കടയിൽ നിന്ന് പ്രസാദം വാങ്ങി. അമ്പലത്തിന്റെ പേര് 'കള്ളക്കൃഷ്ണന്റെ അമ്പലം' എന്നായി. അനിയന്ത്രിതമായ തോതിൽ വഴിപാടുകൾ വന്നു കുമിഞ്ഞു. അമ്പലത്തിന് ട്രസ്റ്റ് ഉണ്ടാക്കി. ഇപ്പോൾ നമുക്ക് പത്തിലൊന്നേ കിട്ടുന്നുള്ളൂ. ഭഗവൽ ദർശനം ലഭിച്ച ആളിന് എന്തിന്റെ കുറവ് ഉണ്ടാകും? കിഷൻചന്ദ് മരിക്കാറായപ്പോഴേക്കും കടയും അതിനോടു ചേർന്ന കെട്ടിടവും വിലയ്ക്കുവാങ്ങി ഇരുനിലകെട്ടിടം പണിയിച്ചു. അയാളുടെ ശവയാത്രയിൽ ആയിരക്കണക്കിനാളുകൾ പങ്കെടുത്തു.''

* * * *

മുപ്പത്തിയൊന്നുവർഷത്തെ അജ്ഞാതവാസത്തിനുശേഷം അയാൾ വീട്ടിൽ തിരിച്ചെത്തി. വീട് തന്റെ പ്രതീക്ഷയിൽ കവിഞ്ഞ് സമ്പന്നവും സുഖപ്രദവുമാണ്. പക്ഷേ അയാൾക്ക് ഉറക്കം വന്നില്ല. ഭഗവാൻ പ്രത്യക്ഷപ്പെട്ട അത്ഭുതകഥയിലൂടെ അമ്പലത്തിലുണ്ടായ നവജാഗരണത്തിന്റെ രഹസ്യം മനസ്സിലാക്കിയപ്പോൾ അയാൾക്ക് തല ചുറ്റുന്നതുപോലെ തോന്നി. ഒരു മോഷണക്കുറ്റത്തിന് അയാൾ മുപ്പത്തിയൊന്നു വർഷം അജ്ഞാതവാസം നടത്തി. അതേ സമയം അയാളുടെ മകന്റെ മോഷണത്തിന്റെ ഫലമായി ഈ അത്ഭുതം സംഭവിച്ചു. ഭഗവൽ ലീലയുടെ മറുപുറം കാണാൻ ആർക്കു കഴിയും? രാത്രിയുടെ നാലാംയാമത്തിലെങ്ങോ കണ്ണിൽ ഉറക്കം പിടിച്ചു. പിറ്റേന്ന് നേരം പുലർന്ന ശേഷമാണ് ഉണർന്നത്.

കഴിഞ്ഞ രാത്രി ചെറുമക്കളെ ലാളിച്ച് തൃപ്തി വന്നില്ല. പതിനൊന്നുവയസ്സുള്ള പൗത്രിയും ആറുവയസ്സുള്ള പൗത്രനും അയാളുടെ മടിയിൽ തലവച്ചുറങ്ങുകയായിരുന്നു. മരുമകൾ ഉറങ്ങുന്ന കുട്ടികളെ പിന്നീട്

എടുത്തുകൊണ്ടുപോയി. രാവിലെ ഉണർന്നപ്പോൾ തന്നെ അദ്ദേഹം കുട്ടികളെ രണ്ടുപേരേയും വിളിച്ചു.

അയാളുടെ വിളികേട്ട് പൗത്രി ഉണർന്നു. കരയുന്ന ശബ്ദത്തിൽ അവൾ ചിണുങ്ങി "അപ്പൂപ്പാ, അടുത്ത വീട്ടിലെ ലല്ലു ഞങ്ങളെ കുറ്റം പറയുന്നു. അപ്പൂപ്പൻ മോഷണം നടത്തി ഒളിച്ചോടിപ്പോയെന്ന് പറഞ്ഞ് കളിയാക്കുന്നു."

പൗത്രിയുടെ വാക്കുകേട്ട് അയാളുടെ ശരീരം വിയർത്തു കുളിച്ചു. തല താണു. ഉള്ളിൽ നിന്ന് ഒരു നെടുവീർപ്പ് ഉയർന്നു. മുപ്പത്തിയൊന്നുവർഷത്തിനുശേഷവും എന്റെ മോഷണത്തിന്റെ കളങ്കം കഴുകിക്കളയാൻ പറ്റിയില്ല. അയാൾക്ക് തന്റെ വീട്ടിലും നാട്ടിലും താമസിക്കാൻ പറ്റുകയില്ല.

അയാളുടെ മോഷണം മോഷണമായിരുന്നു. ഭഗവാന്റെ ലീലയോ അത്ഭുതകൃത്യമോ ആയിരുന്നില്ല.

# കോവർകഴുതയും മനുഷ്യനും

പൂരണിന്റെ ജീവിതത്തിലെ ഇരുപത്തിമൂന്നുവർഷം ദില്ലിയിലും പരിസരത്തുമായി കഴിഞ്ഞു. ഒരിക്കലും മലമ്പ്രദേശത്തു പോകാൻ അവസരം കിട്ടിയില്ല. ഹിമപാതം കാണാനുള്ള ഉത്ക്കടമായ ഔത്സുക്യം മൂലം ആദ്യമായി സിംലയിൽ പോകുകയായിരുന്നു. അവിടെ ചിലപ്പോൾ കനത്ത മഞ്ഞു പെയ്യാറുണ്ട്. രണ്ടു ദിവസം രാത്രിയിൽ അനേകം തവണ ശക്തമായ ഹിമപാതം ഉണ്ടായി. ഏതാണ്ട് രണ്ടടി കനത്തിൽ മഞ്ഞുവീണശേഷം ഹിമപാതം നിലച്ചു. കാറ്റ് വീശാൻ തുടങ്ങി. പൂരണിന് ഹിമദർശനം മതിയായി. മഞ്ഞിൽ ചെരിപ്പമർത്തി നടക്കാനും മഞ്ഞു കയ്യിലെടുത്ത് ഉരുളയാക്കി എറിയാനുമുള്ള കൗതുകത്തിനു പകരം തണുപ്പുകൊണ്ട് വിറയൽ അനുഭവപ്പെട്ടു തുടങ്ങി. തുകൽകൊണ്ട് നിർമ്മിച്ച കോട്ട് ഭേദിച്ച് ശൈത്യം അയാളെ വിറപ്പിച്ചുകൊണ്ടിരുന്നു. മഞ്ഞിൽ ചുറ്റി നടക്കാൻ അയാൾക്ക് ആഗ്രഹമില്ലാതായി.

ഭാർഗ്ഗവൻ സ്നേഹിതനെ സ്വീകരിച്ചുകൊണ്ട് മുറി ചൂടാക്കാൻ വേണ്ടി ഇലക്ട്രിക് ഹീറ്ററിനു പകരം പഴയമട്ടിലുള്ള അടുപ്പിൽ വിറകു കത്തിച്ചു. നല്ല തീജ്വാല ഉയർന്നു. ഭാർഗ്ഗവൻ സോഫ അടുപ്പിനടുത്തേക്ക് നീക്കിയിട്ടു. രണ്ടുപേരും സോഫയിൽ ഇരുന്ന് സിഗററ്റ് കത്തിച്ചു. തൊട്ടടുത്ത് തീ കത്തുന്നുണ്ടായിരുന്നു. ദേഹത്ത് ആവശ്യത്തിന് വസ്ത്രങ്ങൾ ഉണ്ട്. എന്നിട്ടും മഞ്ഞുകാറ്റേറ്റ് നടന്നതുകാരണം പൂരണിന്റെ ശരീരം വളരെയധികം തണുത്തിരുന്നു. അരമണിക്കൂർ തീകാഞ്ഞുകൊണ്ടിരുന്നിട്ടും അയാൾക്ക് കിടുകിടുപ്പ് മാറിയില്ല. അയാൾ പറഞ്ഞു "ഹോ, ഹോ, ഭയങ്കര തണുപ്പ്!"

"ഇവിടെ തണുപ്പോ? നല്ല ചൂടുള്ള മുറിയല്ലേ!" ഭാർഗ്ഗവൻ പറഞ്ഞു. "നിങ്ങൾക്ക് ശീലമില്ല. സിംലയിൽ അത്രയധികം തണുപ്പില്ല."

ഭാർഗ്ഗവൻ കഴിഞ്ഞ അഞ്ചുവർഷമായി ഹേമന്തകാലം സിംലയിലാണ് കഴിച്ചുകൂട്ടുന്നത്. അയാൾ ഭൂഗർഭ സർവ്വേ വിഭാഗത്തിൽ ധാതു ഗവേഷണസംഘത്തിൽ പ്രവർത്തിക്കുന്നു. ഈ സംഘത്തിൽപ്പെട്ടവർക്ക് ആണ്ടിൽ ആറുമാസം സമുദ്രനിരപ്പിൽനിന്ന് ഇരുപതിനായിരം അടി ഉയരത്തിൽ മഞ്ഞുമൂടിയ സ്ഥലങ്ങളിൽ ഗവേഷണം നടത്തേണ്ടിവരും. വെറും ഏഴായിരം അടി ഉയരമുള്ള സിംലയിലെ തണുപ്പ് അവർക്ക് നിസ്സാരം.

"മൈ ഗോഡ്!" പൂരൺ ഭീതി പ്രകടിപ്പിച്ചു.

"ഇത് കുറഞ്ഞ തണുപ്പാണെന്നോ? എങ്കിൽ തണുപ്പ് എത്രത്തോളം ആകും?"

ഭാർഗ്ഗവൻ മറുപടി പറഞ്ഞു "പന്തീരായിരം അടിക്കു മേൽ വളരെ ക്ലേശകരമായ തണുപ്പ് അനുഭവപ്പെടും. ഭൂമിയിലും ചുറ്റുപാടും കനത്ത മഞ്ഞ് മൂടിയിരിക്കും. വളരെ നാൾ വെയിലുണ്ടാവുകയില്ല. ചൂടുപിടിപ്പിക്കാൻ കൈവശം ഇന്ധനം കൂടി ഇല്ലെങ്കിലോ! ആഹാരം ചൂടാക്കാൻ പറ്റുകയില്ല. ചൂടുകാപ്പിയും ചായയും കിട്ടുകയില്ല. ആ സമയത്ത് തീക്കനലിനും ജ്വാലയ്ക്കും വേണ്ടി പ്രാണൻ പിടയും."

"നിങ്ങൾക്ക് എപ്പോഴെങ്കിലും ഈ അനുഭവം ഉണ്ടായിട്ടുണ്ടോ?" പൂരണിന്റെ കണ്ണുകൾ ഔത്സുക്യം കൊണ്ട് വിടർന്നു.

"ഒരു തവണ മാത്രം; പതിനാറു ദിവസം."

"പ്ലീസ്, അതൊന്നു വിവരിക്കൂ."

ഭാർഗ്ഗവൻ പൂരണിന്റെ നേർക്ക് തിരിഞ്ഞു കിടന്നു "ഞങ്ങളുടെ സംഘത്തിന്റെ ആ അനുഭവത്തെക്കുറിച്ച് കുറേ വാർത്തകൾ പത്രങ്ങളിൽ പ്രസിദ്ധപ്പെടുത്തിയിരുന്നു. ലാഹോൽ താഴ്വരയിലെ അപകടം. കാലാവസ്ഥ റിപ്പോർട്ടിനു വിപരീതമായി, തികച്ചും അപ്രതീക്ഷിതമായി ഭയങ്കരമായ ഹിമപാതം ഉണ്ടായി. മലഞ്ചരുവിൽ ഞങ്ങൾ കുടുങ്ങിപ്പോയി. ആ പ്രദേശത്തെ ഇരുപത്തിനാലു മണിക്കൂർ നേരത്തെ കാലാവസ്ഥ സൂചന മനാലിയിൽ നിന്ന് ബ്രോഡ്കാസ്റ്റ് ചെയ്യുകയാണ് പതിവ്. മനാലി സമുദ്രനിരപ്പിൽനിന്ന് അയ്യായിരം ആറായിരം അടി ഉയരത്തിലാണ്. ഞങ്ങൾക്ക് പഠനത്തിന് സാമ്പിൾ എടുക്കേണ്ടിയിരുന്നത് പന്തീരായിരം അടി ഉയരത്തിൽ പാറപൊട്ടിച്ച് വേണമായിരുന്നു. ഞങ്ങളുടെ ഇടത്താവളം പതിനായിരം അടി ഉയരത്താണ്. ലക്ഷ്യസ്ഥാനത്തേക്ക് അഞ്ചുമൈലിൽ കൂടുതൽ ദൂരമില്ല. സദാ മഞ്ഞുമൂടിക്കിടക്കുന്ന പതിനാലായിരം അടി ഉയരത്തിലുള്ള ഒരു ഒഴുക്ക് കടക്കണം. ഒഴുക്ക് കടക്കുന്നതിന് പതിമൂവായിരം അടി പൊക്കത്തിൽ ഒരു മലയിടുക്കുണ്ടായിരുന്നു. അതിനപ്പുറം ആയിരം അടി താഴെ ഒരു ചെറിയ മൈതാനം. അവിടെ നയതന്ത്രപ്രാധാന്യമുള്ള ഒരു പദാർത്ഥമുണ്ടെന്ന അനുമാനത്തിൽ ബർമ്മ വരെ പോകാൻ പരിപാടി ഉണ്ടായിരുന്നു......."

ഭാർഗ്ഗവൻ സിഗററ്റു വലിച്ച് പുകവിട്ടുകൊണ്ടു പറഞ്ഞു "ഒഴുക്കിനപ്പുറത്തെ മൈതാനത്തിൽ ഏഴെട്ടു ദിവസത്തിൽ കൂടുതൽ തങ്ങേണ്ട ആവശ്യമില്ലെന്നായിരുന്നു വിചാരിച്ചത്. താവളത്തിലെ ആളുകൾ കോവർകഴുതകൾക്കുവേണ്ടി പുല്ലും ധാന്യവും മുകളിൽ കൊണ്ടുപോകേണ്ട ആവശ്യമില്ലെന്ന് ഇടത്താവളത്തിലെ ആളുകൾ അഭിപ്രായപ്പെട്ടു. ആ കാലാവസ്ഥയിൽ അവിടെ മൃഗങ്ങൾക്ക് ധാരാളം പുല്ലു കിട്ടും. അത്യാവശ്യമെന്ന് തോന്നുന്നെങ്കിൽ കുറച്ച് ധാന്യം കൊണ്ടുപോയാൽ മതി. കുത്തനെയുള്ള കയറ്റം കയറുമ്പോൾ ഭാരം കുറയ്ക്കുന്നതാണ് നല്ലത്.

ഗ്രൂപ്പ് ലീഡർ നേരം വെളുക്കുന്നതിനു തൊട്ടുമുമ്പ് എല്ലാവർക്കും ബ്രേക്ക്ഫാസ്റ്റ് കൊടുക്കാൻ ഏർപ്പാടു ചെയ്തു. ആറ് കോവർ കഴുതകളുടെ മുകളിൽ യന്ത്രവും റേഷനും തമ്പും വച്ചുകെട്ടി പത്ത് ഷെർപ്പാമാരെ കൂട്ടി നേരം വെളുത്തപ്പോഴേക്കും ഞങ്ങൾ യാത്രയായി. കഴുതകൾക്ക് ധാന്യം പത്തുമണി ആയിട്ടേ വാങ്ങാൻ പറ്റൂ. ഷെർപ്പാമാരുടെ നേതാവ് ബാക്കിയുള്ള ഒൻപതുപേരും ആറു കഴുതകളുമായി കുറച്ച് പിന്നിൽ നിന്നു. ധാന്യം വാങ്ങി വലിയ ബർമ്മാമിഷ്യനും മിഷ്യന് ആവശ്യമായ ഇന്ധനവും എടുത്ത് ഞങ്ങളുടെ പിറകേ വരാമെന്ന് പറഞ്ഞു.

ഞങ്ങൾ പതിനൊന്നരമണിക്ക് ഒഴുക്കിനോട് ചേർന്നുള്ള ഇടുങ്ങിയ വിടവ് ചാടിക്കടന്നു. കാലാവസ്ഥ പ്രവചനക്കാരൻ വടക്കുപടിഞ്ഞാറ് ആകാശം മേഘാവൃതമല്ലെന്ന് ഉറപ്പ് നല്കിയിരുന്നു. സ്ഥലവാസികൾക്കും രണ്ടുമൂന്ന് ആഴ്ചക്കാലം മഞ്ഞും വെള്ളവും ഉണ്ടാകുമെന്ന ആശങ്കയില്ലായിരുന്നു. എന്നാൽ ഞങ്ങൾ വിടവു കടന്ന് മൈതാനത്ത് എത്തിയപ്പോഴേക്കും വടക്കു പടിഞ്ഞാറുഭാഗത്ത് ആകാശം കാർമേഘാവൃതമാകാൻ തുടങ്ങി. മൈതാനത്തിന്റെ ഒരറ്റത്ത് ഉയർന്ന സ്ഥലം നോക്കി തമ്പ് കെട്ടാൻ മാത്രമുള്ള അവസരം മേഘങ്ങൾ അനുവദിച്ചു തന്നു. കുറ്റിയടിക്കാനും തമ്പ് കെട്ടാനും മറ്റും ഷെർപ്പാമാർ സഹായിച്ചില്ലായിരുന്നെങ്കിൽ അതു നടക്കുമായിരുന്നില്ല. തമ്പുകെട്ടിത്തീർന്ന ഉടൻ ഭയങ്കര ശബ്ദത്തോടെ ആലിപ്പഴം പൊഴിയാൻ തുടങ്ങി. വളരെ ശക്തിയോടെ വലിയ അളവിൽ ആലിപ്പഴം പൊഴിഞ്ഞതു കാരണം പൊക്കത്തിൽ വളർന്ന പുല്ല് മൂടിയ മൈതാനം പത്തുമിനിട്ടിനുള്ളിൽ വിശാലമായ ഒരു വെള്ളിത്താമ്പാളം പോലെ ആയിത്തീർന്നു. ഒഴുക്കിലും അതിനുമുകളിലെ മലയിടുക്കിലുമെല്ലാം മഞ്ഞുകട്ട വീണു കിടന്നു. ഞങ്ങളുടെ പിറകേ വരുന്ന ഷെർപ്പാമാർക്കും കഴുതകൾക്കും മലയിടുക്ക് കടന്ന് മൈതാനത്തിലെത്തുക അസാദ്ധ്യമായിത്തീരുമെന്ന ആശങ്ക ഞങ്ങൾക്കുണ്ടായി. ഇടവിട്ടിടവിട്ട് ഭാരിച്ച തോതിൽ സന്ധ്യവരെ ആലിപ്പഴം പൊഴിഞ്ഞുകൊണ്ടിരുന്നു.

താഴെയുള്ള താവളത്തിലെ ആളുകൾ പറഞ്ഞത് തെറ്റല്ലായിരുന്നു. ഞങ്ങൾ ചെന്നെത്തുമ്പോൾ മൈതാനം നിറയെ സമൃദ്ധിയായി പുല്ലുണ്ടായിരുന്നു. എന്നാൽ ഇപ്പോൾ ആറേഴ് ഇഞ്ച് കനത്തിൽ മഞ്ഞുപാളി അതിനുമേൽ വീണുകഴിഞ്ഞു. വിശക്കുന്ന കഴുതകൾക്ക് എന്തുകൊടുക്കുമെന്ന് ആലോചിച്ച് ഞങ്ങൾ ഉത്കണ്ഠാകുലരായി.

സൂര്യാസ്തമയത്തിന് ഒരു മണിക്കൂറിനു ശേഷം ഞങ്ങൾ കരുതിക്കൊണ്ടുപോയ പാരഫിൻ കത്തിച്ച് റേഷൻ ചൂടാക്കി ഭക്ഷിച്ചു. തണുപ്പിൽ നിന്ന് രക്ഷനേടാൻ വേണ്ടി റജായി സഞ്ചികളിൽ ചുരുണ്ടുകൂടി. കോവർ കഴുതകൾ വിശപ്പുസഹിയാതെ ഒച്ചയുണ്ടാക്കാൻ തുടങ്ങി. തമ്പിന്റെ പുറത്ത് മഞ്ഞുകട്ട വീഴുന്ന ശബ്ദം കേൾക്കാമായിരുന്നു. രാവിലെ എഴുന്നേറ്റു നോക്കിയപ്പോൾ മൈതാനത്ത് ഒന്നരയടിയോളം

മഞ്ഞുമൂടിക്കഴിഞ്ഞു. കഴുതകൾ ഒച്ചയുണ്ടാക്കി വിശപ്പിന്റെയും തണു പ്പിന്റെയും കാഠിന്യം അറിയിച്ചു. അവയെക്കെട്ടിയിരുന്ന തമ്പിൽ ചൂടു പിടിപ്പിക്കാൻ എണ്ണയോ സ്റ്റൗവോ ഇല്ല. ആ സൗകര്യം ഞങ്ങൾക്കും ഇല്ലായിരുന്നു. ഇന്ധനം പിറകേ കൊണ്ടുവരുമെന്നായിരുന്നു ധാരണ. പന്തീരായിരം അടി ഉയരത്തിൽ ഇന്ധനത്തിന് ഉപയുക്തമായ ചെടി കളോ മരങ്ങളോ ഇല്ലായിരുന്നു. ആകാശത്ത് അപ്പോഴും മഞ്ഞുമേഘ ങ്ങൾ തിങ്ങി നിറഞ്ഞിരുന്നു. ഷെർപ്പാകളുടെ നേതാവ് ധാന്യവും ഇന്ധ നവും കൊണ്ട് വരുമെന്ന് എങ്ങനെ പ്രതീക്ഷിക്കും? ഉച്ചയ്ക്കു മുമ്പു മുതൽ വീണ്ടും മഞ്ഞുവീഴാൻ തുടങ്ങി. സന്ധ്യവരെ അത് തുടരുകയും ചെയ്തു. കഴുതകളുടെ ദയനീയാവസ്ഥയും തീറ്റയാവശ്യപ്പെടുന്ന കാത രമായ നോട്ടവും ഞങ്ങളുടെ കഴിവുകേടും മനസ്സിനെ ഖിന്നമാക്കിക്കൊ ണ്ടിരുന്നു.

രാത്രിയിൽ വീണ്ടും മഞ്ഞുവീണു. രണ്ടാംദിവസം രാവിലെയും മഞ്ഞു വീഴ്ച തുടർന്നു. മൂന്നാം ദിവസവും റജായിക്കുള്ളിൽ നിന്ന് പുറത്തുവ രാൻ മനസ്സ് അനുവദിച്ചില്ല. മൂന്നാം ദിവസം രാത്രിയിലും അടുത്ത പ്രഭാ തത്തിലും മഞ്ഞു വീണുകൊണ്ടിരുന്നു. എന്തൊരു തണുപ്പ്! പൂജ്യം ഡിഗ്രിയിൽ നിന്ന് നാല്പത്തിയഞ്ച് പോയന്റ് താഴെയായിരുന്നു തെർമ്മോമീറ്ററിലെ സൂചന. വസ്ത്രം മുഴുവൻ എടുത്ത് അണിഞ്ഞ് റജായി സഞ്ചിയിൽ പൊതിഞ്ഞ് എന്തെങ്കിലും വായിച്ച് നേരം കളയാൻ ശ്രമിച്ചു. എന്നാൽ മൂക്ക് ഒലിച്ചുകൊണ്ടിരുന്നു. തണുപ്പുകാരണം ചെവി വേദന തുടങ്ങി. താഴെ നിന്നുള്ള സഹായം കിട്ടുന്നതോ പോകട്ടെ, തിരി കെപ്പോകാനുള്ള വഴിപോലും കുറഞ്ഞത് നാലഞ്ചുദിവസത്തേക്കെ ങ്കിലും അടഞ്ഞുപോയി. കഴുതകളുടെ ഒച്ചകേൾക്കാതായി. അവയ്ക്ക് കഴുത്ത് പൊക്കാൻ വയ്യാതായി. തണുപ്പ് കൂടുമ്പോൾ ശരീര ശക്തിയ്ക്ക് കൂടുതൽ ഭക്ഷണവും കൂടുതൽ കലോറിയും ആവശ്യമാണ്. പാവം കഴു തകൾ. കഠിനാദ്ധ്വാനത്തിനുശേഷവും മുഴുപ്പട്ടിണി ആയിരുന്നു. അങ്ങ നെയിരിക്കെ വിചിത്രമായ ഒരു വാർത്ത കിട്ടി. ഒരു കോവർ കഴുത വിശ പ്പുകൊണ്ട് വലഞ്ഞ് മറ്റു കഴുതകളെ കടിച്ചുതിന്നാൻ ശ്രമിക്കുന്നു! അത് തൊട്ടടുത്തു നിന്ന കഴുതയുടെ ചെവി കടിച്ചു തിന്നു!"

"വിചിത്രമായിരിക്കുന്നു" പൂരൺ പറഞ്ഞു. "കുതിരയും കഴുതയും മാംസാഹാരികളാണെന്ന് കേട്ടിട്ടില്ല."

"അതല്ലേ ഞാൻ പറഞ്ഞത് വിചിത്രമായ വാർത്ത എന്ന്?" ഭാർഗ്ഗ വൻ ഒരു സിഗററ്റ് കൊളുത്തി.

പൂരൺ ചിരിച്ചു. "നിങ്ങൾക്ക് സ്വന്തം റേഷനിൽ നിന്ന് കുറച്ചെടുത്ത് കഴുതകൾക്ക് കൊടുക്കാമായിരുന്നില്ലേ?"

"അതായത് ഞങ്ങളുടെ ജീവനെക്കാൾ കഴുതകളുടെ ജീവൻ വില പ്പെട്ടതാണെന്നർത്ഥം.......ഞങ്ങൾക്കെല്ലാവർക്കും കൂടി കിട്ടിയ എട്ടു ദിവ സത്തെ റേഷൻ കൊടുത്താലും ഒരു കോവർകഴുതയ്ക്ക് ഒരു നേര ത്തേയ്ക്ക് തികയുകയില്ല."

"ഞാൻ തമാശപറഞ്ഞതല്ലേ?"

"അഞ്ചാംദിവസം രാത്രി മഞ്ഞു പെയ്തില്ല. എങ്കിലും അടുത്ത ദിവസം രാവിലെ കാർമേഘം ഉരുണ്ടുകൂടിയിരുന്നു. പ്രാണരക്ഷയ്ക്ക് എന്തുചെയ്യാൻ കഴിയുമെന്ന് ഞങ്ങൾ ചിന്തിച്ചു. അപ്പോൾ ഒരു ഷെർപ്പാ ഓടിവന്നു പറഞ്ഞു – ചെവിപോയ കഴുത വേച്ചുവേച്ചു താഴെ വീണു. അതിന് ഇപ്പോഴും ജീവനുണ്ട്. അതിന്റെ ചെവി കടിച്ചുതിന്ന കഴുത അതിനെ തിന്നാൻ വേണ്ടി കുതിക്കുന്നു. തടയാൻ ചെന്ന ഞങ്ങളെ കടിക്കാൻ വന്നു."

"ഞങ്ങൾ ആശ്ചര്യം പൂണ്ട് അതു കാണാൻ പോയി. ഷെർപ്പാ പറഞ്ഞത് ശരിയായിരുന്നു. വീണുപോയ കഴുതയെ രക്ഷപ്പെടുത്തുക സാദ്ധ്യമല്ല. മറ്റൊന്ന് അതിനെ തിന്ന് വയറു നിറയ്ക്കുന്നെങ്കിൽ നിറച്ചോട്ടെ എന്ന് ഞങ്ങൾ വിചാരിച്ചു.

കോവർ കഴുത മാംസാഹാരിയായ സാഹചര്യത്തിൽ ഞങ്ങളുടെ ഗ്രൂപ്പ് ലീഡർ പരിഹാസത്തോടെ പറഞ്ഞു "നമ്മുടെ അവസ്ഥയും ഇതു പോലെ ആകുമോ?"

"സാധാരണ നിയമപ്രകാരം ഞങ്ങളുടെ പക്കൽ ആവശ്യമുള്ളതിന്റെ ഇരട്ടി റേഷനുണ്ടായിരിക്കും. ഞങ്ങളുടെ റേഷൻസ്റ്റോക്ക് പതിനാറു ദിവസത്തേക്കു കാണും. ഗ്രൂപ്പ് ലീഡർ ഞങ്ങൾക്ക് ചില ഉപദേശങ്ങൾ തന്നു – ഉള്ളതിനെക്കാൾ നാലു ദിവസം കൂടുതലുപയോഗിക്കത്തക്കവണ്ണം റേഷൻ കരുതലോടെ ചെലവാക്കണം. പാരഫിൻ കത്തിക്കുന്നത് കുറയ്ക്കണം. സന്ധ്യാസമയത്തെ ചായ വേണ്ടെന്നു വയ്ക്കണം.

ആറാം ദിവസം വെയിൽ തെളിഞ്ഞു. എങ്കിലും മലയിടുക്കിൽ മഞ്ഞു മൂടിക്കിടന്നതു കാരണം കടക്കുക സാധ്യമല്ലായിരുന്നു. ഒരു ദിവസം കഴിഞ്ഞ് പട്ടിണിമൂലം മറ്റൊരു കഴുതകൂടി വീണു. മാംസാഹാരിയായി മാറിയ കോവർകഴുത അപ്പോഴേക്കും നേരത്തേ ചത്ത കഴുതയെ തിന്നു തീർത്തിരുന്നു. അതിന് വീണ്ടും കഴിക്കാനുള്ള ആഹാരമായി എട്ടാംദിവസം മുതൽ മറ്റു കഴുതകളും വീണുകൊണ്ടിരുന്നു. മാംസാഹാരിയായ കഴുത അവയെ തിന്നു.

ആറു ദിവസം നല്ല വെയിൽ കിട്ടിയതിനാൽ മലഞ്ചെരുവിൽ അങ്ങിങ്ങ് മഞ്ഞുരുകി. എങ്കിലും വിള്ളൽ അലംഘ്യമായി കിടന്നു. മൈതാനത്തും നാലിഞ്ച് കനത്തിൽ മഞ്ഞ് മൂടിക്കിടന്നു.

ഞങ്ങൾ ഗ്രൂപ്പ് ലീഡറുടെ മുമ്പിൽ ഒരു നിർദ്ദേശം വച്ചു – നമ്മളാരും രക്ഷപ്പെട്ടു കാണുകയില്ലെന്നു വിചാരിച്ച് ഇടത്താവളത്തിലുള്ളവർ നമ്മളെ അന്വേഷിക്കുന്നത് വൃഥാവിലാണെന്നു വിചാരിച്ചിരിക്കുകയായിരിക്കും. ഇവിടെ കഴുതകളെപ്പോലെ പട്ടിണി കിടന്നു ചാകുന്നതിനെക്കാൾ ഭേദം, നമ്മുടെ കൂട്ടത്തിൽ രണ്ടുപേർ വിള്ളലിനടുത്ത് ഏറ്റവും താഴെയുള്ള സ്ഥലത്തു കൂടെ അക്കരെ ചെന്ന് അവരെ വിവരമറിയിക്കുകയാണ്. അങ്ങോട്ട് ഒന്നേകാൽ മൈലിൽ കൂടുതൽ ദൂരമില്ല. നമുക്ക്

മൂന്നു മണിക്കൂറിനുള്ളിൽ അക്കരെ ചെന്നെത്താൻ കഴിയുകയില്ലെങ്കിൽ മടങ്ങിവരാം.

ഗ്രൂപ്പ് ലീഡർ നിർദ്ദേശം അംഗീകരിച്ചില്ല. ഇത്രയും വിദഗ്ദ്ധന്മാരെ ഒരുമിച്ച് അപകടത്തിൽ ചാടിക്കാൻ അദ്ദേഹം ഒരുക്കമല്ലായിരുന്നു. ഇക്കാര്യം നിർവഹിക്കുന്നതിന് ഷെർപ്പാമാരെ നിയോഗിക്കാമെന്ന് അദ്ദേഹം പറഞ്ഞു. അവർ ചോദിക്കുന്നത് കൊടുക്കാമെന്നു സമ്മതിക്കണം. എന്നാൽ ഷെർപ്പാമാർ ഞങ്ങളെ കൂടാതെ പോകാൻ തയ്യാറല്ലായിരുന്നു.

പതിനൊന്നാം ദിവസം പുതിയൊരു വിപത്തുണ്ടായി– മാംസഭുക്കായ കോവർകഴുത ചത്ത കഴുതകളെയെല്ലാം തിന്നുതീർത്തു. അതിപ്പോൾ മനുഷ്യരെ ആക്രമിക്കാൻ തുടങ്ങി. അതിനെ വെടിവച്ചു കൊന്നില്ലെങ്കിൽ മനുഷ്യരെ ചവിട്ടി താഴെയിട്ട് കടിച്ചുതിന്നുമെന്ന് ഷെർപ്പാകൾ പറഞ്ഞു.

ഗ്രൂപ്പ് ലീഡർ മറ്റൊരു നിർദ്ദേശം വച്ചു. ഇതിന്റെ നാല് കാലും മുറുക്കി കെട്ടിയിടുക. ഇത് തുടരെ ഭക്ഷണം കഴിച്ചിരുന്നതിനാൽ മൂന്നുനാലു ദിവസത്തേക്ക് ചാകുകയില്ല. വെയിൽ തുടർന്നാൽ രണ്ടു ദിവസം കഴിഞ്ഞ് പുല്ല് കിട്ടുകയും ചെയ്യും. അദ്ദേഹം തുടർന്ന് തന്റെ ഉള്ളിലെ ആശയം പ്രകടിപ്പിച്ചു. ഇടത്താവളത്തിലെ ലീഡർ അങ്ങേയറ്റം വിശ്വസ്തനാണ്. നമ്മുടെ പക്കൽ നാലു ദിവസത്തേക്കുള്ള റേഷൻ ഉണ്ടെന്ന് അറിയാവുന്നതിനാൽ തന്റെ കൂടെയുള്ളവരെ മഞ്ഞിൽ താഴ്ന്നു പോകാതെ നിർത്തിയിരിക്കയായിരിക്കും. നാലു ദിവസത്തെ വെയിൽ വളരെ സഹായകരമാണ്. അവർ അന്ന് ഉച്ചകഴിയുന്നതുവരെ വന്നില്ലെങ്കിൽ അടുത്ത ദിവസം രാവിലെ നമുക്ക് ഭഗവാനിൽ വിശ്വാസമർപ്പിച്ച് ഒഴുക്ക് കടക്കാൻ ശ്രമിയ്ക്കാം. അഥവാ കാലാവസ്ഥ വീണ്ടും കബളിപ്പിക്കുകയാണെങ്കിൽ നമുക്ക് മൂന്നുനാലു ദിവസം ഇവടെ തങ്ങേണ്ടി വരും. ആ സമയത്ത് ഈ കഴുത നമ്മുടെ ആഹാരമാകും. ഇതിന്റെ ഇറച്ചി പാകപ്പെടുത്തുന്നതിന് കൂടുതൽ ഇന്ധനം വേണ്ടിവരും. അതിനായി പാരഫിൻ കരുതി വയ്ക്കണം. ടിന്നുകളിൽ അടച്ച റേഷൻ ചൂടാക്കേണ്ടയാവശ്യമില്ല. ബ്രേക്ക്ഫാസ്റ്റിന് ഓരോ കപ്പ് കാപ്പി ഉണ്ടാക്കിയാൽ മതി.

വെയിൽ രണ്ടുദിവസം നന്നായി തെളിഞ്ഞു. മൈതാനത്ത് അങ്ങിങ്ങ് പുല്ല് പ്രത്യക്ഷപ്പെട്ടു. കോവർ കഴുതയെ അഴിച്ചുവിട്ടു. അത് ഓടിനടന്ന് പുല്ല് തിന്നു. ഞങ്ങൾ ടിന്നിൽ ഉറഞ്ഞ റേഷൻ കുറേശ്ശെ വിഴുങ്ങി. ഓരോ ദിവസവും തള്ളിവിടാൻ വലിയ പ്രയാസം തോന്നി.

പതിനാറാം ദിവസം പതിനൊന്നു മണിക്ക് ഞങ്ങൾ ഒഴുക്കിൽ ദൂരദർശിനി ഉപയോഗിച്ച് നിരീക്ഷണം നടത്തി. മലയിടുക്ക് കടക്കുക പ്രയാസം തന്നെ. മൂന്നു മണി ആയപ്പോൾ ഗ്രൂപ്പ് ലീഡർ നിരാശയോടെ പറഞ്ഞു – നമ്മൾ മഞ്ഞിൽ അമർന്നു പോയെന്ന് അവർ അനുമാനിച്ചു

കാണും.....എനിക്ക് നിങ്ങളോട് ഒരപേക്ഷയുണ്ട് രണ്ടുദിവസം കൂടി ഇവിടെ താമസിക്കണം. അവരെ പ്രതീക്ഷിച്ചല്ല. രണ്ടു ദിവസത്തെ വെയിൽകൊണ്ട് ഒഴുക്കുള്ള ഭാഗം കടക്കാൻ അപകടം കുറവുള്ളതായിത്തീരും.

ഞങ്ങളെ സംബന്ധിച്ചിടത്തോളം രണ്ടുദിവസം കൂടി കൊടും തണുപ്പും യാതനയും സഹിക്കുന്നത് അചിന്ത്യമായിരുന്നു. രണ്ടുപേർ പാരവശ്യത്തോടെ ചോദിച്ചു "ഇവിടെ നമ്മൾ എന്തു കഴിക്കും? രണ്ടു ദിവസം പട്ടിണി കിടന്നിട്ട് വീണ്ടും മല കയറാൻ കരുത്തുണ്ടാകുമോ?"

"ഈ സമയത്തേക്ക് വേണ്ടിയല്ലേ ആ കോവർകഴുത?" ഗ്രൂപ്പ് ലീഡർ മറുപടി പറഞ്ഞു. അതിന്റെ സമയം അടുത്തിരിക്കുന്നു. ഇപ്പോൾ തന്നെ അതിനെ ശരിയാക്കാം. അദ്ദേഹം റിവോൾവർ എടുക്കുന്നതിനുവേണ്ടി തമ്പിനകത്തേക്ക് പോയി. അപ്പോൾ മലയിടുക്കിനടുത്ത് രണ്ട് ഷെർപ്പാമാർ കാണപ്പെട്ടു."

പൂരൺ സന്തോഷം പ്രകടിപ്പിച്ചു "വാട്ട് ലക്ക്? കോവർ കഴുത രക്ഷപ്പെട്ടല്ലോ."

"എന്ത് ലക്ക്" ഭാർഗവൻ ചോദിച്ചു. "മറ്റു കഴുതകളെ ഞങ്ങൾ വെടിവച്ചു കൊന്നോ? ആ കഴുത നിലനില്പിനുവേണ്ടി പ്രയത്നിച്ചു, രക്ഷപ്പെട്ടു."

"പക്ഷെ, കഴുത മാംസാഹാരി അല്ലല്ലോ? ഇവിടെ പ്രാകൃതികമല്ലാത്തതാണ് സംഭവിച്ചത്." പൂരൺ അഭിപ്രായപ്പെട്ടു.

ഭാർഗ്ഗവൻ ചോദിച്ചു "എന്താണ് പ്രാകൃതികം? സൃഷ്ടിയുടെ ആരംഭം മുതൽ ജീവികളുടെ രൂപവും പെരുമാറ്റവും എപ്പോഴും ഒരുപോലെ ഇരുന്നിട്ടുണ്ടോ? ജീവികൾ നിലനില്പിനുവേണ്ടി സസ്യാഹാരമുപേക്ഷിച്ച് മാംസാഹാരവും മാംസാഹാരമുപേക്ഷിച്ച് സസ്യാഹാരവും സ്വീകരിച്ചിട്ടുണ്ട്. അത്രയുമല്ല അവ ജലജീവികളിൽ നിന്ന് സ്ഥലജീവികളായും പിന്നീട് ആകാശചാരികളായും രൂപാന്തരപ്പെട്ടു. പരിസ്ഥിതിക്കനുകൂലമായി വർത്തിക്കാൻ കഴിയാത്ത ജീവികളുടെ അസ്തിത്വം ഇല്ലാതായി. അവയുടെ അസ്ഥികൂടം കാഴ്ചബംഗ്ലാവുകളിൽ കാണാൻ കഴിയും. ജീവികളുടെ നിലനില്പ് സാഹചര്യങ്ങൾക്കനുകൂലമായ പെരുമാറ്റത്തെ ആശ്രയിച്ചിരിക്കുന്നു. അതാണ് പ്രാകൃതികം."

"എങ്കിലും സംഗതി വിചിത്രം തന്നെ."

"വിചിത്രമായ സംഗതി കേൾക്കണോ?- പറയാം." ഭാർഗവൻ അടുത്ത സിഗററ്റു കത്തിച്ചുകൊണ്ട് പറഞ്ഞു.

"എന്റെ ട്രെയിനിംഗ് പീരിഡിലെ സംഭവമാണ്. ഞങ്ങളുടെ ക്യാമ്പ് പതിനായിരമടി ഉയരത്തിലായിരുന്നു. ഒരു ജർമ്മൻകാരനായിരുന്നു ഞങ്ങളുടെ ട്രെയിനർ. രാവിലെ മൗണ്ടനിയറിംഗിനുവേണ്ടി ഞങ്ങൾ ക്യാമ്പിൽ നിന്നും മൂവായിരത്തിയഞ്ഞൂറടി മുകളിലേക്കു കയറി മടങ്ങുമ്പോൾ ഭയങ്കര മഴപെയ്തു. ഊന്നുവടിയും കുന്താലിയും മറ്റും ഉപയോഗിച്ച് ഇഞ്ചി

ഞ്ചായി ഇറങ്ങേണ്ടി വന്നു. സൂര്യാസ്തമയത്തിനുശേഷമേ ക്യാമ്പിലെത്താൻ കഴിഞ്ഞുള്ളൂ. തണുപ്പുകാരണം താടിയെല്ലുകൾ കോച്ചിപ്പോയി. വായ് തുറക്കാൻ വയ്യാതായി. വിരലുകൾ മരവിച്ചു; നീലനിറത്തിലായി. ക്യാമ്പിലെത്തിയപ്പോൾ ട്രെയിനർ ഓർഡർ തന്നു 'എല്ലാവരും നനഞ്ഞ വസ്ത്രങ്ങൾ അഴിച്ചുമാറ്റി തൂവൽകൊണ്ടുള്ള രോമക്കമ്പിളി സഞ്ചികളിൽ കടക്കുക. എന്നിട്ട് അല്പം ബ്രാണ്ടി കുടിയ്ക്കുക. ദേഹത്ത് കൈകൊണ്ട് തിരുമ്മി ചൂടുപിടിക്കുക.' ഞങ്ങളുടെ ഗ്രൂപ്പിൽ തെക്കേ ഇൻഡ്യാക്കാരനായ വൈദിക വിശ്വാസിയും വൈഷ്ണവനുമായ ഒരു ബ്രാഹ്മണനുണ്ടായിരുന്നു. മറ്റുള്ളവരുടെ മുമ്പിൽ വച്ച് വസ്ത്രമഴിച്ചു കളയാൻ അയാൾക്ക് മടിയായിരുന്നു. അയാൾ നനഞ്ഞ ബനിയനും ഷർട്ടും പാന്റ്സും ധരിച്ചുകൊണ്ട് രോമക്കമ്പിളിക്കുള്ളിൽ കടന്നു. പരമവൈഷ്ണവനായിരുന്നതുകൊണ്ട് ബ്രാണ്ടി കുടിക്കാൻ വിസമ്മതിച്ചു. തണുപ്പുകാരണം മുഖവും സഞ്ചിക്കുള്ളിൽ ഒളിപ്പിച്ചു. അടുത്ത ദിവസം രാവിലെ എല്ലാവരും എഴുന്നേറ്റിട്ടും അയാൾ എഴുന്നേറ്റില്ല. വിളിച്ചിട്ടും ഉണരാഞ്ഞപ്പോൾ രോമക്കമ്പിളി സഞ്ചിയുടെ മുഖഭാഗം തുറന്നുനോക്കി. അയാൾ മരിച്ചു കിടക്കുകയായിരുന്നു."

"എന്തായാലും അയാൾ സ്വന്തം മതവിശ്വാസം കൈവെടിഞ്ഞില്ല." പൂരൺ പരിഹാസത്തോടെ അഭിനന്ദിച്ചു.

ഭാർഗ്ഗവൻ പറഞ്ഞു "എന്തു മതവിശ്വാസം? പാരമ്പര്യമെന്നു പറയൂ. കോവർകഴുത സാഹചര്യത്തിന്റെ ഗൗരവം മനസ്സിലാക്കി ആത്മരക്ഷയ്ക്കുള്ള വഴി കണ്ടെത്തി. പാരമ്പര്യത്താൽ ബന്ധിക്കപ്പെട്ട മനുഷ്യന് പരിതഃസ്ഥിതിയ്ക്കനുകൂലമായി പ്രവർത്തിക്കാൻ കഴിഞ്ഞില്ല."

Lasertypeset at Impress Tech Pvt. Ltd., Sasthamangalam, Trivandrum and printed at Shivam Offset Press, Naraina Indl. Area, Ph. I, New Delhi 110028